| | |
|---|---|
| ഭാഗ. ഭാ. | ഭാഗവതം ഭാഷ. |
| യദ്ധു. | യദ്ധുദ. |
| രാ. ച. | രാമചരിതം. |
| ലീ. | ലീലാതിലകം. |
| വാസു. | വാസുദേവസ്തവം. |
| വാഴ്. | വാഴപ്പള്ളി. |
| വീര. പ. | വീരരാഘവപട്ടയം. |
| ശാ. | ശാസനം. |
| സാ. ച. പ്ര. | സാഹിത്യചരിത്രം പ്രസ്ഥാനങ്ങളിലൂടെ. |
| AOR | Annals of Oriental Research (Madras). |
| ASVO | Annals of Sri Venkata Oriental Institute. |
| BSOS | Bulletin of the School of Oriental and African Studies. |
| Ep. Ind. | Epigraphia Indica. |
| Ind. Ant. | Indian Antiquary. |
| IHQ | Indian Historical Quarterly. |
| JAOS | Journal of the American Oriental Society. |
| JBORS | Journal of the Bihar and Orissa Research Society. |
| JRAS | Journal of the Royal Asiatic Society. |
| SII | South Indian Inscriptions. |
| TAS | Travancore Archaelogical Series. |

# ഭാഷാകൌടലീയം

## അധികരണം നാല് -† [കണ്ടകശോധനം][1]

### പ്രകരണം 76. കാരുകരക്ഷണം

കാരുകരക്ഷണമെമ്പിതു[1a] സൂത്രം. കാരുക്കളാവോർ തട്ടാർ, തച്ച, രാടവാണിയരെൻറിജ്ജാതികൾ. കാരുക്കളിൽനിൻറു പ്രജകളെ രക്ഷിക്കുമതു കാരുകരക്ഷണമാവിതു.

**പ്രദേഷ്ടാരസ്ത്രയസ്ത്രയോ മാത്യാഃ കണ്ടകശോധനം കുര്യുഃ**

പ്രദേഷ്ടക്കളാവോർ കണ്ടകശോധനാധികൃതരായൊള്ള പുരുഷർ മൂവർ. അമാത്യാ(ഃ) എൻറവാറു ജാനപദ(തപ)‡ര്യമാത്യന്മാരുമായൊട്ടുകൂടി ഇരുന്ന പ്രദേഷ്ടാക്കൾ മുമ്മൂവർകൂടി കണ്ടകശോധനം ചെയ്‌വിതു. കണ്ടകരാവോർ കാരുകവൈദേഹകാദികൾ. അവരൾ[1b] പ്രജൈക്കു പീഡ ചെയ്യിൻറമയാൽ കണ്ടകരെൻറു ചൊല്ലിതു. ശോധനമാവിതു, അവരൾ പ്രജാദ്രോഹം ചെയ്യാതവാറു ശമനം ചെയ്‌വിതു. അങ്ങനെ ഉള്ള ശമനം ചെയ്‌വാൻ ശ്രേണ്യ[2a]ന്ത

---

† പദം പകപ്പുകളിലില്ല. ‡ 'തപ' എല്ലാ പകപ്പിലും വിട്ടിരിക്കുന്നു.

1. കാമന്ദകൻ നീതിസാരത്തിൽ കണ്ടകശോധനം വിവരിക്കുന്നുണ്ട്. എന്നാൽ രാജശത്രുക്കളെ ഇല്ലാതാക്കുന്ന ഗൂഢകൃത്യങ്ങളാണിതിലെ പ്രതിപാദ്യം. (കാമ. നീ. VI, പ്ര. 9). കൌടല്യൻെറ വിവരണം വ്യത്യസ്തമായിരിക്കുന്നു.

1a. എന്നു പറയുന്നതു്. [*cf.* ത. എമ്പർ—എന്നു പറയുന്ന അവർ. > എന്മർ. 'എന്മനാർ പുലമൈയോരേ'(തൊൽ. എഴു.)—പണ്ഡിതന്മാർ പറയുന്നു. മുതൈന്മർ, പല്ലെന്മർ—ലീ. ഉ. പ. 51.] *cf.* 'അതു പ്ലക്ഷദപീപെമ്പിതു'. 'പ്രതലമെമ്പിതൊരു പാതാളമുണ്ടു'—ബ്ര. പു. 52, 53. (ത. എമ്പതു). എമ്പിതു പകപ്പുകളിൽ എൻറിതു എന്നു മാറി കാണുന്നു).

1b. < അവർകൾ. പഴയ മലയാളത്തിൽ പ്രചുരം. *cf.* 'കല്ലിന്മേലെഴുതിയ വണ്ണമൻറിയെ പണ്ണുമവരൾ' (തിരുക്കാ. ശാ. (TAS III, പേ. 174–75), വരി 6.

2. മുള്ളുപോലെ ഉപദ്രവകാരികൾ എന്നു താൽപര്യം.

2a. ശ്രേണി—വണിക്ക സംഘം.

ഗ്ദ്ധരായൊള്ള പുരുഷരിൻറി[3] അരുതാകിൻറമയാൽ[3a] അവരളൈ ച്ചൊല്ലിൻറിതു.

**അർഥ്യപ്രകാരാഃ, കാരുശാസിതാരഃ, സന്നിക്ഷേപ്താരഃ, സ്വവിത്തകാരവഃ, ശ്രേണീപ്രമാണാ നിക്ഷേപം ഗൃഹ്ണീയുഃ. വിപത്തൌ ശ്രേണീ നിക്ഷേപം ഭജേത.**

അൎത്ഥ്യപ്രകാരാ(ഃ) എൻറവാറു, അർത്ഥാദനപേതരൎത്ഥ്യരാവോർ. ഇവുരളുടയ പ്രകാരമെൻറവാറു[4] തൽസ്വഭാവരെൻറവാറു. അൎത്ഥാദനപേതസ്വഭാവരെൻറവാറു ശൗചയുക്തരെൻറവാറു.[4a] കാരുശാസിതാരഃ എൻറവാറു [കീഴിലുള്ള കാരുക്കൾക്കു കൎത്തവ്യോപദേശം ചെയ്യുമവരൾ][5]. സന്നിക്ഷേപ്താരഃ എൻറവാറു തങ്ങളിട[5a] കയ്യിൽ വെയ്ക്കും പൊന്നും പൊല്പണിയും കഴകത്താൾക്ക[6] കാട്ടിക്കൊൾവിതും കൊടുപ്പിതും ചെയ്യുമവരൾ.[6a] സ്വവിത്തകരാവോർ തമ്മുടയ[6b] ധനം

---

3. ഇൻറി, എൻറി, അൻറി, അൻറിയെ ഇത്യാദിയെല്ലാം പ. മ. യിൽ പ്രചുരം. ഇൻറി തമിഴിലെ 'ഇൽ' ധാതുവിൽനിന്നും, അൻറി 'അൽ' ധാതുവിൽനിന്നും ജനിക്കുന്നു. ഇല്ലാതെ, അല്ലാതെ എന്നു ക്രമത്തിൽ അൎത്ഥം. അനുബന്ധം 'സി' നോക്കുക. അൻറിയെ >എന്നിയെ.

3a. അരുതായ്കകൊണ്ടു്. cf. 'ആകിൻറമയാൽ അയോധ്യ നോക്കി എഴുന്നരുളി'—ബ്ര. പു. പേ. 11.

4. എന്നു്, എന്നതു് എന്നേ അൎത്ഥമുള്ളു. (വാക്യാരംഭത്തിൽ എൻറവാറിന്നു 'എന്നു വെച്ചാൽ' എന്നൎത്ഥം യോജിക്കും; എന്നാൽ വാക്യാന്തത്തിൽ യോജിക്കുകയില്ല.) cf. 'കമലമിതു കണ്ടു നിൻറു കേഴിൻറവാറു്"—ലീ. ഉ. പ. 49. എൻറവാറു്=എൻറ+ആറു്. ആറു=വഴി (ത), വിധം. cf. 'സ്വയംവരമാകിൽ അൻറക്കാമ്മാറുചെല്ലുരുതു്"—പ്രാ. ഗ. മാ—പേ. 5.

4a. അൎത്ഥനീയസ്വഭാവർ—നഷ്ടം സംഭവിച്ചാൽ പകരം ആവശ്യപ്പെടാൻ തക്ക സ്ഥിതിയിലുള്ളവർ എന്നും പറയാം.

5. അൎത്ഥം വ്യാഖ്യാനത്തിൽ വിട്ടിരിക്കുന്നു.

5a. =തങ്ങളിടെ. cf. ആറാം വിഭക്തി പ്രത്യയം—ക്കു, ഇടെ, എടെ, റെ—ലീ. ശി. II. cf. അവളുട വാ(ബാ)ല്യം കഴിഞ്ഞു.—ബ്ര. പു., പേ. 2.

6. തൊഴിൽശാലയുടെ മേധാവി.

6a. ഭദ്രപ്പെട്ട നിക്ഷേപ്താക്കളോടു ഇടപെടുന്നവരെന്നും സന്നിക്ഷേപ്താക്കൾക്കു അൎത്ഥം കാണുന്നു.

6b. താൻ എന്നതിൻെറ ബ. വ. cf. 'താമേ വേണ്ടിക്കൊൾവിതു' (തങ്ങൾ തന്നെ മടക്കി എടുക്കണം). കൊ. മ. ശാ. (TAS IV, പേ. 46 ff.) വരി 270.

കണക്കെ മറ്റേവരുടെയ ധനം കുറിക്കൊള്ളുമവരും. ശ്രേണീപ്രമാണ(ാ)ഃ എൻറവാറു കൂടിൻറ ജനത്തിന്ന പ്രമാണിക്കലൊംവണ്ണം ഇരിക്കുമവരും—എൻറിങ്ങനെ അഞ്ചു ജാതി വിശേഷണത്തെ ഉടൈയരായിരിക്കും പുരുഷർ നിക്ഷേപം ഗ്രഹിപ്പിതു. നിക്ഷേപമാവിതു പണിചെയ്‌വാൻ കൊണ്ടവരിൻറ ധനം തൻകൈയിൽ കൊൾവിതു.[7] അവൻ ചത്തിട്ടു താൻ ഒളിച്ചുപോയ് താൻ ധനത്തിന കേട്ടവരികിൽ ശ്രേണി കൊടുക്കുമാറു അമഞ്ഞു[8] കൊണ്ടു കൊടുപ്പിതു. ശ്രേണി ആവിതു കൂട്ടം.

**നിർദിഷ്ടദേശകാലകാര്യം ച കർമ്മ കുര്യുഃ. അനിർദിഷ്ട ദേശകാലകാര്യാപദേശം.**

**കാലാതിപാതനേ പാദഹീനം വേതനം തദ്ദ്വിഗുണശ്ച ദണ്ഡഃ. അന്യത്ര ഭ്രേഷോപനിപാതാഭ്യാം നഷ്ടം വിനഷ്ടം വാഽഭ്യാവഹേയുഃ. കാര്യസ്യാന്യഥാകരണേ വേതനനാശസ്തദ്ദ്വിഗുണശ്ച ദണ്ഡഃ.**

കാലമും ദേശവുമമഞ്ഞു, കൊണ്ട കാര്യമുമമഞ്ഞു പണി ചെയ്‌വിതു. ഇന്ന ദേശത്തിരുന്നു ഇന്നത്തിന കാലത്തു ഇന്ന പണി ചെയ്തുതരുവിതെൻറു അമഞ്ഞുകൊണ്ടു പണിചെയ്യുക്കടവിയൻ.†[9] അതിശയമായൊള്ള പണ്ണി കാലമമയാതെ ചെയ്യുക്കടവിയൻ.[9a]

അമഞ്ഞ കാലത്തു ചെയ്തുകൊടാക്കാൽ[10] കൊള്ളും കൂലിയിൽ നാലൊൻറു കുറയ കൊള്ളക്കടവിയൻ. അവനിരുമടങ്കു ദണ്ഡം വൈ

---

† 'യർ'—V.

7. കൊൾവതു എന്നാണ് തമിഴ് പ്രയോഗം. 'ഇ' ചേർത്ത പ്രയോഗം പ. മ. യിൽ സുലഭം.

8. നിശ്ചയിച്ചു. *cf.* 'മേറ്റളിപ്പോഴങ്കമരനമച്ച അക്കിരം മൂൻറു കലം.' 'വൻറലച്ചേരിക്കോതൈ ഇരൈവിയമൈച്ച നന്താവിളക്കൊൻറു'—തിരുക്കാ. ശാ. (TAS III. പേ. 166–167). ഖ. 2, 3.

9. ചെയ്യുക്കടവിയൻ—ചെയ്യാൻ കടപ്പെട്ടവൻ. ചെയ്യണം എന്നർത്ഥം. കടവിയൻ എന്നും കടവൻ (തമിഴ്) എന്നും ശാസനങ്ങളിൽ കാണാം. *cf.* 'രക്ഷാഭോഗങ്ങ് കൊള്ളക്കടവിയർ പൊതുവാൺമാർ' മാ. ശാ. (TAS IV. പേ. 9–10), വ. 12, 13 'കരുപ്പൂരം തിരിയിലിട്ടെരിക്കക്കടവർ'–തിരുക്കാ. ശാ. (TAS III. പേ. 170-171), വ. 6

9*a*. അർത്ഥവ്യത്യാസം കാണുന്നു. Vide K. V. M., കൗ. അ. പേ. 349–350.

10. കൊടാക്കാൽ–കൊടുക്കാതിരുന്നാൽ. കാലം > കാൽ. *cf.* ഒരുക്കാൽ > ഒരിക്കൽ.

ക്കക്കടവിയൻ. ഭ്രേഷത്താലും ഉപനിപാതവഴിമേലും[11] നഷ്ടമാകിൻറ തും, വിനഷ്ടമാകിൻറതും കൊടുക്കക്കടവിയനല്ല. ഭ്രേഷമാവിതു കൊടിയവാ[11a]യിരുന്ന ആനയും പശുവും പോത്തുമെൻറിജ്ജാതിക ളിൽനിൻറു†വരിൻറ ഭയം. ഉപനിപാതമാവിതു രാജാവിൽനിൻറും തീയിൽനിൻറും വരും ഭയം.[11b] നഷ്ടം ഇളന്നതു.[12] വിനഷ്ടമാവിതൊരു ഏകദേശമിളന്നതു്. അതു ശില്പികൾ കൊടുക്കവേണ്ടാ. അമഞ്ഞ പണി അൻറിയെ ചെയ്കിൽ അമഞ്ഞ കൂലിയുമിളന്നു ദണ്ഡവുമിരുമ ടങ്കു വൈക്കക്കടവിയൻ.

എൻറു തട്ടാരുടയപ്രകരണം മുടിഞ്ഞിതു.

തന്തുവായാ ദശൈകാദശികം സൂത്രം വർദ്ധയേയുഃ. വൃദ്ധിച്ഛേദേ ഛേദദ്വിഗുണോ ദണ്ഡഃ.

സൂത്രമൂല്യം വാനവേതനം; ക്ഷൗമകൗശേയാനാം അധ്യ ർദ്ധഗുണം; പാത്രോർണാ കംബളദുകൂലാനാം ദ്വിഗുണം.

മാനഹീനേ ഹീനാവഹീനം വേതനം തദ്ദ്വിഗുണശ്ച ദണ്ഡഃ. തുലാഹീനേ ഹീനചതുർഗുണോ ദണ്ഡഃ. സൂത്ര പരിവർത്തനേ മൂല്യദ്വിഗുണഃ.

തേന ദ്വിപടവാനം വ്യാഖ്യാതം.

ഇനി ആടവാണിയ[13]രുടയ വ്യാപാരം ചൊല്ലിൻറിതു. ആട വാണിയർ പതിമ്പലം‡[14] നൂല് കൊടുത്താൽ പതിനൊരു പലം

---

† കളിൽവരിൻറ—V. ‡ പതമ്പലം V.

11. കാരണം എന്നർത്ഥത്തിൽ മാറ്റപദത്തിൻെറ തർജ്ജമ.

11*a*. കൊടിയവു—കൊടിയവ, ഉഗ്രങ്ങളായ. *cf*. ചെറിയവു, വലിയവു. 'അ തി'ൻെറ ബ. വ. ആണ് അവു. (*cf*. അനേകസ്മിൻ ർ, കാ, മാർ, പർ, വർ, വു പ്രാ യേണ.—ലീ. സൂ. 34). കന്നടത്തിലെ ബ. വ. പ്രത്യയവും 'വു' തന്നെ.

11*b*. 'ഭീത്രാർത്ഥാനാം ഭയഹേതുഃ' (I. iv. 25) എന്ന പാണിനിസൂത്രമനുസരിച്ച് ഭയത്തിൻെറ മുമ്പിൽ പഞ്ചമി. 'പുലിയിങ്കൽനിന്നു പേടിച്ചു' ഇത്യാദി പ്രയോഗങ്ങൾ ലീ. (II) ആക്ഷേപിച്ചാലും പ. മ. യിൽ സാധാരണമായിരുന്നു.

12. നഷ്ടപ്പെട്ടതു്.

13. നെയ്ത്തുകാർ.

14. പത്തു പലം. *cf*. 'മലൈക്കൽനല്ലൂർ കൊള്ളുന്നെൽ പതിൻപറ'. കൊ. മ. ശാ. (TAS IV, പേ. 46 *ff*); വരി 106–107.

ക്കൂഴൊട്ടുക്ക[15]ക്കടവിയർ. ക്കൂഴമാനം[15a] വച്ചുകൊടാക്കാൽ ഒഴിഞ്ഞതി[†]നി[16]ലിരുമടങ്കു ദണ്ഡം.

നെയ്യുമതിന്നു കൂലി നൂൽ വെറും വില കൊടുപ്പിതു ക്ഷൌമത്തിന്നും കൗശേയത്തിന്നും സൂത്രം പെറും[17] വിലയും അതിൽ പാതിയും കൊടുപ്പിതു പത്രോർണ്ണം, കംബളം, ദുകൂലം, ഇവററിന്നു തന്നൂൽ പെറുമതിനിലിരുമടങ്കു ദണ്ഡം.

അമഞ്ഞ നീളമും അകലമും കുറകിൽ കുറഞ്ഞളവു കൂലിയും കുറവിതു എൻറവാറു, ആറുമുളം നെയ്ക എൻറു ചൊല്ലച്ചെയ്യേ[18] ഐമ്മുളം താ(ൻ)നെയ്കിൽ[18a] ആറൊൻറുകൂലി കുറയക്കൊടുപ്പിതു.[18b] തുലാഹീന എൻറവാറു ഇട്ട നൂലിൽ കുറയക്കൊടുക്കിൽ കുറഞ്ഞതിൽ നാന്മടങ്കു ദണ്ഡം. നൂൽ പകക്കിൽ[18c] നൂൽ പെറും വിലയിൽ ഇരുമടങ്കു ദണ്ഡം.

ഇവ്വണ്ണമേ നൂലിരട്ടിച്ചു നെയ്യുമവിററിന്നും.

**ഊർണ്ണാതുലായാഃ പഞ്ചപലികോ വിഹനനച്ഛേദോ, രോമച്ഛേദശ്ച.**

**രജകാഃ കാഷ്ഠഫലകശ്ലക്ഷ്ണശിലാസു വസ്ത്രാണി നേനിജ്യുഃ. അന്യത്ര നേനിജതോ വസ്ത്രോപഘാതം ഷട്പണം ച ദണ്ഡം ദദ്യുഃ.**

---

† നാൽമടങ്കു M.

15. വഞ്ചന വെച്ചുകൊടുക്കണം. കൂഴ് = വിളവ്, ധനം (ത. ക. തു.-കൂളു; തെ-കൂഡു) cf. 'കൂഴ്ക്കാൻ കാമി മദനനിവ'—ഉ. സ. I. 13. 'തോഴരേ ഹന്ത കൂഴ്ത്തേൻ'—പദ്യ. പ. 139. വിളവിൽനിന്നു വളച്ച്, വഞ്ചന, അഹങ്കാരം, ആനന്ദം എന്നീ അർത്ഥങ്ങൾ വന്നതാകാം.

16. ഒഴിഞ്ഞതിനിൽ—ഒഴിഞ്ഞതിൽ. ആധാരികയിൽ 'ന'കാരാഗമം പലപ്പോഴും പ. മ.യിൽ കാണുന്നു. cf. 'എൻറാലതിനില്ലുള്ള ഇച്ഛ വേണ്ടാ'—പ്രാ. ഗ. മാ. പേ. 2. ('അതിയിൽ' എന്നച്ചടിച്ചിട്ടുള്ളതു തെററായിരിക്കണം). ലീ. (II) അതിൽ എന്നു മാത്രം ഉദാഹരിക്കുന്നു.

17. നൂലിൽനിന്നുണ്ടാകുന്ന.

18. പറഞ്ഞിരിക്കേ. പോകച്ചെയ്യേ, ഇരിക്കച്ചെയ്യേ തുടങ്ങിയ രൂപങ്ങൾ പ. മ. യിൽ സാധാരണം.

18a. 'താനെയ്കിൽ' എന്നു V യിൽ 'ൻ' ലോപിച്ചെഴുതുന്നു.

18b. ഇരട്ടിദണ്ഡം എന്നതു വിട്ടുകാണുന്നു.

18c. നൂൽ മാററിയാൽ.

**മുദ്ഗരാങ്കാദന്യദ്വാസഃ പരിദധാനാ സ്ത്രിപണം ദണ്ഡം ദദ്യുഃ.**

ഇന്നു[19]മൊരു തുലാത്തിൽ ഐംപലം.[19a] വിഹനച്ഛേദം. വിഹനനച്ഛേദമാവിതു ശിക്ഷാവഴിമേൽ വരിൻറ ഛേതം[20] രോമച്ഛേദ[20a]ത്തിന്നും തുലാത്തിലൈംപലം കുറയും.

അയക[21]രുടയതും ചൊല്ലിൻറിതു. അയക(ർ)[21a]മരംകൊണ്ടു ചെയ്ത പലകമേൽ താൻ ശ്ലക്ഷ്ണമായൊള്ള പാറമേൽ താൻ പുടവ എററു[22]വിതു. ഇവററിലൻറിയേ പുടവൈവെക്കു പിഴ വരുകിൽ അപ്പുടവയും കൊടുത്ത് ആറുപണം ദണ്ഡമും വെപ്പിതു. അയക(ർ)കൊട്ടു പിടി അടയാളമിട്ട പുടവയൻറിയേയുടുപ്പോരാകിൽ മൂൻറു പണം ദണ്ഡം.

**പരവസ്ത്ര വിക്രയാവക്രയാധാനേഷു ച ദ്വാദശപണോ ദണ്ഡഃ. പരിവർത്തനേ മൂല്യദ്വിഗുണോ വസ്ത്രദാനം ച.**

**മുകുളാവദാതം ശിലാപട്ടശുദ്ധം ധൗതസൂത്രവർണ്ണം പ്രമൃഷ്ടശ്വേതം ചൈകരാത്രോത്തരം ദദ്യുഃ.**

**പഞ്ചരാത്രികം തനുരാഗം; ഷഡ്‌രാത്രികം നീലം; പുഷ്പലാക്ഷാമഞ്ജിഷ്ഠാരക്തം ഗുരുപരികർമ്മ യത്നോപചാര്യം ജാത്യം വാസഃ സപ്തരാത്രികം; തതഃപരം വേതനഹാനിം പ്രാപ്നുയുഃ.**

**ശ്രദ്ധേയാ രാഗവിവാദേഷു വേതനം കുശലാഃ കല്പയേയുഃ.**

---

19. ഇന്നും < ഇൻറും—ഇനിയും. *cf.* 'എൻറാൽ ഇന്നും നമ്മുടെ ഗൃഹം നോക്കി പോക'—ബ്ര. പു., പേ. 34.

19*a*. *cf.* കരിളൈമ്പലം. പ്രാ. ഗ. മാ., പേ. 9.

20. സംസ്കരിക്കുമ്പോൾ വരുന്ന നഷ്ടം.

20*a*. രോമത്തിൽ നെയ്യുമ്പോൾ വരുന്ന കുറവ്.

21. അലക്കുകാർ.

21*a*. 'അയകമരം' ഇങ്ങനെ 'ർ' ലോപിച്ചാണ് കയ്യെഴുത്തുപ്രതികളിൽ. *cf.* ഐമ്മുളന്താ(ൻ)നെയ്യിൽ.

22. അടിയ്ക്കുക, അലക്കുക.

നാട്ടാർ†പുടവ വില്ക്കിലും, കൂലി[22a]കിട്ടുകിലും, വച്ചുകൊണ്ടിരിക്കിലും പന്തിരണ്ടു പണം ദണ്ഡം. പുടവ‡പകക്കിൽ, വെറും വിലയിലിരുമടങ്കു ദണ്ഡമും വൈച്ച പുടവയും വൈക്കക്കടവിയൻ.

ഇനിക്കാലമും മൂല്യമും നിയമിപ്പാൻ മൂൻറു ജാതി പുടവ എൻറുമാറു[23] ചൊല്ലിൻറിതു. മുകുളാവദാതം, ശിലാപട്ടശുഭ്രം, ധൗതസൂത്രവർണ്ണം, പ്രമൃഷ്ടശ്വേതം എൻറിവു നാലുജാതി എൻറുമാറു. മുകുളാവദാതമാവതു ചമൻ,[24] വെളുത്തു മുകഴാം[25]ത്തിട്ടിരിക്കമതു്. അതു ഇട്ട പിറെറന്നാൾ കൊട്ടക്കക്കടവിയർ. ശിലാപട്ടശുഭ്രമാവിതു ചെലാവട്ടം[26] കണക്കെ വെളുത്തിരിപ്പിതു. അതിരണ്ടുനാളിൽ കൊട്ടക്കക്കടവിയർ. ധൗതസൂത്രവർണ്ണമാവിതു കഴുകിയ നൂൽ കണക്കെ വെളുത്തിരിക്കമതു. അതു മൂൻറു നാളിൽ കൊട്ടക്കക്കടവിയൻ. *പ്രമൃഷ്ടശ്വേതമുറൈക്കവെളുത്തു കൊട്ടിയിരിക്കമതു.[27] ഇതു നാലു നാളിൽ കൊട്ടക്കക്കടവിയൻ.



നിറത്തിൽ വിഴിപ്പാം[28]നാൾ ചൊല്ലിൻറിതു. അഞ്ചു നാളിൽ കൊട്ടപ്പിതു തന്തരാഗത്തിൽ പിടിക്കിൻറതു. തന്തരാഗമാവിതു സ്വച്ഛമായൊള്ള ചെംകല്ലും മരത്തിൻതോലുമിട്ടു വൈക്കിൻറ കഷായം കൊണ്ടൂട്ടു[29]

---

† നാടാർ V ‡ പുട. § ഒത്തി V

* പ്രമൃഷ്ടശ്വേതം മുറൈക്ക വെളുത്തു കൊട്ടിയിരിക്കമതു. M.

22a. വാടക.

23. എന്നിങ്ങനെ. *cf.* എൻറവാറു്.

24. സമത്തിൻെറ തത്ഭവം.

25. മുകുളം. ലീ. നാലാം ശില്പത്തിൽ ഈ പദത്തെപ്പററി വിചാരണ നടത്തുന്നു.

26. ശിലാപട്ടത്തിൻെറ തത്ഭവം. അങ്ങിനെ ഒരു പ്രത്യേകസാധനമുണ്ടോ എന്നു സംശയമാണു്. 'ശിലാതലം പോലെ ശുദ്ധമായതു്' എന്നു കെ. വി. എം. (കൗ. അ. പേ. 351). ശിലാപട്ടം ഇരിക്കാനുള്ള ശിലാഫലകമെന്നു ന. ഭാ. നി.

27. പ്രമൃഷ്ടശ്വേതത്തിന്നു അത്യന്തധവളം എന്നു താല്പര്യം. (K. V, M. —കൗ. അ. പേ. 351)

'ഉറക്കെ'യുടെ പ്രയോഗത്തിന്നു *f. n.* 36, 40 ഇവ നോക്കുക.

28. വിഴപ്പു് അഴുക്കായ വസ്തുമാണല്ലോ. വസ്ത്രത്തിൻെറ രഞ്ജനം അല്ലെങ്കിൽ നിറം പിടിപ്പിക്കലിനെയാണു് ഇവിടെ വിഴിപ്പാക്കുന്നതായിപ്പറയുന്നതു്.

29. ഉണ്ണുക, ഊട്ടുക. കഷായത്തിൽ ഇട്ടു നിറം മാററുക എന്നു താൽപര്യം.

മത്. നീല്യാദികൊണ്ടു രഞ്ജിക്കുമതു ആറുനാളിൽ കൊടുപ്പിതു.† നീലി ആവിതു നീലമുളിനു പുഷ്പമാവിതു കുങ്കുമകുസുംഭ[30] ശേഫാലികാ[31]ദികൾ. ലാക്ഷാ[32]മഞ്ജിഷ്ഠാ[33]ദികൾ‡ പ്രസിദ്ധങ്ങൾ. പെരിതാ[34]യൊള്ള പരികർമ്മത്തെ ഉടയതു ബഹുപരികർമ്മമാവിതു, പല തൊഴിൽ വേണ്ടുമതു്.[35] ഉറൈക്ക[36] നേരിതായിട്ടു രഞ്ജിപ്പാനരിയതും, ജാത്യം ക്രുറ്ടയും എൻറവാറു, നേത്രം[37]—പട്ടു്—എൻറിജ്ജാതികളും ഏഴുനാളിൽ കൊടുപ്പിതു. ഇച്ചൊന്ന നാളിൽ* കൊടാക്കാൽ കൂലി ഇല്ല.

രാഗവിവാദത്തിൽ തേറപ്പട്ടമവരം[38] അതിൻ കൂലി കല്പിപ്പിതു, കുശലുടയരാ[39] ഇരിന്നവരം.

**പരാർദ്ധ്യാനാം പണോ വേതനം; മധ്യമാനാമർദ്ധ പണഃ; പ്രത്യവരാണാം പാദഃ.**

ഉറൈ¶ക്ക[40] നല്ലവു[40a]നിറത്തിൽ പിടിച്ചാൽ ഒരു പണം കൂലി. ചമനാ[40b]യൊള്ളവററിന്നു് അരൈപ്പണം കൂലി. തീയവററിന്നു[41] കാല്പണം.

† 'ഇച്ചൊന്ന നാളിൽ' എന്നു ഇവിടെ പകർപ്പുകളിൽ ചേർത്തുകാണുന്നു.

‡ മഞ്ജിഷ്ഠകൾ M, V.

§ ജാതികൾ കുറയും V.

* നാളാൽ എന്നാദ്യം Mൽ എഴുതിയിരിക്കുന്നു.

¶ മറൈക്ക M, V.

30. കുയുമ്പപ്പൂവു്. 31. ചേമന്തി; വെളുത്ത നൊച്ചി.

32. അരക്കു്. 33. മഞ്ചട്ടി. 34. പെരിയതു്.

35. പലതരം സംസ്കാരം വേണ്ടതെന്നു താൽപര്യം.

36. വളരെ, അധികം. > ഉറക്കെ. ഇപ്പോൾ ഇതു ശബ്ദത്തെ സംബന്ധിച്ചേ ഉപയോഗിക്കാറുള്ളൂ. പഴയ മലയാളത്തിൽ ഈ വ്യവസ്ഥയില്ല.

37. നേർത്ത പട്ടുതുണിയാണു് നേത്രം.

38. ആപ്തർ; വിശ്വസ്തർ.

39. സാമർത്ഥ്യം. സൂത്രം (Trick) എന്ന അർത്ഥത്തിലും ധാരാളം പ്രയോഗമുണ്ടു്. *cf.* 'പഴയ ജനത്തിലും ഭക്ത(ർ)കളിലുമൊരു കുശലിൻറിയേ ഇരുന്നരുളുവോൻ വസിഷ്ഠൻ തിരുവടി'—പ്രാ. ഗ. മാ. പേ. 11.

40. *cf.* ഉറൈക്ക നേരിയതു്. (*f. n.* 36)

40*a*. നല്ലതിൻെറ ബ. വ. *cf.* അതു, അവ്യ്.

40*b*. ചമൻ=മധ്യമൻ (ഇടത്തരത്തിലുള്ളതു്)

41. ചീത്തയ്ക്കു്.

സ്ഥൂലകാനാം മാഷദ്വിമാഷകം, ദ്വിഗുണം രക്തകാനാം. പ്രഥമനേജനേ ചതുർഭാഗഃ ക്ഷയഃ. ദ്വിതീയേ പഞ്ചഭാഗഃ. തേനോത്തരം വ്യാഖ്യാതം.

രജകൈസ്തന്നവായാ വ്യാഖ്യാതാഃ.

പുടവ എററു[41a]മതിന്നു കൂലി ചൊല്ലിൻറിതു:—പരുക്കങ്ങ[42]ളെ ററിയാൽ ഒരു മാഷം കൊടുപ്പിതു; ഇരണ്ടു മാഷവും കൊടുപ്പിതു മധ്യമങ്കൾക്ക്. രക്തകങ്കൾക്കു ഇരണ്ടു മാഷം കൊടുപ്പിതു. മധ്യമങ്കൾക്കു[42a] മൂൻറാക, നാലാക;[43] ഉത്തമങ്കൾക്കു അഞ്ചാറു മാഷം എൻറിങ്ങനെ കണ്ടുകൊൾക. നിറത്തിൽ പിടിച്ചവന്നു ഇരുമങ്കു കളഞ്ഞ പുടവൈക്കു വില, ഒരെററു പോയതിന്നു[44] അതു വെറും വിലയിൽ നാലൊൻറു കുറയക്കൊടുപ്പിതു. ഇരണ്ടെററു പോയതിന്നു നാലൊൻറു മൊഴിയ നിൻറ മൂൻറു കൂററിലുമഞ്ചൊൻറു[44a] ഒഴിവിതു. മൂൻറാമെററിൽ, നാലൊൻറുമൊഴിഞ്ഞ്, അഞ്ചൊൻറുമൊഴിച്ച്, ആറൊൻറു മൊഴിപ്പിതു.[45] അങ്ങനെയെങ്ങും കണ്ടുകൊൾക.

അയകരുടയ പണി ചൊന്നതുകൊണ്ടേ തുന്നകാര†രുടയ പണിയും ചൊല്ലീതു അവരളും 'തൊഴിൽ ചെയ്കവേണ്ടുമതിന്നു[45a] ഏഴു

† തുന്നക്കാരുടയ V.

41a. അലക്കുക, അടിയ്ക്കുക (ത. എററുതൽ)

42. പരുക്കനായവ. ഇത്തരം രൂപം ഇപ്പോൾ നടപ്പില്ല.

42a. 'രക്തക്കങ്കൾക്കു' എന്ന മുതൽ ഇതുവരെ V യിൽ വിട്ടിരിയ്ക്കുന്നു.

43. മൂന്നോ നാലോ. *cf.* മൂൻറുതാൻ നാലുതാൻ.

44. ഒരലക്കു കഴിഞ്ഞതിന്നു.

44a. അഞ്ചിലൊന്നു, നാലിലൊന്നു, ആറിലൊന്ന് ഇങ്ങനെ അഞ്ചൊൻറു, നാലൊൻറു, ആറൊൻറു ഇവയ്ക്കർത്ഥം. *cf.* 'വിത്തുപാട്ടം നാലൊൻറു കങ്ങാണിച്ചു കൊൾവിതു.' കൊ. മ. ശാ. (TAS IV. പേ. 46 *ff.*) വ. 132. 'എട്ടൊൻറു കങ്ങാണിച്ചു കൊൾവിതു'. Ibid വരി 163.

45. കുറെ ക്ലിഷ്ടമാണ് വ്യാഖ്യാനം. കൂടുതൽ സരളമായ വിവരണത്തിന്:— കെ. വി. എം.—കൗ. അ. പേ. 352. കോടിയലക്കിൽ വിലയുടെ $\frac{1}{4}$ കുറയും; രണ്ടാമത്തേതിൽ $\frac{1}{5}$ കുറയും എന്നാണ് താൽപര്യം.

45a. വേണ്ടുമതു് എന്നേ വേണ്ടു.

നാളിൽ കൊട്ടപ്പിയ്യ ഒരെററു പുക്കയ്യ കളകിൽ നാലൊൻറു കറയ കൊട്ടപ്പിതെൻറുമുള്ള യ്യമെല്ലാം തുന്നവായനക്ക[46]മൊക്കം.

**സുവർണ്ണകാരാണാം. അശുചിഹസ്താൽ രൂപ്യം സുവർണ്ണമനാഖ്യായ സരൂപം ക്രീണതാം ദ്വാദശപണോ ദണ്ഡഃ, വിരൂപം ചതുർവിംശതിപണഃ, ചോരഹസ്താദഷ്ടചത്വാരിംശൽ പണഃ. പ്രച്ഛന്നവിരൂപ മൂല്യഹീനക്രയേഷു സ്തേയദണ്ഡഃ. കൃതഭാണ്ഡോപധൌ ച.**

സുവർണ്ണകാരർ പൊൻവില്ക്കുമെടത്തു ചതിയാതവാറു കാപ്പാനപായം ചൊല്ലിൻറിതു:—അശുചികളായൊള്ള പുരുഷർ (അശുചികളെൻറു ദാസകർമ്മകരാദികൾ) പൊന്നും വെള്ളിയുമുരുവഴിയാതെ ഇരിന്നതു[47], സൗവർണ്ണികന്ന ചൊല്ലാതെ കൊൾവോരാകിൽ പന്തിരണ്ടു[48] പണം ദണ്ഡം. ഉരുവഴിഞ്ഞതു കൊൾകിലിരുപത്തു നാലു പണം ദണ്ഡം. കള്ളർ കൈയിൽനിൻറു ഉരുവഴിഞ്ഞതുതാൻ ഉരുവഴിഞ്ഞില്ലാത്തതുതാൻ കൊള്ളിൽ നാല്പത്തെട്ടു പണം ദണ്ഡം ഉരുവഴിഞ്ഞതു ആരുമറിയാതെ, പെറും വില കൊടാതെ ചുരുക്കക്കൊട്ടത്തുകൊൾകിൽ കട്ടാലൊള്ള ദണ്ഡം. ചെയ്ത പണി പകർന്നുകൊൾകിലും കട്ടാലൊള്ള ദണ്ഡം വൈക്കക്കടവിയർ.[48a]

**സുവർണാൽ മാഷകമപഹരതോ ദ്വിശതോ ദണ്ഡഃ. രൂപ്യധരണാൽ മാഷകമപഹരതോ ദ്വാദശപണഃ. തേനോത്തരം വ്യാഖ്യാതം.**

---

46. 'ക്ക' എന്ന പ്രത്യയം ചേർത്തും ചേർക്കാതെയും രൂപങ്ങൾ സുലഭമാണ്.

47. ആഭരണരൂപത്തിൽതന്നെയുള്ളതു്; ഉരുക്കാതെ ഉള്ളതു്. ഉരുവഴിക്കലാണ് ഉരുക്കലായതു് പിന്നീട്.

48. തമിഴിലെ 'പന്നിരണ്ടും' അവിടവിടെ കാണുന്നുണ്ട്.

48a. 'ർ'ലോപം Vയിൽ.

സ്വർണ്ണമാവിതു പതിനാറു മാഷകം. അതിനാ[49]ലൊരു മാഷകം[50] അപഹരിക്കിൽ ഇരുനൂറു പണം ദണ്ഡം. വെള്ളി ഒരു ധരണ[51]ത്തിൽ ഒരു മാഷകം അപഹരിക്കിൽ[50a] പന്തിരണ്ടു പണം ദണ്ഡം. ഇതുകൊണ്ടേ ദ്രവ്യത്തിനടയ പെരുക്കച്ചുരുക്ക[52]ത്തുക്ക തക്ക വാറു കല്പിച്ചുകൊൾക ദണ്ഡം.

**വർണ്ണോൽക്കർഷമസാരാണാം യോഗം വാ സാധയതഃ പഞ്ചശതോ ദണ്ഡഃ. തയോരപചരണേ രാഗസ്യാപഹാരം വിദ്യാൽ.**

വർണ്ണോൽക്കർഷം ഇളം†പൊന്നിനു ചെയ്കിലും, ഇളയതു[53] നല്ലതിനോടു കൂട്ടുകിലും അഞ്ഞൂറു പണം ദണ്ഡം. നല്ല പൊൻ ചമനോടു കൂട്ടി വർണ്ണോൽക്കർഷം ചെയ്തതെൻറു‡ പരീക്ഷിക്കുമാറു, തീയിലിട്ടു രാഗാപഹാരം കൊണ്ടറിവിതു.

**മാഷകോ വേതനം രൂപ്യധരണസ്യ. സുവർണസ്യാഷ്ടഭാഗഃ. ശിക്ഷാവിശേഷേണ ദ്വിഗുണോ വേതനവൃദ്ധിഃ. തേനോത്തരം വ്യാഖ്യാതം.**

വെള്ളി ഒരു ധരണംകൊണ്ടു പണിചെയ്താൽ ഒരു രൂപ്യമാഷം കൂലി കൊടുപ്പിതു. ഒരു സുവർണ്ണം പൊൻകൊണ്ടു പണി

---

† ക്കഷളദം. M, V. ‡ തെന്നു V.

49. പഞ്ചമ്യർത്ഥത്തിൽ തൃതീയ. അതിൽനിന്നൊരു മാഷകം എന്നർത്ഥം. *cf.* 'നെട്ടങ്ങോട്ടാൽ കൊള്ളും നെൽ'. 'കറവർ കോണത്താൽകൊണ്ടും നെൽ', 'പൂമിയാൽ കൊള്ളും നെൽ'—കൊ. മ. ശാ. (TAS IV, പേ. 46 *ff.*) വ. 6–7; 8; 62.

50. 5–8 കുന്നിത്തൂക്കം. അനുബന്ധം 'എ' നോക്കുക.

50*a*. 'അപഹരിക്കിൽ' എന്നു മുതൽ ഇതുവരെ Vയിൽ ഇല്ല.

51. പത്തുപലം തൂക്കം. ഇതിൽ അഭിപ്രായവ്യത്യാസം കാണാം. അനുബന്ധം 'എ' നോക്കുക.

52. ശൈലിയുടെ ഭംഗി ശ്രദ്ധേയം.

53. ഹീനം.

ചെയ്കിൽ ഒരു സുവർണ്ണമാഷത്തിലെട്ടൊൻറു[53a] കൂലി. ഒരു പണത്തിലെട്ടൊൻറും ചൊല്ലുവർ. പണിയുടയ നലത്തിന്നു തക്കവാറു ഇരുമടങ്ങിച്ചാലുമമയും കൂലി. ഇതുകൊണ്ടേ പെരുകപ്പണി ചെയ്യുമതിന്നും ചൊല്ലപ്പട്ടിതു.

**താമ്രവൃത്തകംസവൈകൃന്തകാരകൂടാനാം പഞ്ചകശതം വേതനം.**

**താമ്രപിണ്ഡോ ദശഭാഗക്ഷയഃ. പലഹീനേ ഹീനദ്വിഗുണോ ദണ്ഡഃ. തേനോത്തരം വ്യാഖ്യാതം.**

ചെമ്പു, വട്ടലോഹം,†[54] വെള്ളോട്ട്,[54a] വൈക്രാന്തകം,[55] ആരക്കൂടം,[56] ഇവ്വു[56a] തുലാംകൊണ്ടു ചെയ്ക പണിക്കു് കൂലി അഞ്ചു പണം.

ചെമ്പിന്നു തേമാനം പത്തൊൻറു. ഒരു പലം കുറയപ്പണി ചെയ്തുകൊടുക്കിൽ അക്കുറഞ്ഞതിലിരുമടങ്ങു ദണ്ഡം. ഇവ്വണ്ണമേ പെരുകക്കുറയുമിടത്തിരുമടങ്കു കൊൾക.

**സീസത്രപുപിണ്ഡോ വിംശതിഭാഗക്ഷയഃ. കാകണീ ചാസ്യ പലവേതനം. കാലായസപിണ്ഡഃ പഞ്ചഭാഗക്ഷയഃ. കാകണീദ്വയം ചാസ്യ പലവേതനം. തേനോത്തരം വ്യാഖ്യാതം.**

---

† ലോകം. M, V.

53a. എട്ടിലൊന്നു. 'ചെമ്പിന്നു തേമാനം പത്തൊൻറു' എന്നു താഴെ വരുന്നതു് നോക്കുക.

54. വട്ടലോഹം—പഞ്ചലോഹം (ചെമ്പ്, പിച്ചള, തകരം, ഈയം, ഇരിമ്പ് ഇവ ചേർത്തതു്) *cf.* 'ഈഴവിളക്കും വട്ടിലോഹപ്പാമൈയും രക്ഷിപ്പതു' (Ep. Ind. VIII.) പേ. 290. വ. 17.

54a. ചെമ്പും വെളുത്തീയവും ചേർത്തുരുക്കിയ ഓട്ട്.

55. ഒരു തരം ലോഹം. 56. പിച്ചള.

56a. *cf.* 'ഇവ്വു ആറാട്ടിൻ കാലത്തു പിരാമണർ അമിർതു ചെയ്തതിന്നു കൊൾവിതു.' കൊ. മ. ശാ. (TAS IV) വ. 55.

തമരക്കമും[57] ഇരയമും[57a] ആകരത്തിൽനിന്റു പോന്നശോധിച്ചാൽ ഇരി†പതിലൊന്റു ക്ഷതമാനം പോം. ഇവിററിന്നൊരു പലം പണിക്കു കൂലി. കാകണി—ഒരു മാഷത്തിൻ നാലൊന്റു. ഉരുക്കിരുമ്പു ശോധിച്ചാലഞ്ചൊന്റു കുറയും. ഒരു പലം പണിക്കു കൂലി ഇരണ്ടു കാകണി, അതാവിതു് അർദ്ധമാഷം. ഇവ്വണ്ണം പെരുകപ്പണിക്കു കണ്ടുകൊൾക.

രൂപദർശകസ്യ സ്ഥിതാം പണയാത്രാമകോപ്യാം കോപയതഃ കോപ്യാമകോപയതോ ദ്വാദശപണോ ദണ്ഡഃ.

വ്യാജീപരിശുദ്ധാ പണയാത്രാ. പണാൽ മാഷകമുപജീവതോ ദ്വാദശപണോ ദണ്ഡഃ. തേനോത്തരം വ്യാഖ്യാതം.

പണം പരീക്ഷിക്കുമവൻ രൂപദർശകനാവോൻ. അവൻ പണം കൊണ്ടുപണ്ണിൻറ[57b] വ്യവഹാരം ദോഷമിൻറിയെ ഇരുന്നതിനൈ ദൂഷിക്കിൻറവന്നു[57c] ദണ്ഡം പന്തിരണ്ടു പണം. ദോഷമുള്ളതിനൈ ദൂഷിയാക്കാൽ പന്തിരണ്ടു പണം ദണ്ഡം.

† ഇരു. V.

57. കാരീയം.

57*a*. സമുച്ചയത്തിൽ അകാരാന്തനാമങ്ങളോടു ചേർക്കുന്ന 'മും' ക്രമത്തിലാണ് 'വും' എന്നാകുന്നതു്. *cf*. 'ഇപ്രകാരമാന ശരീരമും മരക്കലമും തമ്മിലൊപ്പിച്ചു കണ്ടാൽ' —ബ്ര. പു., പേ. 9. 'അയിരുർ മുക്കാൽവട്ടമും...ഇടയീടും'—മാ. ശാ. (TAS IV) വ. 12. 'വിറൈക്കപ്പെട്ട മുഖമണ്ഡലമും വിരിയപ്പെട്ട ജടാഭാരമും'—പ്രാ. ഗ. മാ. പേ. 22.

57*b*. 'പണ്ണുക'യ്ക്കു ദുഷ്പ്രതീതി പിൽക്കാലത്താണ് വരുന്നതു്. പെണ്ണി, വെണ്ണി എന്ന രൂപങ്ങളും പ. മ. യിൽ കാണുന്നു. *cf*. 'ഇമ്മാക്കം പിരചത്തി പണ്ണിനമൈക്കു' —കൊ. മ. ശാ. (TAS IV) വ. 284. 'അതിന്നു വിഘ്നം വെ(പെ)ണ്ണു വേണ്ടും'. 'പാരണം പെണ്ണുക ഇരാജാവേ'—പ്രാ. ഗ. മാ. പേ. 19. 'വിവാഹവും പെണ്ണിയാൽ'—ബ്ര. പു. പേ. 58.

57*c*. ദോഷം കൂടാതെ ചെയ്യുന്ന വ്യാപാരത്തെ ദൂഷിക്കുന്നവൻ.

പുതിയവാ[58]യടിക്കിൻറ പണം കോയില്ക്കു കൊടുത്തു വ്യവഹരിപ്പിക്കക്കടവിയൻ ലക്ഷണാദ്ധ്യക്ഷൻ.[58a] ഒരു പണത്തിലൊരു മാഷകം ഉപജീവിപ്പോനാകിൽ എൻറാറ, ശുദ്ധമായിരുന്ന പണത്തിലൊരു മാഷം വെപ്പിച്ചു[58b]കൊൾകിൽ പന്തിരണ്ടു പണം ദണ്ഡം. പതിനാറു മാഷം പണമാവിതു. ഇവ്വണ്ണമെ ഉപജീവനം പെരുകകിൽ ദണ്ഡത്തിൻറയ പെരുക്കം കണ്ടുകൊൾക.

കൂടരൂപം കാരയതഃ പ്രതിഗൃഹ്ണതോ നിഷ്പാപയതോ വാ സഹസ്രം ദണ്ഡഃ. കോശേ പ്രക്ഷിപതോ വധഃ.

പൊയ്പ്പണ[59]മടിക്കുമവനു മടിപ്പിക്കുമവനും ആയിരം പണം ദണ്ഡം; കൊള്ളുമവനും. അവു ഭണ്ഡാരത്തിൽ വെപ്പിക്കിൽ കൊൽവിതു.

സരകപാംസു ധാവകാഃ സാരത്രിഭാഗം ലഭേരൻ. ദ്വൌ രാജാ രത്നം ച. രത്നാപഹാര ഉത്തമോ ദണ്ഡഃ.

ഖനി, രത്ന,നിധി നിവേദനേഷു ഷഷ്ഠമംശം നിവേത്താ ലഭേത. ദ്വാദശമംശം ഭൃതകഃ. ശതസഹസ്രാദൂർദ്ധ്വം രാജഗാമീ നിധിഃ. ഊനേ ഷഷ്ഠമംശം ദദ്യാൽ.

അരിപ്പു[59a]രരിച്ചുകൊള്ളുിൻറ ധനത്തിൻ മൂൺറാൻറു തങ്ങൾ കൊൾവിതു. ഇരുകൂറും കോയില്ക്കു വെക്കക്കടവിനർ. രത്നം അപഹരി†ക്കിൽ ഉത്തമം സാഹസദണ്ഡം. രത്നം സിദ്ധിക്കിൽ രാജാവിന്നേ കൊടുക്കക്കടവിയർ.

---

† പരിഹരിക്കിൽ M. V.

58. മൂലമനുസരിച്ചുള്ള വാക്യാൎത്ഥമിതാണ്:—വ്യാജി (രാജദേയമായ നൂററിനഞ്ചു ഭാഗം) കഴിച്ചുവേണം പണവ്യവഹാരം ചെയ്യാൻ. പുതിയതിൻെറ ബ. വ. പുതിയവ്". cf. ഇദ്ദ നന്നദ്ദ; ഇവ്വ നമ്മവ്വ (ഇതു എൻേറതു്; ഇവ നമ്മുടേവ—കണ്ണ്ാ.)

58a. കമ്മട്ടത്തിൻെറ അധ്യക്ഷൻ.

59. കള്ളനാണയം.

59a. രത്നം കലൎന്ന പൊടി ചേറി രത്നമെടുക്കുന്നവർ.

ഖനി ആവിതു പൊന്നകഴ്ന്നുകൊള്ളുമെടം,[60] വെള്ളി അകഴ്ന്നുകൊള്ളുമെടമുമെന്റിഞ്ജാതികൾ. രത്നം അയോഗ്യരായൊള്ള പുരുഷർ കൈയിലിരുന്നതും നിധിയും രാജാവിന്നുണർത്തുകിൽ ഉണർത്തിയവന്നു ആറൊൻറു കൊടുക്കക്കടവിയർ.[60a] നിധി നൂറായിരത്തിലേറെയുള്ളതിൽ കൂറു[61] ചൊല്ലിയവന്നു കൊടുക്കവേണ്ടാ. അതിനിൽ ചുരുക്കിൽ ആറൊൻറു കൊടുത്താലമയും.

**പൌർവ്വപൌരുഷികം നിധിം ജാനപദഃ ശുചിഃ സ്വകരണേന സമഗ്രം ലഭേത. സ്വകരണാഭാവേ പഞ്ചശതോ ദണ്ഡഃ. പ്രച്ഛന്നാദാനേ സഹസ്രം.**

ജനപദത്തിലൊള്ളവനുടയ പിതൃപിതാമഹന്മാർ വച്ച നിധി ജനപദത്തിലേവൻ തന്നുടമ സാധിപ്പോനാകിൽ എല്ലാം കൊള്ളക്കടവിയൻ. തന്നുടയിതാക്കവല്ലാക്കാൽ[62] അഞ്ഞൂറു പണം ദണ്ഡം. നിധി ഒളിച്ചു കൊൾവോ†നാകിൽ ആയിരം പണം ദണ്ഡം.

**ഭിഷജഃ പ്രാണാബാധികമനാഖ്യായോപക്രമമാണസ്യ വിപത്തൌ പൂർവ്വഃ സാഹസദണ്ഡഃ; കർമ്മാപരാധേന വിപത്തൌ മധ്യമഃ; മർമ്മവധ വൈഗുണ്യകരണേ ദണ്ഡപാരുഷ്യം വിദ്യാൽ.**

വൈദ്യൻ പ്രാണാബാധകരമായൊള്ള വ്യാധി രാജാവിന്നു ചൊല്ലാതെ മരുന്നുചെയ്തു ആതുരൻ ചാവോനാകിൽ പൂർവ്വം സാഹസദണ്ഡം. കർമ്മാപരാധത്തിനാൽ പിഴ വരികിൽ മധ്യമം

---

† വാൻ M.

60. കുഴിച്ചെടുക്കുന്ന സ്ഥലം. അകഴ്ക = കുഴിക്കുക. *cf.* അകിഴ് = കിടങ്ങ്, കുഴി.

60*a*. അറിയിച്ചവൻ രാജഭൃത്യനാണെങ്കിൽ പന്ത്രണ്ടിലൊരംശമേ ലഭിക്കു എന്ന ഭാഗം വിട്ടിരിക്കുന്നു.

61. ഭാഗം.

62. തന്റേതാക്കാൻ വയ്യെങ്കിൽ. വല്ലുക = സാധിക്കുക. *cf.* ഇല്ലാക്കാൽ.

സാഹസദണ്ഡം.[62a] മമ്മവധവൈളണ്യം†[63] താൻ ചെയ്കിൽ താനും ദണ്ഡപാരുഷ്യത്തെ പ്രാപിക്കക്കടവിയൻ. യാതൊരംഗം കെട്ടു, അവംഗ[64]മവനുക്ക കെട്ടപ്പിയ്ക്കു.

**കുശീലവാ വർഷാരാത്രിമേകസ്ഥാ വസേയുഃ. കാമദാന മതിമാത്രമേകസ്യ അതിവാദം ച വജ്ജയേയുഃ. തസ്യാതിക്രമേ ദ്വാദശപണോ ദണ്ഡഃ. കാമം ദേശജാതിഗോത്രചരണമൈഥുനാപഹാസേന നർമയേയുഃ.**

കുശീലവരാവോർ (പാട്ടുപിളും കൂത്താട്ടവിളും‡ ചെയ്യുമവരഠം) വർഷാകാലത്തൊരിടത്താ[65] ഇരിപ്പിതു. ഇതു വേണ്ടിൻറിളു, ഉഴവർ കൂത്തും പാട്ടും കേട്ടു കാര്യക്കേട്ട ചെയ്യാതൊഴിവാനായ്. ഒരുവൻ പ്രീതിപ്പട്ടു പെരികക്കൊടുക്കിൽ കുശീലവർ കൊള്ളപ്പെറാർ.[66] പലരിരിക്കമെടത്തൊരുത്തനെ സ്തുതിക്കപ്പെറാർ. ഇപ്പൊന്നവു ചെയ്യാതൊഴികിൽ പന്തിരണ്ടു പണം ദണ്ഡം. ദേശം, ജാതി, ഗോത്രം, ചരണം[67] എൻറ ഇജ്ജാതികളെപ്പരിഹരിച്ചു[68] പ്രീതിപ്പെടുപ്പിതു[68a] പരിഹാസമുവക്ക[69]മവരളെ.

**കുശീലവൈശ്ചാരണാ ഭിക്ഷുകാശ്ച വ്യാഖ്യാതാഃ. തേഷാം അയഃശൂലേന യാവതഃ പണാനഭിവദേയുഃ, താവന്തഃ ശിഫാപ്രഹാരാ ദണ്ഡാഃ. ശേഷാണാം കർമ്മണാം നിഷ്പത്തിവേതനം ശില്പിനാം കല്പയേൽ.**

---

† വേധനതാനം V. ‡ കൂത്താട്ടവും V.

62a. പൂർവ്വസാഹസം 250 പണം; മധ്യമം 500; ഉത്തമം 1000—ഇങ്ങനെ ക്രമം.

63. മർമ്മസ്ഥാനത്തു ശസ്ത്രക്രിയചെയ്തു അപകടമാക്കൽ.

64. അ + അംഗം.

65. ഒരിടത്തായ് എന്നതിലെ 'യ' ലോപിക്കുന്നു—'ൽ', 'ൻ' തുടങ്ങിയവ ലോപിപ്പിച്ചു് എഴുതുന്ന പതിവനുസരിച്ചു്.

66. കൊള്ളരുതു്. *cf.* 'വിലക്കവും പൊരുപാകവരവും പെറാർ'—മാ. ശാ. (TAS IV, പേ. 9–10), വ. 14.

67. വേദശാഖ.

68. ഇത്തരം കാര്യങ്ങളെ സ്പർശിക്കാതെ എന്നു താൽപര്യം.

68a. പ്രീതിപ്പെടുത്തുവിതു എന്നർത്ഥത്തിൽ

69. ഉവക്കുക—ഇഷ്ടപ്പെടുക.

കശീലവന്മാരെക്കൊണ്ടു ചാരണഭിക്ഷുകന്മാരെയും ചൊന്നോരിൽ പെട്ടിതു.[70] കശീലവന്മാരയും ചാരണന്മാരയും† അയഃശൂലനം[71] ചെയ്തു ധനം കൊൾകിൽ, (അയഃശൂലനമാവിതു മമ്മോൽഘട്ടനം‡) യാതൊരളവു അവരളട്ടൈ§[72]കൊണ്ടിതു, അത്തനൈ പണത്തളവും കശാപ്രഹാരം ദണ്ഡം.[73]

അധ്യായ[74]മ്മുടിവിലെ* ശ്ലോകം:—

ഏവം ചോരാ നചോരാഖ്യാൻ
വണിക്കാരു കശീലവാൻ
ഭിക്ഷുകാൻ കുഹകാംശ്ചാന്യാൻ
വാരയേൽ ദേശപീഡനാൽ.

ഇതിന്നു പൊരുളാവിതു:—ഇവ്വണ്ണമിരിന്ന കള്ളരെൻറു പേരിൻറിയെ കള്ളരായിരുന്ന വണികർ, കാരുക്കൾ, കശീലവർ, കുഹകർ (ഇന്ദ്രജാലാദി കാട്ടവല്ലവരൾ) മററുമിജ്ജാതിയായൊള്ളവരൾ ദേശത്തിന്നു പീഡ ചെയ്യാതവാറു ചെറുക്ക.

കാരുകരക്ഷണമാകിൻറ സൂത്രം മുടിഞ്ഞിതു.

---

† പദം Mൽ വിട്ടിരിക്കുന്നു. ‡ മമ്മോട്ടനം M, V.
§ ളൈട്ടൈ. M, V. * വിൽ V.

70. പറഞ്ഞുതീൻ എന്നു താൽപര്യം.

71. ഇരുമ്പുശൂലമൊത്ത വാക്കുകൊണ്ടു പരമമ്മം ഭേദിപ്പിക്കുന്നതിനെ സൂചിപ്പിക്കുന്നു.

72. അവരിൽനിന്നു്. അട്ടൈ, ഇട്ടൈ എന്നതു് സമീപാത്ഥകമായ തമിഴിലെ 'കിട്ടൈ'യിൽനിന്നു വന്നതാകാം. ഇടൈ എന്ന അവ്യയവും സാധാരണ കാണുന്നു. *cf.* 'അവരിടൈക്കൊണ്ട ഐംപതിൻ കലമും'—കവിയൂർ ശാ. (TAS V. പേ. 6, ഖ. 1.)

73. പിഴയടയ്ക്കുവാൻ പണമില്ലാത്തവരാണ് കശീലവാദികൾ എന്നതുകൊണ്ടാണ്, ധമ്മസ്ഥന്മാർ മുമ്പറഞ്ഞ കററത്തിന്നു എത്ര പണം പിഴ വിധിക്കുന്നുവോ അത്ര അടി എന്നു വിധിച്ചതു്.

# പ്രകരണം 77. വൈദേഹകരക്ഷണം

**സംസ്ഥാധ്യക്ഷഃ പണ്യസംസ്ഥായാം പുരാണഭാണ്ഡാനാം സ്വകരണവിശുദ്ധാനാം ആധാനം വിക്രയം വാ സ്ഥാപയേൽ.**

**തുലാമാനഭാണ്ഡാനി ചാവേക്ഷേത, പൗതവാപചാരാൽ.**

'വൈദേഹകരക്ഷണ'മെന്നിതു സൂത്രം വൈദേഹകരാവോർ വാണിയർ. ഇവരും പ്രധാനകണ്ടകർ. ഇവരുടെ ഇൽനിൻറു ജനപദത്തെ രക്ഷിക്കുമാറു ചൊല്ലിൻറിതു എന്നിതു സൂത്രാർത്ഥം. സംബന്ധമാവിതു:— 'ഏവം ചോരാനചോരാഖ്യാൻ വണിക്കാരു കുശീലവാൻ' എൻറു കീഴ് ചൊല്ലീതു.[1] അവിടെ കാരുകാദികളുടയ ലക്ഷണം ചൊല്ലീതു. ഇനി വണികരൈ രക്ഷിക്കുമാറു[1a] ചൊല്ലിൻറിതു.

'സംസ്ഥാധ്യക്ഷഃ സംസ്ഥായാം പുരാണഭാണ്ഡാനാം സ്വകരണവിശുദ്ധാനാം ആധാനം വിക്രയം (വാ) സ്ഥാപയേൽ' എൻറവാറു, സംസ്ഥാധ്യക്ഷനാവോൻ വിപണിമാഗ്ഗത്തിലധികാരമൊള്ളവൻ. പണ്യസംസ്ഥയാവിതു ഭാണ്ഡശാല. അവിററിലിട്ടു പഴകിക്കിടന്ന ചരക്ക, തത്താന്തങ്ങൾ ചരക്ക സാക്ഷിയോടു കൂടസ്സാധിച്ചവു[1b] ഉടയരളക്കൈ† വിലൈക്ക കൊൾവിതു[1c]; വില്പിതും ചെയ്പിതു.

തുലാമാനഭാണ്ഡങ്കളയും പരീക്ഷിപ്പിതു, പൗതവദോഷ[2]മൊഴിപ്പാൻ.

---

† ഉടയവരളെക്കൈ M, V.

1. കഴിഞ്ഞ പ്രകരണത്തനെൻറ ഒടുവിൽ.

1a. വാണിയരാകുന്ന കണ്ടകരിൽനിന്നു രാജ്യം രക്ഷിക്കുന്നതു് എന്നു താൽപര്യം.

1b. താന്താങ്ങളുടേതാണെന്നു സാക്ഷിപൂർവ്വം തെളിയിക്കപ്പെട്ടവ. തത്താന്തങ്ങൾ (താന്താങ്ങൾ) എന്ന പ്രയോഗം ശ്രദ്ധേയം.

1c. ഉടമസ്ഥന്മാരിൽനിന്നു വിലയ്ക്കു വാങ്ങണം.

2. അളവിലും തൂക്കത്തിലുമുള്ള തകരാറു്. പൗതവം=വല്പം, അളവു്. അധി. 2. പ്രക. 37—തുലാമാനപൗതവം നോക്കുക. (കെ. വി. എം.—കൗ. അ, പേ. 168 *ff.*)

**പരിമാണീദ്രോണയോരർധപലഹീനാതിരിക്തമദോഷഃ, പലഹീനാതിരിക്തേ ദ്വാദശപണോ ദണ്ഡഃ. തേന പലോത്തരാ ദണ്ഡവൃദ്ധിർ വ്യാഖ്യാതാ.**

പരിമാണിക്കും[2a] ദ്രോണത്തുക്കും അരൈപ്പലത്തുക്ക മിക്ക[2b] ഏറുവിതും കുറവിതും ചെയ്കിൽ പന്തിരണ്ടു പണം ദണ്ഡം.[2c] പരിമാണി ഇരുതുലാക്കോൽ. ദ്രോണഃ ധാന്യമാഷം ഇരുതുലാം കൊള്ളിൻറിതു.[3] ഇരുപലം വര ഏറുകിലും[4] ഇരുപത്തുനാലു പണം ദണ്ഡം എൻറിങ്ങിനെ കണ്ടുകൊൾക.

**തുലായാഃ കർഷഹീനാതിരിക്തമദോഷഃ, ദ്വികർഷഹീനാതിരിക്തേ ഷട്പണോ ദണ്ഡഃ. തേന കർഷോത്തരാ ദണ്ഡവൃദ്ധിർ വ്യാഖ്യാതാ.**

ഒരുതുലാക്കോൽ ഒരു കൈശ്ശു[5]ക്ക ഇളതാ[5a]കിലും വലുതാകിലും ദോഷമില്ല. ഒരു കൈശ്ശുക്ക് ഇളപ്പമും വലിപ്പമുമൊണ്ടാകിലാറു പണം ദണ്ഡം. ഇവ്വണ്ണമേ ഒരോ കൈശ്ശുക്ക് ആറുപണം ദണ്ഡം കണ്ടുകൊൾക.

---

2a. 'പാരിമാണിക്കം' എന്നാണ് മാതൃകകളിൽ. കെ. വി. എം. തർജ്ജമയിലും ഇങ്ങനെ എഴുതുന്നു. കൗ. അ. പേ. 357.

2b. അരപ്പലത്തിലധികം. മിക്ക=അധികം √മിക്. ഐശ്വര്യമുള്ള, പെരുപ്പമുള്ള എന്നർത്ഥം ഇതിൽനിന്നുണ്ടാകുന്നു. *cf.* 'തണ്ടാർമാതാണ്ടഴക പൊഴിയും മിക്ക മുണ്ടക്കൽ മേവും'—ഉ. സ. I. 1.

2c. അരപ്പലം വരെ ഏററക്കുറവുണ്ടായാൽ ദണ്ഡമില്ല. ഒരു പലം വരെ വന്നാൽ 12 പണം എന്നാണ് മൂലത്തിലെ ആശയം.

3. കൊള്ളിൻറതു എന്നർത്ഥത്തിൽ. ദ്രോണത്തെപ്പററിയ വിവരണത്തിനു മുകളിൽപ്പറഞ്ഞ തുലാമാനപൗതവം (കൗ. അ. II. പ്ര. 37.) നോക്കുക.

4. കുറകിലും എന്നുകൂടി ഉണ്ടായിരിക്കാം. വര > വരെ.

5. കൈശ്ശു—കർഷം (16 മാഷം കൂടിയ തൂക്കം), കാൽ പലം. *cf.* ക.∴. ച്യ (കൊ൦ 1037) 'ചർക്കരൈയമുതു പോതു കൈചാക'—SII. II. 70, 14.

5a. ഇളതു്—ചെറുതു്. *cf.* ഇളപ്പം × വല്ലപ്പം.

**ആഢകസ്യാർദ്ധകർഷഹീനാതിരിക്തമദോഷഃ. കർഷഹീനാതിരിക്തേ ത്രിപണോ ദണ്ഡഃ. തേന കർഷോത്തരാ ദണ്ഡവൃദ്ധിർ വ്യാഖ്യാതാ.**

ആഢക[6]ത്തിന്നു അരെക്കെക്കഞ്ചുക്ക്[†] ഇളപ്പവും വലിപ്പവും ദോഷമില്ല. കെഞ്ചുക്കിളതാകിലും[7] മൂൻറു പണം ദണ്ഡം. ഇതുകൊണ്ടേ അരെക്കെക്കഞ്ചുക്ക[7a] മൂൻറു പണം ചെയ്തു[8] കണ്ടുകൊൾക.

**തുലാമാനവിശേഷാണാമതോഽന്യേഷാമനുമാനം കുര്യാൽ. തുലാമാനാഭ്യാം അതിരിക്താഭ്യാം ക്രീത്വാ, ഹീനാഭ്യാം വിക്രീണാനസ്യ ത ഏവ ദ്വിഗുണാ ദണ്ഡാഃ.**

മററൊഴിഞ്ഞ തുലാദോഷത്തിന്നും മാനദോഷത്തിന്നും അനുമിച്ചുകൊൾക ദണ്ഡം. തുലാവിശേഷങ്ങളാവാ[8a] ഭാജനി,[9] അന്തഃപുരഭാജനി[9a] എൻറിജ്ജാതി. മാനവിശേഷമാവിതു പ്രസ്ഥം,[10] [‡]കുഡുബം എൻറിജ്ജാതികൾ.

---

† കഞ്ചുക്ക് V ‡ കുടുബം M

6. ആഢകം—നാലിടങ്ങഴി; ദ്രോണത്തിൻെറ കാൽഭാഗം.

7. ഒരു കർഷം കുറഞ്ഞോ കൂടിയോ ഇരുന്നാൽ.

7a. കർഷത്തിന്നു മേല്പോട്ട് എന്നു മൂലത്തിൽ.

8. കണക്കാക്കി, പ്രകാരം. *cf.* ഹസൂർ ശാ. (TAS II. പേ. 131 *ff*) 'മുന്നാഴിച്ചെയ്തരി' (വ. 418). 'ഓരോ കലൈ അറുപതുചെയ്തു കായ്യളവായിരിപ്പിതു' (വ. 420) 'നാൽപ്പതു പറൈച്ചൈ നെൽ' (വ. 602). ചെയ് > ച്ചെ > ച്ച. *cf.* നാനാഴിച്ച അരി.

8a. ആകുന്നു, ആകുന്നതു്. *cf.* 'ഇതിനാൽ പൊലി കൊൾവോ വിത്തിരുപത്തെംപറൈ'—ഹസൂർ ശാ. (TAS II.) വ. 239–40.

9. 175 പലം കൊള്ളുന്ന അളവു്.

9a. 162½ പലം കൊള്ളുന്ന അളവു്.

10. ഇടങ്ങഴി.

11. നാഴി. (കുഡുവം, കുഡവം ഇങ്ങനെയും കാണുന്നു.) ദ്രോണത്തിൻെറ ¼, ആഢകം; അതിൻെറ ¼, പ്രസ്ഥം; അതിൻെറ കാൽ, കുഡുബം.

വലിയ തുലാക്കോലാൽ[12]കൊണ്ടും[12a], വലിയ നാഴിയാൽകൊണ്ടും ഇളയവിററാൽ[12b] വിൽപ്പോനാകിൽ പണ്ടു ചൊല്ലിയ ദ്വാദശപണാദികളിരുമടങ്ങു ദണ്ഡം, നിറ[13]ഉടയവനും, അളവുടയവനും.

**ഗണ്യപണ്യേഷ്വഷ്ടഭാഗം പണ്യമൂല്യേഷ്വപഹരതഃ. ഷണ്ണവതിർദണ്ഡഃ.**

**കാഷ്ഠലോഹമണിമയം രജ്ജുചർമ്മമൃന്മയം സൂത്രവല്ക രോമമയം വാ ജാത്യമിത്യജാത്യം വിക്രയാധാനം നയതോ മൂല്യാഷ്ടഗുണോ ദണ്ഡഃ.**

എണ്ണിവില്ക്കും ചരക്കിൽ ഒരു പണം പെറും ചരക്കിൽ എട്ടൊൻറു അസാരമിട്ടുതാൻ, എണ്ണിൽ[13a] കുറച്ചു[13b] അപഹരിപ്പോനാകിൽ തൊണ്ണൂററാറു പണം ദണ്ഡം.



ഇനിക്കാഷ്ഠമയങ്ങളായൊള്ള ചരക്കും, ലോഹമയങ്ങളും മണിമയങ്ങളും, കയിറും,[13c] തോലും, മൃന്മയങ്ങളും, നൂലും, മരത്തിൻ നാരും, രോമമയങ്ങളും, ഇവെല്ലാം ജാത്യ[13d]മെൻറു ചൊല്ലി അജാത്യത്തെ വില്പോനാകിൽ, പെറും വിലയിലെൺമടങ്ങു ദണ്ഡം.

**സാരഭാണ്ഡമിത്യസാരഭാണ്ഡം, തജ്ജാതമിത്യതജ്ജാതം, രാധായുക്ത, മുപധിയുക്തം, സമുദ്ഗപരിവത്തിമം വാ വിക്രയാധാനം നയതോ ഹീനമൂല്യം, ചതുഷ്പഞ്ചാശൽപണോ ദണ്ഡഃ, പണമൂല്യം ദ്വിഗുണഃ, ദ്വിപണ**

---

12. 'വലിയ' പകർപ്പുകളിൽ വിട്ടിരിക്കുന്നു. 'തുലാക്കോൽ' എന്നേ കാണുന്നുമുള്ളൂ.

12a. കൊള്ളുക—വാങ്ങുക.

12b. ചെറിയവയാൽ.

13. തൂക്കം. അളവും നിറയും പഴയ ശൈലി.

13a. എണ്ണത്തിൽ.

13b. കുറച്ചു താൻ എന്നായാലേ സമുച്ചയം ശരിയാകൂ. ഒരുപക്ഷെ വിട്ടതാകാം.

13c. >കയർ

13d. ഉത്തമം

**മൂല്യം ദപിശതഃ. തേനാർഘവൃദ്ധൌ ദണ്ഡവൃദ്ധിർ വ്യാഖ്യാതാ.**

ജാത്യ[14]മെൻറവാറു ശുദ്ധമെൻറവാറ, അജാത്യമെൻറു അസാരമായൊള്ളതു, വില്ക്കിലും; ഒരു ദേശത്തൊള്ളതു മററൊരു ദേശത്തൊള്ളതെൻറു വില്ക്കിലും; രാഢാ[15]യുക്തമെൻറവാറു കൃത്രിമങ്ങളായൊള്ള മൌക്തികകാചാദി[15a]കളൊടുകൂട നല്ല രത്നങ്ങൾ വില്ക്കിലും; ഉപധി–[16]യുക്തമെൻറവാറു ചില അപഭാണ്ഡമിട്ടു വില്ക്കിലും; ചെപ്പു[17]പകൻറു വില്ക്കിലും, ഒരു പണം വില കൊറയപ്പെറുമതിന്നു ഐമ്പത്തുനാലു പണം ദണ്ഡം. മൂൻറു[18]പണം പെറുമതിന്നു ഇരുന്നൂറു പണം ദണ്ഡം. ഇങ്ങനെ വിലപ്പെരുക്കത്തിന്നു തക്കവാറു ദണ്ഡത്തിന്നു പെരുക്കമും കണ്ടുകൊൾക.



**കാരുശില്പിനാം കർമ്മഗുണാപകർഷമാജീവം വിക്രയക്രയോപഘാതം വാ സംഭൂയ സമുത്ഥാപയതാം സഹസ്രം ദണ്ഡഃ.**

കാരുക്കളും ശില്പികളും പലർ കൂടി കർമ്മഗുണാപകർഷമും, ആജീവമും വിക്രയക്രയോപഘാതമും ചെയ്കിൽ ഒരോരുത്തരെ ആയിരം ചെയ്തു ദണ്ഡിപ്പിതു. കർമ്മഗുണാപകർഷമാവിതു പണിയിലൊള്ള

---

14. സാരത്തിന്നു പകരം ജാത്യമെന്നാണ് വ്യാഖ്യാതാവിൻെറ പാഠം.

15. രാഢാ—പ്രകാശം.

15a. കാചം—കരുട്ടകല്ല്.

16. ഉപധി—വഞ്ചന.

17. സമുദ്ഗം—ചെപ്പ്, മൂടിയുള്ള പാത്രം.

18. ഇരണ്ടു പണമെന്നാണ് വേണ്ടതു്. 'മൂൻറു പണം' എന്നു പകർപ്പുകളിൽ. ഒരു പണത്തിൽ കുറഞ്ഞ വിലയുള്ളതാണെങ്കിൽ 54 പണം ദണ്ഡം; ഒരു പണം വിലയുള്ളതാണെങ്കിൽ അതിലിരട്ടി; രണ്ടു പണം വിലയുള്ളതാണെങ്കിൽ 200 പണം—ഇങ്ങനെയാണ് മൂലപ്രകാരം അർത്ഥം.

ശില്പം† കുറവിതെൻറവാറു. തട്ടാരെക്കൊണ്ടു 'ഇങ്ങനെ ഒപ്പിതൊ[19]രാഭരണം പണ്ണിത്തരുക' എൻറാൽ[19a], തട്ടാർ പലർ കൂടി 'ഇങ്ങനെ പണി പണ്ണാതെ' എൻറു വിലക്കുവിതു. ഇപ്പണ്ണമെ ആടവാണിയർ പലർകൂടി 'ഇങ്ങനെ ഒക്കു പുടവ നെയ്യാതെ' എൻറു വിലക്കുവിതു. ആജീവോപഘാതമാവിതു, ഒരു പണം കൂലി വേണ്ടും പണിക്ക് ഇരണ്ടു പണം വേണ്ടു[20]മതു. വിക്രയക്രയോപഘാതമാവിതു തങ്ങൾ കൊള്ളുംപോാൻ വില ചുരുക്കക്കാൺപിതു; തങ്ങൾ വില്ലുമ്പോൾ[21] ചരക്കിനെ വില പെരുക്കുവിതു‡. ഇച്ചൊന്ന ദോഷത്തുക്കു ഓരോരുത്തരെയേ[21a] ആയിരം പണം ദണ്ഡം.

**വൈദേഹകാനാം വാ സംഭൂയ പണ്യമവരുന്ധതാം അനർഘേണ വിക്രീണതാം ക്രീണതാം വാ സഹസ്രം ദണ്ഡഃ.**

വണിയർ പലർ കൂടി വിലയില്ലാത്ത വിലയാൽ ചരക്കു കൊടുക്കിലും കൊൾകിലും ആയിരം പണം ദണ്ഡം.

**തുലാമാനാന്തരമർഘവർണാന്തരം വാ. ധരകസ്യ മായകസ്യ വാ പണമൂല്യാദഷ്ടഭാഗം ഹസ്തദോഷേണാ ചരതോ ദ്വിശതോ ദണ്ഡഃ. തേന ദ്വിശതോത്തരാ ദണ്ഡവൃദ്ധിർ വ്യാഖ്യാതാ.**

---

† ശില്പമും. M, V.

‡ വിലപെരുത്തൊള്ളവൻ M, V.

19. ഒക്കുന്ന, ഉള്ള.

19a. എന്നു പറഞ്ഞാൽ.

20. വേണ്ടുക—ആവശ്യപ്പെടുക.

21. വില്ലുമ്പോൺ എന്നും എഴുതും. മുകളിലെ 'കൊള്ളുംപോൺ' നോക്കുക.

21a. ഓരോരുത്തന്ന് എന്നർത്ഥം.

തുലാമാനാന്തരം തുലക[22]ളിൽനിന്നും മാന[23]ങ്ങളിൽനിന്നും വരിൻറ വിശേഷലാഭം. വിലയിൽനിന്നു വരിൻറ വിശേഷലാഭം വണ്ണം. ഒരു പണം പെറും ചരക്കിൽ എട്ടൊൻറു കൈവലസിനാൽ[24] ചെയ്തുകൊള്ളവല്ലുകിൽ അതിന്നു ഇരുന്തുറു പണം ദണ്ഡം; നാലൊൻറ പഹരിക്കിൽ നാന്തുറു എൻറിജ്ജാതി വച്ചുകൊൾക.

**ധാന്യസ്നേഹക്ഷാരലവണഗന്ധഭൈഷജ്യദ്രവ്യാണാം സമവർണോപധാനേ ദ്വാദശപണോ ദണ്ഡഃ.**

നെല്ലും, ഉഴുന്നും, പയറും എൻറിജ്ജാതി ധാന്യങ്ങളും, നെയ്, എണ്ണ ഇജ്ജാതികൾ സ്നേഹദ്രവ്യങ്ങളും, ക്ഷാരമെൻറവാറു ശർക്കരയും ലവണമും ഗന്ധദ്രവ്യമും ഭൈഷജ്യങ്ങളുമെൻറിജ്ജാതി ചൊന്ന ദ്രവ്യങ്ങളിൽ സമാനജാതീയങ്ങൾ അധമങ്ങളായൊള്ളവു[25] കൂട്ടി വില്ക്കിൽ പന്തിരണ്ടു പണം ദണ്ഡം.

**യന്നിസൃഷ്ടമുപജീവയേയുഃ, തദേഷാം ദിവസസഞ്ജാതം സംഖ്യായ വണിക് സ്ഥാപയേൽ. ക്രേതൃവിക്രേത്രോരന്തരപതിതമാദായാദന്യം ഭവതി തേന ധാന്യപണ്യനിചയാംശ്ചാനുജ്ഞാതാഃ കുര്യുഃ. അന്യഥാ നിചിതമേഷാം പണ്യാധ്യക്ഷോ ഗൃഹ്ണീയാൽ. തേന ധാന്യപണ്യവിക്രയേ വ്യവഹരേതാനുഗ്രഹേണ പ്രജാനാം.**

ഇച്ചൊന്ന ലാഭവിശേഷങ്ങളിൽ രാജാവു് ചൊന്നളവുകൊണ്ടു തങ്ങൾക്കു ജീവിക്കലാവിതു.[26] ആകിൻറമയാൽ[26a] വാണിയക്കു നിയ



22. തൂക്കം. 23. അളവു്.

24. അളക്കുമ്പോഴും മററും ചെയ്യുന്ന കള്ളത്തരം. <വിലസ് (സൽ), വിലാസമെന്നു സാധാരണാർത്ഥം. *cf.* 'വാളിൻ വലസറിയിക്കാമെൻറുടനങ്ങം'—ഉണ്ണിയ. പേ. 74. 'പേശിന വലസെന്തല്ലാമെൻറുടൻ'—Ibid പേ. 75.

25. അധമങ്ങളായവ.

26. ജീവിക്കാൻ കഴിയും.

26a. അതുകൊണ്ടു്.

തപ്പടി[27]യാൽ വരിന്റ ലാഭവിശേഷം കണക്ക കണ്ട എഴുതി വൈപ്പിച്ചു സംസ്ഥാധ്യക്ഷൻ വിലെക്ക കൊള്ളുമിടത്തും കൊടുക്കുമിടത്തും പേഴക[28]ത്തിനാൽ താൻ ചതിച്ചു താനേ അധികം കൊള്ളും ധനം ആക്കും ക്രീൻറിയെ രാജാവു കൊള്ളപ്പെറും.[29] ധാന്യാദിചരക്കും സംസ്ഥാധ്യക്ഷനെക്കേട്ടു[29a] അവനുടെയ അനുജ്ഞകൊണ്ടു കൂട്ടവിതു. അങ്ങനെ ചെയ്യു കൂട്ടാക്കാൽ[29b] അച്ചരക്ക പണ്യാധ്യക്ഷൻ കൂട്ടവിതു. അവൻ കൊണ്ട ചരക്ക ഒരു ഛിദ്രം കണ്ടു പ്രജെക്കു അനുഗ്രഹം വരുമാറു കല്പിപ്പിതു.

**അനുജ്ഞാതക്രയാദുപരി ചൈഷാം സ്വദേശീയാനാം പണ്യാനാം പഞ്ചകം ശതമാജീവം സ്ഥാപയേൽ. പരദേശീയാനാം ദശകം. തതഃ പരമർഘം വദ്ധയതാം ക്രയേ വിക്രയേ വാ ഭാവയതാം പണശതേ പഞ്ചപണാൽ ദ്വിശതോ ദണ്ഡഃ. തേനാർഘവൃദ്ധൗ ദണ്ഡവൃദ്ധിർ വ്യാഖ്യാതാ.**

ചരക്ക കൊണ്ടവിലയിൽ നൂററിനഞ്ചു ലാഭം ചെയ്തു കൊള്ളുക്കടവിയൻ സ്വദേശത്തൊള്ളവൻ. പരദേശത്തൊള്ളവൻ പത്തിനൊൻറു† ലാഭം ചെയ്യിതു. ഇച്ചൊന്ന ലാഭത്തിൽ മികം നൂറു പണത്തിന്മേൽ‡ അഞ്ചു പണം ലാഭം ചെയ്യുകൊൾവോനാകിലിടുനൂറു§ പണം ദണ്ഡം. ഇതുകൊണ്ടേ അർഘവൃദ്ധിയും ദണ്ഡവൃദ്ധിയും കണ്ടുകൊൾക.

---

† പത്തുപതിനൊൻറു M, V.

‡ നൂറു പണത്തിമ്പാ M, V.

§ നാകിലുമിരു M, V.

27. നിത്യേന, ദിവസംതോറുമുള്ള. *cf.* 'കക്കടകഞായിറുതോറും നിയതി ഇടങ്ങ്കഴിയാൽ പതിനാഴി അരികൊണ്ടു'—തിരുക്കാ. ശാ. (TAS III, 166-167 ഖ. 2.) 'നിയതി ഒരുപടി നെയ്'—തളി ശാ. (TAS VIII. പേ. 44-45) വ. 4.

28. എട്ടക്കുന്ന കൊട്ടകൊണ്ടു കൃത്രിമം കാണിച്ചിട്ട് എന്നു താൽപര്യം. പേഴ—പെട്ടി, കൊട്ട. (ത. പേഴൈ). പേഴ+അകം പേഴകമായതാകാം.

29. പെറാർ—നിഷേധം.

29a. സംസ്ഥാധ്യക്ഷനോടു ചോദിച്ച്, അനുവാദം വാങ്ങി.

29b. സംഭരിക്കാതിരുന്നാൽ. കൂട്ടക—ശേഖരിക്കുക.

**സംഭൂയക്രയേ ചൈഷാം അവിക്രീതേ നാന്യം സംഭൂയ ക്രയം ദദ്യാൽ. പണ്യോപഘാതേ ചൈഷാമനുഗ്രഹം കുര്യാൽ പണ്യബാഹുല്യാൽ.**

പലവാണിയർ കൂടി രാജാവിനിട്ടെ[29c]ച്ചരക്കു കൊണ്ടാൽ അവരഠ അതു വില്പതിന്മുൻ മറ്റൊരുത്തൻ ചരക്കു വില്ക്കപ്പെറാർ.[29d] കൊണ്ട വാണിയക്കു ചരക്കിനു പിഴ വരികിൽ രാജാവു അനുഗ്രഹിക്കവും കടവിയൻ.[30]

**പണ്യാധ്യക്ഷഃ സർവ്വപണ്യാന്യേകമുഖാനി വിക്രീണീത. തേഷ്വവിക്രീതേഷു നാന്യേ വിക്രീണീരൻ. താനി ദിവസവേതനേന വിക്രീണീരൻ അനുഗ്രഹേണ പ്രജാനാം.**

ചരക്കു പെരിതാകിൽ പണ്യാധ്യക്ഷൻ എല്ലാച്ചരക്കുമൊരുത്തിലി[31]യായിട്ടു വില്പിതു. അതു വില പോമളവു മററാരും വില്ക്കപ്പെറാർ. അൻറിയെ വാണിയരെക്കൊണ്ടേ വില്പിച്ചാലുമമയും. അവരഠക്കു ദിവസവേതനം കൊടുത്തു അവരളും പ്രജൈക്കു ദ്രോഹം വരാതവാറു വില്പിതു.

---

29c. രാജാവിൽനിന്നു്. 'ഇടൈ'യിലെ 'ട' പക്ഷെ ഇരട്ടിച്ചതാകാം.

29d. 'പെറാൻ', 'പെറാഠ' (ഏ. വ.) വില്ക്കപ്പെറാർ=വില്ക്കരുതു. താഴെ നോക്കുക.

30. അനുഗ്രഹിക്കുകയും വേണം. *cf.* 'ഓതവും ഗ്രഹിക്കവും'—ഭാ. കൗ. I. പേ. 3. 'എഴുനില്ക്കവും നടക്കവും അരുതാതൊഴിഞ്ഞിതു'—ബ്ര. പു. പേ. 30. 'വിലക്കവും വൈക്കവും അടികൊട്ടുക്കവും അതികരിക്കവും പെറാർ'—കൊ. മ. ശാ. (TAS IV) വരി. 249–50. 'ഓതുകയും ഗ്രഹിക്കുകയും' എന്ന മട്ടിലുള്ള പ്രയോഗം പിന്നെ വന്നതാണു്.

31. ഒരു ദിക്കിൽ. 'ഒരുത്തിരി'യും കാണുന്നു. *cf.* 'കിടപ്പതൊരുത്തിരി'. 'പാതിരി താതിരി വീതിയൊരുത്തിരി'—ഉണ്ണിയ. പേ. 41–42. ഒരുത്തി, ഒരുത്തിയിൽ ഇങ്ങനെ 'ഒരു സ്ഥലം' എന്നർത്ഥത്തിൽ ഗുണ്ടർട്ടു്. 'ഒരുത്തിന്നു്' എന്നും ഉദാഹരിക്കുന്നു. ഒരു ദിക്കിൽ > ഒരുത്തി(ൽ) ഒരുത്തീൽ (ദേശ്യം), ഒരുത്തിന്നു, ഒരുത്തീന്നു്. തിരി, തിരിവു് എന്നർത്ഥത്തിൽ പ്രയോഗിച്ചതാണെങ്കിൽ ദ്വിതചത്തിന്നു കാരണമില്ല. 'ലി', 'രി'യായി മാറിയതാകാം 'ഒരുത്തിരി'യിൽ.

ദേശകാലാന്തരിതം തു പണ്യാനാം—
പ്രക്ഷേപം, പണ്യനിഷ്പത്തിം,
ശുല്കം, വൃദ്ധി, മവക്രയം
വ്യയാ നന്യാംശ്ച സങ്ഖ്യായ
സ്ഥാപയേ ദർഘമർഘവിൽ.

ഇനി ദേശാന്തരിതമായും കാലാന്തരിതമായുമൊള്ള ചരക്കിനു ടയ[31a] പ്രക്ഷേപം, ചരക്കിൻ വിലൈ. പണ്യനിഷ്പത്തി ആവിതു ഇന്നത്തിനയാലിതു മുടിവിതെന്നു†[32]മതു്. ശുല്കവൃദ്ധി ഉല്കു[33]ലൊള്ള പെരുക്കം. അവക്രയം പാററുക്കൂലിയും എരുത്തുക്കൂലിയും‡[34]. 'വ്യയാന ന്യാംശ്ച'—മററുമൊള്ള അഴിവെ[35]ല്ലാമെണ്ണി വില ഇടുവിതു സംസ്ഥാധ്യക്ഷൻ.

കണ്ടകശോധനത്തിൽ വൈദേഹകരക്ഷണമാകിൻറ
ഇരണ്ടാമധ്യായം മുടിഞ്ഞിതു.



---

† ലിതു മൂട്ടവിതു M; മുട്ടവിതു V.

‡ കൂലി (സമുച്ചയലോപം രണ്ടിടത്തും) V.

31a. പദ്യത്തിൽ ഭൂരിഭാഗവും ഇതുവരെയുള്ള വ്യാഖ്യാനവും Vയിൽ ഇല്ല.

32. ഇത്രകാലംകൊണ്ടു ഉണ്ടാക്കാമെന്നതു്. വ്യാഖ്യാനം വേണ്ടത്ര വ്യക്തമല്ല.

33. ചുങ്കം.

34. അവക്രയം എന്നാൽ കാററത്തിടാനും ശുദ്ധീകരിക്കാനും ഉള്ള ചിലവു്, (പാററുകൂലി), വണ്ടിവാടക (എരുത്തുകൂലി) എന്നിവ.

35. കുറവു്.

# പ്രകരണം 78. ഉപനിപാതപ്രതീകാരം

[1]ദൈവാന്യഷ്ടൗ മഹാഭയാനി—അഗ്നി, ഉദകം, വ്യാധിർ, ദുർഭിക്ഷം, മൂഷികാ, വ്യാളാഃ, സർപ്പാ, രക്ഷാംസീതി. തേഭ്യോ ജനപദം രക്ഷേൽ.

ഉപനിപാതപ്രതീകാരഃ എന്നിതു സൂത്രം. ഉപനിപാതങ്ങളാവോ,[1a] ദൈവനിമിത്തമായ് അഗ്ന്യുദകാദി വഴിമേൽ വരിൻറ ആപത്തുകൾ അവിററിനുടയ പ്രതീകാരം ചൊല്ലിൻറിതെന്നിതു† സൂത്രാത്ഥം. ദോഷോപനിപാതങ്ങൾ മേൽ ചൊല്ലീതെൻറു, കീൾ ചൊന്നതു സംബന്ധമാവിതു്[1b]. അൻറിയെ[1c], മനുഷ്യകണ്ടകമെൻറും ദേവകണ്ടകമെൻറും ഇരണ്ടു ജാതി. അവിററിൽ മനുഷ്യകണ്ടകം കാരുകാദി ചൊല്ലീതു. ഇപ്പോൾ ദൈവകണ്ടകം ചൊല്ലിൻറിതെൻറാകിലുമാം സംബന്ധം.



മഹാഭയങ്ങളായൊള്ള ദൈവഭയങ്ങളെട്ടു്. അവാവോ‡[2]—അഗ്നി, ഉദകം, ദുർഭിക്ഷം, വ്യാധി, മൂഷികം, വ്യാളം, സർപ്പം, രക്ഷസ്സ്. ഇച്ചൊന്ന എട്ടിൽനിൻറു ജനപദം രക്ഷിക്കവേണ്ടും രാജാവു്.

---

† ചൊല്ലിൻറിതു ഇതു M.

‡ അവാമവു M, V.

1. *cf.* കാമ. XIV, 20 ff

1*a* ആകുന്നു, ആകുന്നതു്. *cf.* 'കണ്ണൻ പുറൈയൻ താനമൈച്ച ചെലവാവോ' തിരുക്കാ. ശാ. (TAS III, 166-67), വ. 2. 'തിരുവിളക്കിനുള്ള പൂമിയാവോ' —ഹുസൂർ ശാ. (TAS II, 131 *ff*) വ. 63.

1*b*. വാക്യം ക്ലിഷ്ടം. ദോഷോപനിപാതങ്ങളെപ്പററി ആദ്യം പറഞ്ഞു(?). ഇനി അവയുടെ പ്രതികാരം പറയുന്നു—ഇതാണു് മുൻപ്രകരണത്തോടു ഈ പ്രകരണത്തിനുള്ള സംബന്ധം എന്നാശയം. ഇതു നല്ല പന്തിയല്ലെന്നു വ്യാഖ്യാതാവിന്നുതന്നെ തോന്നുകയാൽ താഴെ മറെറാരു സംബന്ധം കൊടുക്കുന്നു.

1*c*. അല്ലെങ്കിൽ, കൂടാതെ.

2. അവു്+ആവോ. *cf.* അതായതു്. (ഏ. വ.)

**ഗ്രീഷ്മേ ബഹിരധിശ്രയണം ഗ്രാമാഃ കുര്യുഃ. ദശകുലീസങ്ഗ്രഹേണാധിഷ്ഠിതാ വാ. നാഗരികപ്രണിധാവഗ്നിപ്രതിഷേധോ വ്യാഖ്യാതഃ. നിശാന്തപ്രണിധൗ രാജപരിഗ്രഹേ ച.**

അഗ്നിയിൽനിന്റു രക്ഷിക്കമാറു:—ഗ്രീഷ്മകാലത്തു ഗ്രാമത്തിന്നു പുറത്തടു[2a]മാറു ചെയ്‌വിതു. അൻറിയെ, ദശകുലീരക്ഷകനാവോൻ പതുപ്പത്തു കുടി രക്ഷിക്കുമവൻ; ഗോപനെൻറു അവനു പേർ അവൻ ചൊന്നെടത്തടുവിതു. നാഗരികപ്രണിധിയിലെ അഗ്നിപ്രതിഷേധം ചെയ്‌വതു† ചൊല്ലീതു[3]. നിശാന്തപ്രണിധിയി[4]ലും രാജപരിഗ്രഹത്തിലും ചൊല്ലീതു[5].

**ബലിഹോമസ്വസ്തിവാചനൈഃ പർവസു ചാഗ്നിപൂജാഃ കാരയേൽ.**

**വർഷാരാത്രമനൂപഗ്രാമാഃ പൂരവേലാമുത്സൃജ്യ വസേയുഃ. കാഷ്ഠവേണുനാവശ്ചാവഗൃഹ്ണീയുഃ.**

**ഉഹ്യമാനമലാബൂദൃതിപ്ലവഗണ്ഡികാവേണികാഭിസ്താരയേയുഃ. അനഭിസരതാം ദ്വാദശപണോ ദണ്ഡഃ, അന്യത്ര പ്ലവഹീനേഭ്യഃ.**

---

† ചെയ്യിതു M, V.

2a. അട്ടുക—പാകംചെയ്ക (*cf.* അട്ടുപ്പ്. ക. അധ്യ). 'എഴുന്നൂററുനാഴിയരിയട്ടു' —ഹുസൂർ ശാ. (TAS II) വ. 408–409.

3. 56-ാം പ്രകരണത്തിൽ 'അഗ്നിപ്രതീകാരം ച ഗ്രീഷ്മേ' ഇത്യാദിയാൽ പറയപ്പെട്ടതു്. 'ഗ്രീഷ്മത്തിൽ മൂന്നാമത്തേയും നാലാമത്തേയും യാമങ്ങളിൽ അഗ്നി കത്തിക്കുന്നതിനെ പ്രതിഷേധിക്കണം'—ഇത്യാദി. Vide കെ. വി. എം., കൗ. അ. പേ. 244–45.

4. 17-ാം പ്രകരണത്തിൽ. 'മാനുഷേണാഗ്നിനാ ത്രിരപസവ്യം പരിഗതമന്തഃപുരം അഗ്നിരന്യോ ന ദഹതി' (മാനുഷാഗ്നികൊണ്ടു മൂന്നു പ്രാവശ്യം പ്രദക്ഷിണമായിട്ടു അന്തഃപുരത്തിൽ ഉഴിഞ്ഞാൽ അതിനെ മറെറാരഗ്നി ദഹിക്കുകയില്ല). മനുഷ്യാസ്ഥിയിൽ കരിങ്ങാലിമുളകൊണ്ടു കടഞ്ഞുണ്ടാക്കിയതാണു് മാനുഷാഗ്നി. Vide കെ. വി. എം. Ibid പേ. 59.

5. നിശാന്തപ്രണിധിയിൽ രാജഗൃഹത്തെപ്പററിപ്പറയുന്നിടത്തും എന്നു കെ. വി. എം. (Ibid പേ. 361)

ഭൂതബലികളും രക്ഷാ†ഹോമാദികളും ശാന്ത്യൎത്ഥമായൊള്ള സ്വസ്തിവചനങ്ങളും ചെയ്‌വിതു അമാവാസിയിലും പൌൎണ്ണമാസിയിലും, അഥൎവ്വങ്ങളായൊള്ള വിധാനങ്ങൾകൊണ്ടു്,—എൻറിങ്ങനെ അഗ്നിപ്രതിഷേധം ചെയ്‌വിതു.

ഉദകപ്രതിഷേധം ചെയ്യുമാറും ചൊല്ലിൻറിതു. വൎഷകാലത്തു് അനൂപ[6]ദേശത്തിരിക്കുമവരെ വെള്ളം കൊള്ളാതെത്തിര‡ത്തുവിതു. വിറകും മുളയും തോണിയും സംഗ്രഹിപ്പിതു. നീന്താല്ലാതവൎക്കു ചുരെക്കായും തോൽതുരുത്തും; പ്ലവമാവിതു വിറകുപുറ[7]യും; ഗണ്ഡിക[8] ആവിതു പിണ്ടി, വേണിക[9]യാവിതു നീരിൽ§ കടത്തുവാനൊള്ളി തോൻറു[9a]—ഇച്ചൊന്നവുകൊണ്ടു കടത്തിക്കൊൾവിതു. കടത്തിക്കൊള്ളാക്കാൽ പന്തിരണ്ടു പണം ദണ്ഡം. കടത്തിക്കൊള്ളാമുപകരണമില്ലാത്തവൻ കടത്താഴികിൽ[9b] ദണ്ഡമില്ല.

**പൎവ്വസു ച നദീ പൂജാഃ കാരയേൽ.**

**മായായോഗവിദോ വേദവിദോ വൎഷമഭിചരേയുഃ.**

**വൎഷാവഗ്രഹേ ശചീനാഥഗംഗാപൎവ്വത മഹാകച്ഛ പൂജാഃ കാരയേൽ.**

**വ്യാധിഭയമൗപനിഷദികൈഃ പ്രതീകാരൈഃ പ്രതികുൎയ്യുഃ. ഔഷധൈശ്ചികിത്സകാഃ, ശാന്തിപ്രായശ്ചിത്തൈൎവ്വാ സിദ്ധതാപസാഃ.**

---

† ലക്ഷ M, V.

‡ കൊള്ളാദ(ാഗ?)ത്തിര M,—മത്തിര V.

§ ഒൻറു നീരൽ V

6. ജലപ്രദേശം; ചതുപ്പുനിലം.

7. പൊങ്ങുതടി. മരത്തിൻെറ പുറംതൊലികൊണ്ടു കെട്ടിയുണ്ടാക്കിയതാകാം. പാഠവ്യത്യാസമുണ്ടോ എന്നറിഞ്ഞുകൂടാ.

8. പലക

9. മുള

9a. *cf.* 'മധുരാപുരിയിൽനിന്നു എന്തോന്നു ചെയ്തു'—ഭാഗ. ഭാ. I. പേ. 2. 'അലൗകികമായിരുന്നോന്നല്ലോ ഈ രൂപം'—Ibid പേ. 13.

9b. *cf.* 'നിരായുധനാകയും പടയില്ലാഴികയുമുണ്ടു്'—ബ്ര. പു. പേ. 41. ആഴ്ക > ആഴികു.

**തേന മരകോ വ്യാഖ്യാതഃ. തീർത്ഥാഭിഷേചനം മഹാകച്ഛവർദ്ധനം ഗവാം ശ്മശാനാവദോഹനം കബന്ധദഹനം ദേവരാത്രിം ച കാരയേൽ.**

പർവ്വനാളാൽ നദീപൂജ ചെയ്‌വിതു.

മായായോഗവിദരാവോർ ശൈവാദികൾ. മന്ത്രം വല്ലി ഇരുക്കുമവരളൈക്കൊണ്ടും,[9c] വേദവിത്തുക്കളാവോർ അഥർവ്വവേദത്തൈ വല്ലി ഇരിക്കുമവരളൈ[10]ക്കൊണ്ടും പെരുകമഴ പെയ്യാത്ത†വാറു ചെയ്യിപ്പിതു. കർമ്മമാവിതു മന്ത്രജപഹോമാദികൾ.

മഴ അറവൈ ഇൻറി[10a] ഇരുന്നാൽ മഴപെയ്‌വാൻ ശചീനാഥൻ,‡ ഗങ്ഗ, പർവ്വതം, മഹാകച്ഛം എൻറിവററൈ പൂജിപ്പിതു. പൂജിച്ചാൽ മഴ പെയ്യും. മഹാകച്ഛമാവിതു സമുദ്രം.[10b] ഇവരളൈ തങ്ങളുടയ മന്ത്രത്തോടു കൂട, വല്ലുമവരളൈക്കൊണ്ടു പൂജിപ്പിതു.

വ്യാധി ശമിക്കുമാറു ചൊല്ലിൻറിതു. വ്യാധി ഇരണ്ടു ജാതി—കൃത്രിമം, അകൃത്രിമം. കൃത്രിമമാവിതു വിഷധൂമത്താലും വിഷാംബുവിനാലും ദൂഷിതപ്പട്ടവരിൻറ വ്യാധി. അതു ഔപനിഷദികങ്ങളായൊരുള്ള വിധാനംകൊണ്ടൊഴിപ്പിതു[11]. മററും ധാതുവഴിമേൽ വരിൻറവു ഔഷധംകൊണ്ടു വൈദ്യരൊഴിപ്പിതു. ശാന്തിചെയ്യും പ്രായശ്ചിത്തം ചെയ്യും സിദ്ധതാപസന്മാരൊഴിച്ചാലുമമയും. ശാന്തിയാവിതു ശാന്തികപൗഷ്ടികകർമ്മങ്ങൾ.[12] പ്രായശ്ചിത്തമാവിതു വ്രതോപവാസാദികൾ.

---

† പെരുക പെയ്യാത്ത V.

‡ ശചീനാഗങ്ങൾ M, V.

§ ശാന്തികീ M

9c. മന്ത്രമറിയുന്നവർ; അവരെക്കൊണ്ടും എന്നർത്ഥം. വല്ലുക—അഭ്യസിക്കുക.

10. ഇരിക്കുമവരൾ; അവരളൈക്കൊണ്ടും എന്നർത്ഥം.

10a. തീരെ ഇല്ലാതെ.

10b. മഹാകച്ഛപദം വരുണപര്യായം.

11. ഔപനിഷദികപ്രകരണത്തിൽ (അർത്ഥ. അധി. 14) പറയുന്ന പ്രതിവിധി കൊണ്ടു ഒഴിക്കണം.

12. ശാന്തിയും പുഷ്ടിയും ഉണ്ടാക്കുന്ന ഹോമാദികൾ.

ഇവ്യ[12a] വ്യാധിപ്രകാരംകൊണ്ടേ മരക†വ്യാധിയും ചൊല്ലപ്പെട്ടിതു. മരകമാവിതു ചൂർ[13] എന്റൊരു വ്യാധിവിശേഷം. അതിന്നു പ്രതീകാരം തീൎത്ഥസ്നാനമും, സമുദ്രപൂജനമും പശുവു[14] ശ്മശാനത്തു കൊണ്ടു ചെൻറു കറപ്പിതു. അതിമാകൊണ്ടു കബന്ധം‡ചെയ്തു ശ്മശാനത്തിൽ ചുടുവിതു. ദേവരാത്രിയും ചെയ്‌വിതു എൻറവാറു, ദൈവം ഉറവിതൊരു സ്ഥാനത്തിൽ[15] ദേവതാപൂജയും ചെയ്യുറങ്ങാതെ ഒഴിവിതു.

**പശുവ്യാധിമരകേ സ്ഥാനാന്യൎത്ഥനീരാജനം, സ്വ-ദൈവതപൂജനം ച കാരയേൽ.**

പശുക്കൾക്ക വ്യാധിയും മരക(മു)[15a]മൊണ്ടാകിൽ നിലം പകൻറു നിറുത്തുവിതു; മാനൈവിളക്കഴിവിതു[16]§. സ്വദേവതാപൂജ ചെയ്‌വിതു. സ്വദേവതത്തുവോ,[17] ആനൈക്ക സുബ്രഹ്മണ്യൻ; കതിരൈക്ക്

---

† മകരം M, V.

‡ ബന്ധനം M, V.

§ മാനാവി പാച്ചുവിതു(?) M, V.

12a. 'വ്യ' ആവശ്യമല്ല.

13. വസൂരി. മരകത്തിന്നു പകർച്ചവ്യാധി എന്നു പൊതുവിൽ പറഞ്ഞുകാണുന്നുണ്ടു്. ചൂർ—A fiend, affliction എന്നു ഗുണ്ടർട്ടു്. *cf.* 'പാരു മോടാതു നീടാതെന്നും പാലതേ ചൂരുമോടാതു കൂടാതരോ ചൂരിയൻ' (ഭ്രമിയും, അപ്പുറം കടക്കാൻ കഴിയാത്തതിനാൽ ആ ചൂടുവിട്ടോടിപ്പോകയില്ല. (കാളിയാകുന്ന) ആ സ്ഥലത്തെ ദേവതയ്ക്കും (ചൂർ) ഓടാതെ കഴികയില്ല)—കമ്പരാ. താടകൈവതപ്പടലം. പാ. 9). ഇവിടെ ചൂർ എന്നതിന്നു ചെയ്ത്താൻ എന്ന ആദ്യത്തെ അർത്ഥം.

14. ഉകാരാന്തങ്ങൾക്കു ഒരു 'ഉ' ചേൎക്കുന്നതു പതിവായിരുന്നു പണ്ടു്. *cf.* 'അഴകതെൻറിയെ വരികിലും പശുവു കൊട്ടുക്കിൻറതില്ല'.—ബ്ര. പു. പേ. 77. 'പശുവു കൊല്ലും കണക്കെ' Ibid പേ. 79.

15. ദൈവസാന്നിധ്യമുള്ള സ്ഥലത്തു്. *cf.* ഉറയൽ.

15a. മാരി.

16. അർത്ഥനീരാജനം—നീരാജനദ്രവ്യങ്ങളാലുള്ള തിരിയുഴിച്ചൽ. അൎദ്ധനീരാജനം എന്നും പാഠം. അഹസ്സിൻെറയും രാത്രിയുടെയും അൎദ്ധഭാഗത്തിൽ തിരിയുഴിയുക എന്നു ആ നിലയ്ക്കർത്ഥം. 'മാനാവി പാച്ചുവിതു' എന്ന ഗ്രന്ഥപാഠം തെറ്റാവാനേ വഴിയുള്ളൂ. 'മാവിളക്ക്' എന്നതിന്നു 'മാവിനാർ ചെയ്ത വിളക്കെ'ന്നു തമിഴ് നിഘണ്ടു. അരിമാവു കുഴച്ചു നടുക്കൊരു കുഴിയുണ്ടാക്കി അതിൽ എണ്ണയോ നെയ്യോ ഒഴിച്ചു കാണിക്കുന്ന പൂജാവിളക്കാണു് 'മാവിളക്കു്'. 'മാനാവി' എന്നു മാതൃകകളിൽ കാണുന്നതുകൊണ്ടും, നൈവിളക്ക സാധാരണയായതുകൊണ്ടും മാനൈവിളക്കു് എന്നു നകാരം കളയാതെ തിരുത്തിയിരിക്കുകയാണു്. 'ചൂഴ്‌വിതു' എന്നായിരിക്കുമോ പാഠം? മാനാവിയെന്നാലോ?

17. ആയതു്.

അശ്വ(ശ്വി)നികൾ; പശുവിന്നു പശുപതി; മഹിഷത്തിന്നു വരുണൻ; കഴുതെക്കും കോക്കിറിക്കഴുതെ[18]ക്കും വായു; ആട്ടിന്നും കൊറി[18a]യാട്ടിന്നും അഗ്നി.

ദുർഭിക്ഷേ രാജാ ബീജഭക്തോപഗ്രഹം കൃത്വാ അനുഗ്രഹം കുര്യാൽ. ദുർഗ്ഗസേതുകർമ്മ വാ ഭക്താനുഗ്രഹേണ. ഭക്തസംവിഭാഗം വാ. ദേശനിക്ഷേപം വാ. മിത്രാണി വാ വ്യപാശ്രയേത. കർശനം വമനം വാ കുര്യാൽ.

നിഷ്പന്നസസ്യമന്യവിഷയം വാ സജനപദോ യായാൽ. സമുദ്രസരസ്തടാകാനി വാ സംശ്രയേത. ധാന്യ-ശാകമൂലഫലാവാപാൻ സേതുഷു കുർവീത. മൃഗപശു-പക്ഷിവ്യാളമത്സ്യാരംഭാൻ വാ.

മൂഷികഭയേ മാർജ്ജാരനകുലോത്സർഗ്ഗഃ. തേഷാം ഗ്രഹണഹിംസായാം ദ്വാദശപണോ ദണ്ഡഃ. ശുനാ-മനിഗ്രഹേ ച അന്യത്രാരണ്യചരേഭ്യഃ.

ഇനി ദുർഭിക്ഷപ്രതീകാരം ചൊല്ലിൻറിതു. രാജാവു വിത്തും വിയമും[19] കൊടുത്തു പ്രജെക്കു അനുഗ്രഹം ചെയ്‌വിതു. കൊടുക്കിൻറ വിയം കൊണ്ടുണ്ടു, കൊടുക്കിൻറ വിത്തും വിതച്ചു, അതുകൊണ്ടു[20]ൻറുമാറു ചെയ്‌വിതു. മറ്റൊരു ദേശത്തു പോകാതൊഴിവർ. വിയം കൊടുത്തു ദുർഗ്ഗം താൻ സേതുകർമ്മം താൻ ചെയ്യിപ്പിതു. അൻറിയെ, ദുർഗ്ഗസേതുകർമ്മങ്ങളില്ലാകിൽ വെറുതെ ചോറിടീപ്പിതു[21]†.

---

† ചോറുടീപ്പിതു M, V.

18. കോവർ കഴുത. കോകിറുകഴുത എന്നും എഴുതിക്കാണുന്നു.

18a. *cf.* ത. കൊറി; ക. തു. കുറി; തെ. ഗൊറെ—ചെമ്മരിയാടു്.

19. ചിലവു്. വ്യയത്തിൻെറ തത്ഭവം. വിയം, ഭക്തം (ചോറു്) എന്നർത്ഥത്തിൽ. *cf.* ബിയമു (തെ.)=ചോറു്. 'വിത്തും വിയമും' എന്ന ശൈലിയുടെ ഭംഗി നോക്കുക.

20. സ്ഥിരജീവിതം തുടരത്തക്കവണ്ണം.

21. ഊട്ടുക. < ഇടുവിപ്പിതു.

അൻറിയേ, ദേശാ(ന)ന്തര†ത്തിലൊള്ള രാജാവു, അരികത്തൊള്ള രാജാവു. അരികത്തൊള്ളവനുക്കു[22] 'പ്രജയെ രക്ഷിച്ചുതരുക' എൻറു ചൊല്ലു ജനത്തെ കാട്ടിക്കൊടുപ്പിതു.[22a] അൻറിയെ, മിത്രരെച്ചെൻറു ജനപദത്തൊടു കൂട ആശ്രിപ്പിതു. അൻറിയെ കർശനമും വമനമും ചെയ്‌വിതു എൻറവാറു, (കർശനം)[22b] ഒരു കുടിയിൽ[22c] അനുപയോഗികളായൊള്ളവരളെ ദേശാന്തരത്തുക്കു കൊടുത്തു പോക്കുവിതു.[23] വമനമാവിതു, പാഷണ്ഡികളയും[23a], കൂത്ത[23b]രെയും, പാണ[24]രെയും എൻറിജ്ജാതികളെ കടത്തുവിതു.[24a]

അൻറിയെ സസ്യങ്കളുടയിതൊരു[25] ദേശം നോക്കി ജനപദത്തൊടു കൂടപ്പോയാലുമമയും. അൻറിയെ കടലും പൊയ്കയുമെൻറിജ്ജാതികളുടത്തു് ചെൻറു പുകുവിതു. പുക്കു് നീരിൽ പരിമാറിൻറ മീനും പക്ഷികളും ആമയുമെൻറിജ്ജാതികൾ തിൻറു ജീവിപ്പിതു.

---

† ദേശാന്തര M, V.

22. ക്ലിഷ്ടം. അരികത്തുള്ള രാജാവിനോടു് എന്നർത്ഥം. 'Vയിൽ 'അരികത്തൊള്ള രാജാവ്'' എന്ന ഭാഗമില്ല.

22a. അർത്ഥം വ്യക്തമല്ല. കറച്ചാളുകളെ അയയ്ക്കുക എന്നായിരിക്കാം. ദേശനിക്ഷേപത്തിന്നു ദേശത്തുള്ള ധനവാന്മാരുടെ കൈയ്യിൽ പ്രജകളെ ഏല്പിക്കുക എന്നും അർത്ഥം കാണുന്നുണ്ടു്.

22b. പദം വിട്ടിരിക്കുന്നു.

22c. ദേശത്തിൽ എന്നർത്ഥമെടുക്കണം. കുടിക്കു വീടെന്നു സാധാരണ അർത്ഥം. Tribe (വർഗ്ഗം) എന്നും ഉണ്ടർട്ടു്.

23. പറഞ്ഞയയ്ക്കുക. മൂലത്തിലെ കശനത്തിന്നു, കൂടുതൽ നികുതി പിരിച്ചു ധനികരെ കൃശരാക്കുക എന്നും അർത്ഥം കാണുന്നു.

23a. പാഷണ്ഡൻ=നാസ്തികൻ. പാഷണ്ഡി സ്വതന്ത്രസൃഷ്ടിയായിരിക്കാം.

23b. നൃത്തക്കാരൻ. cf. കൂത്തച്ചി.

24. പാട്ടുകാർ. പാണൻ പിൽക്കാലത്താണു് ഒരു താണ ജാതിയുടെ പേർ ആയതു്. 'ഐ' ചേർത്തും വിട്ടും 'എ' ആക്കിയും വാക്യത്തിൽ കാണുന്നതു നോക്കുക.

24a. നാട്ടിൽനിന്നകറ്റുക. വമനത്തിന്നു വിദേശപ്രേഷണമെന്നേ ശരിക്കർത്ഥമുള്ളൂ. 'കടത്ത'ലിന്നു പുറമെ 'കരയേററ'ലും ഈ ഗ്രന്ഥത്തിൽ കാണുന്നുണ്ടു്.

25. സസ്യങ്ങളുള്ള.

അൻറിയെ ചിറ കെട്ടി, നെല്ല്, വഴുതിന, കൊമ്മട്ടി, പൂചനി[26], ചീര, കിഴങ്ങ എൻറിജ്ജാതികൾ നട്ട ജീവിപ്പിതു. അൻറിയെ മൃഗ പശുപക്ഷിവ്യാളങ്ങളെയും മീനമിവെല്ലാം കൊൽവാൻ ആരംഭം ചെയ്തിതു, എൻറിങ്ങനെ ദുർഭിക്ഷം കഴിപ്പിതു.

ഇനി മൂഷികപ്രതീകാരം ചൊല്ലിൻറിതു. മൂഷികനിൽനിൻറു ഭയമുണ്ടാകിൽ പൂച്ചയും കീരിയും[27] വിടുവിതു. പൂച്ചയും കീരിയും കെട്ടുവിതും കൊൽകതാൻ[28] ചെയ്കിൽ പന്തിരണ്ടു പണം ദണ്ഡം. നാ[28a]കടിച്ചു കൊൽകിൽ പന്തിരണ്ടു പണം ദണ്ഡം. നായാടികൾക്കു ദണ്ഡമില്ല.

**സ്നേഹിക്ഷീരലിപ്താനി ധാന്യാനി വിസൃജേൽ. ഉപനിഷദ്യോഗയുക്താനി വാ. മൂഷികകരം വാ പ്രയുഞ്ജീത. ശാന്തിം വാ സിദ്ധതാപസാഃ കുര്യുഃ. പർവസു ച മൂഷികപൂജാഃ കാരയേൽ.**

**തേന ശലഭപക്ഷികൃമി ഭയപ്രതീകാരാ വ്യാഖ്യാതാഃ.**

കള്ളിപ്പാലിൽ നനൈച്ചു നെല്ലിട്ടു വെച്ചാൽ അവു തിൻറും ചാം[28b]. ഉപനിഷത്തിൽ[28c] ചൊല്ലിൻറ മരുന്തിൽ നെൽ നനച്ചി ട്ടാലു[29]മമയും[29a]. അൻറിയെ ഒരു കടിയാൽ ഇന്നത്തിന എലി ഇട്ട

---

26. കുമ്പളങ്ങ.

27. പ്രതിഗ്രാഹികാ പ്രത്യയം വിട്ടിരിക്കുന്നു.

28. കെട്ടുകതാൻ കൊൽകതാൻ എന്നായാലേ സമുച്ചയം ശരിയാകൂ. അല്ലെങ്കിൽ 'കൊൽവിതും' എന്നാക്കണം. പഴയ ഗദ്യത്തിലെ വ്യാകരണശൈഥില്യത്തിന്നുദാഹരണമായെടുക്കാം.

28a. 'നാ' എന്നല്ലാതെ 'നായ്' എന്നു പണ്ടു് എഴുതിയിരുന്നില്ല. *cf.* കാ(യ്), വാ(യ്), പാ(യ്) ആദി.

28b. ചാകും.

28c. മുകളിൽ (*f. n.* 11) നോക്കുക.

29. നനൈച്ചു, നനച്ചു എന്ന രണ്ടു രൂപവും വരുന്നതു നോക്കുക. പക്ഷെ പകർത്തിയതിൽ വന്ന വ്യത്യാസമാകാം. ഐലോപം ക്രി. പി. 10–ാം ശതകത്തിൽതന്നെ കാണുന്നുണ്ടു്.

29a. മതി, ശരി. *cf.* 'അർജ്ജുനനെൻറ രൂപത്തെ സംഗ്രഹിച്ചു കലഹിക്കിൻറുതാകിലുമമയും'—ദ്രു. വാ. പേ. 46.

വി[30]തെൻറു തിറചെയ്താ[31]ലുമമയും. അൻറിയെ മൂഷികശമനത്തിൻ നിമിത്തമായ് സിദ്ധതാപസന്മാരെക്കൊണ്ടു ശാന്തിചെയ്താലുമമയും.

മൂഷികഭയപ്രതീകാരംകൊണ്ടേ ശലഭാദികൾക്കും ചൊല്ലീതു— ശലഭം, പക്ഷി, കൃമി എൻറിജ്ജാതികൾ.

**വ്യാളഭയേ മദനരസയുക്താനി പശുശവാനി പ്രസൃജേൽ. മദനകോദ്രവപൂർണാന്യൗദര്യാണി വാ. ലുബ്ധകാഃ ശ്വഗണിനോ വാ കൂടപഞ്ജരാവപാതൈശ്ചരേയുഃ. ആവരണിനഃ ശസ്ത്രപാണയോ വ്യാളാനഭിഹന്യുഃ. അനഭിസർത്തുർ ദ്വാദശപണോ ദണ്ഡഃ. സ ഏവ ലാഭോ വ്യാളഘാതിനഃ. പവ്സു ച പർവ്വതപൂജാഃ കാരയേൽ.**

**തേന മൃഗപക്ഷിസംഘഗ്രാഹപ്രതീകാരാ വ്യാഖ്യാതാഃ**

ഇനി വ്യാളഭയം ചൊല്ലിൻറിതു. വ്യാളങ്ങളാവോ[31a] വ്യാഘ്രാദികൾ. അവിററിൽനിൻറു ഭയം വരുകിൽ ഉപനിഷത്തിൽ ചൊല്ലിൻറ മദനരസത്തിൽ കൂട്ടി പശുശ്ശവങ്ങളിടുവി†തു. പശുവാവിതു,

---

† 'ശവങ്ങളിലിടുവിതു' എന്നു പകർപ്പുകളിൽ.

30. ഓരോ വീട്ടിൽനിന്നും ഇത്രയിത്ര എലിയെ പിടിച്ചുകൊണ്ടുവരണമെന്ന്. കടിയാൽ എന്ന പ്രയോജിക നോക്കുക. *cf.* 'തോൻറക്കലിൽ മുളെച്ചാലാൽ കൊള്ളു ന്നെൽ പതിനറു പറ അരൈ'—കൊ. മ. ശാ. (TAS IV) വ. 17.

31. വരി നിശ്ചയിക്കുക. തിറക്കു കപ്പം, നികുതിയെന്നെല്ലാമാണ് ശരിക്കർത്ഥം. *cf.* 'വിഭീഷണനോടു തിറ കൊൾവാൻ ഘടോൽകചനെ യാത്രയാക്കി'—ദ്രൂ. വാ. പേ. 26.

31*a*. *cf.* 'ഉഷ്ട്രഗ്രീവമാവോ ഒട്ടകത്തിൻ കഴുത്തു കണക്കെ ഇരിപ്പോ ചില ആയുധങ്ങൾ'. കർമ്മകാരികങ്ങളാവോ കലചെയ്യോ ചില പാശതോമരയഷ്ട്യാദികൾ'—ഭാ. കൗ. II. പേ. 18. 'ഒട്ടേ പോന്നു പുറപ്പെട്ടവോ ചില ബോധനറുങ്ങ്''—ഉണ്ണിച്ചി. പേ. 20. 'ആവോർ' എന്നതിലെ 'ർ' ലോപിച്ചതായിരിക്കണം ആദ്യം. താഴെ *f. n.* 40*a*യിലുള്ള 'ർ' പ്രയോഗം നോക്കുക. ബഹുവചനാർത്ഥം പിന്നീടു നഷ്ടപ്പെട്ടതാകാം.

പശു, എരുമ, ആടെൻറിവു[32]. മരങ്കാര[33]അരിയും, വരകരി[33a]യും പശുക്കളുടയ കടരി[34]ലിട്ടുവിതു. അവു തിൻറാലും ചാം. നായാടികൾ, കുറവർ[35], പുലിമാടം[36] ചെയ്യും, വലകൊണ്ടും, കുഴിയകണ്ണും[36a] പുലിയെ[37] കൊൽവിതു. മററും ശസ്ത്രപാണികൾ തീക്ഷ്ണരായൊള്ളവരൾ പുലിയെക്കുത്തിക്കൊൽവിതു. വ്യാളം തീക്ഷ്ണാദികളൈ[38] ദ്രോഹിക്കക്കണ്ടു ചെല്ലാതെ† ഒഴിയുമവൻ പന്തിരണ്ടു പണം ദണ്ഡം വെക്കക്കടവിയൻ. പുലി കൊൻറവനുക്കു പന്തിരണ്ടു പണം കൊടുപ്പിതു പവ്വനാളാൽ[39] പവ്വതപൂജയും ചെയ്‌വിതു.

ഇതുകൊണ്ടേ മൃഗപശുപക്ഷിസംഘഗ്രാഹങ്ങളുടയ[39a] പ്രതീകാരം ചൊല്ലപ്പട്ടിതു[40]

**സപ്പഭയേ മന്ത്രൈരോഷധിഭിശ്ച ജാങ്ഗലീവിദശ്ചരേയുഃ. സംഭ്രയ വോപസർപാൻ ഹന്യുഃ. അഥവ്വവേദവിദോ വാഭിചരേയുഃ. പവ്വസു ച നാഗപൂജാഃ കാരയേൽ. തേനോദകപ്രാണിഭയപ്രതീകാരാ വ്യാഖ്യാതാഃ.**

---

† ചൊല്ലാതെ M

32. 'ഇവ' എന്നുതന്നെയാണ് പകർപ്പുകളിൽ; എങ്കിലും 'ഇവു' ആവാനാണു വഴി.

33. മദനരസം എന്നു മൂലത്തിൽ.

33a. വരകിൻെറ (കോദ്രവം) അരി.

34. കടരു് > കുരട്—വണ്ണവ്യത്യയം (metathesis). *cf.* മരകതം > മരതകം.

35. 'എന്നിവർ' എന്നു വിട്ടിരിക്കുന്നു.

36. പുലിയെ പിടിക്കാനുള്ള കൂടപഞ്ജരം. മാടം (തെ. മാഡുഗു. ക. മാഡ.)—മാളിക, കുടിൽ എന്നു ശരിക്കുത്ഥം.

36a. അകണ്ണു്—കുഴിച്ചു്.

37. 'പുലി കൊന്നു' എന്നും താഴെ വരുന്നു.

38. വിഷം കൊടുക്കുക തുടങ്ങിയ ഉഗ്രകമ്മങ്ങളിൽ നിയോഗിക്കുന്ന വേഷപ്പന്നരായ രാജഭൃത്യരാണ് തീക്ഷ്ണാദികൾ.

39. വാവിൻ നാളിൽ.

39a. ഗ്രാഹം—മുതല. പക്ഷി മൂലത്തിലില്ല.

40. പട്ടിതു > പെട്ടിതു.

ഇനി സൎപ്പഭയം ചൊല്ലിൻറിതു. സൎപ്പഭയത്തിൽവച്ചു ഗാരുഡ മന്ത്രംകൊണ്ടും വിഷഘ്നങ്ങളാകിന ഔഷധങ്ങളെക്കൊണ്ടും സൎപ്പഭയങ്ങളെ ഒഴിപ്പിതു. ജാംഗലീവിത്തുക്കളാവോർ[40a] വിഷചികിത്സകന്മാർ. നഗരജനം പലരും കൂടി പ്പാംപു കണ്ടവു[41] കൊൽവിതു. അഥൎവ്വം വല്ലുമവരളം മായായോഗം വല്ലുമവരളം പാംപിനു ക്ഷുദ്രം[42]ചെയ്യാലു മമയും. ഇതുകൊണ്ടു നീരിൽ കിടക്കും പ്രാണികളിൽനിന്റുള്ള ഭയ പ്രതീകാരം ചൊല്ലീതു. നീരിൽ കിടക്കും പ്രാണികൾ മുതലൈ പ്രഭൃതികൾ.

**രക്ഷോഭയേ രക്ഷോഘ്നാന്യഥൎവ്വവേദവിദോ മായാ- യോഗവിദോ വാ കൎമ്മാണി കുൎയ്യുഃ. പൎവ്വസു ച വിതൎദ്ദി,ച്ഛത്രോ,ല്ലോപികാ, ഹസ്തപതാകാ, ഛാഗോപ ഹാരൈഃ ചൈത്യപൂജാഃ കാരയേൽ. 'ചരും വശ്ചരാമ' ഇത്യേവം സൎവ്വഭയേഷ്വഹോരാത്രം ചരേയുഃ. സൎവ്വത്ര ചോപഹതാൻ പിതേവാനുഗൃഹ്ണീയാൽ.**

രാക്ഷസരിൽനിൻറുള്ള ഭയം ചൊല്ലിൻറിതു. രക്ഷോഭയത്തിൽ രക്ഷോഘ്നങ്ങളായൊള്ള കൎമ്മങ്ങൾ ചെയ്‌വിതു. അഥൎവ്വവേദമും മായാ യോഗമും വല്ലുമവരൾ ചെയ്‌വിതു. പൎവ്വനാളാൽ, അതാവിതു കൃഷ്ണ പക്ഷത്തിൽ ചതുൎദ്ദശി, അഷ്ടമി എൻറിങ്ങ്ങാതികൾ. അൻറു വിതൎദ്ദി ആവിതു നാൽചതുരമായിരിക്കും തറ. അതുവും[43], മുളയില കൊണ്ടു ചെയ്ത കുടയും, ഉല്ലോപിക ആവിതു ഭക്ഷ്യവിശേഷം, അതുവും, ഹസ്തപതാക എമ്പിതു ചെറിയ കൊടിക്കൂറയും, ഛാഗോ പഹാരമാവിതു ആടറുക്കമതും[44], എൻറിച്ചൊന്നവുകൊണ്ടു ശ്മശാന

---

40a. ജംഗുലി എന്നും വിഷവൈദ്യത്തിന്നു പൎയ്യായം കാണുന്നു. ജംഗുലം=വിഷം.

41. കണ്ട പാമ്പുകളെ എന്നൎത്ഥം. പ്രയോഗവൈചിത്ര്യം ശ്രദ്ധേയം.

42. ആഭിചാരം.

43. അതും. *cf.* പശുവു്, ഭാൎയ്യാവു്, ദയാവു്.

44. സമുച്ചയസമ്പ്രദായം നോക്കുക.

വൃക്ഷത്തിൻ കീഴ് രാക്ഷസപൂജ ചെയ്‌വിതു, അഥർവ്വമന്ത്രങ്ങളും ജപിച്ചു്. മറെറല്ലാ ഭയങ്ങളിലിമ്മന്ത്രം ജപിച്ചു പരിമാറു[45]വിതു.

എല്ലാ വ്യസനങ്ങളാലും പീഡിതമായിരുന്ന [46]പ്രജയിനെ രാജാവു, മക്കളെപ്പിതാവു രക്ഷിപ്പോരെക്കണക്കെ[47] രക്ഷിക്കവേണ്ടും.[48] ആകിൻറമയാൽ—

മായായോഗവിദസ്തസ്മാ-
ദ്വിഷയേ സിദ്ധതാപസാഃ
വസേയുഃ പൂജിതാ രാജ്ഞാ
ദൈവാപൽപ്രതികാരിണഃ

എൻറിതിന്നു പൊരുളാവിതു. രാജാവു പ്രജകളെ പിതാവിനെക്കണക്കെ രക്ഷിക്കവേണ്ടുമാകിൻറമയാൽ മായായോഗവിത്തുകളായൊള്ള സിദ്ധതാപസന്മാരും രാജാവിനാൽ കൊണ്ടാടപ്പെട്ടു രാജാവിൻ ദേശത്തിങ്കൽ വസിപ്പിതു, ദൈവവഴിമേലുള്ള ആപൽപ്രതികാരം നിമിത്തമായ്.

എൻറിങ്ങനെ ഉപനിപാതപ്രതീകാരമാകിൻറ
സൂത്രം മുടിഞ്ഞിതു.

---

45. =പരുമാറുവിതു. ഇന്നത്തെ 'പെരുമാററ'ത്തിൻെറ പൂർവ്വരൂപം. *cf.* 'മരക്കലം പല വരുഷം പരുമാറിനാൽ നശിക്കും'—പ്രാ. ഗ. മാ. പേ. 10.

46. 'പീഡിതയായിരുന്ന'—ഇങ്ങനെ സംസ്കൃതമട്ടിൽ സ്ത്രീലിംഗമായിരിയ്ക്കുന്നാണു് വഴി.

47. വിചിത്രമായ ഈ ശൈലി ശ്രദ്ധേയം. പല ദിക്കിലും ഇതാവർത്തിച്ചു കാണാം. പിതാവു മക്കളെ രക്ഷിയ്ക്കുന്നതുപോലെ എന്നാണു് അർത്ഥം.

48. *cf.* "ഹുതാശനോ ജലം വ്യാധി-
ദുർഭിക്ഷം മരണം തഥാ
ഇതി പഞ്ചവിധം ദൈവം
വ്യസനം, മാനുഷം പരം
ദൈവം പുരുഷകാരേണ
ശാന്ത്യാ വാ പ്രശമം നയേൽ
ഉത്ഥായിതേപന നീത്യാ വാ
മാനുഷം കർമ്മ തത്തപവിൽ"
കാമ. XIV. 20–21.

# പ്രകരണം 79. ഗൂഢാജീവിനാം രക്ഷാ

സമാഹർതൃപ്രണിധൗ ജനപദരക്ഷണമുക്തം തസ്യ കണ്ടകശോധനം വക്ഷ്യാമഃ

സമാഹർത്താ ജനപദേ സിദ്ധ, താപസ, പ്രവ്രജിത, ചക്രചര, ചാരണ, കുഹക, പ്രച്ഛന്ദക, കാർത്താന്തിക, നൈമിത്തിക, മൗഹൂർത്തിക, ചികിത്സകോ,ന്മത്ത, മൂക, ബധിര, ജഡാന്ധ, വൈദേഹക, കാരു, ശില്പി, കുശീലവ, വേശ, ശൗണ്ഡികാ, പൂപിക, പക്വ, മാംസികൗദനികവ്യഞ്ജനാൻ പ്രണിദധ്യാൽ. തേ ഗ്രാമാണാമധ്യക്ഷാണാം ച ശൗചാശൗചം വിദ്യുഃ. യം ചാത്ര ഗൂഢജീവിനം ശങ്കേത, തം സത്രിസവർണേനാപസർപ്പയേൽ. ധർമ്മസ്ഥം പ്രദേഷ്ടാരം വാ വിശ്വാസോപഗതം സത്രീ ബ്രൂയാത് .—'അസൗ മേ ബന്ധുരഭിയുക്തഃ; തസ്യായമനർത്ഥഃ പ്രതിക്രിയതാം, അയം ചാർത്ഥഃ പ്രതിഗൃഹ്യതാം' ഇതി. സ ചേൽ തഥാ കുര്യാൽ, 'ഉപദാഗ്രാഹകഃ' ഇതി പ്രവാസ്യേത.

തേന പ്രദേഷ്ടാരോ വ്യാഖ്യാതാഃ.

'ഗൂഢാജീവിനാം രക്ഷാ' എന്നിതു സൂത്രം. ഗൂഢാജീവികളാവോർ ഒളിയിൽ കൈക്കൂലി കൊണ്ടു ജീവിക്കുമവർകൾ. അവരാവോർ ഗൂഢസാക്ഷിപ്രഭൃതികൾ. അവരൈ രക്ഷിക്കുമാറു[1] ചൊല്ലിൻറിതെന്നിതു സൂത്രാർത്ഥം. സംബന്ധമാവിതു്:—ഇരണ്ടു ജാതി മനുഷ്യകണ്ടകരെൻറു ചൊല്ലീതു, പ്രച്ഛന്നകണ്ടകരെൻറും പ്രകാശകണ്ടകരെൻറും. കീഴ്ചൊന്ന കാരുകാദികൾ പ്രകാശകണ്ടകർ. അവരളൈ രക്ഷിക്ക

1. അവരിൽനിന്നു (രാജ്യം രക്ഷിക്കുന്നതു്).

മാറ ചൊല്ലീതു. ഇപ്പോൾ പ്രച്ഛന്നകണ്ടകന്മാരെ[1a] രക്ഷിക്കുമാറു ചൊല്ലിൻറിതെന്വിതു സംബന്ധം. സമാഹർത്തൃപ്രണിധിയിങ്കലേ ജനപദരക്ഷണം ചൊല്ലീതാകയാൽ ഇപ്പോൾ ഇതു ചൊല്ലുവാനെന്തു എന്നാശങ്കിച്ചിട്ടു[2], സമാഹർത്തൃപ്രണിധിയിങ്കലും പ്രച്ഛന്നകണ്ടകരക്ഷണം ചൊല്ലീതില്ല; അതുകിൻറയൊൽ ഇപ്പോൾ[2a] ഗൂഢകണ്ടകന്മാർ†തങ്ങളെ[3] അറിഞ്ഞുകൊള്ളാക്കാൽ രക്ഷിപ്പാനരുതാകിൻറയാൽ അവരൾ തങ്ങളെ അറിയിപ്പാനായ്ക്കൊണ്ടു മുന്നം അപസപ്പ്ങ്ങളെ[4]ച്ചൊല്ലിൻറിതു.

സമാഹർത്താവു ജനപദത്തിലൊള്ള സിദ്ധ, പ്രവ്രജിത, ചക്രചര[5], ചാരണ, കുഹക[5a], പ്രച്ഛന്ദക[6], കാർത്താന്തിക[7], നൈമിത്തിക, മൗഹൂർത്തിക, ചികിത്സക, ഉന്മത്ത, മൂക, ബധിര, ജള, അന്ധ, വൈദേഹക, കാരു, ശില്പി, കുശീലവ, വേശ[8], ശൗണ്ഡിക[9], ആപൂപിക, പ(ാ)കപമാംസിക, ഔദനിക(ർ)[9a]—ഇങ്ങനെ ഒള്ള ഇരിപത്തിരണ്ടു(?) ഉടയരാ[10] ഇരിന്ന ഒററാക്കളെ[10a]ത്തന്നുടയ വിയത്തിങ്കൽ എങ്കും

---

† ഗൂഢകന്മാരെ M.

1a. പ്രച്ഛന്നകണ്ടകരിൽനിന്നു രക്ഷിക്കുന്നതു്.

2. സമാഹർത്തൃപ്രചാരത്തിൽ ജനപദരക്ഷണത്തെപ്പററി പറഞ്ഞിരിക്കുകയാൽ വീണ്ടും അതിനെപ്പററിപ്പറയുന്നതെന്തിനു എന്നു ശങ്കിക്കുകയാണെങ്കിൽ [അതിനു സമാധാനം പറയുന്നുവെന്നർത്ഥം.]

2a. ഇപ്പോൾ എന്നും മുകളിൽ വന്നതു നോക്കുക.

3. ഗൂഢകണ്ടകന്മാരെ എന്നർത്ഥം. താഴെ 'അവരൾ തങ്ങളെ' എന്നിടത്തും ഇതു പോലെ തന്നെ.

4. അപസപ്പകന്മാരെ (ചാരന്മാരെ). നപുംസകരൂപം വിചിത്രമാണു്. അമാത്യകർ, പണ്ഡിതകൾ, ഭൃത്യകൾ ഇങ്ങനെയുള്ള പ്രയോഗം ധാരാളമുണ്ടെങ്കിലും അവിടെ പഴയ സമ്പ്രദായപ്രകാരം 'ർ' എഴുതുമ്പോൾ വിട്ടതായി ഗണിക്കാം. പക്ഷെ 'അപസപ്പ്ങ്ങ'ളുടെ കഥ ഇതല്ലല്ലോ.

5. നാടു ചുററി നടക്കുന്നവർ.

5a. ചെപ്പടിവിദ്യക്കാരർ.

6. മായാവികൾ.

7. ജ്യോതിഷക്കാർ.

8. വേശ്യാത്തെരുവിൽ പെരുമാറുന്നവർ.

9. മദ്യവ്യാപാരികൾ.

9a. 'ർ' ലോപിപ്പിച്ചെഴുതുന്നു.

10. 'യ' ലോപം.

10a. ഇങ്ങനെ ഇരുപത്തിരണ്ടു പേരുള്ള ചാരന്മാരെ. സംഖ്യയിൽ വ്യത്യാസം കാണുന്നു.

നിറുത്തുവിതു[10b]. സിദ്ധപ്രഭൃതികളെ കീഴ് ചൊല്ലീതു. ഇവരഠ ഗ്രാമങ്ങളുടയ ശൗചാശൗചമു മൊററി അറിവിതു. യാവനൊരുത്തനെ ത്തങ്ങഠ ഗൂഢാജീവി എൻറാശങ്കിപ്പിതു, അവനെ സവർണ്ണനാ യൊരു സത്രി[11]യെക്കൊണ്ടു പസപ്പിപ്പിതു. അപസപ്പിക്കുമാറാവിതു— ധമ്മസ്ഥനെത്താൻ പ്രദേഷ്ടാവിനെത്താൻ വിശ്വസിപ്പിച്ചു ചൊല്ലു വിതു[11a]...എൻറു ചൊന്നാൽ സംവദിപ്പോനാകിൽ ഇവൻ കൈ ക്കൂലി[11b]കൊണ്ടാൻ എൻറു പുറപ്പടുത്തു[11c]കളവിതു.

**ഗ്രാമകൂടമധ്യക്ഷം വാ സത്രീ ബ്രൂയാൽ–അസൗ ജാല്മഃ പ്രഭൂതദ്രവ്യഃ, തസ്യായമനത്ഥഃ. തേനൈനമാഹാര– യസേതി. സ ചേൽ തഥാ കുര്യാൽ, ഉൽകോചക ഇതി പ്രവാസ്യേത.**

ഗ്രാമകൂട†നാവോൻ ഗ്രാമമുഖ്യൻ അവനെത്താൻ അധ്യക്ഷ നെത്താൻ സത്രി ചെൻറു ചൊല്ലുവിതു[12]:— ഇജ്ജാല്മൻ[13] ഇത്തന ധനമുടയൻ. അവനിങ്ങനെ ഒപ്പിതൊരു[14] ദോഷമൊണ്ടു ചെയ്തിരി പ്പിതു. അതു നിമിത്തമായ് ഇവനെ സവ്വസ്വം കൊഠവിതെൻറു ചൊല്ലു വിതു. ചൊന്നാലവനങ്ങനെ ചെയ്യോനാകിൽ അവനെ ഉൽകോചക‡[15]

† ഗൂഢ M, V.
‡ ട(ക) M.

10b. *cf.* കാമ. XIII. 44–49.

11. ഗൂഢപുരുഷൻ.

11a. രണ്ടുമൂന്നു വാക്യം വിട്ടുപോയതായിത്തോന്നുന്നു. 'അസൗ മേ ബന്ധുരഭി യുക്തഃ' എന്നതു മുതൽ 'അയം ചാത്ഥഃ പ്രതിഗൃഹ്യതാം' എന്നുവരെയുള്ള ഭാഗത്തിന്നു വ്യാഖ്യാനമില്ല. 'തേന പ്രദേഷ്ടാരോ വ്യാഖ്യാതാഃ' എന്ന വാക്യവും വിട്ടിരിക്കുന്നു. 'എൻറു ചൊന്നാൽ' എന്നു വ്യാഖ്യാനം തുടരുന്നതുകൊണ്ടു ആദ്യഭാഗം ശരിക്കുണ്ടായിരി ക്കണം; പകപ്പുകളിൽ വിട്ടിരിക്കാം.

11b. ഉപദാഗ്രാഹകൻ എന്ന മൂലത്തിന്നു കാശു വാങ്ങുന്നവൻ എന്നാണു് ശരി ക്കർത്ഥം. കൈക്കൂലി വാങ്ങുന്നവനെപ്പററി താഴെ വരുന്നുമുണ്ടു്.

11c. ആട്ടിക്കളയണം.

12. അവനോടോ അധ്യക്ഷനോടോ സത്രി ചെന്നു പറയണം. സംസ്കൃതരീതി യനുസരിച്ചു ദ്വിതീയ (*cf.* തമൂചേ).

13. നീചൻ, ആലോചനയില്ലാത്തവൻ.

14. ഉള്ളൊരു.

15. കൈക്കൂലിക്കാരൻ.

ന്നെൻറു പുറപ്പെട്ടപ്പിതു ബ്രാഹ്മണനാകിൽ. ശൂദ്രനാകിൽ കൊൽവിതു.

**കൃതകാഭിയുക്തോ വാ കൂടസാക്ഷിണോ$\textit{f}$ഭിജ്ഞാതാത്ഥ വൈപുല്യേന ആരഭേത. തേ ചേത്തഥാ കുര്യുഃ, 'കൂടസാക്ഷിണ' ഇതി പ്രവാസ്യേരൻ.**

**തേന കൂടശ്രാവണകാരകാ വ്യാഖ്യാതാഃ.**

കൂടസാക്ഷി എൻറാശങ്കിക്കമവരളെ പരീക്ഷിക്കമാററാവിതു:— വളുസമേ[16] 'എനക്ക ധനം നീ കടവിയതു[16a] താ' എൻറഭിയോഗിക്കപ്പെട്ട സത്രി കൂടസാക്ഷി എൻറാശങ്കിക്കമവരളെ[16b]ച്ചൊല്ലുവിതു— 'നിങ്ങൾക്ക ഇന്നത്തന[17] ധനം തരുവൻ; നിങ്ങൾ കടവീതില്ലയാമ ചൊല്ലുവിതു[18]'. അവരം അതു ചെയ്വോരാകിൽ ധനം കൊൾവിതു താൻ കൊൽവിതു താൻ ചെയ്വിതു.

ഇതുകൊണ്ടെ കൂടച്ചെലാവണകൾ[18a]‡ അവരളെയും അറിഞ്ഞു കൊൾക.

**യം വാ മന്ത്രയോഗമൂലകമ്മഭിഃ ശ്മാശാനികൈർ വാ സംവനനകാരകം മന്യേത, തം സത്രീ ബ്രൂയാൽ, 'അമുഷ്യ ഭാര്യ്യാം സ്നുഷാം ദുഹിതരം വാ കാമയേ. സാ മാം**

---

‡ വണകൾക്ക M.

16. 'വളുസമേ സത്രിയിനൈ' എന്ന പകപ്പുകളിൽ. 'സത്രിയിനൈ' എന്നതു് അനാവശ്യവും, അത്ഥബോധത്തിന്നു ബാധകവുമാകയാൽ വിട്ടിരിയ്ക്കുന്നു.

16a. തരാനുള്ളതു്.

16b. മുകളിൽ (12) നോക്കുക.

17. ഇത്രയിത്ര. ഇത്തന > ഇത്ര.

18. കടം വാങ്ങിയിട്ടില്ലെന്നു പറയണം. ഇല്ലാമ, ഇല്ലയാമ > ഇല്ലായ്മ.

18a. 'പണ്ഡിതകൾ'പോലെ 'ചെലാവണകൾ'. 'കൂടശ്രാവണകാരക'ൻെറ തത്ഭവം. കള്ളസ്സാക്ഷി പറയിക്കണമെന്ന ഉദ്ദേശത്താൽ മററാരാളോടു് ഇല്ലാത്ത സംഗതി പറഞ്ഞു ധരിപ്പിയ്ക്കുന്നവർ എന്നാണു് പദത്തിൻെറ അത്ഥം.

പ്രതികാമയതാം, അയം ചാത്ഥഃ പ്രതിഗൃഹ്യതാം' ഇതി. സ ചേത്തഥാ കുര്യാൽ, 'സംവനനകാരകഃ' ഇതി പ്രവാസ്യേത.

തേന കൃത്യാഭിചാരശീലൌ വ്യാഖ്യാതൌ.

ഇനി യാവനൊരുത്തൻ മന്ത്രംകൊണ്ടു താൻ, മരുന്നുകൊണ്ടു താൻ ചുടലൈക്കളത്തൊളള പ്രയോഗംകൊണ്ടുതാൻ വശ്യം ചെയ്‌വോനെൻറു തോൻറുവിതു, അവനൈച്ചെൻറു സത്രി ചൊല്ലുവിതു. ഇന്നാൻ മകളൈ†, ഇന്നാൻ ഭാര്യയൈ[19] ഒന്റു ഞാൻ കാമിക്കിൻറിതു അവളെന്നൈ ഉവക്ക[20]മാറു തരവേണ്ടും; ഇന്നത്തന ധനം തരുവൻ[20a] എൻറു ചൊന്നാൽ, അവൻ അങ്ങനെ ചെയ്‌വോനാകിൽ, അവനൈ 'വശ്യം ചെയ്‌വോ'നെൻറു ചൊല്ലി പുറപ്പടുത്തുകളുവിതു.

ഇതുകൊണ്ടേ കൃത്യാഭിചാരശീലരയും[20a] ചൊല്ലപ്പട്ടിതു. കൃത്യാ‡ ശീലനാവോൻ പേ[21]യൊണ്ടാക്കുമവൻ. അഭിചാരശീലനാവോൻ മന്ത്രം കൊണ്ടു ക്ഷുദ്രപ്രയോഗം പണ്ണുമവൻ.

യം വാ രസസ്യ വക്താരം ക്രേതാരം വിക്രേതാരം ഭൈഷജ്യാഹാര വ്യവഹാരിണം വാ രസദം മന്യേത, തം സത്രി ബ്രൂയാൽ:—'അസൌ മേ ശത്രു,സ്തസ്യോപഘാതഃ ക്രിയതാം, അയം ചാത്ഥഃ പ്രതിഗൃഹ്യതാം', ഇതി. സ ചേൽ തഥാ കുര്യാൽ, 'രസദ' ഇതി പ്രവാസ്യേത.

തേന മദനയോഗവ്യവഹാരീ വ്യാഖ്യാതഃ.

---

† ചൊല്ലുവിതു മക്കളൈ M, V.

‡ ഭിചാര M.

19. മകളേയോ ഭാര്യയേയോ എന്നു താൽപര്യം.

20. ഇഷ്ടപ്പെടുക. cf. 'ഉണ്ണിക്കണ്ണനുവക്കും മകൾ'. ഉണ്ണിയ. പേ. 19.

20a. പ്രയോഗം ശ്രദ്ധേയം. 'പടൽ' ഇന്നത്തെ നിലയ്ക്കു് ആവശ്യമല്ല. താഴെ f. n. 34 നോക്കുക.

21. ഭൂതം.

യാവനൊരുത്തൻ വിഷം കൂട്ടവല്ലുമവൻ, വില്പിതും വിലൈക്ക കൊൾവുതുമ്മെയ്യും വ്യവഹാരമൊണ്ടെൻറ റിയപ്പടിൻറിതു, അവനോട്ട സത്രി ചൊല്ലവിതു:—'എനക്കൊരു ശത്രുവുളൻ[22]. അവനൈ വിഷ പ്രയോഗം ചെയ്തു കൊല്ലിൽ ഇന്നത്തിന ധനം തരുവൻ' എൻറു ചൊന്നാൽ, അതവൻ സംവദിക്കിൽ അവനോട്ട 'രസദ'നെൻറു[23] ചൊല്ലിക്കളക താൻ കൊൽക താൻ ചെയ്‌വിതു.

ഇതുകൊണ്ടേ മരുന്ന കൊടുത്തു മദിപ്പിക്കമവനയും ചൊല്ലീതു.

യം വാ നാനാലോഹക്ഷാരാണാം അങ്ഗാര ഭസ്ത്രാ സന്ദംശമുഷ്ടികാധികരണീ ബിംബടങ്ക മൂഷാണാ മഭീക്ഷ്ണം ക്രേതാരം മഷീഭസ്മധൂമ ദിഗ്ധഹസ്തവസ്ത്രലിങ്ഗം കർമ്മാരോപകരണസംവർഗം കൂടരൂപകാരകം മന്യേത, തം സത്രീ ശിഷ്യത്വേന സംവ്യവഹാരേണ ചാനുപ്രവിശ്യ പ്രജ്ഞാപയേൽ. പ്രജ്ഞാതഃ 'കൂടരൂപകാരകഃ' ഇതി പ്രവാസ്യേത.

തേന രാഗസ്യാപഹർത്താ കൂടസുവർണവ്യവഹാരീ ച വ്യാഖ്യാതഃ.

യാവനൊരുത്തൻ നാനാ ജാതികളായൊള്ള ഇരുമ്പുക്ഷാരങ്ങളും, ടംകണക്ഷാരങ്ങളും[24], കരിയും, ഉഴവും തുരുത്തിയും[25], തണ്ടായ[26](മും),

---

22. ഉണ്ട്. ഉളൻ, ഉളൾ, ഉളർ, ഉള ഇത്യാദി. *cf.* 'രാജ്യത്തിങ്കലുള്ളോരു ബ്രാഹ്മണനുളൻ'. 'കന്യാവിനോട്ട കൂടിയൊരു സൈരന്ധ്രിയുളൾ'—പ്രാ. ഗ. മാ—പേ. 3. 'അവിടെയെമ്പതു കൊട്ടമുടിയുള'—Ibid. പേ. 23.

23. വിഷം കൊടുക്കുന്നവൻ. പക്ഷെ 'അവനൈ രസദനെൻറു' എന്നായിരിക്കാം ശരിയായ പാഠം.

24. ടംകണം=പൊൻകാരം.

25. ഉല.

26. ഇവിടെ കൊടിൽ (സന്ദംശം)

മുട്ടടി[27]യു, മിടിക്കല്ലും[28], ചുററികt†യും, വെട്ടളിയും, മൂഷ[29]യും, കടുക[30]വിടെലക്ക കൊൾവിതും ചെയ്തു, കരിയും പുകയും പുരണ്ട പുടവയുമുടയനായ്, കൾക്ക[31] വേണ്ടുമുപകരണമൊണ്ടായിരിപ്പോൻ‡ യാവനൊരുത്തൻ, അവൻ കൂടരൂപക[31a]മടിപ്പോനെൻറു തോൻറുകിൽ അവനൈ സത്രി ശിഷ്യനായ് ആത്തിച്ചു[31b] വ്യവഹരിച്ചു അവനുടയ വ്യാപാരം രാജാവിന്നറിയിപ്പിതു. അറിഞ്ഞാൽ അവനൈ കൊൽക താൻ[32] പുറപ്പടുക്ക[33]താൻ ചെയ്‌വിതു.

ഇതുകൊണ്ടേ സപിണ്ണത്തിൽ മാററിളതാക്കട്ടുമവനയും ചൊരനോ രിൽപ്പട്ടിതു. ഇനി ശ്ലോകം:—

ആരബ്ധാരസ്തു ഹിംസായാ
ശ്ശുദ്ധാജീവാ സ്ത്രയോദശ
പ്രവാസ്യാ നിഷ്ക്രയാത്ഥം വാ
ദദ്യുർ ദോഷവിശേഷതഃ

---

† ചുത്തിക M.

‡ പ്പാൻ V.

§ ഇല്ലാതാക്ക V.

27. മുൾ + തടി.

28. ചതയ്ക്കാനുള്ള ഉരൽ.

29. മൂശ.

30. ബദ്ധപ്പെട്ട്, ഉടനെ.

31. > കക്കക. 'ഇലക്കണനെ' രാമചരിതത്തിലും മററും 'ഇലൾക്കണ'നാക്കി യതു് ഈ മാതൃക (Analogy) യിലാണെന്നു തോന്നുന്നു.

31a. കള്ളനാണ്യം.

31b. < ആശ്രയിച്ചു.

32. മൂലത്തിലില്ല.

33. നിഷ്കാസനം ചെയ്യു.

ഇതിന്നു പൊരുളാവിതു:—ഹിംസൈക്ക ആരംഭരായിരുന്ന[33a] ശ്രദ്ധാജീവികൾ പതിന്മൂവർ[33b] ധർമ്മസ്ഥൻ, പ്രദേഷ്ടാവു, ഗ്രാമകൂടൻ†, അധ്യക്ഷൻ, കൂടസാക്ഷി, കൂടശ്രാവകൻ, സംവനനകാരകൻ, വശ്യം ചെയ്യുമവൻ, കൃത്യാഭിചാരശീലൻ, രസദൻ, മദനയോഗവ്യവഹാരി, കൂടരൂപകൻ, കൂടസുവർണ്ണവ്യവഹാരി—ഇച്ചൊന്ന പതിന്മൂവരെയും ദേശത്തുനിൻറു നിർവാസിക്കപ്പെട്ടവർ[34]. അൻറിയെ ദോഷാനുരൂപമായ് ദണ്ഡം വൈക്കക്കടവിയർ.

ശ്രദ്ധാജീവിനാം രക്ഷാ എന്നും സൂത്രം മുടിഞ്ഞിതു.




† ശ്രദ്ധൻ M, V.

33*a*. ആരംഭിച്ചവർ എന്നർത്ഥം. പക്ഷെ ആരമ്പർ എന്നായിരിയ്ക്കാം പാഠം.

33*b*. >പതിമൂവർ. *cf*. പതിനൈമ്പറ, പതിൻമുപ്പറ, പതിനൊരു പറ. —കൊ. മ. ശാ. (TAS IV) വ. 7, 42, 75.

34. പതിന്മൂവരും ബഹിഷ്കരിയ്ക്കപ്പെടേണ്ടവരാണ് എന്നു താൽപര്യം. കർമ്മണിപ്രയോഗത്തിൽ കർമ്മം നിർദ്ദേശികയിലാകേണ്ടതാണ്. എന്നാൽ ഭാഷയിൽ (ദ്രാവിഡത്തിലെല്ലാം തന്നെ) കർമ്മണിപ്രയോഗം കൃത്രിമമാകയാൽ പണ്ട് ഈ വ്യാകരണകാര്യത്തിൽ നിഷ്കർഷ ഉണ്ടായിരുന്നില്ല. 'നാൻ നൻറായ് ശാപ്പിടപ്പട്ടവൻ' എന്നുള്ള തമിഴ് വാക്യത്തിന്നു 'ഞാൻ നന്നായി ഉണ്ടു' എന്നു മാത്രമാണർത്ഥമെന്നു കാൾഡ്വൽ തമാശയായി ചൂണ്ടിക്കാണിയ്ക്കുന്നുണ്ട്.

# പ്രകരണം 80.

## സിദ്ധവ്യഞ്ജനൈർമ്മാണവപ്രകാശനം

സത്രിപ്രയോഗാദൂർധ്വം സിദ്ധവ്യഞ്ജനാ മാണവാ മാണവവിദ്യാഭിഃ പ്രലോഭയേയുഃ. പ്രസ്വാപനാന്തർധാന ദ്വാരാപോഹമന്ത്രേണ പ്രതിരോധകാൻ, സംവനനമന്ത്രേണ പാരതല്പികാൻ.

തേഷാം കൃതോത്സാഹാനാം മഹാന്തം സംഘമാദായ രാത്രാവന്യം ഗ്രാമമുദ്ദിശ്യാന്യം ഗ്രാമം കൃതകസ്ത്രീപുരുഷം ഗത്വാ ബ്രൂയുഃ—'ഇഹൈവ വിദ്യാപ്രഭാവോ ദൃശ്യതാം. കൃച്ഛ്രഃ പരഗ്രാമോ ഗന്തും', ഇതി. തതോ ദ്വാരാപോഹമന്ത്രേണ ദ്വാരാണ്യപോഹ്യ, 'പ്രവിശ്യതാം' ഇതി ബ്രൂയുഃ. അന്തർധാനമന്ത്രേണ ജാഗ്രതാം ആരക്ഷിണാം മധ്യേന മാണവാനതിക്രാമയേയുഃ.

പ്രസ്വാപനമന്ത്രേണ പ്രസ്വാപയിത്വാ രക്ഷിണഃ ശയ്യാഭിർമ്മാണവൈഃ സഞ്ചാരയേയുഃ. സംവനനമന്ത്രേണ ഭാര്യാവ്യഞ്ജനാഃ പരേഷാം മാണവൈഃ സമ്മോദയേയുഃ.

'സിദ്ധവ്യഞ്ജനൈർമ്മാണവപ്രകാശനം' എന്നിതു സൂത്രം. സിദ്ധവ്യഞ്ജനർ[1]ആവോർ മുണ്ഡജടിലാദികൾ കീഴ് ചൊല്ലപ്പെട്ടവരൾ. മാണ

1. വ്യഞ്ജനം—വേഷം, ചിഹ്നം.

വരാവോർ കള്ളരും പരദാരഗ്രഹണം ചെയ്യുമവരെല്ലാം [1a]സിദ്ധവ്യഞ്ജനരെക്കൊണ്ടു† പ്രകാശിക്കിൻറിതമ്പിത്തു[1b] [സൂത്രാർത്ഥം][1c]

സംബന്ധം:-'സത്രിപ്രയോഗാദൂർദ്ധ്വം സിദ്ധവ്യഞ്ജനാ മാണവാൻ മാണവവിദ്യാഭിഃ പ്രലോഭയേയുഃ' എൻറവാറു. സത്രിപ്രയോഗം കീഴ ചൊല്ലീതു. അനന്തരം സിദ്ധവ്യഞ്ജനരായുള്ളവരൾ പ്രലോഭിപ്പിതു. മാണവവിദ്യയാവിതു പ്രസ്വാപനം[2], അന്തർദ്ധാനമെൻറിഞ്ജാതികൾ. പ്രസ്വാപനമന്ത്രം, [അന്തർദ്ധാനമന്ത്രം][2b], ദ്വാരാപോഹമന്ത്രം[2e]‡ എൻറിവു മൂൻറുംകൊണ്ടു കള്ളരൈ പ്രലോഭിപ്പിതു. വശീകരണമന്ത്രം കൊണ്ടു പരദാരകാമുകരൈ പ്രലോഭിപ്പിതു.

പ്രലോഭിക്കുമാറാവിതു:—തങ്ങളിമ്മന്ത്രം വല്ലുമാററാ[3]ൽ, അവരൾക്കിമ്മന്ത്രപ്രഭാവം കാണവേണ്ടുമെൻറു ശ്രദ്ധവന്നപ്പോൾ§, അവരൾ പലരൈക്കൂട്ടിക്കൊണ്ടിരിന്നൊരൂർ കുറിച്ച് അവിടൈക്കാട്ടിൻേറനെൻറു പോവിതു. അവ്വൂക്ക്* പോകാതെ ഇടയെ സങ്കേതിക്കപ്പെട്ട പുരുഷരയും സ്ത്രീകളൈയുമുടച്ചായ്[4] ഇരുന്നിതൊരൂർ പുകവിതു. പുക്ക¶,

---

† കൊണ്ടും M.

‡ ദ്വാരാഭോഗമന്ത്രം M, V.

§ ഭ്പ്പാൾ V.

* അവ്വൂക്ക M.

¶ പുക്ക M, V.

1a. അവരൾ എന്നധ്യാഹരിക്കുക. പഴയ ശൈലി നോക്കുമ്പോൾ ഇതു വിട്ടുപോയതായിക്കൊള്ളണമെന്നില്ല.

1b. സിദ്ധവ്യഞ്ജനന്മാരെക്കൊണ്ടു മാണവന്മാരുടെ കാപട്യം വെളിപ്പെടുത്തുന്നു വെന്നതു്. പക്ഷെ, 'പ്രകാശിപ്പിക്കിൻറിതു' എന്നായിരിക്കാം പാഠം. പകപ്പുകളിൽ 'പ്പി' കാണുന്നില്ല.

1c. പകപ്പുകളിലില്ല.

2. ഉറക്കൽ.

2b. പകപ്പുകളിൽ ഇല്ല.

2c. വാതിൽ തുറക്കാനുള്ള മന്ത്രം.

3. വല്ലുമാറു എന്നതിൻെറ പ്രയോജിക. cf. ആറു്—ആററിൻ, ആററാൽ.

4. ഉള്ളതായി. ഉടയതു് > ഉടൈച്ചു, ഉടച്ചു. cf. ത. ആയതു, പോയതു > ആച്ചു, പോച്ചു (ഗ്രാമ്യം).

‘ഏർ ചാല[5] ദൂരം, ഇവിടയേക്കാട്ടിയാലമയാതോ’[6], എൻറു ചൊല്ലി, ദ്വാരാപോഹമന്ത്രംകൊണ്ടു വാതിൽ തുറന്നു[6a] ‘പുകവിൻ’ എൻറു ചൊല്ലുവുതു[6b]. അതിനിൽ കടക്കിൻറളവും† വാതിലടയാതെ ഇരിപ്പിതു. അതിനിൽ പുക്ക അന്തർദ്ധാനമന്ത്രംകൊണ്ടു കാത്തിരിക്കുമവരുടയ സമീപത്തെപ്പുക്കമാററുവിതു.

പ്രസ്വാപനമന്ത്രം കൊണ്ടു കാത്തിരിക്കു[6c]മവരുടയ കിടക്കയു മെല്ലാം മററൊരുത്തീലി[7]ട്ടുവിപ്പിതു§. അവരും കാണാതോരെക്കണക്കെയും ഉറങ്ങിയോരെക്കണക്കെയും കിടപ്പിതു. സംവനനമന്ത്രം കൊണ്ടു സ്ത്രീകളെ വശിപ്പിച്ചു*[7a] അവരെക്കൊണ്ടു മാണവരെ സ്സുഖിപ്പിപ്പിതു.

**ഉപലബ്ധവിദ്യാപ്രഭാവാനാം പുരശ്ചരണാദ്യാദിശേ-**
**യുരഭിജ്ഞാനാത്ഥം.**

**കൃതലക്ഷണദ്രവ്യേഷു വാ വേശ്മസു കമ്മ കാരയേയുഃ,**
**അനുപ്രവിഷ്ടാൻ വൈകത്ര ഗ്രാഹയേയുഃ.**



---

† കടക്കിൻറ(ന്ന)വരും M, V.

‡ മാറുവിതു M.

§ മററൊരുത്തിലി ഇട്ടുവിപ്പിതു M.

* വസി M.

5. ഏററവും, വളരെ. cf. കറളയുളർ പറഞ്ഞാർ ചാലവും കോപതാമ്രം’ —പദ്യ. പ. 139. ‘ചാലച്ചെറിയ നാളെയുണ്ടായിരിപ്പിതൊരു പ്രതിജ്ഞയുണ്ടു’’ —പ്രാ. ഗ. മാ. പേ. 44.

6. ഇവിടെത്തന്നെ കാട്ടിയാൽ പോരേ?

6a. തിറക്കലാണു് പഴയ രൂപം. cf. ‘കൺ തിറന്നു നോക്കിൻറ കാലത്തു’ പൂ. പേ. 34. (cf. ത. തിറത്തൽ. തെ. തെര. ക. തെറെ.)

6b. ‘വിതു’ എന്നാണു് ഈ ഗ്രന്ഥത്തിൽ അധികവും.

6c. ഉറങ്ങാതിരിക്കുക.

7. മററൊരു ദിക്കിൽ (ഇപ്പോൾ ഗ്രാമ്യം). പ്രക. 77, അടിക്കുറിപ്പു നോക്കുക,

7a. വശീകരിച്ചു്.

**കൃതലക്ഷണദ്രവ്യക്രയവിക്രയാധാനേഷു യോഗസുരാമത്താൻ വാ ഗ്രാഹയേയുഃ. ഗൃഹീതാൻ പൂർവാപദാനസഹായാൻ അനുയുഞ്ജീത.**

ഇവ്വണ്ണം ഇവരളുടയ വിദ്യാമഹിമ കാട്ടി ഇവരളും തേറിയാൽ ഇവരളൈ പയിററുവാൻ[8] പൂർവ്വസേവ[8a] ഉപദേശിപ്പിതു.

അനന്തരം ദ്രവ്യമുടയി†തൊരില്ലത്തു[8b] ചെൻറിവരളൈക്കൊണ്ടു കൾവിപ്പിതു. അവരൾ കൾവ്വാൻ ഇല്ലത്തു ചെൻറകംപുക്കവാറെ അവരളെല്ലാരയും പിടിച്ചു കൊൾവിതു.

അങ്ങനെ പിടിച്ചുകൊള്ളാതൊഴികിൽ കൃതലക്ഷണമായൊള്ള ദ്രവ്യം വില്ലുമെടത്തും വിലൈക്ക കൊള്ളുമെടത്തും വച്ചു നൻറായ് മദിക്കുംവണ്ണം യോഗ‡സുര[9] കൊടുത്തു മദിച്ചപ്പോൾ ആയവരളൈ പ്പിടിച്ചു കെട്ടിക്കൊൾവിതു. പിടിച്ചാൽ, 'മറെറങ്ങും കൾക്കുമതാർ നിങ്ങളൊടു കൂട'§ എൻറു വിചാരിപ്പിതു.

**പുരാണചോരവ്യഞ്ജനാ വാ ചോരാനനുപ്രവിഷ്ടാസ്തഥൈവ കർമ്മ കാരയേയുഃ ഗ്രാഹയേയുശ്ച.**

**ഗൃഹീതാൻ സമാഹർത്താ പൗരജാനപദാനാം ദർശയേൽ—'ചോരഗ്രഹണീം വിദ്യാം അധീതേ രാജാ; തസ്യോപദേശാൽ ഇമേ ചോരാ ഗൃഹീതാഃ; ഭൂയശ്ച ഗ്രഹീഷ്യാമി; വാരയിതവ്യോ വഃ സ്വജനഃ പാപാചാരഃ' ഇതി.**

---

† മുടയ V.

‡ ഒരു സുര.

§ കൂടി M.

8. അഭ്യസിപ്പുവാൻ.

8a. പുരശ്ചരണത്തിൻെറ തർജ്ജമ. മന്ത്രസിദ്ധി വരുത്തുന്നതിൻെറ അംഗം. ജപഹോമാദികളായ അഞ്ചു അംഗങ്ങൾ ഇതിന്നുണ്ടു്. *cf.* കെ.വി. എം.—കൗ.അ. പേ. 371.

8b. ധനമുള്ള ഗൃഹത്തിൽ.

9. മദിപ്പിക്കുന്ന സാധനങ്ങൾ ധാരാളം ചേർത്ത മദ്യം.

**യം ചാത്രാപസർപോപദേശേന ശമ്യാപ്രതോദാദീ-നാമപഹർത്താരം ജാനീയാൽ, തമേഷാം പ്രത്യാദി-ശേൽ—'ഏഷ രാജ്ഞഃ പ്രഭാവ' ഇതി.**

ഇനി പഴയ കള്ളരാകിത്തങ്ങളെച്ചെയ്തുകൊണ്ടു[10] കൾക്കിൻറ കള്ളരിൽ ചെൻറുക്കൂടി അവരളെക്കള്ളം പയററി കൾപ്പിപ്പിതു. കൾക്കമെടുത്തു പിടിച്ചുകൊള്ളു†വിതു. പിടിച്ചവരളെ സമാഹർത്താവു ജാനപദക്കും കാട്ടുവിതു. ഇങ്ങനെ ചൊല്ലുവിതു:—'പെരുമാൾ[10a] കള്ളരെപ്പിടിപ്പിതൊരു മന്ത്രമൊണ്ടു ജപിച്ചരുളുവിതു. അവ്വുപദേശത്തിനാ[11]ൽ കള്ളരെപ്പിടിച്ചുകൊണ്ടിതു. ഇന്നം[11a] കള്ളരെപ്പിടിച്ചു കൊള്ളിൻറേൻ. നിങ്ങൾക്ക ബന്ധുക്കളുളരാകിൽ കള്ളാതേ[12] എൻറു വിലക്കിക്കൊൾവിൻ. കണ്ടീർ[12a] എൻറു വിലക്കവിതു[13].

ശമ്യാപ്രതോദാദികൾ നുകം, ഉഴക്കോൽ‡[14] അപഹരിക്കുമവനയും അപസർപ്പോപദേശം[14a]കൊണ്ടു പൌരജാനപദന്മാർക്കു ചൊല്ലുവിതു:—'ഇത്തന എളിയതു കൾക്കിലും അറിഞ്ഞുകൊൾവൻ; ഇതു രാജാവിനുടയ പ്രഭാവം' എൻറു ചൊല്ലുവിതു.

---

† പിടിച്ചും കൊൾവിതു V.

‡ ഉഴക്കോൽ V.

10. സ്വയം പഴയ കള്ളന്മാരുടെ വേഷം ധരിച്ചു്. കള്ളരാകി—കള്ളരായി.

10a. രാജാവു്. ദേവൻ എന്നും വരും.

11. അ+ഉപദേശത്തിനാൽ.

11a. ഇനിയും.

12. കക്കാതേ. കക്കാതിരിപ്പിൻ.

12a. മ. പു. ബ. വ. (ഏ. വ. കണ്ടായ്). ഗദ്യത്തിലും കൂടി പുരുഷപ്രത്യയം ഉപയോഗിച്ചിരിക്കുന്നതു ശ്രദ്ധേയം.

13. സാമർത്ഥ്യം നിങ്ങൾ കണ്ടുവല്ലോ എന്നു പറഞ്ഞു വിലക്കുവിൻ.

14. പ്രതോദം—മുടിങ്കോൽ. ഉഴക്കോൽ എന്നതിന്നു ശേഷം 'എന്നിവ' എന്നു ഇന്നത്തെ നിലയ്ക്കു ചേർക്കണം.

14a. ചാരോപദേശം.

**പുരാണചോരഗോപാലകവ്യാധശ്വഗണിനശ്ച വന ചോരാടവികാനനപ്രവിഷ്ടാഃ പ്രഭൂതകൂടഹിരണ്യകുപ്യ ഭാണ്ഡേഷു സാർത്ഥവ്രജഗ്രാമേഷ്വേനാനഭിയോജയേയുഃ. അഭിയോഗേ ഗൂഢബലൈർഘാതയേയുഃ, മദനരസ- യുക്തേന വാ പഥ്യാദനേന. അനുഗൃഹീതലോപ്ത്ര- ഭാരാൻ ആയതഗതപരിശ്രാന്താൻ പ്രസ്വപതഃ പ്രഹ- വണേഷു യോഗസുരാമത്താൻ വാ ഗ്രാഹയേയുഃ.**

കാട്ടിൽനിന്റു കുറ[15] പറിക്കും ശബരപുളിന്ദാദികളെപ്പിടിപ്പാ നുപായം ചൊല്ലിൻറിതു. പഴയ കള്ളർ, ഇടയർ, കുറവർ, നായാടി കൾ എൻറിജ്ജാതികൾ രാജാവിനാലേകപ്പട്ടു, കാട്ടിൽ കുറ പറിക്കും കള്ളരോടു അവരൾ തങ്ങളെത്തേറുമാറു ചെയ്തു,[15a] പെരുതായൊള്ള കൂടഭാണ്ഡത്തിലും[16] കുപ്യഭാണ്ഡ[17]ത്തിലും വസിപ്പാൻ ഇവരളെ പ്രയോ ഗിപ്പിതു ചാത്തു[18]പോരുമെടത്തും, ആയ്പാടി[19]യിലും, ഗ്രാമങ്ങ ളിലും[19a]. ഇവരൾ പറിക്കുമ്പോൺ[†] പതികിടന്ന പട ഇവരളെ വെട്ടി ക്കൊൽവിതു. ഇങ്ങനെ കൊല്ലവല്ലാക്കാൽ, കൂടി ഇരുന്ന പുരാണ ചോരാദികൾ രാജപുരുഷന്മാരാ ഇരുന്നവരൾ മോഹിക്കുംവണ്ണം ഒള്ള രസം[20] കൂട്ടി വഴിക്ക തണ്ണീർ കൂട്ടിച്ചെയ്തുകൊടുത്തു താൻ, അൻറി

† മ്പോൾ V.

15. 'കുറ' എന്നു പകൎപ്പുകളിൽ കാണുന്നു, ദീർഘാദികൾ വിട്ടെഴുതുന്ന പഴയ സമ്പ്രദായമനുസരിച്ച്.

15a. പരിചയപ്പെട്ട്; കൂടിച്ചേൎന്ന്.

16. കൂടഹിരണ്യഭാണ്ഡം എന്നു മൂലം.

17. കുപ്യം—നീചലോഹം (സ്വൎണ്ണം, വെള്ളി ഇവയല്ലാത്തതു്).

18. <സാർത്ഥം (കച്ചവടസംഘം).

19. >ആംപാടി>അമ്പാടി. ആയ(ഇടയ)രുടെ പാടി(ഗ്രാമം)യാണ് ആയം (യ്ം)പാടി.

19a. കുപ്യഭാണ്ഡാദികൾ കൊണ്ടുപോകുന്ന സാർത്ഥവാഹമാൎഗ്ഗത്തിലും ഗ്രാമത്തി ലും മറ്റും കടന്നു കക്കുവാൻ അവരെ പ്രേരിപ്പിക്കണം എന്നാണ് മൂലപ്രകാരം ആശയം. വ്യാഖ്യാനം അല്പം വിഭിന്നം.

20. വിഷം.

യെ പറിച്ചുകൊണ്ടു മുതൽ ചുമന്നു വഴി പെരുക നടന്നു ശ്രമപ്പെട്ടുറങ്ങു മ്പോൾ താൻ, അൻറിയെ പ്രവഹണമെമ്പിതു തുഷ്ടിഭോജനം[20a], അവിടെ യോഗസുര[21]കൊണ്ടു താൻ മദിപ്പിച്ചു താൻ പിടിച്ചുകൊൾ വിതു.

ഇനി ശ്ലോകം—

പൂർവ്വവച്ച ഗൃഹീതൈചനാൻ
സമാഹർത്താ പ്രത്യുപയേൽ
സർവ്വജ്ഞഖ്യാപനം രാജ്ഞഃ
കാരയൻ രാഷ്ട്രവാസിഷു.

ഇതിന്നു പൊരുളാവിതു. [22]ഇ വൻചോരന്മാർ പിടിച്ചുകൊണ്ടുവ രളൈ[23] സമാഹർത്താവു രാഷ്ട്രവാസികൾക്കു ചൊല്ലുവിതു:—'രാജാവു ചോരഗ്രാഹിണിയാകിൻറ മന്ത്രം ജപിക്കിൻറാൻ. എല്ലാമറിയുമവ നുടെ പ്രഭാവത്താലിവരളൈപ്പിടിച്ചു കൊണ്ടിതു' എൻറിങ്ങനെ രാജാവു സർവ്വജ്ഞനെൻറു രാഷ്ട്രവാസികൾക്കു ചൊല്ലുവിതു.

സിദ്ധവ്യഞ്ജനൈർമ്മാണവ†പ്രകാശനം മുടിഞ്ഞിതു.

---

† -വക V.

20a. സന്തോഷസൂചകമായ സദ്യ. പ്രവഹണം എന്നു പകപ്പുകളിൽ.

21. f. n. 9 നോക്കുക.

22. ചുട്ടെഴുത്തുകൾ ദീർഘിപ്പിയ്ക്കാതെ എഴുതുന്നതു് പണ്ടു് പതിവാണു്. cf. ഇ ശ്രീകഥ ചൊല്ലുമവർകൾക്കും കേൾക്കുമവർകൾക്കും'—പ്രാ. ഗ. മാ. പേ. 6. 'ഇ ഭരത വംശം അശേഷമായ് നാശത്തെ പ്രാപിച്ചു'—ദ്വ. വാ. പേ. 34.

23. പിടിച്ചുകൊണ്ടുവന്ന ഈ വൻചോരന്മാരെ എന്നർത്ഥം.

# പ്രകരണം 81. ശങ്കാരൂപകർമ്മാഭിഗ്രഹഃ.

സിദ്ധപ്രയോഗാദ്ദൃശ്യം ശങ്കാരൂപകർമ്മാഭിഗ്രഹഃ.

ക്ഷീണദായകുടുംബ,മല്പനിർവ്വേശം, വിപരീതദേശജാതി ഗോത്രനാമകർമ്മാപദേശം, പ്രച്ഛന്നവൃത്തികർമ്മാണം, മാംസസുരാ ഭക്ഷ്യഭോജന ഗന്ധമാല്യവസ്ത്രവിഭൂഷണേഷു പ്രസക്ത, മതിവ്യയകർത്താരം, പുംശ്ചലീദ്യൂതശൗണ്ഡി-കേഷു പ്രസക്ത, മഭീക്ഷ്ണപ്രവാസിനം, അവിജ്ഞാത-സ്ഥാനഗമനമേകാന്താരണ്യ നിഷ്കുടവികാലചാരിണം, പ്രച്ഛന്നേ സാമിഷേ വാ ദേശേ ബഹുമന്ത്രസന്നിപാതം, സദ്യഃ ക്ഷതവ്രണാനാം ഗൂഢപ്രതികാരയിതാരം, അന്തർഗൃഹനിത്യ, മഭ്യധിഗന്താരം, കാന്താപരം, പരപരിഗ്ര-ഹാണാം പരസ്ത്രീദ്രവ്യവേശ്മനാമഭീക്ഷ്ണപ്രഷ്ടാരം, കുത്സിതകർമ്മശാസ്ത്രോപകരണസംസർഗം, വിരാത്രേ ഛന്നകുഡ്യച്ഛായാസഞ്ചാരിണം, വിരൂപദ്രവ്യാണാ മദേ-ശകാലവിക്രേതാരം, ജാതവൈരാശയം, ഹീനകർമ്മജാതിം, വിഗൂഹ്യമാനരൂപം, ലിങ്ഗേനാലിങ്ഗിനം, ലിങ്ഗി-നം വാ ഭിന്നാചാരം, പൂർവ്വകൃതാപദാനം സ്വകർമ്മഭിര-പദിഷ്ടം, നാഗരികമഹാമാത്രദർശനേ ഗൂഹമാന, മപ-സരന്തം, അനുച്ഛ്വാസോപവേശിന, മാവിഗ്നം, ശുഷ്ക-ഭിന്നസ്വരമുഖവർണം,ശസ്ത്രഹസ്തമനുഷ്യസമ്പാതത്രാസി-നം, ഹിംസ്രസ്തേനനിധി നിക്ഷേപാപഹാര വരപ്രയോഗഗൂഢാജീവിനാമന്യതമം ശങ്കേതേതി ശങ്കാഭിഗ്രഹഃ.

‘ശങ്കാ,രൂപ,കർമ്മാഭിഗ്രഹഃ’ എന്നിതു സൂത്രം. ശങ്കയാവിതു ഹൃദയഗതമായൊള്ള ദോഷം. അതിന്നടയാളം പുറത്തൊള്ളവുകൊണ്ടും, രൂപംകൊണ്ടും—അതാവിതു കട്ടുകൊണ്ട ധനം—കർമ്മമാവിതു

സന്ധി†ച്ഛേദാദി—ഇവിത്തനയും[1] കൊണ്ടു ചോരാദികളെ ഗ്രഹിക്കമാറു ചൊല്ലിൻറിതെമ്പിതു സൂത്രാത്ഥം. സംബന്ധമാവിതു:— ഗൂഢാജീവികളുടയ രക്ഷ കീഴ്ം പ്രക്രാന്തമായിതു. സിദ്ധവ്യഞ്ജനാദികളെക്കൊണ്ടു ഗ്രഹിക്കൊല്ലാത്തവരെ ശങ്കാരൂപകമ്മങ്ങളെക്കൊണ്ടു ഗ്രഹിക്കുമാറു ചൊല്ലിൻറിതെമ്പിതു സംബന്ധം. 'സിദ്ധപ്രയോഗാദൂർദ്ധ്വം ശങ്കാരൂപകമ്മാഭിഗ്രഹോ വക്ഷ്യതേ' എമ്പിതു വാക്യശേഷം[1a]. മുന്നാം ശങ്കാഭിഗ്രഹം[2] ചൊല്ലിൻറിതു.

ക്ഷീണമായിരുന്ന ദായമും കുടുംബമുമുടയനാ ഇരിപ്പിതു[2a]. ദായം ക്രമാഗതദ്രവ്യം. കുടുംബം, താൻ നേടിയ ധനം. അല്പനിവ്വേശമെൻറവാറു പണിക്ക ചോരാതളവു കൂലി[നേടുമവന][2b]യും, വിപരീതമായ ദേശമും ജാതിയും ഗോത്രമും നാമവും കമ്മവും വിപരീതമായ് ചൊല്ലുമവനയും, ആരുമറിയാതെ ജീവനാ നിമിത്തമായ് കമ്മം ചെയ്യുമവനയും, മാംസത്തിലും സുരയിലും ഭക്ഷ്യത്തിലും മാലകളിലും വസ്ത്രങ്ങളിലും കൊതി ഉടയനായ് ഇവിററാൽ പട്ടിരിക്കുമവന[3]യും, വ്യയം പെരുകച്ചെയ്യുമവനയും, പുംശ്ചലി[4]കളൊടും ചൂതുപൊരുമവരകളൊടും

---

† സിദ്ധി M.

1. ഇവ്വ് + ഇത്തന. തനൈ (ത) അളവ്, സമയം എന്നിവയെ കാണിക്കുന്ന പദമാണ്. അത്തന, ഇത്തന, എത്തന എന്നിവ ക്രമത്തിൽ അത്ര, ഇത്ര, എത്ര എന്നായി മാറുന്നു. cf. 'അത്തനയിൽ വിദർഭവിഷയത്തെ പ്രാപിച്ചാനിരാജാവ്" (പ്രാ. ഗ. മാ. പേ. 5). അത്തന അപ്പോൾ എന്നത്ഥത്തിൽ. ഇത്തന, എത്തന എന്നിവ. താലവ്യസ്വരസാമീപ്യംകൊണ്ടാകാം ഇത്തിന, എത്തിന ഇങ്ങനെ പ. മ. ത്തിൽ ചിലപ്പോൾ മാറിക്കാണുന്നുണ്ട്. cf. 'തളിരുമിലയുമിത്തിനയുളയെൻറു'. 'നമ്മിലിത്തിനെയൊൻറു ചെയ്‌വതു.'—പ്രാ. ഗ. മാ. പേ. 5. 'നിൻ തിരുമുത്തെത്തിനയും വിളക്കിനാലും'. ലീ. ഉ. പ. 41.

1a. വക്ഷ്യതേ (പറയുന്നു) എന്ന ക്രിയ ചേത്തു സൂത്രവാക്യം മുഴുമിക്കണമെന്നു താൽപയ്യം.

2. ശങ്കയെ ആസ്പദമാക്കി ചോരാദികളെപ്പിടിക്കൽ.

2a. അവനയും എന്നധ്യാഹരിക്കണം.

2b. പകർപ്പുകളിലില്ല.

3. ആസക്തനായിരിക്കുക.

4. വേശ്യകൾ.

ഈഴവരൊടും[4a] ചുററ[4b]മായിരിക്കുമവനെയും, എപ്പോഴും നിൻറടത്തു നില്ലാതെ പോയ്പോയ് വരുമവനെയും, പല തുടൈ[5] വരുമവനെയും, ഇരിക്കുമടമും† പോമടമും അറിയാതവാറിരിക്കുമവനെയും, ഏകാന്തത്തിലും അരണ്യത്തിലും അകാലത്തു പരുമാറുമവനെയും, ഗൃഹോദ്യാനങ്ങളിലും അകാലത്തു പരുമാറുമവനെയും, മറയൊള്ള ദേശത്തും, ആവൃതരായൊള്ള ഗൃഹസമീപത്തും പലരുടെ മന്ത്രിക്കുമവനെയും, പലരുടെ വധമവനെയും, അപ്പോൾ പട്ട പുണ്ണിന്നാരുമറിയാതെ മരുന്നു പണ്ണിക്കുമവനെയും, എപ്പോഴും ഇല്ലത്തെപ്പൂക്കിരി‡ക്കുമവനെയും, എതിരെ മനുഷ്യർ വരുംപോൾ കടുകട്§[5a]പ്പോയ് തിരിയുമവനെയും, കാട്ടിലേ എപ്പോഴുമിരിക്കുമവനെയും, പിറരുടയ ദാസകർമ്മകരാദികളെയും സ്ത്രീകളെയും ദ്രവ്യമുമില്ലമും പലരുടെ വിചാരിക്കു[5b]മവനെയും, കുത്സിതകർമ്മങ്ങളാവോ[5c] പടുകലകത്തു[6]മതും, കൾംകു(മതും)—ഇവററിന്നു* വേണ്ടുമായുധത്തെയും കരുവി[7]യെയും ഉടയനായിരിക്കുമവനെയും, തന്നുടയ രൂപം മണ്ഡനാദിക്ക$

---

† മവിടയും V.

‡ ഇരുക്കു V.

§ കട്ടകി M.

* കൾകം ഇവററിന്നു M, V.

$ രൂപമവണ്ടുനാദി M.

4a. ചെത്തുകാർ. മദ്യവ്യാപാരികൾ എന്നേ വിവക്ഷയുള്ളൂ. ഈഴം സിംഹളത്തിൻെറ തത്ഭവം. ഈഴവർ തരിസാപ്പള്ളി ശാസനത്തിലും (*cf.* 'നാലുകുടി ഈഴവരു മക്കൾടിക്കേറു മീഴക്കൈയരെണ്മരും'—TAS II. പേ. 68, വ. 7), പഴയ തമിഴ്നാട്ടുശാസനങ്ങളിലും (*cf.* 'ഇവ്വൂർ ഇട്ട തെങ്ങും പനൈയും ഈഴവർ ഏറ പെറാതാകവും'—ഒന്നാം രാജരാജൻെറ ലീഡൻ ശാസനം) പ്രത്യക്ഷപ്പെടുന്നുണ്ട്. 10-ാം ശതകത്തിലേ തന്നെ അതു ജാതിനാമമായിത്തീർന്നിരിക്കുന്നു.

4b. സ്നേഹം.

5. പ്രാവശ്യം. *cf.* 'ഒരു തുടൈ ഞാങ്ങൾ വെട്ടിനുറുക്കിയൊക്ക'—രാ. ച. 4-1.

5a. ഉടനെ.

5b. അന്വേഷിക്കുക.

5c. നിന്ദ്യകർമ്മങ്ങളായതു്.

6. കൊല നടത്തുക. ശൈലി നോക്കുക. *cf.* 'പടുകലൈക്കാരി വന്നാൻ വസന്തൻ'—ഉ. സ. I. 8. 'കല കൊല്ലുമവൻ, പാതകങ്ങളുടയവൻ...ഇച്ചൊന്ന ഭർത്താക്കളെ തൃജിപ്പിതു'—ഭാ. കൗ. III. പേ. 20.

7. ഉപകരണം.

കൊണ്ടു മറെക്കുമവനെയും, അർദ്ധരാത്രിയിങ്കൽ ചുവരടയ നിഴലിൽ മറെഞ്ഞു പാക്കുമാറുമവനെയും, മുറിഞ്ഞും തകൎന്നും കിടന്ന ദ്രവ്യങ്ങളെയും, അദ്ദേശത്തെയും കാക്കുമവനെയും, പക ഉടയവനെയും, ഹീനമായൊള്ള കൎമ്മവും ജാതിയുമുടയവനെയും, ലിംഗി അൻറിയെ[8] ലിംഗി†കൾക്കു ഒള്ള അടയാളമുടയവനെയും, ലിംഗിയായിട്ടു വ്രതമൊഴിഞ്ഞവനെയും, പണ്ടു ദേശാന്തരത്തിൽ കട്ടു നിൻറവനെയും, പരദാരഗ്രഹണത്തിലും ശൗൎയ്യത്തിലും പ്രസിദ്ധരായൊള്ളവരെയും, നഗരരക്ഷ ഉടയവനെയും മഹാമാത്ര[8a]നെയും ഒളിച്ചുനടക്കുമവനെയും[9], മൂത്രപുരീഷങ്കളിൻറി‡യെ വെറുതെ പറമ്പത്തു പോയിരിക്കുമവനെയും[10], ഭയപ്പെട്ടു തോൻറുമവനെയും, ശുഷ്കമായിരുന്ന മുഖവൎണ്ണത്തെയും ഭിന്നമായിരുന്ന സ്വരത്തെയും ഉടയവനെയും, ആയുധം പിടിച്ചു വരുമവനെക്കണ്ടു ഭയപ്പെടുമവനെയും, ഹിംസ്രനെൻറുതാൻ—അവനാവോൻ ഘാതകൻ—കള്ളൻ, നിധാനാപഹാരകൻ[11] എൻറുതാൻ, ശസ്ത്രയുക്തനെൻറുതാൻ, ഗൂഢനെൻറുതാൻ ആശങ്കിക്ക.

രൂപാഭിഗ്രഹസ്തു—നഷ്ടാപഹൃതമവിദ്യമാനം തജ്ജാതവ്യവഹാരിഷു നിവേദയേൽ. തച്ചേന്നിവേദിത മാസാദ്യ പ്രച്ഛാദയേയുഃ, സാചിവ്യകരദോഷ മാപ്നുയുഃ. അജാനന്തോഽസ്യ ദ്രവ്യസ്യാതിസർഗേണ മുച്യേരൻ. ന ചാനിവേദ്യ സംസ്ഥാധ്യക്ഷസ്യ പുരാണഭാണ്ഡാനാ മാധാനം വിക്രയം വാ കുര്യുഃ.

---

† അലിംഗി M, V.

‡ ളിൻറിയെ M.

8. സന്യാസി അല്ലാതെ.

8a. പ്രധാനോദ്യോഗസ്ഥൻ.

9. മുൻപറഞ്ഞ ഉദ്യോഗസ്ഥന്മാരെ കാണാതെ ഒളിച്ചു നടക്കുന്നവൻ. 'അവരെ ഒളിയ്ക്കുക' എന്ന ശൈലി നോക്കുക.

10. വ്യാഖ്യാതാവിൻെറ സ്വന്തം മനോധൎമ്മമാണിതു്.

11. നിധി കട്ടവൻ.

തച്ചേൽ നിവേദിത മാസാദ്യേത രൂപാഭിഗൃഹീതമാഗമം പൃച്ഛേൽ—'കുതസ്തേ ലബ്ധം?' ഇതി. സ ചേൽ ബ്രൂയാൽ—ദായാദ്യാദവാപ്തം, അമുഷ്മാൽ ലബ്ധം, ക്രീതം, കാരിതം, ആധിപ്രച്ഛന്നം, അയമസ്യ ദേശഃ കാലശ്ചോപസംപ്രാപ്തഃ, അയമസ്യാർഘഃ, പ്രമാണം, ലക്ഷണം മൂല്യം ച ഇതി; തസ്യാഗമസമാധൗ മുച്യേത.

രൂപാഭിഗ്രഹം ചൊല്ലിൻറിതു:—

കളഞ്ഞു കള്ളർ കൊണ്ടുപോയ് നഷ്ടാപഹൃതമായിരുന്ന ധനം[11a] അതിനോടൊത്തിരുന്ന ചരക്കുകൊണ്ടു വ്യവഹരിക്കും ജനത്തിന്നു ചൊല്ലുവിതു—'ഇങ്ങനെ ഒപ്പിതൊരു[12] ധനം ഇളന്നതു†[12a]. അതു വില്ക്ക-[12b]ക്കൊണ്ടുവരികിലും, വിലെക്കു കൊൾകിലും, ചൊല്ലുകിലും ചൊല്ലുക' എൻറിങ്ങനെ ചൊല്ലുവിതു. ചൊന്നാൽ അവരൾ വിലെക്കു കൊണ്ടിട്ടു പ്രദേഷ്ടാവിന്നു ചൊല്ലാതൊഴിവോരാകിൽ കള്ളർക്കു സാഹായ്യം ചെയ്താൽ വരും ദണ്ഡം വൈക്ക‡ക്കടവിയർ. മുന്നമെ അറിയാതെ കൊൾകിൽ അദ്ധനം[12c] കൊടുത്തിട്ടൊഴിഞ്ഞാലുമമയും. ആകിൻറമയാൽ സംസ്ഥാധ്യക്ഷന്നു ചൊല്ലാതെ പഴയ ഭാണ്ഡങ്ങളും[13] വില്ക്കവും§ വിലെക്കു കൊള്ളവും പെറാർ[14].

---

† ഇന്നതു് M, V.

‡ ചെയ്ക V.

§ വില്ക്കയും M.

11a. ഇതിന്നു രൂപം എന്നു പേർ.

12. ഇങ്ങനെ ഉള്ള.

12a. നഷ്ടപ്പെട്ടതു്.

12b. വില്ക്കാൻ.

12c. 'അ ധനം' ഇങ്ങനെ ദ്വിത്വം വരുത്താതെയാണു് പകർപ്പുകളിൽ.

13. ചരക്കുകൾ.

14. വില്ക്കുകയോ വിലയ്ക്കു കൊള്ളുകയോ അരുതു്. cf. 'കൊട്ടികളുടെയ വിരുത്തി ഒററിക്കൊള്ളവും അവൈ ഉഴവും പെറാർ'—തിരുക്കടി. ശാ. (TAS V പേ. 179) ഖ. 3.

അതറിയിച്ചാലും സംസ്ഥാധ്യക്ഷൻ കണ്ട ദ്രവ്യം കൊണ്ടുവന്ന വരെ വിചാരിപ്പിതു, 'എങ്ങു കൊണ്ടിതെ'ൻറു. വിചാരിച്ചാൽ അവൻ ദായാദ്യം കൊണ്ടുതെങ്കിലും, അൻറിയെ ഇന്നോരിട്ടൈ[15]ക്കൊ ണ്ടിതു, വിലൈക്ക കൊണ്ടിതു, പണയം വൈപ്പിച്ചുരുപ്പിച്ചു[16] കൊ ണ്ടി†തു, ഇവൻ സാക്ഷി, ഇ കാലത്തു, ഇ[17]വിലയ്ക്കു കൊണ്ടിതു‡, ഇ ത്തിന നിറ[18] ഒന്റു, ഇതിന്നടയാളം ഇതു എൻറിജ്ജാതി ചൊല്ലിസ്സാ ധിപ്പോനാ[19]കിൽ അവനെ വിട്ടാലുമമയും.

**നാഷ്ടികശ്ചേൽ തദേവ പ്രതിസന്ദധ്യാൽ, യസ്യ പൂർവോ ദീർഘശ്ച പരിഭോഗഃ ശുചിർ വാ ദേശഃ തസ്യ ദ്രവ്യമിതി വിദ്യാൽ.**

**'ചതുഷ്പദാനാമപി ഹി രൂപലിംഗസാമാന്യം ഭവതി, കിമംഗ, പുനരേകയോനിദ്രവ്യകർതൃപ്രസൂതാനാം കുപ്യാഭരണഭാണ്ഡാനാം?' ഇതി.**

**സ ചേൽ ബ്രൂയാൽ—'യാചിതക, മവക്രീതകം, ആഹിതകം നിക്ഷേപമുപനിധിം വൈയാവൃത്യകർമ്മ വാ/ മുഷ്യ' ഇതി, തസ്യാപസാരപ്രതിസന്ധാനേന മുച്യേത.**

---

† കൊൾവിതു M, V.

‡ വില കൊണ്ടിതു M, V.

15. ഇന്നവരിൽനിന്നു. ആധാരികാർത്ഥത്തിൽ പണ്ടു് 'ഇടൈ' ധാരാളം ഉപ യോഗിച്ചിരുന്നു. *cf.* 'അവൻ മെയ്മേൽ പൊഴിയിൻേറാനരചൻ പോരിടൈ വമ്പായ്' —രാ. ച. 134–5. 'നത്തൻചരന്മാർ മൂവരും ഞാലത്തിടൈ വീഴ്ന്താർ'—Ibid. 134–7. 'ഇടൈ'യിലെ ടകാരം ഇരട്ടിച്ചു ഇട്ടൈ, ഇട്ടെ എന്നെല്ലാമാക്കി പഞ്ചമ്യർത്ഥ ത്തിൽ ഉപയോഗിപ്പാൻ തുടങ്ങിയിരിക്കാം എന്നു മുമ്പു ഊഹിച്ചിട്ടുണ്ടു്.

16. പണയം വെച്ചതു കടം തീർത്തു വാങ്ങിയതു എന്നർത്ഥം. ആധിപ്രച്ഛന്നം —പണയത്തിൽ മറഞ്ഞിരുന്നതു്—എന്നാണു് മൂലം.

17. ചുട്ടെഴുത്തു് ദീർഘിപ്പിക്കാതെ എഴുതൽ സാധാരണയാണു് പണ്ടു്. 'ഇ ഭോ ഗം ഒക്കച്ചൊൽകിൽ' എന്നു താഴെ വരുന്നതു നോക്കുക. *cf.* 'ഇ സ്ഥാനത്തിന്നു യോഗ്യ നല്ല'—ബ്രു. പു. പേ. 67.

18. തൂക്കം.

19. ഉടമസ്ഥത തെളിയിക്കുക.

അഭിയോക്താ[19a] പിശകുവോനാകിൽ—'ഞാൻ കൊണ്ടിളു, എനക്കം ഇവ്വണ്ണം വന്നവാറു' എൻറിവ്വണ്ണം ചൊല്ലുവോനാകിൽ—ഇരുവരും പിശകിയടത്തു, യാവനൊരുത്തൻ മുന്നം കൊണ്ടാൻ അവനുടയിതായിരിക്കം. അൻറിയെ പല കാലം യാവനൊരുത്തൻ അനുഭവിച്ചോൻ അവനുടയിതാം അ ദ്രവ്യം. ഇരുവരും ഇ ഭോഗം ഒക്ക[20]ച്ചൊൽകിൽ, യാവനൊരുത്തൻ സാധുക്കളായൊള്ള സാക്ഷിയെയുടയോൻ അവനുടയിതഥനം.

ഇനിച്ചുമ്മഷ്ട ഭരിപഭാദികൾക്കം[21] രൂപസാമ്യമും ലിംഗസാമ്യ†മുമൊണ്ടായിരിക്കം. ഒരു ദ്രവ്യംകൊണ്ട ഒരുത്തനാൽ ചെയ്യപ്പട്ടിൻറ ക്രറ, ആഭരണം, ചെപ്പു് എ‡ൻറിജ്ജാതികൾ ഒത്തിരിക്കമതോ ചൊല്ലവേണ്ടാ. ആകിൻറമയാൽ രൂപാഭിഗ്രഹീതനായിരുന്നവൻ ചൊല്ലുവോനാകിൽ, 'ഞാനിരന്നുകൊണ്ടിതെൻറു, കൂലിക്ക കൊണ്ടിതെൻറു, അൻറിയെ എനക്ക പണയം വച്ചിതെൻറു, പണി ചെയ്വിച്ചു കൊട്ടപ്പാൻ വച്ചിതെൻറു, നിക്ഷേപം വച്ചിതു, പണിചെയ്യ കൂലി കൊണ്ടിതു', എൻറിങ്ങനെ ചൊല്ലകിൽ, ഇവനുക്ക കൊടുത്തവരം വായിയകിൽ[21a], ഇവനെ വിട്ടാചുമമയും.

**നൈവം ഇത്യപസാരോ വാ ബ്രൂയാൽ, രൂപാഭിഗ്രഹീതഃ പരസ്യ ദാനകരണമാത്മനഃ പ്രതിഗ്രഹകാരണമുപലിങ്ഗനം വാ ദായകദാപകനിബന്ധക പ്രതിഗ്രാഹകോപദേഷ്ടൃഭിരുപശ്രോതൃഭിർ വാ പ്രതിസമാനയേൽ.**

---

† സാമാന്യം M.

‡ എൻറുതാൻ V.

19a. നാഷ്ടികൻ—ദ്രവ്യം പോയവൻ.

20. ഒരുപോലെ, ഒക്കുന്ന വിധം.

21. നാല്ക്കാലികൾക്കം ഇരുകാലികൾക്കം.

21a. പറഞ്ഞാൽ, സമ്മതിച്ചാൽ. വായ് + ഇയ്. (ഇയ, ഇയലുക എന്നിവയ്ക്കു ചേരുക, സമ്മതിയ്ക്കുക എന്നു ഗുണ്ടർട്ട്). ഭാ. കൗ. ത്തിൽ ഈ പദം പലേടത്തും വരുന്നു. *cf.* 'തിരുവായ്പോക്ക കേട്ട'—പ്രാ. ഗ. മാ. പേ. 18.

അവരൾ, 'ഞാങ്ങൾ[22] കൊടുത്തതില്ല' എൻറു ചൊല്ലുകിൽ കൃപാഭിഗൃഹീതനായ്† ഇരുന്നവൻ ഇവ്വണ്ണം ചൊല്ലുവിതു:—'നീ ഇങ്ങനെ ഒപ്പിതൊരു നിമിത്തമായല്ലോ തന്നിതു. ഞാനിങ്ങനെ ഒപ്പിതൊരു നിമിത്തത്താലല്ലോ കൊണ്ടിതു. ഇങ്ങനെ ഒപ്പി[23]തൊരേടത്തു നീ ഇന്ന കാര്യം ചെയ്യിൻറപ്പോണല്ലോ[24] തന്നിതു. ഇവനല്ലോ തരുവിച്ചോൻ. ഇന്നോനല്ലോ തന്നോൻ. ഇന്നവൻ ഇതു് എഴുതിയോൻ. എന്മനുഷ[25]മായിന്നവനല്ലോ കൊണ്ടോൻ. നിമ്പുക്കലിതു ഉള്ളമ[25a] ഇന്നോനൊരുത്തൻ എനക്കു ചൊന്നാൻ. ഇന്നോനെ ചെല്ലാവിപ്പിതു'[26] എൻറു ചൊല്ലി അവരെക്കൊണ്ടു ചൊല്ലിക്കവെല്ലുവോനാകിൽ അവൻ ശുദ്ധൻ.

ഉജ്ഝിതപ്രനഷ്ടനിഷ്പതിതോപലബ്ധസ്യ ദേശകാല-ലാഭോപലിങ്ഗനേന ശുദ്ധിഃ. അശുദ്ധസ്തച്ച താവച്ച

† ഗൃഹീതമാ M, V.

22. ഞങ്ങളുടെ പഴയ രൂപം. ഞാൻ + കൾ. *cf.* 'ഞാങ്ങൾ വിദർഭവിഷയത്തിൽ സ്വയം പോം'—പ്രാ. ഗ. മാ. പേ. 2.

23. ഒക്കുന്ന, ഉള്ള.

24. ചെയ്യുമ്പോൾ ആണല്ലോ. അപ്പോൾ=അപ്പോൺ.

25. പക്ഷെ 'മനുഷ്ഷ(G.)മായി' എന്നായിരിക്കാം പാഠം. ഞാൻ ആളായി, എൻെറ അറിവും ഉപദേശവും അനുസരിച്ചു്. മനുഷ്യം, മനിഷ്യം, മനിച്ചം, മാനുഷ്യം ഇങ്ങനെ ചില രൂപങ്ങൾ ഗുണ്ടർട്ടു് സേവകൻ എന്നർത്ഥത്തിൽ പറയുന്നുണ്ടു്. മാനുഷത്തിന്നു രാജപ്രതിനിധിയുടെ ഉദ്യോഗം, ജന്മിക്കുള്ള അവകാശം എന്നും അർത്ഥം കാണുന്നു. *cf.* 'പിള്ളൈയാർ മനിട്ചങ് കൊൾവിതു'—കൊ. മ. ശാ. (TAS IV) പ. 258. മനുഷ്യനിൽനിന്നു വന്നുചേർന്ന അർത്ഥമാററങ്ങളാണെല്ലാം. 'മനുൾച്ചം'—വെള്ളാ. ശാ. (TAS. III പേ. 36–3.)

25*a*. ഉണ്ടെന്ന സംഗതി.

26. ഇന്നവനോടു ചോദിക്കുക. ഉപശ്രോതാവു (കേട്ട സാക്ഷി) എന്നു മൂലം. ശ്രാവിപ്പിക്കലാണു് ചെലാവിക്കലാകുന്നതു്. കൂടച്ചെല്ലാവണകൾ എന്നു മുമ്പു കണ്ട രൂപം ഓർമ്മിക്കുക.

ണ്ഡം ദദ്യാൽ. അന്യഥാ സ്തേയദണ്ഡം ഭജേത.

ഇതി രൂപാഭിഗ്രഹഃ.

രൂപാഭിഗ്രഹം ചൊല്ലിൻറിതു. നഷ്ടാപഹൃതമായിരുന്ന ധനം അതിനോടൊത്തിരുന്ന ചരക്കകൊണ്ടു വ്യവഹരിക്കും ജനത്തിന്നു ചൊല്ലുവിതു. 'ഇങ്ങനെ ഒപ്പിതൊരു ധനം മറന്നു പോയതു. വസ്ത്രസുവർണ്ണാദിയും, ഒളിച്ചു പോയ ദാസാദികളും, കൂട്ടത്തിൽനിൻറു പോം പശു, എരുമകളും ഇച്ചൊന്നവെല്ലാം കണ്ടുകൊണ്ടാൽ[26a] ദേശവും, കാലവും അടയാളവും കാട്ടവല്ലവോനാകിൽ ശുദ്ധൻ. അങ്ങനെ കാട്ടവല്ലാക്കാൽ[27], എന്നടയിതെൻറു ചൊല്ലിയളവും, അത്തന പിന്നയും വൈക്കക്കടവിയൻ[27a]. ദേശകാലലാഭങ്ങൾ കാട്ടിയാലും തന്നടമ കാട്ടവല്ലാക്കാൽ കള്ളൻ പട്ടം ദണ്ഡം പടക്കടവിയൻ.

രൂപാഭിഗ്രഹം മുടിഞ്ഞിതു.

**കർമ്മാഭിഗ്രഹസ്തു—മുഷിതവേശ്മനഃ പ്രവേശനിഷ്ക്ര—സനമദ്വാരേണ, ദ്വാരസ്യ സന്ധിനാ ബീജേന വാ വേധം, ഉത്തമാഗാരസ്യ ജാലവാതായനനീവ്രവേധം, ആരോഹണാവതരണേ ച കുഡ്യസ്യ വേധം ഉപഖനനം വാ ഗൂഢദ്രവ്യനിക്ഷേപഗ്രഹണോപായ മുപദേശോപ— ലഭ്യം അഭ്യന്തരച്ഛേദോൽകര പരിമർദ്ദോപകരണമഭ്യ— ന്തരകൃതം വിദ്യാൽ; വിപര്യയേ ബാഹ്യകൃതം; ഉഭ— യതഃ ഉഭയകൃതം.**

---

26a. കണ്ടെടുത്താൽ.

27. കാട്ടാൻ വയ്യെങ്കിൽ.

27a. ദണ്ഡമായിട്ടു അത്ര വേറെയും അഭിയോക്താവു കൊടുക്കണം.

കൎമ്മാഭിഗ്രഹം ചൊല്ലിൻറിതു. അതു മൂൻറു ജാതി കൾക്ക മാറു. അകംപടിയുടയവരളും[27b] പുറക്കള്ളർ കൾക്കമതു...മിമ്മൂൻറു[28] ജാതി കൾക്കമതു. അകംപടിയുടയവരൾ കൾക്കമതുമറിയുമാറു ചൊല്ലിൻറിതു. കൾക്കപ്പട്ട ഇല്ലത്തു പ്രവേശ†നിഷ്ക്രമണങ്ങൾ പിൻവാതിലൂടെ താൻ ചാലക[28a]വാതിലൂടെ താൻ തോൻറി[28b]ക്കിടക്കിൽ അകംപടിയൊള്ളവരൾ കട്ടിതെന്പതറിവിതു. വാതിൽ[28c] താഴ്കഴ[29] വീഴാതെ ഇരിക്കിലും, കതവു[29a] തുറന്നിരിക്കിലും, പുരയിൻമേലെ നിലയുടയ ചുവർതാൻ നിലന്താൻ മുറിച്ചിട്ടു കിടക്കിലും, ചാലകവാതിൽ മുറിച്ചു കിടക്കിലും നീവ്രം-മേച്ചിൽ-പിളന്ന‡വൈക്കിലും, ഏറുവാനും ഇറങ്ങുവാനും ചുവർ കമിഴ്ത്തു[29b]വൈക്കിലും, അകത്തിരുന്ന ധനത്തിനടയ അരികെ ചുവർ മുറിക്കിലും, ചുവരിലകത്തു വച്ചിരിക്കും ധനം



† പ്രവേശമും M, V.

‡ ന്നു V.

27b. ആഭ്യന്തരകൃതമായ (അകത്തുനിന്നു ചെയ്യപ്പെട്ട) ചോരണത്തെപ്പററിയാണ് പറയുന്നതു്. അപ്പോൾ 'അകംപടി'ക്കു ഉള്ളിലൂടെ എന്നൎത്ഥം യോജിക്കുന്നു. (അകംപടിയുടയവരൾക്ക അനുയായികളോടു കൂടിയവർ എന്ന സാധാരണാർത്ഥമല്ല ഇവിടെ). *cf.* അകംപടിയർ (ത)—ക്ഷേത്രം, ഗൃഹം, കൊട്ടാരം ഇവയിലെ ഉൾവേലക്കാർ. മലയാളത്തിൽ ഈ പദത്തിന്നു അർത്ഥവികാസം വന്നിരിക്കുന്നു). പ്രകൃതത്തിലെ 'അകംപടിയുടയവരൾ'ക്ക ആഭ്യന്തരമാൎഗ്ഗം സ്വീകരിച്ചവർ എന്നർത്ഥം. താഴെ f. n. (33)ഉം, (34b)യും നോക്കുക.

28. ആഭ്യന്തരകൃതം, ബാഹ്യകൃതം, ഉഭയകൃതം ഇങ്ങനെ മൂന്നു തരത്തിലാണ് ചൗര്യം. 'ഉഭയകൃതം' പകർപ്പുകളിൽ കാണുന്നില്ല. വിട്ടുപോയതാണെന്നു 'ഇമ്മൂൻറു ജാതി' എന്നു പറയുന്നതിൽനിന്നു വ്യക്തമാണ്.

28a. ജാലകം.

28b. പ്രത്യക്ഷമായി, തുറന്നു, ആരംഭിച്ചു്. *cf.* തോൻറൽ, തോററം. 'കൊല്ലം തോൻറി നൂററുനാർപതാമാണ്ടു'—മാമ്പ. ശാ. (TAS IV) വ. 1.

28c. വായ്+ഇല് (ത) > വാതിൽ (തെ. വാകിലി. ക. ബാഗിൽ. തു. ബാകിൽ).

29. താൾകഴ, താക്കഴ—തഴുതു്. താൾക്കോൽ > താക്കോൽ. താഴ്പൂട്ടുക, താൾക്കഴയിടുക—To bar a door (Gundert).

29a. =കതകു്.

29b. (വട്ടത്തിൽ) തുളച്ചു്.

കൊൾകിലും, ചുവർ മുറിച്ചിട്ടു അകത്തു നിൻറകണ്ണ്[30] പാടൊണ്ടായിരിക്കലും, പുഴി അകത്തൊണ്ടാ[31] ഇരിക്കിലും, അപ്പുഴി ചവട്ടുണ്ട്[31a] ഞെരികിലും†, അകഴം സാധനത്താലൊൻറ[32]കത്തു കിടക്കിലും—എൻറിജ്ജാതികൾ പലവും ഊഹിച്ചു കണ്ടാ(ൽ) അകത്തുള്ളവരൾ[33] കട്ടതെമ്പതറിവിതു[34]. ഇരണ്ടടയാളമും ഉളവാകിൽ ഇരണ്ടു വർഗ്ഗമും[34a] കൂടിയെമ്പതറിക.

അകംപടിയി[34b]ലാകിൽ ഇന്നോർ കട്ടതെന്നുമതറിയുമാറു ചൊല്ലിൻറിതു:—

അഭ്യന്തരകൃതേ പുരുഷമാസന്നം, വ്യസനിനം, ക്രൂരസഹായം, തസ്കരോപകരണസംസർഗം, സ്ത്രിയം വാ ദരിദ്രകുലാ മന്യപ്രസക്താം വാ, പരിചാരകജനം വാ തദ്വിധാചാരം, മതിസ്വപ്നം, നിദ്രാക്ലാന്തം, ആധിക്ലാന്തം, ആവിഗ്നം, ശുഷ്ക ഭിന്നസ്വരമുഖവർണ്ണം, അനവസ്ഥിതം, മതിപ്രലാപിന, മുച്ചാരോഹണസംരബ്ധഗാത്രം,

---

† ചവു(വി)ട്ടുണ്ടുഴി ഞെരിക്കിലും M; V.

30. അകണ്ണു (√അകൾ)—കഴിച്ച.

31. യലോപം.

31*a*. ചവിട്ടനുഭവിക്കുക. ചവിട്ടപ്പെടുക. 'കെട്ടുണ്ണുക' (ബന്ധിക്കപ്പെടുക)യും കാണും. ത. കട്ടുണ്ണുതൽ. കട്ടുണ്ണി—A person who suffers himself to be bound (T. Lex.). *cf.* 'പേർത്തവർ കണ്ടുപിടിക്കപ്പിടിയുണ്ടു...ആപ്പുണ്ട്...അടിയുണ്ടഴുതാനാലിൻറു മുററും'—പെരി. തിരു. 2–10–5. പിടിക്കപ്പെട്ടു, കെട്ടപ്പെട്ടു, അടിക്കപ്പെട്ടു എന്നു ക്രമത്തിൽ അർത്ഥം.

32. കഴിക്കുന്ന ഉപകരണങ്ങളിൽ ഒന്നു്. ആധാരികക്കു പകരം പ്രയോജിക.

33. 'അകംപടിയുടയവര'ുടെ പര്യായമാണിതെന്നു വരുന്നു. f. n. (27*c*) നോക്കുക.

34. 'വിപര്യയേ ബാഹ്യകൃതം' എന്നതിന്നു വ്യാഖ്യാനമില്ല.

34*a*. പക്ഷെ 'മാർഗ്ഗമും' എന്നായിരിക്കാം ശരിയായ പാഠം.

34*b*. f. n. 33 നോക്കുക.

**വിലൂനനിഷ്ക്ലിഷ്ടഭിന്നപാടിതശരീരവസ്ത്രം, ജാതകിണസംരബ്ധഹസ്തപാദം, പാംസുപൂർണകേശനഖം, വിലൂനഭുഗ്നകേശനഖം വാ, സമ്യക് സ്നാതാനുലിപ്തം, തൈലപ്രമൃഷ്ടഗാത്രം സദ്യോ ധൌതഹസ്തപാദം വാ പാംസുപിച്ഛിലേഷു തുല്യപാദപദനിക്ഷേപം പ്രവേശനിഷ്കാസനയോ വാ തുല്യമാല്യമദ്യഗന്ധവസ്ത്രച്ഛേദവിലേപനസ്വേദം പരീക്ഷേത.**

**ചോരം പാരദാരികം വാ വിദ്യാൽ.**

ആപ്തപ്രായനായൊരുള്ള പുരുഷൻ വ്യസനിയായിരിപ്പിതു എൻറു[35], ദ്യൂതമദ്യസ്ത്രീപ്രസക്തനായിരിപ്പിതു; ക്രൂരസഹായനായിരിപ്പിതു. കള്ളക്കുവേണ്ടുമുപകരണമുളവായിരിക്കിലും അവനെ അറിയപ്പട്ടവിതു[36]. സ്ത്രീകം[36a]—തന്നുടയ ഭാര്യ്യ† ദരിദ്രകുലത്തിലൊരുള്ളാളാകിലും, അന്യപുരുഷസക്തയായിരിക്കിലും അവളെ അറിയപ്പെടുക‡[37]. പരിചാരകജനം സ്ത്രീമദ്യാദിപ്രസക്തനായിരിക്കിൽ§ അവനയും, അൻറു പെരുക ഉറങ്ങുമവനയും, ഉറക്കറുത്തു ശ്രമപ്പെട്ടിരുന്നവന[38]യും, ഉഴറി ഭയപ്പെട്ടമവനെയും, ശുഷ്കമുഖനമായി ഭിന്നസ്വരനമായി ശുഷ്കവർണ്ണ

---

† ഭാര്യ്യയെ M, V.

‡ ചെയ്യപ്പെടുക M, V.

§ രിക്കിലും M, V.

35. എൻറവാറു എന്നർത്ഥത്തിൽ. വ്യസനിയായിരിക്കുക എന്നാൽ (എന്തെന്നു വാക്യശേഷംകൊണ്ടു പറയുന്നു)

36. അറിയണം. ഇത്തരം പ്രയോഗങ്ങൾ മുമ്പും വന്നിട്ടുണ്ട്.

36a. സ്ത്രീകളെ സംബന്ധിച്ചിടത്തോളം.

37. ചെയ്യപ്പെടുക എന്ന ഗ്രന്ഥപാഠത്തിന്നു അർത്ഥമില്ലായ്കയാൽ മുൻവാക്യമനുസരിച്ചു തിരുത്തിയിരിക്കുന്നു.

38. ഉറക്കമൊഴിച്ചു തളർന്നവൻ,

നമായിരിക്കുമവനെയും, നിൻറടത്തു നില്ലാത്തവനെയും, പലവു[39] പേശു മവനെയും, ഉയര ഏറ്റു താൻ ഇങ്ങനെ ഉളക്കി†യിരുന്ന ശരീരത്തെ ഉട യവനെയും, മയിർ പറിഞ്ഞിരിക്കിലും, ചുവരൊട്ടു തേച്ചു മേൽ കിഴിഞ്ഞി രിക്കിലും, കോൽ താൻ മരന്താൻ കൊണ്ടു മേൽ കിഴിഞ്ഞിരിക്കിലും[40], കാലും കൈയും വശം കെട്ടിരിക്കിലും, തലമയിരിലും നകത്തിലും പൂഴി ഏറിയിരിക്കിലും, തേഞ്ഞു മുറിഞ്ഞ നക[41]ത്തെയും മയിരെയും ഉട യനായിരിക്കിലും, അപ്പോഴേ[42] കുളിച്ചനുലേപനം ചെയ്തിരിക്കിലും, എണ്ണ തേച്ചിട്ടിരിക്കിലും, അപ്പോഴേ കൈയും കാലും കഴുകി ഇരി ക്കിലും, പൂഴിയിലും ചേററിലും കണ്ടാലൊത്ത ചുവട്ടുടയവ[43]നെയും, പ്രവേ ശനിഷ്ക്രമണത്തിങ്കലൊണ്ടായിരുന്ന മാല്യഗന്ധവും മദ്യഗന്ധവും ഉട യനായിരിക്കുമവനെയും, പ്രവേശനിഷ്ക്രമണത്തിങ്കൽ കിടന്ന പുടവ മുറിയൊടൊത്തിരുന്ന പുടവമുറിയെ ഉടയവനെയും, അവിടെ ഒണ്ടാ യിരുന്ന വിലേപനസ്വേദങ്ങൾ ഒത്തിരുന്നവനെയും—ഇങ്ങനെ ഇരുന്നവ നെ കള്ളനെൻറു താൻ പാരദാരികനെൻറു താൻ അറിക.

ശ്ലോകം:—

സഗോപസ്ഥാനികോ ബാഹ്യം
പ്രദേഷ്ടാ ചോരമാർഗ്ഗണം
കുര്യാൽ നാഗരികശ്ചാന്തർ-
ദുർഗ്ഗേ നിർദിഷ്ടഹേതുഭിഃ.

---

† ഉഴകി M, V.

39. 'പലതി'ൻെറ ബ. വ.

40. ചിരകിപ്പൊളിഞ്ഞിരിക്കുക.

41. <നഖം.

42. അപ്പോൾ തന്നെ.

43. കാല്പാട്ടുള്ളവൻ.

ഇതിന്നു പൊരിളാവിതു:—ഗോപനാവോൻ ദശകുലി, പഞ്ചകുലി.[44] രക്ഷിക്കുമവൻ. സ്ഥാനികനാവോൻ ദുർഗ്ഗജനപദത്തിന്റടയ നാലൊൻറു രക്ഷിക്കുമവൻ. ഗോപനോടും സ്ഥാനികനോടും കൂട പ്രദേഷ്ടാവു ജനപദത്തിങ്കൽ കള്ളരെ ആരായിപ്പിതു. നാഗരികൻ നഗരത്തിന്നകത്താരായിപ്പിതു; കീഴ്ചൊന്ന ഹേതുക്കളെക്കൊണ്ടും.

ശങ്കാരൂപകർമ്മാഭിഗ്രഹഃ എൻറും സൂത്രം മുടിഞ്ഞിതു.




44. ദശകുലങ്ങളുടെയും പഞ്ചകുലങ്ങളുടെയും കൂട്ടം. *cf.* പഞ്ചവടി.

# പ്രകരണം 82. ആശുമൃതകപരീക്ഷാ.

---

തൈലാഭ്യക്തമാശുമൃതകം പരീക്ഷേത.

(*a*) നിഷ്കീർണമൂത്രപുരീഷം വാതപൂർണകോഷ്ഠ-ത്വക്കം ശൂനപാദപാണിമുന്മീലിതാക്ഷം സവ്യഞ്ജന-കോഷ്ഠം പിഡനനിരുദ്ധോച്ഛ്വാസഹതം വിദ്യാൽ.

(*b*) തമേവ സങ്കുചിതബാഹുസക്ഥിമുദ്ബന്ധഹതം വിദ്യാൽ.

ആശുമൃതകപരീക്ഷാ എന്നിതു സൂത്രം. ആശുമൃതകൻ പുണ്ണും വടുവുമിൻറിയെ കടുക[1]ച്ചത്തവൻ. അവനൈ ആരായുമാറു[1a] ചൊല്ലിൻറിതെന്നിതു സൂത്രാർത്ഥം. സംബന്ധം:—കീഴ്ം ദ്രവ്യാപഹാരരായൊള്ള[1b] കണ്ടകന്മാരെച്ചൊല്ലീതു. ഇപ്പോൺ† പ്രാണാപഹാരികളായൊള്ള പ്രധാനകണ്ടകരൈച്ചൊല്ലിൻറിതെന്നിതു സംബന്ധം[1c].

ആശുമൃതകനായൊള്ളവനൈ എണ്ണകൊണ്ടു നിറയപ്പൂശിപ്പരീക്ഷിക്ക. എണ്ണ പൂശിനാൽ[1d] ഗൂഢമായൊള്ള പ്രഹാരങ്ങൾ വെളിച്ചപ്പടും[2]. വെളിച്ചപ്പട്ടാലതിന്നനുരൂപമായി പരീക്ഷിക്കാം.

---

† ഇപ്പോൾ V.

1. പെട്ടെന്നു്, ഉടനെ. *cf.* കടുകുതല്—to move fast (T. Lex.).

1*a*. പരീക്ഷിക്കുന്ന വിധം. *cf.* ആരായു—അന്വേഷണം.

1*b*. ഹാരികളായൊള്ള എന്നർത്ഥത്തിൽ.

1*c*. 'സംബന്ധം' എന്നു ആദ്യവും അവസാനവും ചേർത്തിരിക്കുന്നതു നോക്കുക. പഴയ ശൈലി.

1*d*. പൂശിയാൽ.

2. പ്രത്യക്ഷമാകും. ഇപ്പോൾ വെളിപ്പെടുക എന്നാണു് രൂപം. 'വെളിച്ചപ്പെട' ലിന്നു അർത്ഥവ്യത്യാസം വന്നിരിക്കുന്നു.

(*a*) മൂത്രപുരീഷങ്ങൾ നിഷ്കീർണ്ണങ്ങ[3]ളായിരിക്കിലും, വയിറും[†][4] തോലും വാതപൂർണ്ണമായിരിക്കിലും, കാലും കൈയും വീങ്ങി ഇരിക്കിലും, കൺ തിറന്നു[5] കഴുത്തു പതിതമായിരിക്കിലും, കഴുത്തിലൊരു തിണർപ്പുണ്ടായിരിക്കിലും, കഴുത്തു പുരിച്ചുകൊൻറു[‡]തെൻററിക.

(*b*) ഇച്ചൊന്ന ലക്ഷണമുടയനായ് കൈയും കാലുമിട്ടങ്ങിയിരിക്കിൽ ഞാററി[7]ക്കൊൻറുതെമ്പതറിക.

(*c*) ശൂനപാണിപാദോദര മപഗതാക്ഷ മുദ്വൃത്തനാഭി മവരോപിതം വിദ്യാൽ.

(*d*) നിസ്തബ്ധഗുദാക്ഷം സന്ദഷ്ടജിഹ്വ മാധ്മാതോദര മുദകഹതം വിദ്യാൽ.

(*e*) ശോണിതാനുസിക്തം ഭഗ്നഭിന്നഗാത്രം കാഷ്ഠൈരശ്മഭിർവ്വാ ഹതം വിദ്യാൽ.

(*c*) കൈയും കാലും വീങ്ങി, കണ്ണു, പൊക്കൾ[§][8] മുറിഞ്ഞിരിക്കിൽ ഉദരത്തിൽ കഴ മണ്ടിച്ചു[8a] കൊൻറുതെമ്പതറിക.

---

† വയറും V.

‡ കൊൻറ V.

§ പൊക്കുൾ M.

3. പുറത്തു വന്നതു്.

4. >വയർ (ക. ബസിറു). വയിർ, കയിർ (ത.) ഇങ്ങനെയാണു് ആദ്യരൂപം.

5. >തുറന്നു. *cf.* 'കണ്ണു തിറക്കുമതിന്നു മുമ്പെ എനക്കും എൻെറ പടസ്സും' —ബ്ര. പു. പേ. 75.

6. >പിരിച്ചു. (ത. പുരിതൽ) *cf.* 'മീശ പുരിഞ്ഞവരെന്തി നിതാന്തം'—ഉണ്ണിച്ചി. പേ. 16. 'നമ്മിടെ മീശ പുരിഞ്ഞീലെൻറതു'—ഉണ്ണി. പേ. 23.

7. √ഞാല് (തെ. വാലു. ക. ഝോല്)—തൂങ്ങുക.

8. കണ്ണും, പൊക്കിളും എന്നു സമുച്ചയം വേണ്ടതാണു്. പൊഴ(ഴ്)ക്കൾ എന്നു G. യിൽ.

8*a*. ശൈലി നോക്കുക. കഴുവിൽ—ശൂലത്തിൽ—തറച്ചു് എന്നർത്ഥം. ഇംഗ്ലീഷിലെ 'run through' തന്നെ 'മണ്ടിക്കു'ൽ.

(*d*) ഗുദവും കണ്ണും നിഷ്ക്രബ്ദ്ധമായിരിപ്പിതെൻറവാറു, പുറപ്പെട്ടിരിക്കി[9]ലും, നാവു കടിച്ചിരിക്കിലും, വയറു വീങ്കിയുമിരിക്കിൽ, മുംക്കി[9a] ക്കൊൻറുതെമ്പത്തറിക.

(*e*) മേൽ രുധിരമെ:ണ്ടായി തകന്നിരിക്കിൽ തടി†കൊണ്ടടിച്ചു[10] കൊൻറുതെമ്പത്തറിക.

(*f*) സംഭഗ്നസ്കന്ധം ടിതഗാത്രമവക്ഷിപ്തം വിദ്യാൽ.

(*g*) ശ്യാവപാണിപാദദന്തനഖം ശിഥിലമാംസരോമ–ചർമ്മാണം ഫേനോപദിഗ്ദ്ധമുഖം വിഷഹതം വിദ്യാൽ.

(*h*) തമേവ സശോണിതദംശം സർപ്പകീടഹതം വി–ദ്യാൽ.

(*i*) വിക്ഷിപ്തവസ്ത്രഗാത്ര മതിവാന്തവിരിക്തം മദന–യോഗഹതം വിദ്യാൽ.

(*f*) മുറിഞ്ഞും കീറിയും ഇരിപ്പിതെങ്കിൽ പ്രാസാദാദികളിൽ നിൻറു വീഴ്ത്തിക്കൊൻറമ[11] അറിക.

(*g*) കൈയും കാലും നഖമും ചാവ‡[11a]നിറമായിരിക്കിലും, മാംസമും രോമങ്ങളും, തോലും ശിഥിലമായിരിപ്പിതു,[12] വായിൽ നര ഒഴകി ഇരിക്കിലും വിഷഹതനെൻറു കൊൾക.

---

† തട്ടി M.

‡ ചാറ (ര) M.

9. പുറത്തേയ്ക്കു തള്ളുക.

9*a*. > മുക്കി. തിൾക്കുക, കൾക്കുക ഇത്യാദി പഴയ രൂപങ്ങൾ.

10. കല്ലു വിട്ടുകളഞ്ഞു.

11. കൊന്നതു്. *cf.* കൊന്നതു്. വൻറമ, ആകിൻറമ. 'നല്ലവാനൈത്തലവങ്ങളാൽ നിറയയട്ടിരുന്നമയാൽ'—പ്രാ. ഗ. മാ. പേ. 7.

11*a*. > ശ്യാവം(ശ്യാമം)—ഇരുണ്ടതു് കപിശം (തവിട്ടുനിറം), പിംഗളം (ഗോരോചനനിറം) ഇത്യാദ്യർത്ഥവും ശ്യാവത്തിന്നുണ്ടു്.

12. സമുച്ചയശൈഥില്യം നോക്കുക. 'ശിഥിലമായിരിക്കിലും'എന്നു വേണ്ടതാണു്.

(*h*) കീഴ്ച്ചൊന്ന ലക്ഷണമുടയവനെ രുധിരത്തോടു കൂടിയ എകിററുപാടു[13]ളവാകിൽ പാമ്പു കടിച്ചു കൊൻറുതെന്നുതറിക.

(*i*) പുടവയും കാലും കൈയുമങ്ങെയിങ്ങെ ചിതറി, പെരുക ക്കാൻറു താൻ, പെരുക വിരേചിച്ചു താൻ കിടക്കിൽ മദനരസയോഗം കൊണ്ടു കൊൻറു[13a]തെന്നുതറിക.

**അതോന്യതമേന കാരണേന ഹതം ഹത്വാ വാ ദണ്ഡ ഭയാൽ ഉദ്ബന്ധനികൃത്തകണ്ഠം വിദ്യാൽ.**

**വിഷഹതസ്യ ഭോജനശേഷം പയോഭിഃ പരീക്ഷേത. ഹൃദയാദുദ്ധൃത്യാഗ്നൗ പ്രക്ഷിപ്തം ചിടചിടായദിന്ദ്രധനുർവ്വർണ്ണം വാ വിഷയുക്തം വിദ്യാൽ. ദഗ്ദ്ധസ്യ ഹൃദയമദഗ്ദ്ധം ദൃഷ്ട്വാ വാ.**

ഇച്ചൊന്ന കാരണങ്ങളാലൊ[13b]ൻറുകൊണ്ടു കൊൻറു, ദണ്ഡഭയത്തിനാൽ താൻ ഞാററി†വച്ചിരിക്കിൽ ചത്തവനെ ഞാററി വച്ചാൽ കഴുത്തു കയിറു പട്ടുമുറിയുമതുകൊണ്ടറിക[14].

---

† താനെന്മാററി M, V.

13. പല്ലു തട്ടിയ അടയാളം. ആറു്, ആററു് ആകുംപോലെ എകിറ്, എകിററാകുന്നു.

13*a*. പദം Vയിൽ വിട്ടിരിയ്ക്കുന്നു.

13*b*. കാരണങ്ങളിലൊന്നു്

14. വ്യാഖ്യാനം വ്യത്യസ്തമായിക്കാണുന്നു. *cf*. "ഇപ്പറഞ്ഞവയിലേതെങ്കിലുമൊരു കാരണംകൊണ്ടു മരിച്ചവനെ തന്നെത്താൻ കൊലപ്പെടുത്തുകയോ, കൊന്നതിന്റെ ശേഷം ദണ്ഡഭയം കാരണം കെട്ടിത്തൂക്കി കഴുത്തറുക്കുകയോ ചെയ്തതാണെന്നറിയണം"—കെ. വി. എം.—കൗ. അ. പേ. 379—80.

വിഷം പട്ടു ചത്തോനെൻറ തോൻറകിൽ ഉണ്ട മിഞ്ചിയ ചോറ പ്രാണികൾക്ക്† ഇട്ടു അവു ചാമാറകൊണ്ടറിവിതു[14a]. കരൾ[15] മുറിച്ചു തീയിലിട്ടാലൊച്ചപ്പെട്ടകിലും വിഷയുക്തമെൻപതറിക. ചുട്ടപ്പോൺ‡ ഹൃദയം വേകാതെ ഇരിക്കിലും വിഷത്താൽ ചത്തോനെന്ി§പതറിക.

**തസ്യപരിചാരകജനം വാഗ്ദണ്ഡപാരുഷ്യാതിലബ്ധം— മാർഗ്ഗേത. ദുഃഖോപഹതമന്യപ്രസക്തം വാ സ്ത്രീജനം, ദായനിവൃത്തിസ്ത്രീജനാഭിമന്താരം വാ ബന്ധും. തദേവ ഹതോദ്ബദ്ധസ്യ പരീക്ഷേത.**

**സ്വയമുദ്ബദ്ധസ്യ വാ വിപ്രകാരമയുക്തം മാർഗ്ഗേത.**

**സർവ്വേഷാം വാ സ്ത്രീദായാദ്യദോഷഃ, കർമ്മസ്പർദ്ധാ, പ്രതിപക്ഷദ്വേഷഃ, പണ്യസംസ്ഥാ, സമവായോ വാ, വിവാദപദാനാമന്യതമം വാ രോഷസ്ഥാനം. രോഷ നിമിത്തോ ഘാതഃ.**

ഇനി വിഷമിട്ടമവനെ അറിയുമാറ ചൊല്ലിൻറിതു. പരിചാരകൻ വാഗ്ദണ്ഡപാരുഷ്യത്തിനാൽ പീഡിതനായിരുന്നവൻ[16] വിഷ

† പ്രാണികൾക്ക M.

‡ പ്പോൾ V.

§ ചത്തതെമ്പ V.

14a. സംസ്കൃതഗ്രന്ഥത്തിൽ 'വയോഭിഃ പരീക്ഷേത' (പാലിൽ ഇട്ടു പരീക്ഷിക്കണം) എന്നാണ് കാണുന്നതു്. നമ്മുടെ വ്യാഖ്യാതാവിൻെറ പാഠം 'വയോഭിഃ' (പക്ഷികളെക്കൊണ്ടു്) എന്നാണെന്നു സ്പഷ്ടമാണ്. ഇതു കൂടുതൽ ഹൃദ്യമായും തോന്നുന്നു.

15. കരൾ. കരൾ, കരൾ, കരിൾ—മൂന്നു രൂപവും ഗുണ്ടർട്ടു് അംഗീകരിക്കുന്നു. 'കരളും നകർന്നു' (രാ. ച), 'കരളിൽ വൈരം പൂണ്ടു' (ദമയന്തീനാടകം), 'ഉൾക്കരൾ' (ചാണക്യസൂത്രം)—ഇങ്ങനെ ഉദാഹരിക്കുന്നുമുണ്ടു്. പഴയ മലയാളത്തിൽ കരിൾ എന്നാണ് രൂപം. (*cf.* ഇരിൾ). 'കരിളെളംപലം'—പ്രാ. ഗ. മാ. പേ. 9.

16. പീഡിതനായിരുന്ന പരിചാരകൻ എന്നർത്ഥം. രാമൻ സമർത്ഥനായവൻ (സമർത്ഥനായ രാമൻ) എന്ന മട്ടിലുള്ള പ്രയോഗം പഴയ ഗദ്യകൃതികളിൽ ധാരാളമാണ്.

മിട്ടവാനുമടുക്കും[16a]. അവനുയുമാരായിപ്പിതു. ദുഃഖോപഹതരുമായി അന്യപ്രസക്തരുമായിരിക്കും സ്ത്രീജനം ഇട്ടവാനുമടുക്കും[17]. ദായത്തൈത്താൻ സ്ത്രീജനത്തൈത്താൻ അഭിലഷിച്ചു സപിണ്ഡനുമിട്ടവാനടുക്കും. കൊൻറിട്ടു ഞാററുവരുമിവരളേ† എമ്പതറിവിതു.

താമേ[17a] ഞാൻറുചാകിലും, ആരിവക്കു പരിഭവം ചെയ്താരെൻററിവിതു.

കൊൽവാൻ നിമിത്തമിവയെല്ലാം: സ്ത്രീ നിമിത്തം, ദായാദ്യ[18] നിമിത്തം, കമ്മസ്പർദ്ധാ നിമിത്തം, (കമ്മസ്പർദ്ധയാവിതു രാജകുലാദി നിയോഗം) പിശകിത്താൻ, ശത്രുവെൻറൊള്ള ദേ‍്വഷത്തിനാൽ താൻ, വാണിയത്തിലെ പിശകിനാൽ താൻ, കൂട്ടത്തിൽ[18a]വച്ചു പ്രാധാന്യം പിശകിത്താൻ, വിവാദപദങ്ങളും വിവാഹാദിസംയുക്തങ്ങളൊൻറു പിശകിത്താൻ—ഇവു രോഷസ്ഥാനമാവോ[18b]. രോഷം നിമിത്തമായി ക്കൊല്ലുമാറു[19].

സ്വയമാദിഷ്ടപുരുഷൈർവാ, ചോരൈരർത്ഥനിമിത്തം, സാദൃശ്യാദന്യവൈരിഭിർവാ ഹതസ്യ ഘാതമാസന്നേഭ്യഃ പരീക്ഷേത. യേനാഹൂതഃ സഹസ്ഥിതഃ പ്രസ്ഥിതോ ഹതഭൂമിമാനീതോ വാ, തമനുയുഞ്ജീത.

---

† രളെ M, V.

16a. സംഗതിയാകും. അടുത്തൽ—to be fit, deserving, to happen (T. Lex.).

17. സ്ത്രീജനവും വിഷമിടാമെന്നർത്ഥം.

17a. സ്വയം. താൻ (ഏ. വ.)

18. മുതലവകാശം.

18a. സമവായം (തൊഴിൽയോഗം).

18b. രോഷസ്ഥാനങ്ങളാകുന്നു.

19. നിമിത്തമാണു് കൊല്ലുന്നതു്.

യേ ചാസ്യ ഹതഭ്രമാവാസന്നചരാഃ താനേകൈകശഃ പൃച്ഛേൽ—'കേനായമിഹാനീതോ ഹതോ വാ കഃ സശസ്ത്രഃ സങ്ഗൂഹമാനഃ ഉദ്വിഗ്നോ വാ യുഷ്മാഭിർദൃഷ്ടഃ?' ഇതി. തേ യഥാ ബ്രൂയുഃ തഥാ $f$നുയുഞ്ജീത.

മറെറാരുത്തനെ ചൊല്ലി അവനെക്കൊണ്ടുതാൻ, താനേ താൻ കൊല് വിളു. കള്ളർ അൎത്ഥം നിമിത്തം കൊൽവർ. ഒരുത്തനെക്കൊൽവാൻ നിനെച്ചു വന്നവരൾ സാദൃശ്യത്തിനാൽ നടുവെ നിൻറവനെ കൊൽവാനുമടക്കം. അതെല്ലാം അരികത്തും പക്കത്തുമൊള്ളവരളെ ക്കൊണ്ടറിക. ചത്തവനെ വിളിച്ചുകൊണ്ടുപോയവനയും കൂടനിൻറവനയും, കൂടപ്പോയവനയും, ചത്ത നിലത്തു കൊണ്ടുവന്നവനയും വെറു† ത്തവനയും—ഇത്ര[20]ജനത്തെ ആരായിപ്പിളു. യാവർ ചിലർ, ഇവൻ ചത്ത നിലത്തു ചാരത്തൊള്ളവരൾ, എല്ലാരയുമെരോത്തരയെ[21] വിളിച്ചു വിചാരിക്കുമാറു:— 'ആരിവിടൈ ഇവനെക്കൊണ്ടുവന്നോർ? കൊൻറോർ ആർ? ആയുധഹസ്തനായൊളിച്ചു നടന്നോനെവനൈ ക്കണ്ടിതെ'ൻറു വിചാരിച്ചാൽ അവരൾ ചൊന്നവണ്ണമാരായിപ്പിളു.

ഇനി ശ്ലോകം:—

അനാഥസ്യ ശരീരസ്ഥ-
മുപഭോഗം പരിച്ഛദം
വസ്ത്രം വേഷം വിഭൂഷാം വാ
ദൃഷ്ട്വാ തദ്വ്യവഹാരിണഃ
അനുയുഞ്ജീത സംയോഗം
നിവാസം വാസകാരണം
കൎമ്മ ച വ്യവഹാരം ച
തതോ മാൎഗ്ഗണമാചരേൽ.

---

† കൊണ്ടുവന്ന വെറു M, V.

20. 'ഇത്തന'യാണ്' സാധാരണ കാണുന്നതു്.

21. ഓരോരുത്തരെയായി. *cf.* ചൂചൂടിരെ മാല പറിച്ചൊരോത്തരെ'—ലീ. ഉ. പ. 29. ത. ഒരോവൊരുവർ.

ഇരണ്ടിന്നും പൊരുളാവിതു:—അനാഥൻ ചത്തുകിടക്കുമവനെ[22] കണ്ടാൽ അവനുടയ ശരീരസ്ഥമായൊള്ള ഉപഭോഗം—മാല്യം, അനുലേപനം എൻറിജ്ജാതി, കുട, ചെരുപ്പ് എൻറിജ്ജാതി; പരിച്ഛദം, വസ്ത്രം; വേഷം, മയിർ നീണ്ടിരിപ്പിതു, ചിരൈച്ചിരിപ്പിതു എൻറിജ്ജാതി; ഭൂഷണം അലങ്കാരമെൻറിജ്ജാതി. ഇവൻശരീരസ്ഥ[23]മായിരുന്ന മാല്യാദികളൈക്കണ്ടു മാലാകാരാദികളൈ വിചാരിപ്പിതു:—'ഇവനെങ്ങിരിപ്പിതു? ആരോടു കൂടി ഇരിപ്പിതു? അവിടൈ വരുവാനെന്തു നിമിത്തം? ഇവനെന്തു ചെയ്തു ജീവിപ്പിതു? വ്യവഹാരമെവിടൈ?'—എൻറു വിചാരിച്ചു കൊൻറവരളൈ പിന്നെ ആരായിപ്പിതു.

രജ്ജുശാസ്ത്രവിഷൈർവാപി
കാമക്രോധവശേന യഃ
ഘാതയേൽ സ്വയമാത്മാനം
സ്ത്രീ വാ പാപേന മോഹിതാ.

രജ്ജുനാ രാജമാർഗേ താം
ചണ്ഡാലേനാപകർഷയേൽ
ന ശ്മശാനവിധിസ്തേഷാം
ന സംബന്ധിക്രിയാസ്തഥാ

ബന്ധുസ്തേഷാം തു യഃ കുർയ്യാൽ
പ്രേതകാര്യക്രിയാവിധിം
തൽഗതിം സ ചരേൽ പശ്ചാൽ
സ്വജനാദ്വാ പ്രമുച്യതേ.

സംവത്സരേണ പതതി
പതിതേന സമാചരൻ
യാജനാധ്യാപനാദ്യൌനാൽ
തൈശ്ചാന്യോപി സമാചരൻ.[24]

---

22. ചത്തു കിടക്കുന്ന അനാഥനെ എന്നർത്ഥം.

23. ഇവൻെറ ശരീരത്തിലുള്ളതു്. പ്രയോഗം ശ്രദ്ധേയം.

24. വ്യാഖ്യാനത്തിൽ ഈ നാലു ശ്ലോകങ്ങൾ ഉദ്ധരിച്ചിട്ടില്ല.

കയിറു†കൊണ്ടു താൻ, പുടവകൊണ്ടു താൻ, ഞാൻറു താൻ, തന്നെ കുത്തിത്താൻ, വിഷം കുടിച്ചു താൻ ചാവാൻ‡ യാവനൊരുത്തൻ വ്രതം ചെയ്‌വോൻ§, അവൻ ദൃഷ്ടാദൃഷ്ടഫലത്തോടു വേറുപടും[25]. ഇവനയും ചത്തഃപ്പോൾ അരയർപെരുന്തെരുവിന്നുടെ[26] ഈഴ്പ്പിതു*[26a]. യാഗാദികളിലും അവനെ വജ്ജിക്ക. അവന്നു ദോഷം കെടുവിതു അശ്വമേധം ചെയ്താൽ; അല്ലാക്കാലവൻ പതിതൻ. പതിതരോടു യാജനം[27], അധ്യാപനം, യൗനം[28] എൻറിജ്ജാതി ചെയ്കിൽ ഒരാണ്ടിൽ പതിതരാവർ. പിന്നെ അവരളൊടുക്കൂടി വ്യവഹരിക്കുമവനും പതിതനാം[29].

ആത്മമൃതകപരീക്ഷ മുടിഞ്ഞിതു.



† കയറു M.
‡ ചാവോൻ M, V.
§ വ്രതം കാര്യം ചെയ്യാൻ M, V.
* ഈഴ്പ്പിതു M.

25. സംസ്കൃതമുറയിൽ തൃതീയ—'ഫലേന വിയുക്തഃ' എന്ന മട്ടിൽ.

26. രാജവീഥിയിലൂടെ. *cf.* 'തെരുവിന്നുടെ ഇരാജഭവനത്തെ പ്രാപിച്ചാൻ' —ബ്ര. പു. പേ. 42. G യിൽ തെരുവൂടെ എന്നു തന്നെ കാണുന്നു.

26*a*. വലിയ്ക്കണം, *cf.* 'അവളെ ദുശ്ശാസനനെക്കൊണ്ടു സഭാമധ്യത്തിൽ ഈഴ്പ്പിച്ചു'—ദൂ. വാ. പേ. 13.

27. യാഗം ചെയ്യിക്കൽ.

28. വിവാഹം.

29. മൂലം കുറെ വിട്ടിരിക്കുന്നു.

# പ്രകരണം 83. വാക്യകർമ്മാനുപ്രയോഗഃ

മുഷിതസന്നിധൗ ബാഹ്യാനാമാഭ്യന്തരാണാം ച സാക്ഷിണാം അഭിശസ്തസ്യ ദേശജാതിഗോത്രനാമകർമ്മസാര സഹായനിവാസാൻ അനുയുഞ്ജീത. താംശ്ചാപദേശൈഃ പ്രതിസമാനയേൽ. തതഃ പൂർവ്വസ്യാഹ്നഃ പ്രചാരം രാത്രൗ നിവാസം ച ആ ഗ്രഹണാദിതി അനുയുഞ്ജീത. തസ്യാപസാരപ്രതിസന്ധാനേ ശുദ്ധഃ സ്യാൽ. അന്യഥാ കർമ്മപ്രാപ്തഃ.

വാക്യകർമ്മാനുയോഗഃ എൻപിതു സൂത്രം. വചനംകൊണ്ടും കർമ്മംകൊണ്ടും ശങ്കാഭിഗൃഹീതനൈ വിചാരിക്കുമാറു[1] ചൊല്ലിൻറിതെൻപിതു സൂത്രാർത്ഥം. അഥവാ കള്ളനെൻപതറിഞ്ഞാൽ തദനുരൂപമായുള്ള പ്രയോഗത്തെയും, (അനുരൂപമെൻറു, ചൊല്ലുമവിടുണ്ടും)[1a] ചൊല്ലിൻറിതെൻപിതു സൂത്രാർത്ഥം. സംബന്ധം—ശങ്കാഭിലിംഗങ്ങൾക്കു വ്യഭിചാരം സംഭവിക്കുമാകിൻറമയാലും[2], ദണ്ഡിക്കുമതു ഭയപ്പെട്ടു കള്ളാതെ[3] കള്ളും ചില(ർ) വായിയൻറമയാലും[4], നിശ്ചയിപ്പാനായ്ക്കൊണ്ടു വാക്യകർമ്മാനുയോഗം ചൊല്ലിൻറിതു എൻപിതു സംബന്ധം.

---

1. വിചാരണ നടത്തൽ. വിചാരണൈ(ത)—investigation, inquiry.

1a. അനുരൂപമെന്നാൽ താഴെപ്പറയുന്ന വാക്യം, കർമ്മം ഇവയിൽ അനുരൂപമായതു് എന്നർത്ഥം. അർത്ഥഗ്രഹണസൌകര്യത്തിന്നു ഗർഭിതഭാഗം ബ്രേക്കററിൽ ചേർത്തിരിക്കുന്നു.

2. അടയാളം കണ്ടു ശങ്കിച്ചു പിടിച്ചവർ ചിലപ്പോൾ കള്ളന്മാരായിരിക്കയില്ലല്ലോ.

3. കക്കാതെ.

4. പറഞ്ഞേക്കുമെന്നതുകൊണ്ടും. 'വായിയയിൻറമ' എന്നായിരിക്കാം പാഠം.

'മുഷിതസന്നിധൗ' എൻറതിന്ന പൊരിളാവിതു:—ധനമിളെക്കപ്പെട്ടവന്നടയ സന്നിധിയിലും തന്നകത്തൊള്ള ജനത്തിന്നടയ സന്നിധിയിലും†വച്ചു ശങ്കിതാഭിഗ്രഹീതനൈ ദേശാദികളെട്ടും വിചാരിപ്പതു. ദേശം, ജാതി, ഗോത്രം, നാമം, കർമ്മം, ധനം, സഹായം, നിവാസം എൻറിവെട്ടും വിചാരിപ്പിതു. അവിറെറ[5] യുക്തിയൊടും സാക്ഷികളൊടും കൂട പ്രതിപാദിച്ചു വിചാരിപ്പിതു. ധനമിളന്തതിൻ[6] തലനാൾ താൻ പോയടമും[6a], പുക്കടമും, ഉണ്ടെടമും, ഇരുന്നെടമും ചൊല്ലുവിതു. ഇരായ്[6b] കിടന്നടമും തന്നൈപ്പിടിക്കമളവുമൊള്ളതെല്ലം വിചാരിപ്പിതു. അവനും സാക്ഷികളൊടുമൊപ്പിച്ചു പട്ടാങ്ങ്[7] ചൊല്ലുവോനാകിൽ ശുദ്ധനാം‡. സാക്ഷികളൈ ഒപ്പിക്കരുതാഴികിൽ[7a] ദണ്ഡ്യനാം.

**ത്രിരാത്രാദൂർദ്ധ്വമഗ്രാഹ്യഃ ശങ്കിതകഃ, പൃച്ഛാഭാവാ,-ദന്യത്രോപകരണദർശനാൽ.**

**അചോരം ചോര ഇത്യഭിവ്യാഹരതഃ ചോരസമോ ദണ്ഡഃ, ചോരം പ്രച്ഛാദയതശ്ച.**

**ചോരേണാഭിശസ്തോ വൈരദ്വേഷാഭ്യാം അപദിഷ്ടകഃ ശുദ്ധഃ സ്യാൽ. ശുദ്ധം പരിവാസയതഃ പൂർവ്വഃ സാഹസദണ്ഡഃ.**

---

† സന്നിധിയും M, V.

‡ അവൻ ശുദ്ധനാം.

5. അവററയെ.

6. നഷ്ടപ്പെട്ടതിൻെറ.

6a. അടം, എടം < ഇടം.

6b. 'യ' ലോപിച്ചും കാണും. *cf.* 'ഇരാ അത്താഴത്തിരുവമിർതിന്നു'—കിളി. ശാ. (TAS V. പേ. 63 *ff.*) ഖ. 23. G യിൽ 'ഇരാക്കിടന്നടമും' എന്നാണ്.

7. പട്ടാങ്ക് (ത)—സത്യം.

7a. സാക്ഷികളുടെ മൊഴിയുമായി അവൻെറ മൊഴി യോജിക്കാതെ വന്നാൽ. അരുതാഴികിൽ=അരുതാങ്കിൽ. *cf.* 'പുത്രനെ കാണാഴികയാൽ പെരിക ദുഃഖമൊണ്ടു'—ബ്ര. പു. പേ. 79. പാഠം 'ഒപ്പിക്കരുതാതൊഴികിൽ' എന്നാണെന്നും വരാം. G യിൽ അങ്ങനെ കാണുന്നുമുണ്ട്.

മൂന്നുനാൾ കഴിഞ്ഞാൽ ശങ്കിതനെ പിടിക്കപ്പെറാൻ[7b]. എന്തിനെന്റാൽ[8], അവനെ കട്ടതിൻ തലനാളൊള്ളതെല്ലാം വിചാരിപ്പാനരുതാം[8a]; മറന്നുപോയിട്ടു ഉപകരണങ്കളോടു കൂടപ്പിടിപ്പിതു[8b]. ഉപകരണമാമവു, കന്നമും[9] കഴിക്കോലും[10].

കള്ളനല്ലാതോനൊരുത്തനെ കള്ളനെന്റു ഭ്രാന്തിയാൽ താൻ പ്രദേഷ്ടാവാക, മററാരേനു[11]മാക, ചൊല്ലുകിൽ കള്ളരോടൊത്ത ദണ്ഡം വൈക്കക്കടവിയൻ; കള്ളനെ ഒളിച്ചു വച്ചുകൊണ്ടിരിക്കിലും കള്ളൻ വൈക്കും ദണ്ഡം വൈപ്പിതു.

കള്ളൻ വൈരത്താൽ താൻ ദ്വേഷത്താൽ താൻ മറെറാരുത്തനയും ചൊല്ലുവോനാകിൽ ചൊല്ലപ്പട്ടവൻ ശുദ്ധൻ. ശുദ്ധനായിരുന്നവനെ വിടാതെ ഇരുന്ന പ്രദേഷ്ടാവിന്നു പൂർവ്വം സാഹസദണ്ഡം.



**ശങ്കാനിഷ്പന്നമുപകരണ, മന്ത്രി, സഹായ, രൂപ, വൈയാപൃത്യകരാൻ നിഷ്പാദയേൽ. കർമ്മണശ്ച പ്രവേശ ദ്രവ്യാദാനാംശവിഭാഗൈഃ പ്രതിസമാനയേൽ. ഏതേഷാം**

---

7*b*. പിടിപ്പാൻ പാടില്ല.

8. എന്തുകൊണ്ടെന്നാൽ എന്നർത്ഥത്തിൽ ഈ പ്രയോഗം സാർവ്വത്രികമായി ഈ ഗ്രന്ഥത്തിൽ കാണുന്നു.

8*a*. വിചാരണ നടത്തി അറിവാൻ സാധ്യമാവില്ല.

8*b*. ഇവ കൈയിലില്ലാതെ മററു ദിക്കിലായതുകൊണ്ടും ശങ്കിതനെ പിടിച്ചുകൂടെന്നു താൽപര്യം. ഉപകരണങ്ങൾ കണ്ടാൽ മൂന്നു നാൾ കഴിഞ്ഞാലും പിടിപ്പാം എന്നും മൂലത്തെ വ്യാഖ്യാനിപ്പാം.

9. ചുമർ തുളപ്പാനും മററുമുള്ള കൂർത്ത ആയുധം. (കന്നം, വേൽ, വാൾ തുടങ്ങിയവയോടു സ്ത്രീകളുടെ നോട്ടത്തെ, അതിന്റെ തുളച്ചുകയറുന്ന ശക്തിയെ ആസ്പദമാക്കി, തമിഴിലും പഴയ മലയാളത്തിലും കവികൾ ഉപമിച്ചിരുന്നു. *cf.* 'കന്നം പൊരുമൊൺ കൺകമലത്താരണഞ്ഞൊക്കെ'—രാ. ച. 116–11, 'വേലും വീരർ കൈവാളുമാലവുമഞ്ചുവോരു കൊട്ടപ്പവും മെരിളും മാൻമിഴി'—Ibid 117–4. 'കന്നക്കണ്ണാർമാനസിജ'—ഉ. സ. I. 52.)

10. >കഴക്കോൽ. ഇവിടെ നീണ്ട വടി.

11. >ആരാനും (ആരെങ്കിലും). ഏനും <ഏനിനും—എൻറാലും (ത).

**കാരണാനാം അനഭിസന്ധാനേ വിപ്രലപന്തമചോരം വിദ്യാൽ.**

**കള്ളനെൻററിയപ്പെട്ടവനുടയ ഉപകരണങ്ങളും, മന്ത്രികളും, സഹായരയും, കട്ടുകൊണ്ട ധനമും അവരുട[11a] കർമ്മകരരയുമിത്തനവരെയു[12]മിവനൈ കൊണ്ടേ സാധിച്ചു†കൊൾവിതു.[12a] 'കട്ടുകൊണ്ട ധനമെങ്ങനെ ക്കുറിട്ടുവാറു? ആർകൾ പാൽ പുക്കോർ?[13]‡ എന്തു പുക്കവാറു?[14] ദ്ദഢമായിരുന്ന മഞ്ചിക[15]യിലിരുന്ന ധനമെന്തു വേണ്ടിയവാറു?[16] നിനക്ക ക്കുറിട§പ്പെട്ടതെങ്ങിതു്?[17]' എൻറു വിചാരിച്ചാൽ അവൻ കാട്ടുവോനാകിൽ കള്ളൻ. അവൻ കാട്ടാതെ അസംബന്ധം പറകിൽ കള്ളനല്ല എൻററിക.**



---

† സാധിപ്പിച്ചു M.

‡ പാമ്പുക്കോർ M, V.

§ ക്കുറിട്ടു V.

11*a*. <ഉടെ<ഉടയ<ഉടൈയ. പക്ഷെ 'ഉടയ' എന്ന തന്നെയായിരിയ്ക്കാം പാഠം. *cf*. 'കുന്നലത്തൂർ കണ്ടനുഴത്തിരനുടെ അതികാരത്തു കൊണ്ടു'—കിളി. ശാ. (TAS V. പേ. 63 *ff*.), ഖ. 50. 'തൊമ്മുടെ കാരിയത്തിൻ'—Ibid. ഖ. 53. ഉടെ>ൻെറ.

12. ഇത്രയും പേരെ.

12*a*. അറിയണം.

13. ഭാഗം നേടിയവർ. പാൽ (ത. തെ. ക.)—ഭാഗം. *cf*. പാ, പകു—to divide. പകൽ. (മറാ. ഫാളാ. ഗുജ. ഫാളോ—Share). അട്ടത്തു്, ആ ഭാഗത്തു് എന്നൎത്ഥത്തിലാണു് പ. മ. ത്തിൽ സാധാരണ പ്രയോഗം. *cf*. അപ്പാൽ, ഇപ്പാൽ, ഇടപ്പാൽ (ൾ). 'സ്ത്രീകളെയും അപ്പാലെ നിറുത്തി'—ബ്ര. പു. പേ. 41. 'അപ്പാലെ പശുവിനെയും കൊണ്ടു നടക്കത്തുടങ്ങിനാർ'—Ibid പേ. 77.

14. എന്താണു് കിട്ടിയതു്?

15. മഞ്ച, ഒരുതരം പെട്ടി. 'പത്തായ(യ)വും മഞ്ചയും ചെല്ലവും' എന്ന ഗുണ്ടർട്ടു് ഉദ്ധരിയ്ക്കുന്നു. മഞ്ചിക്കൈ perh. (<മഞ്ജൂഷ), chest, box (ത. നി.). തെക്കൻ ദിക്കിൽ 'മഞ്ച' പ്രസിദ്ധമല്ലെന്നു കാണുന്നു.

16. എങ്ങനെ എടുത്തു? വേണ്ടുകയ്ക്കു ആവശ്യപ്പെട്ടുക എന്നു ശരിയ്ക്കുൎത്ഥം.

17. എവിടെ? രൂപം ശ്രദ്ധേയം.

**ദൃശ്യതേ ഹ്യചോരോപി ചോരമാർഗ്ഗേ യദൃച്ഛയാ സന്നിപാതേ ചോരവേഷശസ്ത്രഭാണ്ഡസാമാന്യേന ഗൃ- ഹ്യമാണോ ദൃഷ്ടഃ ചോരഭാണ്ഡസ്യോപവാസേന വാ, യഥാഹി മാണ്ഡവ്യഃ കർമ്മക്ലേശഭയാൽ അചോരഃ, 'ചോരോഽസ്മി' ഇതി ബ്രുവാണഃ.**

**തസ്മാൽ സമാപ്തകരണം നിയമയേൽ.**

എന്തിന്ന യത്നപൂർവ്വം പരീക്ഷിക്കിന്റതെൻറാൽ നിർദ്ദോഷനെ ദ്രോഹിക്കമത്തു ഒഴിപ്പാനായി. നിർദ്ദോഷനയും പീഡിക്കാനടുക്കം[18]. കള്ളർ പോരും വഴിയെ അറിയാതെ പോന്നിട്ടു താൻ, അവരോടറിയാതെ ഉടൻ[19] വഴി പോന്നിട്ടു താൻ, ചോരനുടയ വേഷസാദൃശ്യത്തിനാൽ താൻ, ശസ്ത്രഭാണ്ഡാദിസാദൃശ്യത്തിനാൽ താൻ, കള്ളർ കട്ടധനമിവനുടയ സമീപത്തിട്ടു വച്ചതു കണ്ടുതാൻ, കള്ളരൻറിയെയും കള്ളരെൻറു† പിടിപ്പാനടുക്കും. ആണിമാണ്ഡവ്യ[20]നാകിൻറ ഋഷി ദണ്ഡിക്കമത്തു ഭയപ്പെട്ടു കള്ളം വായിയഞ്ഞു[21] കഴവേറപ്പട്ടാൻ.

ആകിൻറമയാൽ നിശ്ചയമായറിഞ്ഞുകൊണ്ടെൻറിയെ നിഗ്രഹം ചെയ്യലാകാ എൻറിട്ടു പരീക്ഷായത്നം ചൊല്ലിൻറിതു.

**മന്ദാപരാധം ബാലം വൃദ്ധം വ്യാധിതം മത്തമുന്മത്തം ക്ഷുൽപിപാസാധ്വക്ലാന്ത മത്യാശിത മാമകാശിതം ദുർബ്ബലം വാ ന കർമ്മ കാരയേൽ.**

---

† കള്ളരൻറിയെ M, V.

18. ശിക്ഷിപ്പുവാൻ ഇടവരുന്നേയ്ക്കാം.

19. കൂടെ. *cf.* ഉടന്തടി, ഉടമ്പടി.

20. ശൂലാരോഹണം ചെയ്യപ്പെട്ട ഈ മാണ്ഡവ്യനെ ആണിമാണ്ഡവ്യൻ എന്നു പറയുന്നു.

21. പറഞ്ഞു, സമ്മതിച്ചു.

തുല്യശീല പുംശ്ചലീ പ്രാവാദിക കഥാവകാശഭോ-
ജനദാതൃഭിരപസർപയേൽ. ഏവമതിസന്ദധ്യാൽ. യഥാ
വാ നിക്ഷേപാപഹാരേ വ്യാഖ്യാതം.

ആപ്തദോഷം കർമ്മകാരയേൽ.

നത്വേവ സ്ത്രീയം ഗർഭിണീം സൂതികാം വാ മാസാ-
വരപ്രജാതാം. സ്ത്രീയാസ്ത്വർധകർമ്മ. വാക്യാനുപ്രയോ-
ഗോ വാ.

ബ്രാഹ്മണസ്യ സത്രിപരിഗ്രഹഃ ശ്രുതവതസ്തപസ്വി-
നശ്ച. തസ്യാതിക്രമ ഉത്തമോ ദണ്ഡഃ കർത്തുഃ കാരയി-
തുശ്ച; കർമ്മണാ വ്യാപാദനേന ച.

ശങ്കാഭിഗ്രഹീതനേ ആകിലും, മന്ദാപരാധനയും, ബാലനയും, വ്യാധിതനയും ഉന്മദിച്ചവനയും, പയിച്ചു[22] നാക്ക തുവന്നി[23]രുന്നവനയും, പെരുക ഉണ്ടിരുന്നവനയും, അജീർണ്ണനയും, ദുർബ്ബലനയും—ഇവരരെ ദണ്ഡിക്കലാകാ[23a].

ഇവരളെ അറിയുമാറാവിതു—തുല്യശീലരെക്കൊണ്ടും, പുംശ്ചലിയെ[23b]ക്കൊണ്ടും, പ്രാവാദികരെക്കൊണ്ടും, [എൻറവാറു വാക്കാടികൾ][24]†, കഥ പറയുമവരളെക്കൊണ്ടും[24a] ഒററിച്ചറിഞ്ഞു പിന്നെ

† മാക്കാടികൾ M, V.

22. <പശി. ഗ്രാമ്യഭാഷയാണിപ്പോൾ ഇതു്.

23. >തോരുക (വരളുക).

23a. *cf.* മനു (സാക്ഷിപ്രകരണത്തിൽ):—

'നാർത്തോ ന മത്തോ നോന്മത്തോ
ന ക്ഷുത്തൃഷ്ണോപപീഡിതഃ
ന ശ്രമാർത്തോ ന കർമ്മാന്ധോ
ന ക്രുദ്ധോ നാപി തസ്കരഃ'—VIII. 66.

23b. ബ. വ. വേണ്ടതാണു്.

24. പ്രാവാദികർ—ചാടുഭാഷികൾ (സ്തുതിക്കാർ). പകർപ്പുകളിലെ, 'മാക്കാടികൾ' അബദ്ധമാവാനേ വഴിയുള്ളു. *cf.* വാക്കാടുതൽ—to speak, wrangle (ത. നി.).

24a. മൂലത്തിലെ 'അവകാശഭോജനദാതാക്കളെ' (താമസസ്ഥലവും ഭോജനവും നൽകുന്നവർ) വിട്ടിരിക്കുന്നു.

ദണ്ഡിക്ക. അൻറിയെ നിക്ഷേപം അപഹരിച്ചവനെ അറിവാനുള്ള ഉപായം കള്ളർകീഴ് ചൊന്നവൃ ഇങ്ങുമെമയും[25].

നിശ്ചിതദോഷനായിരുന്നവനെ ദണ്ഡിക്കുമാറു ചൊല്ലിൻറിതു ദണ്ഡം.

ഗർഭിണിയായൊള്ള സ്ത്രീയെ ദണ്ഡിക്കലാകാ. പെററിരുന്നവളയും ഒരു മാസം കഴിഞ്ഞെൻറിയെ ദണ്ഡിക്കലാകാ. ദണ്ഡിക്കിൽ പുരുഷനു ചൊന്ന ദണ്ഡത്തിൽ പാതി സ്ത്രീക്കു ദണ്ഡം. അൻറിയെ വാകൊണ്ടു താററിയാ[26]ലുമെമയും ദോഷത്തിന്നു തക്കവാറു.

ബ്രാഹ്മണനെ ദണ്ഡിക്കുമാറാവിതു:—സത്യത്തിനൊടു ചൂഴറീപ്പിതു[27]. ശ്രുതവാനുമായ് തപസ്വിയുമായിരിക്കിൽ ക്ഷത്രിയവൈശ്യന്മാരയും[28] സത്യത്തോടു ചൂഴറിപ്പിതു. ബ്രാഹ്മണനെ ഇച്ചൊന്നതിൽകാട്ടിൽ ഏറപ്പുരീക്ഷിക്കിൽ ഉത്തമം സാഹസദണ്ഡം.

---

25. കള്ളരെ സംബന്ധിച്ച് (കള്ളർകീഴ്—കള്ളരുടെ താഴെ) പറഞ്ഞതു ഇവിടെയും യോജിക്കും എന്നർത്ഥം.

26. ശകാരിക്കുക, ശിക്ഷിക്കുക. പൊട്ടിക്കുക, കൊല്ലുക എന്നു ഉണ്ടർട്ട്. 'കണ്ടമൊക്കെ താററിപ്പെറുക്കി' എന്നും 'വെടിവെച്ചു താററിക്കളഞ്ഞു'വെന്നും ഉദാഹരിക്കുന്നു. *cf.* താററുക്കോൽ (<താറു)—ആനത്തോട്ടി, ox goad (ത. നി.).

27. സത്രിപരിഗ്രഹം എന്നാണ് മൂലം. സത്രികൾ പിടിച്ചു അങ്ങുമിങ്ങും നടത്തി ക്ലേശിപ്പിക്കൽ എന്നർത്ഥം. നമ്മുടെ വ്യാഖ്യാതാവിൻെറ പാഠം സത്യപരിഗ്രഹം എന്നാണെന്നു സ്പഷ്ടമാണ്. ബ്രാഹ്മണാദികളെ സംബന്ധിച്ചിടത്തോളം സത്യം ചെയ്താൽ തന്നെ ശിക്ഷയായി എന്നായിരിക്കാം ആശയം. *cf.* 'ബ്രൂഹീതി ബ്രാഹ്മണം പൃച്ഛേൽ സത്യം ബ്രൂഹീതി പാർത്ഥിവം'—മനു. VIII, 88.

ചൂഴറിപ്പിതു <ചൂഴുവിപ്പിതു. ശപഥം ചെയ്യിക്കണം. ചൂൾ (ത), സുരും (ക)—ശപഥം. ചൂഴുക്കുക എന്നു ശൈലി. ഗ്രന്ഥത്തിൽ മററു സ്ഥലങ്ങളിലും ഇതു വന്നിട്ടുണ്ട്.

28. ബ്രാഹ്മണനും, വിദ്വാനും, തപസ്വിക്കും സത്രിപരിഗ്രഹം—ഇങ്ങനെയും മൂലപ്രകാരം അർത്ഥം പറയാം.

വ്യാവഹാരികം കർമ്മചതുഷ്ടം—ഷഡ് ദണ്ഡാഃ, സപ്ത കശാഃ, ദ്വാവുപരിനിബന്ധൗ, ഉദകനാളികാ ച.

പരം പാപകർമ്മണാം നവവേത്രലതാദ്വാദശകം, ദ്വാവൂരുവേഷ്ടൗ, വിംശതിർ നക്തമാലലതാഃ, ദ്വാത്രിംശൽ തലാഃ, ദ്വൗ വൃശ്ചികബന്ധൗ, ഉല്ലംബനേ ച ദ്വേ, സൂചീഹസ്തസ്യ യവാഗൂപീതസ്യ ഏകപർവദഹനമങ്ഗുല്യാഃ, സ്നേഹപീതസ്യ പ്രതാപനമനേകമഹഃ, ശിശിരരാത്രൗ ബൽബജാഗ്രശയ്യാ ചേത്യഷ്ടാദശകം കർമ്മ.

തസ്യോപകരണം പ്രമാണം പ്രഹരണം പ്രധാരണം അവധാരണം ച ഖരപട്ടാദാഗമയേൽ.



ദിവസാന്തരമേകൈകം ച കർമ്മ കാരയേൽ.

ലോകത്തിൽ വ്യവഹരിച്ചിയങ്ങിൻേറാ† ദണ്ഡിപ്പാൻ കർമ്മങ്ങൾ[29] നാലു ജാതി. ആറു ദണ്ഡുകൊണ്ടു തകർപ്പിതു. ഏഴു കചകൊണ്ടടിപ്പിതു. (ഉപരിനിബന്ധം)[29a] ഇരണ്ടു ജാതി—മേൽ കെട്ടുവാൻ കൈയിരണ്ടും കൂടിപ്പിന്നൽ‡ കെട്ടുമതും, അതിനോടു കൂടത്തലയുംകെട്ടുമതു(ം). ഉദകനാളിയാവിതു ഉപ്പുനീർ[30] മൂക്കിലേററുമതു്. എൻറിവൈ[31] നാലു കർമ്മങ്ങൾ.

---

† ങ്ങുൻേറാ V.

‡ പിന്നിൽ V.

29. ലോകത്തിൽ നിലവിലുള്ള ദണ്ഡകർമ്മങ്ങൾ. ഇയങ്ങിൻേറാ—ഇയങ്ങുന്ന.

29a. പദം പകർപ്പുകളിൽ വിട്ടിരിക്കുന്നു.

30. ഉപ്പു മൂലത്തിലില്ല,

31. എൻറിവു എന്നും കാണും.

ഇനിപ്പാപകമ്മങ്ങൾക്ക ദണ്ഡം മറെറാരു ജാതി ചൊല്ലിൻ റിതു:—ചൂരൽക്കോലെററ†. ഒമ്പതു മുളം പൊളി‡. തകർപ്പിതു പന്നിരണ്ടു.[32] ഊരുവേഷ്ടങ്കളാവന[33] ഇരണ്ടു:—കയിറുകൊണ്ടിരണ്ടു കാലും വരിവിതു. തലയും വരിവിതു. ഇനി മറെറാരു ജാതി. പുൺകിൻ പാവു[34]കൊണ്ടിരുപതു തുടൈ[35]ത്തകപ്പിതു. കൈത്തലമാകിൽ മുപ്പത്തിരണ്ടു തുടൈ. വൃശ്ചികബന്ധ[36]മിരണ്ടു ജാതി:—കൈയിടത്തേതും കാലിടത്തേതും കൂട്ടിപ്പിന്നാൽ കെട്ടുമതും, വലത്തു കാലും വലത്തു കൈയും കൂട്ടിപ്പിന്നൽ[37] കെട്ടുമതും. ഞാററുവുതു[38] ഇരണ്ടു ജാതി. കൈയിരണ്ടും കൂട്ടിക്കെട്ടിച്ചെമ്മെ[39] ഞാററുമതും, കാലു രണ്ടും[40] കൂട്ടി കീഴ്ക്കാംപാട്ട ഞാററുമതും. നഖത്തിൽ സൂചിയേററി ചുവർ ചൊറണ്ടിപ്പിതു[41]. യവാഗ്രു[42]പാനം ചെയ്യിച്ചു മൂത്രമട്ടാതവാറു[43] കാപ്പിതു.

---

† ലെട്ടു V.

‡ മുളൈം പൊളി M.

32. വാക്യഘടന ക്ലിഷ്ടം. ഒമ്പതു മുളം നീളമുള്ള ചൂരൽകൊണ്ടു അടി പന്ത്രണ്ടു എന്നൎത്ഥം. ഏററുക, തകൎക്കുക—അടിക്കുക.

33. 'ആവതി'ൻെറ ബ. വ. ഊരുവേഷ്ടങ്കൾ എങ്ങനെ എന്നു വിവരിക്കുന്നു.

34. ഉങ്ങിൻെറ വടി. പുങ്ക (ത) > പുങ്ങു് > ഉങ്ങു്. 'പുൺക' എഴുത്തിലെ വിശേഷമായിരിക്കണം. പുങ്ക എന്നുതന്നെ താഴെ വരുന്നുണ്ടു്. പാ=rafter, കൈമരം (ത. നി.). വടി എന്നൎത്ഥത്തിൽ പ്രയോഗിച്ചിരുന്നിരിക്കാം.

35. പ്രാവശ്യം.

36. തേളിൻെറ ആകൃതിയിലുള്ള കെട്ടു്.

37. > പിന്നിൽ. *cf.* മുന്നൽ.

38. ഉല്ലംബനം—തൂക്കൽ.

39. നേരെ.

40. കാലിരണ്ടും എന്നായിരിക്കാം. കൈയിരണ്ടും എന്നു ആദ്യം വരുന്നുണ്ടല്ലൊ.

41. > ചുരണ്ടിപ്പിതു.

42. കഞ്ഞി.

43. വീഴ്ത്താനയയ്ക്കാതെ. അട്ടുതൽ—to be discharged, to pour (ത. നി.).

തണ്ഡായം[44] ചുട്ടു കൊണ്ടുവെപ്പിതു. വിരലുടയ ഒരു പഴ്വം[45] ചുടുവിതു. നെയ് കുടിപ്പിച്ചു വെയിലത്തു താൻ തീക്കൽ താൻ പകൽ തികയ നിറുത്തുവിതു. കുളിരുന്നാൾ[45a] ഇരാത്തികയ[46] നീരിൽ നിറുത്തുവിതു. ബൽബജ[47]മാകിൻറ പുല്ലിൻ തുയം[48] പടുത്തു[49], നീർ തളിച്ചു കുളിരുന്നാൾ കിടത്തുവിതു. എൻറിങ്ങനെ പതിനെട്ടു ജാതി ദണ്ഡം.

ഏറപ്പാപികൾക്കു ഇനി ദണ്ഡത്തുക്കു വേണ്ടുമുപകരണങ്ങൾ, കയിറും, ആണിയും, പ്രമാണമാവിതു ദണ്ഡിനും കചൈ[49a]ക്കുമൊള്ള നീളം. പ്രഹരണമാവിതു പുങ്കമൂരൽ എൻറിജ്ജാതികൾ. പ്രധാരണമാവിതു ദണ്ഡിക്കപ്പെടിൻറവനൈ നിറുത്തുമാററിലൊള്ള[50] പ്രകാരം. അവധാരണമാവിതു, ഇങ്ങനെ ഒള്ള ശരീരമുടയവനൈ ഇങ്ങനെ ദണ്ഡിക്കുമാറു എൻറൊള്ളറിവു്—ഇച്ചൊന്ന ഉപകരണാദികളെല്ലാം കരപട്ട[51]†ത്തിൽനിന്നറിക.

ദണ്ഡിക്കുമവനൈ ഓരോ നാളിടയിട്ടു ദണ്ഡിപ്പിതു.

---

† പടത്തിൽ M, V.

44. നീണ്ട (ഇരുമ്പു) ദണ്ഡം. ദണ്ഡത്തിൻെറ തത്ഭവമാകാം. തമിഴിലുണ്ടു്.

45. സന്ധി.

45a. ശിശിരത്തിൽ.

46. രാത്രി മുഴുവൻ.

47. ഒരുതരം പരുക്കൻപുല്ലു്.

48. അററം. *cf.* 'പച്ചൊലതുയ്യം ഇങ്ങു കൊത്തി ചന്തു'—വ. പാട്ടുകൾ I, (Madras University Publication) പേ. 128.

49. വിരിച്ചു്. *cf.* പട്ടൈക്കെ (√പട്ടു)—bed. (ത).

49a. കശ—ചാട്ടവാർ.

50. നിൽക്കുന്നതിലുള്ള. 'ആറു' സ്വരം പരമാകുമ്പോൾ 'ആററു'.

51. ഖരപട്ടം—ഖരപട്ടനെന്ന ആചാര്യനാൽ പ്രണീതമായ ചൗര്യശാസ്ത്രം. ഭൂമിക നോക്കുക.

**പൂർവ്വകൃതാപദാനം, പ്രതിജ്ഞായാപഹരണം, ഏക-ദേശദൃഷ്ടദ്രവ്യം, കർമ്മണാ രൂപേണ വാ ഗൃഹീതം, രാജകോശമവസ്തൃണന്തം, കർമ്മവധ്യം വാ രാജവചനാൽ, സമസ്തം വ്യസ്തമഭ്യസ്തം വാ കർമ്മ കാരയേൽ.**

**സർവ്വാപരാധേഷ്വപീഡനീയോ ബ്രാഹ്മണഃ. തസ്യാഭിശസ്താങ്കോ ലലാടേ സ്യാൽ വ്യവഹാരപതനായ.**

**സ്തേയേ ശ്വാ, മനുഷ്യവധേ കബന്ധഃ, ഗുരുതല്പേ ഭഗം, സുരാപാനേ മദ്യധ്വജഃ.**

കള്ളൻ കട്ടുകട്ടിരുന്നവനയും, ചൊല്ലിക്കൊണ്ടു കട്ടവനയും, ഇളന്ന[52] ദ്രവ്യത്തിലേകദേശത്തോടു കൂട കണ്ടവനയും, അപചാരപ്രവേശനിഷ്ക്രമണാദി[53]രൂപമായിരുന്ന കർമ്മത്തോടു കൂടക്കണ്ടവനയും, കളവിനൊടു[54] കൂടക്കണ്ടവനയും, രാജാവിനുടയ ധനം മറൈ†ക്കിൻറവനയും, പെരുതായൊള്ള അപരാധമുടയവനെയും, രാജാവിനുടയ അരുളിച്ചെയ്ക[55]യാൽ, എല്ലാ ദണ്ഡങ്ങളുമുടയവനയും, ഒരൊൻറു പിന്നയും ദണ്ഡിക്ക ഉയിർ പോമളവും. ഇ‡ വിധി ക്ഷത്രിയാദികൾക്ക വിധിച്ചിതു.§

(ബ്രാഹ്മണനൈ)[56] എല്ലാ അപരാധത്തിലും ദണ്ഡിക്ക ഒല്ലാ[56a] അവനൈ ദണ്ഡിക്കുമാറാവിതു:—ഇവൻ ചെയ്ത ദോഷം ലോകരറിവാ

---

† മറ V.

‡ ഈ V.

§ വിധിച്ചു M.

52. നഷ്ടപ്പെട്ട.

53. തെററായ വാതിലിൽക്കൂടി പോകയും വരുകയും ചെയ്യുക.

54. രൂപം (കളവുമുതൽ).

55. രാജാജ്ഞ. അരുളിച്ചെയ്യലാൽ എന്നേ ഇപ്പോൾ പ്രയോഗിയ്ക്കൂ.

56. പദം പകർപ്പുകളിൽ വിട്ടിരിയ്ക്കുന്നു.

56a. ഒരപരാധത്തിലും ദണ്ഡിയ്ക്കരുതു് എന്നാണു് വിവക്ഷ; ചിലതിൽ ദണ്ഡിയ്ക്കാമെന്നല്ല.

നായി നെററിമേലടയാളം കാച്ചുവിളു. അതു ചെയ്യിൻറിളു, അറിയാതെ മററു ജനം അവനൊടു വ്യവഹരിക്കുമതൊഴിവാൻ.

കൾക്കിൽ നായടയാളം കാച്ചുവിളു. മനുഷ്യവധത്തിൽ കബന്ധം[57] കാച്ചുവിളു. ഗുരുതല്പഗമനത്തിൽ[58]† ഭഗം[59] കാച്ചുവിളു. കൾ കുടിച്ചോനാകിൽ സുരാധ്വജം[60] കാച്ചുവിളു.

ശ്ലോകം:—

ബ്രാഹ്മണം പാപകർമ്മാണ-
മുൽഘുഷ്യാങ്കകൃതവ്രണം
കുര്യാന്നിർവിഷയം രാജാ
വാസയേദാകരേഷു വാ.

ഇതിനു പൊരിളാവിളു:—പാപകർമ്മാവായൊരു ബ്രാഹ്മണനൈ അടയാളമും കാച്ചി ഉൽഘോഷിപ്പിളും ചെയ്തു ദേശത്തിൽനിൻറു കടത്തുവിളു[61]. ആകരകർമ്മാന്തത്തിൽ[62] നിറുത്തിയാലുമമയും രാജാ.

വാക്യകർമ്മാനുയോഗഃ എൻറും‡ സൂത്രം മുടിഞ്ഞിളു.

---

† തല്പഗത്തിൽ M. V.

‡ എന്ന V.

57. കബന്ധം.

58. തല്പം—പത്നി.

59. ജനനേന്ദ്രിയം.

60. കള്ളിൻകാവു് (രണ്ടറററത്തും പാത്രം തൂക്കി തോളിൽ ചുമക്കുന്ന മുളയും മററുമാണു് കാവു്).

61. ബഹിഷ്കരിക്കണം.

62. ഖനിയിലുള്ള ജോലി.

# പ്രകരണം 84. സർവ്വാധികരണരക്ഷണം

സമാഹർത്തൃപ്രദേഷ്ടാരഃ പൂർവമധ്യക്ഷാണാം അധ്യക്ഷപുരുഷാണാം ച നിയമനം കുര്യുഃ.

ഖനിസാരകർമ്മാന്തേഭ്യഃ സാരം രത്നം വാ അപഹരതഃ ശുദ്ധവധഃ. ഫൽഗുദ്രവ്യകർമ്മാന്തേഭ്യഃ ഫൽഗു ദ്രവ്യമുപസ്കരം വാ പൂർവഃ സാഹസദണ്ഡഃ.

പണ്യഭൂമിഭ്യോ വാ രാജപണ്യം മാഷമൂല്യാദൂർധ്വം ആ പാദമൂല്യാദിത്യപഹരതോ ദ്വാദശപണോ ദണ്ഡഃ. ആ ദ്വിപാദമൂല്യാദിതി ചതുർവിംശതിപണഃ. ആ ത്രിപാദമൂല്യാദിതി ഷട്ത്രിംശൽപണഃ. ആ പണമൂല്യാദിത്യഷ്ടചത്വാരിംശൽപണഃ. ആ ദ്വിപണമൂല്യാദിതി പൂർവഃ സാഹസദണ്ഡഃ. ആ ചതുഷ്പണമൂല്യാദിതി മധ്യമഃ. ആ അഷ്ടപണമൂല്യാദിത്യുത്തമഃ. ആ ദശപണമൂല്യാദിതി വധഃ.

സർവ്വാധികരണരക്ഷണ[1]മെന്നിതു സൂത്രം. അധികരണമെന്റു അധികരണസ്ഥരായൊള്ള സമാഹർത്തൃപ്രഭൃതികളെച്ചൊല്ലിൻറിതു. അൻറിയെ ദ്രവ്യോൽപത്തിസ്ഥാനമാകിലുമാക[1a]. അവരളെ രക്ഷി

---

1. രാജകീയസ്ഥലങ്ങളിലുള്ള അധികൃതന്മാരെ അന്യായകർമ്മങ്ങളിൽനിന്നു നിവാരണം ചെയ്യലാണു് പ്രകരണവിഷയം.

1a. അഥവാ അധികരണമെന്നാൽ ദ്രവ്യോൽപത്തിസ്ഥാനവും ആകാം എന്നർഥം. (ഈ അർഥം സ്വീകരിക്കുമ്പോൾ അടുത്ത വാക്യത്തിലെ 'അവരളെ' എന്നതിനെ 'അവയെ' എന്നാക്കണം.)

ക്കമാറു സ്വാധികരണരക്ഷണമാവിതു എന്നിതു സൂത്രാത്ഥം. സംബ ന്ധമാവിതു:—പൗരജാനപദാദികണ്ടകന്മാർ കാരുകാദികളൈച്ചോധി ക്കമാറു ചൊല്ലീതു. രാജാവിനുടയ ധനാപഹാരികളൈച്ചോധിക്കമാറു ചൊല്ലിൻറിതെന്നിതു സംബന്ധം.

സമാഹത്താവും പ്രദേഷ്ടാവും അധ്യക്ഷന്മാരയും അധ്യക്ഷപുരുഷ ന്മാരയും ഒരു കാര്യത്തിലേകം മുന്നെ എല്ലാ വ്യവസ്ഥയും കല്പിപ്പിതു.

ഖനികമ്മാന്തത്തിൽനിൻറും സാരകമ്മാന്ത[2]ത്തിൽനിൻറും സാരം താൻ, രത്നം താൻ അപഹരിക്കിൽ ശുദ്ധവധം ദണ്ഡം. ഖനി ആവിതു പൊൻ, വെള്ളി എൻറിജ്ജാതി. സാരമാവിതു ചന്ദനം, അകിൽ എൻറിജ്ജാതി. ഫൽഗുദ്രവ്യം താൻ ഉപസ്കരം താൻ കക്കിൽ പൂവ്വം സാഹസദണ്ഡം. ഫൽഗു ആവിതു പരുത്തിനൂൽ, കൂറ, പടമെൻറിജ്ജാതി. ഉപസ്കരമാവിതു ഉപകരണങ്കൾ.†[2a]

പണ്യഭൂമിയിൽനിൻറു രാജപണ്യമൊരു മാഷകം[2b] വില പെറു മതു കടയാ(യ്) നാലു മാഷകം[2c] വിലപെറുമതു തലയാ[3](യ്), അപ ഹരിക്കിൽ പന്തിരണ്ടു പണം ദണ്ഡം. പണ്യഭൂമി ആവിതു ചീരകം, അയമോതകം എൻറിജ്ജാതി വിളൈയും ഭൂമി. ഒരു മാഷകം വില

---

† വിതുപരം M, V.

2. സാരദ്രവ്യങ്ങളുടെ കമ്മശാല.

2a. ഉപസ്കരത്തിന്നു നിത്യവും ആവശ്യമുള്ള വസ്തു എന്നും കാണുന്നു.

2b. മാഹാണിപ്പണം:

2c. കാൽപ്പണം.

3. കടയാ, തലയാ ഇങ്ങനെ ഒടുവിലത്തെ യകാരച്ചില്ല് ലോപിച്ചാണെഴുതുന്നതു്. ലോപിയ്ക്കാതെയും കാണാം. ശൈലി ശ്രദ്ധിയ്ക്കുക. ഒരു മാഷകം മുതൽ (തുടങ്ങി) നാലു മാഷകം വരെ എന്നാണത്ഥം. cf. 'തിരുപ്പൂണിത്തുറൈപ്പട്ടാരരുടൈയ തിരുവാരാതനൈ ചാന്തിയ് തലൈയായ് ചിക്കോല് കടൈയായ് ഇടൈ എപ്പേരപ്പട്ടിതും' —തൃപ്പൂണി. ശാ. (TAS VI, പേ. 64.) വ. 4-5. ശാന്തിക്കാരൻ മുതൽ അടിച്ചുതളിക്കാരൻ വരെ എന്നത്ഥം. 'കടയും തലയും' ഇടയ്ക്കു മാറുന്നാണെന്നു സ്പഷ്ടം.

പെറുമതു തുടങ്ങി എട്ടു മാഷകത്തളവും വില പെറുമതു കൾക്കിൽ ഇരുപത്തുനാലു പണം ദണ്ഡം. പന്തിരണ്ടു മാഷകം വിലപെറുമതു കൾക്കിൽ മുപ്പത്താറു പണം ദണ്ഡം. ഒരു പണം വിലപെറുമതു കൾക്കിൽ നാല്പത്തെട്ടു പണം ദണ്ഡം. ഇരുപണം വിലപെറുമതു കൾക്കിൽ പൂൎവ്വം സാഹസദണ്ഡം. നാലു പണം[3a] പെറുമതു അപഹരിക്കിൽ മധ്യമം സാഹസദണ്ഡം. എട്ടു പണം വിലപെറുമതു അപഹരിക്കിൽ ഉത്തമം സാഹസദണ്ഡം.[4] പത്തു പണം വിലപെറുമതു അപഹരിക്കിൽ[4a] വധം ദണ്ഡം.

**കോഷ്ഠപണ്യകുപ്യായുധാഗാരേഭ്യഃ കുപ്യഭാണ്ഡോപസ്കരാപഹാരേഷു അർധമൂല്യേഷു ത ഏവ ദണ്ഡാഃ.**

**കോശഭാണ്ഡാഗാരാക്ഷശാലാഭ്യഃ ചതുർഭാഗമൂല്യേഷു ത ഏവ ദ്വിഗുണാ ദണ്ഡാഃ.**

**ചോരാണാമഭിപ്രധർഷണേ ചിത്രോ ഘാതഃ. ഇതി രാജപരിഗ്രഹേഷു വ്യാഖ്യാതം.**

കോഷ്ഠാഗാരത്തിൽനിന്റും, പണ്യാഗാരത്തിൽനിന്റും, [കുപ്യാഗാരത്തിൽനിന്റും[5]], ആയുധാഗാരത്തിൽനിന്റും കുപ്യഭാണ്ഡം, ഉപസ്കരം എന്റിവു അരമാഷകം† വിലപെറുമതു കടയാ(യ്) ഇരണ്ടു മാഷകം വില പെറുമതു തലയാ(യ്) അപഹരിക്കിൽ പന്തിരണ്ടു പണം ദണ്ഡം എന്റിജ്ജാതി കീഴെക്കണക്കെ ദണ്ഡം കണ്ടുകൊൾക.

---

† മാഷം M, V.

3a. 'പണം' Mൽ വിട്ടിരിക്കുന്നു.

4. 'സാഹസദണ്ഡം' എന്നാണ് Mൽ എല്ലായിടത്തും.

4a. കളുകിൽ (കൾക്കിൽ) എന്നു Gയിൽ—മൂന്നു വാക്യത്തിലും.

5. പകർപ്പുകളിലില്ല.

കോശാഗാരത്തിലും, ഭാണ്ഡാഗാരത്തിലും, അക്ഷശാലയിലും നിൻറു കാകണി കടയായൊരു മാഷകം വില പെറുമതു തലയാ(യ്) അപഹരിക്കിലിരുപത്തുനാലു പണം ദണ്ഡം[6] ഇവ്വണ്ണമെ കണ്ടു കൊൾക.

അധ്യക്ഷൻ താൻ അധ്യക്ഷപുരുഷൻ താൻ കള്ളൻ കട്ടുകൊണ്ടു തെൻറു ചൊല്ലിത്തങ്ങളപഹരിക്കിൽ[6a] ചിത്രവധം ദണ്ഡം—എൻറി ങ്ങനെ രാജപരിഗ്രഹത്തി[7]ലുള്ളതു ചൊല്ലീതു.

ബാഹ്യേഷു തു പ്രച്ഛന്നമഹനി ക്ഷേത്രഖലവേശ്മാപണേഭ്യഃ കുപ്യഭാണ്ഡമുപസ്കരം വാ മാഷമൂല്യാൽ ഊർദ്ധ്വമാപാദമൂല്യാൽ ഇത്യപഹരതസ്ത്രിപണോ ദണ്ഡഃ. ഗോമയപ്രദേഹേന വാ പ്രലിപ്യാവഘോഷണം. ആ ദ്വിപാദമൂല്യാദിതി ഷട്പണഃ, ഗോമയഭസ്മനാ വാ പ്രലിപ്യാവഘോഷണം. ആ ത്രിപാദമൂല്യാദിതി നവപണഃ, ഗോമയഭസ്മനാ വാ പ്രലിപ്യാവഘോഷണം, ശരാവമേഖലയാ വാ. ആ പണമൂല്യാദിതി ദ്വാദശപണഃ; മുണ്ഡനം പ്രവ്രാജനം വാ. ആ ദ്വിപണമൂല്യാദിതി ചതുർവിംശതിപണഃ, മുണ്ഡസ്യേഷ്ടകാശകലേന പ്രവ്രാജനം വാ. ആ ചതുഷ്പണമൂല്യാദിതി ഷട്ത്രിംശൽ പണഃ. ആ പഞ്ചപണമൂല്യാദിതി അഷ്ടചത്വാരിംശൽ

---

6. കോശാഗാരാദികളിൽനിന്നാണെങ്കിൽ മേൽപ്പറഞ്ഞവയുടെ നാലിലൊന്നു വിലയുള്ള ദ്രവ്യങ്ങൾ അപഹരിച്ചാലും ഈ ദണ്ഡങ്ങൾ തന്നെ ഇരട്ടി എന്നു ശരിയ്ക്കർത്ഥം.

6a. അഭിപ്രധർഷണത്തിന്നു ഗൃഹഭേദം ചെയ്തു ചോരന്മാരെ കവർച്ചയ്ക്കു സഹായിയ്ക്കുക എന്നർത്ഥം കാണുന്നു. (*cf.* കെ. വി. എം—കൗ. അ. പേ. 389). ഗണപതി ശാസ്ത്രി നമ്മുടെ വ്യാഖ്യാതാവിനെയാണനുസരിയ്ക്കുന്നതു്.

7. രാജാവിൻെറ കാര്യാലയങ്ങളിൽ.

**പണഃ. ആ ദശപണമൂല്യാദിതി പൂർവഃ സാഹസദണ്ഡഃ. ആ വിംശതിപണമൂല്യാദിതി ദ്വിശതഃ. ആ ത്രിംശൽപണമൂല്യാദിതി പഞ്ചശതഃ. ആ ചത്വാരിംശൽപണ-മൂല്യാദിതി സാഹസ്രഃ. ആ പഞ്ചാശൽപണമൂല്യാദിതി വധഃ.**

പുറത്തു പൌരരുടെയടത്തു ജാനപദങ്ങളുടയ[8] ക്ഷേത്രാദികളിൽനിന്റു കുപ്യാദികൾ അപഹരിക്കിൽ, ഒരു മാഷകം വില പെറുമതു തുടങ്ങി നാലു മാഷകം വില പെറുമതൊടുക്ക[9]മായി അപഹരിക്കിൽ, മൂന്റു പണം ദണ്ഡം. ക്ഷേത്രാദികളാവോ, വയൽ, കളം, ഇല്ലം ആപണമെന്റിജ്ജാതി. കുപ്യാദികൾ കുപ്യഭാണ്ഡം† ഉപസ്കരമെന്റിവ. അപഹരിച്ചവനു ധനമില്ലാക്കാൽ എന്തു ദണ്ഡിക്കുമാറു എന്റാൽ, ചാണകംകൊണ്ടു നിറയപ്പൂചി പറയും കൊട്ടി നഗരത്തിൽ നടത്തുവിതു. എട്ടു മാഷം പെറുമളവു അപഹരിക്കിൽ ആറു പണം ദണ്ഡം. അന്റിയെ വെണ്ണീറും ചാണകമും പൂചിപ്പറയും കൊട്ടി നഗരത്തിൽ നടത്തിയാലുമമയും. പന്തിരണ്ടു മാഷകം പെറുമളവു് അപഹരിക്കിൽ പന്തിരണ്ടു പണം ദണ്ഡം. അന്റിയെ ഗോമയഭസ്മം കൊണ്ടു അവലേപനംചെയ്തു പറകൊട്ടിക്കടത്തിയാലുമമയും. ഒരു പണത്തളവും ചെല്ലു[10] അപഹരിക്കിൽ പന്തിരണ്ടു പണം ദണ്ഡം. അന്റിയെ തല ചിരച്ചു കടത്തിയാലുമമയും[11]. ഇരണ്ടു പണം വില പെറുമളവു അപഹരിക്കിൽ ഇരുപത്തുനാലു പണം ദണ്ഡം. അന്റിയെ

---

† കുപ്യം M.

8. ജാനപദരുടെ എന്നർത്ഥം. നപുംസകപ്രത്യയം ശ്രദ്ധേയം.

9. 'കട—തലയ്ക്കു' പകരം 'മുതൽ—ഒടുക്കം' വരുന്നു.

10. വരെ.

11. നാട്ടിൽനിന്നു പുറത്താക്കിയാലും മതി. മൂലത്തിലെ 'ശരാവമേഖലയാവാ' (ചിരാളു ചേർത്ത ചരടു് കഴുത്തിൽ തൂക്കി) എന്ന ഭാഗം വിട്ടിരിക്കുന്നു.

ഇട്ടികകൊണ്ട തലമയിർ കഴിച്ച്[12] കടത്തിയാലുമമയും. നാലുപണം പെറുമതു അപഹരിക്കിൽ മുപ്പത്താറു പണം ദണ്ഡം. അഞ്ചുപണത്തളവപഹരിക്കിൽ നാല്പത്തെട്ടു പണം ദണ്ഡം. പത്തുപണത്തളവപഹരിക്കിൽ പൂർവ്വം സാഹസദണ്ഡം. ഇരുപതു പണത്തളവപഹരിക്കിൽ ഇരുന്നൂറു†പണം ദണ്ഡം. മുപ്പതു പണത്തളവപഹരിക്കിൽ[13] അഞ്ഞൂറു പണം ദണ്ഡം. നാല്പതു പണമപഹരിക്കിൽ ആയിരം. ഐമ്പതു(പണം)[13a] വിലപെറുമതപഹരിക്കിൽ കൊൽവിതു.

പ്രസഹ്യദിവാ രാത്രൌ വാഽന്തഃസ്വാമികമപഹരതോഽർദ്ധമൂല്യേഷ്വേത ഏവ ദ്വിഗുണാ ദണ്ഡാഃ. പ്രസഹ്യ ദിവാ രാത്രൌ വാ സശസ്ത്രസ്യാപഹരതശ്ചതുർഭാഗമൂല്യേഷ്വേത ഏവ ദണ്ഡാഃ.

ക്ഷേത്രാദികളിൽനിൻറു ഇരായ് താൻ പകൽ താൻ കാത്തിരിക്കുമവരളെ വലിഞ്ഞു[14] അരമാഷകം തുടങ്ങി ഇരണ്ടു മാഷകത്തളവ് അപഹരിക്കിൽ മൂൻറു പണം ദണ്ഡം—എൻറിവ്വണ്ണം വധത്തിനളവു ചെല്ല‡ക്കണ്ടുകൊൾക. പകലാക ഇരാവാക ആയുധം പിടിച്ചു കാത്തി

---

† അഞ്ഞൂറു M.

‡ ചൊല്ല M, V.

12. വടിച്ചുകളഞ്ഞു. കഴിത്തല് — to remove, to cut off, as hair (T. Lex.). 'മുണ്ഡനമിഷ്ടകാശകലേന' എന്നാണ് വ്യാഖ്യാതാവിൻെറ പാഠം. 'മുണ്ഡസ്യേഷ്ടകാശകലേന' ഇത്യാദി സാധാരണപാഠപ്രകാരം, മുണ്ഡനം ചെയ്യിച്ചു ഇഷ്ടികക്കഷ്ണംകൊണ്ടു എറിഞ്ഞു പുറത്താക്കണമെന്നാണർത്ഥം.

13a. M, V പകർപ്പുകളിൽ പദമില്ല. Gയിൽ 'പണത്തളവപഹരിക്കിൽ' എന്നു കാണുന്നു.

14. കാവൽക്കാരുടെ മേൽ ബലം പ്രയോഗിച്ച്. അവരളെ വലിയുക എന്നു ശൈലി ശ്രദ്ധിക്കുക. *cf.* വലിതു—force. compulsion. വലിതിൻ—by force. വലിന്തു കൊള്ളുതൽ—to get by force, വലി—power, arrogance. *cf.* ബല (T. Lex.). *cf.* 'അപ്സരസ്ത്രീകളെയും വലിയപ്പിടിച്ചുകൊണ്ടുപോയി'—പ്രാ. ഗ, മാ. പേ. 36.

ത്തന്നവരളെ വലിയ[15] കാകണി തുടങ്ങി ഒരു മാഷകമപഹരിക്കിൽ കീഴ്ച്ചൊന്നതേ ദണ്ഡം.

**കുടുംബികാധ്യക്ഷമുഖ്യസ്വാമിനാം കൂടശാസനമുദ്രാകർമ്മസു പൂർവമധ്യമോത്തമവധാ ദണ്ഡാഃ, യഥാപരാധം വാ.**

**ധർമ്മസ്ഥശ്ചേൽ വിവദമാനം പുരുഷം തർജയതി, ഭർത്സയ,ത്യപസാരയതി, അഭിഗ്രസതേ വാ, പൂർവ്വമസ്മൈ സാഹസദണ്ഡം കുര്യാൽ. വാക്യപാരുഷ്യേ ദ്വിഗുണം.**



കുടുംബികൻ, അധ്യക്ഷൻ, മുഖ്യൻ (എൻറവാറു ഗ്രാമമഹത്തമൻ), സ്വാമി ആവോൻ സമാഹർത്താ—എൻറിന്നാൽവരും പൊയ്യോല[16] എഴുതുകിലും[16a], പൊയ്യിലച്ചിന[17] ഇടുകിലും യഥാസംഖ്യ[18]മായ് പൂർവ്വസാഹസമും, മധ്യമസാഹസമും, ഉത്തമസാഹസമും വധ(മും)[18a] എൻറി†നാലു നാൽവക്കും ദണ്ഡം. അൻറിയെ അപരാധത്തിനു തക്കവാറു ദണ്ഡം ചെയ്യാലുമമയും.

---

† ഉത്തമസാഹസദണ്ഡം. വധം എൻറി M.

15. മുകളിലത്തെ അർത്ഥം തന്നെ.

16. കള്ളശ്ശാസനം.

16*a*. എഴുതികിലും എന്നും കാണാം പകർപ്പുകളിൽ.

17. കള്ളമുദ്ര. ഇലച്ചിനൈ < ലാഞ്ഛനം. seal, signet (T. Lex.). *cf.* ഇലട്ച്ചണം, ഇലക്കണം < ലക്ഷണം.

18. കുടുംബികനു പൂർവ്വസാഹസം, അധ്യക്ഷനു മധ്യമസാഹസം—ഇങ്ങനെ കൂടുതൽ ഉത്തരവാദിത്വമുള്ളവർക്കു കൂടുതൽ ദണ്ഡമെന്നു താൽപര്യം.

18*a*. ഉത്തമസാഹസത്തിന്നുശേഷം പകർപ്പുകളിൽ കാണുന്ന 'ദണ്ഡം', വാക്യാവസാനത്തിൽ അതേ പദം ആവർത്തിയ്ക്കുന്നതുകൊണ്ടു വിട്ടുകളഞ്ഞിരിയ്ക്കുന്നു.

ഇനി ധർമ്മസ്ഥരെശ്ശോധിക്കമാറു ചൊല്ലിൻറിതു. ധർമ്മാസനത്തിൽ നില്ക്കിൻറവൻ വഴക്കിന്നു വന്നവനെ[19] ശിരഃകമ്പാദികൊണ്ടു തർജ്ജിക്കിലും, വചനംകൊണ്ടു ഭർത്സിക്കിലും അവനെ ഏറ നിറുത്തുകിലും† അവനുടയ വചനം ഉപജീവിക്കിലും[20] പൂർവ്വം സാഹസദണ്ഡം. വാക്പാരുഷ്യം ചെയ്കിലിരുമടംകു ദണ്ഡം.

പൃച്ഛ്യം ന പൃച്ഛതി, അപൃച്ഛ്യം പൃച്ഛതി, പൃഷ്ട്വാ വാ വിസൃജതി, ശിക്ഷയതി, സ്മാരയതി, പൂർവം ദദാതി വേതി, മധ്യമമസ്മൈ സാഹസദണ്ഡം കുര്യാൽ. ദേയം ദേശം ന പൃച്ഛതി, അദേയം ദേശം പൃച്ഛതി, കാര്യമദേശേ നാതിവാഹയതി, ഛലേനാതിഹരതി, കാലഹരണേന ശ്രാന്തമപവാഹയതി, മാർഗ്ഗാപന്നം വാക്യമുൽക്രമയതി, മതിസാഹായ്യം സാക്ഷിഭ്യോ ദദാതി, താരിതാനുശിഷ്ടം കാര്യം പുനരപി ഗൃഹ്ണാതി, ഉത്തമമസ്മൈ സാഹസദണ്ഡം കുര്യാൽ. പുനരപരാധേ ദ്വിഗുണം, സ്ഥാനാദ്വ്യവരോപണം ച.

അവനെ‡ വേറെ വിചാരിക്കിലും[21], വിചാരിക്കവേണ്ടുമതു വിചാരിയാതെ വിടുകിലും, ഇവനെ ശിക്ഷിക്കി[22]ലും, ഇവനെ മറ

---

† നിറുത്തികി M.

‡ അവററിന M, V.

19. വിവാദം ചെയ്യുന്ന പുരുഷൻ, അന്യായക്കാരൻ എന്നാണ് വിവക്ഷ.

20. അഭിഗ്രസിയ്ക്കുക, ഭക്ഷിയ്ക്കുക, വിഴുങ്ങുക. വാക്കു കേട്ടതായി നടിയ്ക്കാതിരിയ്ക്കുക എന്നു താൽപര്യം. മൂകനാക്കുക എന്നും പറഞ്ഞുകാണുന്നു. (കെ. വി. എം., കൗ. അ. പേ. 391)

21. ആവശ്യമില്ലാത്തതു് ചോദിയ്ക്കുക. വ്യാഖ്യാനത്തിൽ ചിലതെല്ലാം വിട്ടിരിയ്ക്കുന്നു. 'ചോദിയ്ക്കേണ്ടതു ചോദിയ്ക്കാതിരിയ്ക്കുകയോ, ചോദിക്കേണ്ടാത്തതു ചോദിയ്ക്കുകയോ, ചോദിച്ചതിനെ സമാധാനം കേൾക്കാതെ വിട്ടുകളകയോ'—ഇങ്ങനെയാണ് മൂലത്തിൻെറ പോക്ക്.

22. പറയേണ്ടതു പഠിപ്പിയ്ക്കുക.

ന്നു നിനെപ്പിച്ചു കൊടുക്കിലും[23] മധ്യമം സാഹസദണ്ഡം. ചെലാവിച്ചു[24] സാക്ഷിയെ വിചാരിയാതെ ഒഴിവിതു; വഴക്ക ചെയ്യിക്കിന്റ വന്ന ബന്ധുക്കളോടൊള്ള സ്യാലാദികളെ വിചാരിപ്പിതു[25] ചെലാവിയാതിരുന്ന†വരളെ[26], കാര്യം സാക്ഷി ഇന്റിയെ മുടിക്കിലും[26a], ഛലം ചെയ്തിട്ടു ഉണ്മ[27] ചൊല്ലിയവനൈ‡ പിഴയാക്കിലും, കാലഹരണം ചെയ്തു ശ്രാന്തനാക്കി ഭഞ്ജിപ്പിക്കിലും§[28], വഴിമേൽ ചൊല്ലിന്റ വാക്യത്തെ പിഴ എൻറു ചൊല്ലുകിലും, സാക്ഷികൾക്ക ബുദ്ധിസാഹായ്യം ചെയ്കിലും, മുടിഞ്ഞ കാര്യത്തെ അഴിച്ചു[29] ആരായത്തുടങ്ങുകിലും ഉത്തമം സാഹസദണ്ഡം. ധർമ്മസ്ഥൻ ഇരണ്ടാമതു അപരാധം ചെയ്കിലിരുമടങ്കു ദണ്ഡമും സ്ഥാനത്തിൽനിന്റു വാങ്കുവിതും*[30] ചെയ്യിതു.

---



† ചെലാവിയായിരുന്ന M.

‡ യവററിന M, V.

§ ഭംഗിപ്പിക്കിലും M, V.

* വേണ്ടുവിതും M, V.

23. 'പൂർവ്വം ദദാതി'—പറയേണ്ടതിന്റെ ആദ്യഭാഗം സൂചിപ്പിയ്ക്കുക.

24. <ശ്രാവിപ്പിച്ച, നിർദ്ദേശിച്ച, പറഞ്ഞുകൊടുത്ത. (തമിഴിൽ പദമില്ല). മൂലത്തിലെ ദേശശബ്ദത്തിന്നു സാക്ഷി എന്നർത്ഥം.

25. 'അദേയം ദേശം പൃച്ഛതി'യുടെ വ്യാഖ്യാനം.

26. സ്യാലാദികളുടെ വിശേഷണം. സാക്ഷികളായി നിർദ്ദേശിയ്ക്കാത്ത സ്യാലാദികളെ വിസ്തരിയ്ക്കുക എന്നു താൽപര്യം.

26a. 'കാര്യമദേശേ നാതിവാഹയതി' എന്നതിന്റെ വ്യാഖ്യാനം.

27. =ഉണ്മ, സത്യം. ഉ൦.

28. എല്ലാ പകർപ്പുകളിലും കാണുന്ന 'ഭംഗിപ്പിക്കൽ' ഒരുപക്ഷേ പഴയ നിലയ്ക്കുള്ളതാണമെന്നില്ല.

29. 'അഴിച്ചാരായുക' എന്ന ശൈലി നോക്കുക.

30. ചെയ്യു. വാങ്കുതൽ—To draw, drag, remove (T. Lex.). ...ന്നാണ് പകർപ്പുകളിൽ. ആവശ്യാർത്ഥകമായ ഈ പദം സന്ദർഭത്തിന്ന എഴുത്തിൽ തെറ്റ് വന്നതാകണം. വാക്യാരംഭത്തിലെ സമുച്ചയ

ലേഖകശ്ചേദുക്തം ന ലിഖതി, അനുക്തം ലിഖതി, ദുരുക്തമുപലിഖതി, സൂക്തമുല്ലിഖതി, അർത്ഥോൽപത്തിം വാ വികല്പയതീതി, പൂർവമസ്മൈ സാഹസദണ്ഡം കുര്യാൽ, യഥാപരാധം വാ.

ധർമ്മസ്ഥഃ പ്രദേഷ്ടാ വാ ഹൈരണ്യമദണ്ഡ്യം ക്ഷിപതി, ക്ഷേപദ്വിഗുണമസ്മൈ ദണ്ഡം കുര്യാൽ. ഹീനാതിരിക്താഷ്ടഗുണം വാ. ശാരീരദണ്ഡം ക്ഷിപതി, ശാരീരമേവ ദണ്ഡം ഭജേത. നിഷ്ക്രയദ്വിഗുണം വാ. യം വാ ഭൂതമർത്ഥം നാശയ,ത്യഭൂതമർത്ഥം കരോതി, തദഷ്ടഗുണം ദണ്ഡം ദദ്യാൽ.

ധർമ്മസ്ഥീയാൽ ചാരകാൽ നിസ്സാരയതോ ബന്ധനാഗാരാൽ ശയ്യാസനഭോജനോച്ചാരസഞ്ചാരം രോധബന്ധനേഷു ത്രിപണോത്തരാ ദണ്ഡാഃ കർത്തുഃ കാരയിതുശ്ച.

ലേഖകൻ ചൊല്ലിയതെഴുതാതൊഴിവിതും,†[31] ചൊല്ലീതില്ലാതതു എഴുതുകിലും, പിഴെക്കച്ചൊല്ലിയതു തിരുത്തുകിലും, നൻറായിച്ചൊല്ലിയതു പിഴക്കെ എഴുതുകിലും, സാധ്യമായിരുന്ന അർത്ഥോൽപത്തിയിനെ വികല്പിക്കിലും[31a] പൂർവം സാഹസദണ്ഡം. യഥാപരാധം ദണ്ഡമാകിലുമാക.

ധർമ്മസ്ഥൻ താൻ പ്രദേഷ്ടാവു താൻ അദണ്ഡ്യനെ ദണ്ഡിച്ചു പൊൻ കൊൾകിൽ‡ കൊണ്ടതിലിരട്ടി ദണ്ഡം. അമഞ്ഞ ദണ്ഡത്തിൽ പെരുക ദണ്ഡിക്കിലും, കുറയ ദണ്ഡിക്കിലും, കുറഞ്ഞതിലും,

---

† ഒഴിവിതു M.

‡ കൊള്ളിൽ M.

31. 'ഒഴികിലും' എന്നായാലേ സമുച്ചയം ശരിയാകൂ.

31a. അർത്ഥം തെററിദ്ധരിക്കത്തക്കവണ്ണം എഴുതുക.

ഏറിയതിനിലുമെൺമടങ്കു ദണ്ഡം വെക്കക്കടവിയൻ. അൻറിയെ പുരുഷദേശകാലാപേക്ഷയാലിരു†മടംക വച്ചാലുമമയും[31b] ശാരീര‡ ദണ്ഡം ഹസ്തച്ഛേദാദി അദണ്ഡ്യന്ന ചെയ്കിൽ, തന്നയും അവംഗം[32] ഉച്ഛേദിപ്പിതു. അൻറിയെ അപരാധത്തിന്ന വേണ്ടും ദണ്ഡത്തിലിരുമടങ്കു ചെയ്താലുമമയും. ന്യായപ്രാപ്തമായിരുന്ന അൎത്ഥത്തെ ഇല്ലാക്കിലും[33], ന്യായപ്രാപ്തമല്ലയാത്തവൎത്ഥം[34] സാധിക്കിലും അതിലെണ്മടങ്കു ദണ്ഡം.

ഇനി ബന്ധനാദ്ധ്യക്ഷനൈശ്ശോധിക്കമാറു ചൊല്ലിൻറിതു. ധൎമ്മസ്ഥരാൽ ചെയ്യപ്പെട്ട ചിറൈക്കോട്ടത്തു[35]നിൻറു കൈക്കൂലികൊണ്ടു ചിറയാളൈ[36] പുറത്തു പരുമാററുമവനയും, പെരുംചിറൈക്കോട്ടത്തു ചിറൈയാൾക്കു കിടക്കയും, പട്ടത്തിരിക്കയും[37], ഭോജനമും§ ചെയ്തു കൊടുപ്പിതും, ഉച്ചാരസഞ്ചാരം ചെയ്കിലും എൻറവാറു മൂത്രപുരീഷാദിസഞ്ചാരത്തിന്ന മറ കെട്ടിക്കൊടുക്കിലും[38], ഇതു ചെയ്യുമവനും ചെയ്യിക്കുമവനും ത്രിപണോത്തരം ദണ്ഡം[39].

---

† ഞ്ഞിലായിരു V.

‡ ശാരീരം M.

§ ഭോജനമനമും (?) M, (G).

31b. വാക്യക്രമം മാററിയിരിക്കുന്നു. മൂലത്തിൽ 'ദ്വിഗുണ'മാണാദ്യം.

32. അ + അംഗം. വകാരം ഇരട്ടിക്കുകയും പതിവാണു്.

33. ഇല്ലാതാക്കിയാലും.

34. അല്ലയാത്ത + അൎത്ഥം.

35. തടവു. ചിറൈക്കുടവും താഴെ വരും. ('കൂട്ടം' എന്നു പകർപ്പുകളിൽ). ചിറൈ < ഇറു (തെ. ചെറ. ക. സെറ) Prison, captivity (T. Lex.). വെള്ളം തടഞ്ഞുനിൎത്തിയ സ്ഥലമാണല്ലോ സാധാരണ ചിറ.

36. തടവുകാരനെ.

37. പായ (ത.).

38. ഉച്ചാരസഞ്ചാരാദികൾക്കു് തടസ്സം വരുത്തിയാലും എന്നും കാണുന്നു. ധി. എം—കൗ. അ. പേ. 392).

39. മൂന്നു പണം മുതല്ക്കു മുമ്മൂന്നു പണം അധികമായിട്ടുള്ള ദണ്ഡം.

ചാരകാദഭിയുക്തം മുഞ്ചതോ നിഷ്പാതയതോ വാ മധ്യമഃ സാഹസദണ്ഡഃ, അഭിയോഗദാനം ച. ബന്ധനാഗാരാൽ, സർവസ്വം വധശ്ച.

ബന്ധനാഗാരാധ്യക്ഷസ്യ സംരുദ്ധകമനാഖ്യായ ചാരയതശ്ചതുർവിംശതിപണോ ദണ്ഡഃ. കർമ്മ കാരയതോ ദ്വിഗുണഃ. സ്ഥാനാന്യത്വം ഗമയതോഽന്നപാനം വാ രുന്ധതഃ ഷണ്ണവതിർദണ്ഡഃ. പരിക്ലേശയത ഉൽകോചയതോ വാ മധ്യമഃ സാഹസദണ്ഡഃ. ഘ്നതഃ സാഹസ്രഃ.

ചിറെക്കൂടത്തിൽ[40]†നിന്റു അഭിയുക്തനായൊരുവനെ വിട്ടകിലും, അവനെ ദ്രോഹിക്കിലും, മധ്യമം സാഹസദണ്ഡം. അഭിയുക്തൻ കൊടുക്കവേണ്ടും ധനം ഇവൻ കൊടുക്കവും കടവിയൻ[40a]. പെരുഞ്ചിറയിൽ[41]നിന്റു ബദ്ധനെ വിട്ടകിലും പുറപ്പെടപ്പുതും[42] ചെയ്കിൽ സർവ്വസ്വാപഹരണമും കൊല്ലയും ദണ്ഡം.

ബന്ധനാഗാരത്തിലിരിന്നവനെ ബന്ധനാഗാരാധ്യക്ഷൻ ചൊല്ലാതെ പരിചരിക്കിലിരുപത്തുനാലു പണം ദണ്ഡം. അവനെ കൊണ്ടു പണികൊള്ളിൽ നാല്പത്തെട്ടു പണം‡. കൈക്കൂലി കൊൾവാൻ സ്ഥാനാന്തരം നയിക്കിലും, ചോറും തണ്ണീരും മുട്ടിക്കിലും തൊണ്ണൂററാറു പണം ദണ്ഡം. അവനെ ദണ്ഡിക്കിലും ധനം കൊൾകിലും മധ്യമം സാഹസദണ്ഡം. കൊൽകിലായിരം പണം ദണ്ഡം.

---

† കൂട്ടത്തിൽ M.

‡ നാല്പത്തെൺമടങ്ങു M, V.

40. മുകളിൽ f. n. 35 നോക്കുക.

40a. കൊടുക്കുകയും വേണം.

41. വലിയ തടവു്. കൂടം, കോട്ടം എന്നിവ സ്ഥലാർത്ഥകങ്ങളാണ്.

42. പോവാൻ അനുവദിക്കുക എന്നു താൽപര്യം.

പരിഗൃഹീതാം ദാസീമാഹിതികാം വാ സംരുദ്ധികാ മധിചരതഃ പൂർവഃ സാഹസദണ്ഡഃ. ചോരഡാമരിക ഭാര്യാം മധ്യമഃ സംരുദ്ധികാമാര്യാമുത്തമഃ. സംരുദ്ധസ്യ വാ തത്രൈവ ഘാതഃ. തദേവാധ്യക്ഷേണ ഗൃഹീതായാം ആര്യായാം വിദ്യാൽ. ദാസ്യാം പൂർവഃ സാഹസ– ദണ്ഡഃ.

ചാരകമഭിത്ത്വാ നിഷ്പാതയതോ മധ്യമഃ; ഭിത്ത്വാ, വധഃ; ബന്ധനാഗാരാൽ, സർവസ്വം വധശ്ച.

അടിയാറു വിററുകൊണ്ടവളെത്താൻ[43], ററിക്ക[43a] കൊണ്ടവളെത്താൻ ഗമിക്കിൽ പൂർവ്വം സാഹസദണ്ഡം. കള്ളനടെ ഭാര്യാവും[43b], ഡാമരികനടയ[44] സ്ത്രീയയും ഗമിക്കിൽ മദ്ധ്യമം സാഹസദണ്ഡം. കുലസ്ത്രീയെ ഗമിക്കിലുത്തമം സാഹസദണ്ഡം. ചിറൈപ്പെട്ടിരുന്നവൻ[45] ഇച്ചൊന്നവരളെ ഗമിക്കിൽ കൊൽവിതു. ഒളിപ്പിക്കി†ലും കൊൽവിതു. കാവലിൽ പരുമാറിയ[45a] കുലസ്ത്രീ പിടിക്കപ്പെട്ടവളെ[46]

---

† ഒളിക്കിലും M, V.

43. വാങ്ങിയ ദാസിയെ. മറെറാരാൾ വില്ക്കുമ്പോൾ വാങ്ങിയവളാണ് 'വിററുകൊണ്ടവൾ.'

43a. പണയം. <ഒറു—തൽ (<ഒൻറു). To adhere, to bring into contact (T. Lex.).

43b. cf. ദയാവു്, കന്യാവു്, പശുവു്. 'കള്ളനടെ ഭാര്യയേയും' എന്നു വേണ്ടതാണു്.

44. യുദ്ധത്തിൽ പിടിയ്ക്കപ്പെട്ടവൻ.

45. തടവുകാരൻ.

45a. കാവലിൽ നിൽത്തപ്പെട്ട.

പിടിക്കപ്പെട്ട കുലസ്ത്രീയെ. 'ചെറുമിയെ കാവലിൽ' എന്ന അട്ടത്തട്ടിൽ.

ഗമിക്കിലും വധം ദണ്ഡം. ചെറുമിയെ[47] കാവലിൽ പാരുമാറുമവളെ ഗമിക്കിൽ പൂർവ്വം സാഹസദണ്ഡം.

ധർമ്മസ്ഥരുടയ ചിറൈക്കൂട†ത്തിരുന്നവനെ ചുവർ മുറിയാതെ വിട്ടൊളിപ്പിക്കിൽ മധ്യമം സാഹസദണ്ഡം. ചുവർ മുറിച്ചതിനൂടെ[48] കടത്തിക്കിലുത്തമം സാഹസദണ്ഡം[48a]. പെരുംചിറൈക്കൂട†ത്തിൽ നിൻറൊളിപ്പിക്കിൽ സർവ്വസ്വാപഹരണമും വധമും ദണ്ഡം.

ഇനി ശ്ലോകം:—

ഏവമർത്ഥചരാൻ പൂർവം
രാജാ ദണ്ഡേന ശോധയേൽ;
ശോധയേയുശ്ച, ശുദ്ധാസ്തേ
പൗരജാനപദാൻ ദമൈഃ.

---

† ക്കട— M, V.

47. ദാസി. സാധാരണഭാഷയിൽ 'പെണ്ണു്'. ജാതിപരമായ അർത്ഥം ക്രമത്തിൽ വന്നതാണു്. ചെറുപ്പവു (താണ സ്ഥിതി) മായി ചെറുമനു ബന്ധമില്ല. *cf.* ചെറുവു—വയൽ. വയൽപ്പണിക്കാർ, ചെറുവർ>ചെറുമർ. (സ്ത്രീ.) ചെറുമി. 'ചത്താ ചത്താ ചത്തേൽ ചെറുമാ' (ഉണ്ണിയ. പേ. 74–75) എന്നു കാണുന്നതുകൊണ്ടു ചെറുമൻ 13–ാം ശതകത്തിൽ തന്നെ ജാതിനാമമായിത്തീർന്നിരുന്നുവെന്നു തോന്നുന്നു. *cf.* പുലയൻ. പുലം—വയൽ. ചെറുമി—A girl, slave girl—ഗുണ്ടർട്ടു്.

48. മുറിച്ചതിൽ ക്കൂടെ. ഊടുചെൽ (ത)—കടന്നു പോവുക. ഊടു—The middle; that which comes between (T. Lex.). 'മുറിച്ചതിനൂടെ' എന്നു G.

48a. വാക്യം ചിലതിൽ ഇല്ല.

ഇതിന്നു പൊരിളാവിതു—അധ്യക്ഷന്മാരെ രാജാവു ദണ്ഡം കൊണ്ടു ശോധിപ്പിതു. ശുദ്ധരായിരുന്ന അധ്യക്ഷന്മാർ† പുരത്തിലും ജനപദത്തിലും കണ്ടകരായൊള്ളവരെ ദണ്ഡംകൊണ്ടു ശോധിപ്പിതു.

കണ്ടകശോധനത്തിൽ സർവ്വാധികരണ(രക്ഷണം)[48b]
മുടിഞ്ഞിതു.




† അധ്യക്ഷന്മാരയും M, V.

48b. പദം പകർപ്പുകളിലില്ല.

# പ്രകരണം 85. ഏകാങ്ഗവധനിഷ്ക്രയഃ.

---

തീർത്ഥഘാതഗ്രന്ഥിഭേദോർദ്ധ്വകരാണാം പ്രഥമേഽപരാധേ സന്ദംശച്ഛേദനം ചതുഷ്പഞ്ചാശൽപണോ വാ ദണ്ഡഃ. ദ്വിതീയേ ഛേദനം, പണസ്യ ശത്യോ വാ ദണ്ഡഃ. തൃതീയേ ദക്ഷിണഹസ്തവധഃ ചതുശ്ശതോ വാ ദണ്ഡഃ. ചതുർത്ഥേ യഥാകാമീ വധഃ.

പഞ്ചവിംശതിപണാവരേഷു കുക്കുടനകുലമാർജ്ജാരശ്വസൂകരസ്തേയേഷു ഹിംസായാം വാ ചതുഷ്പഞ്ചാശൽപണോ ദണ്ഡഃ, നാസാഗ്രച്ഛേദനം വാ. ചണ്ഡാലാരണ്യചരാണാം അർദ്ധദണ്ഡാഃ.

'ഏകാംഗവധനിഷ്ക്രയഃ' എന്നിതു സൂത്രം. ഏകാംഗവധമാവിതു—ഹസ്തം, പാദം, അംഗുലി, കണ്ണം, നാസിക എന്നിജ്ജാതി. അവററിൻ വധമാവിതു ഛേദിക്ക. നിഷ്ക്രയമാവിതു പൊൻ കൊടുത്തു ഛേദിക്ക ഒട്ടായ് കൊള്ളുമതു്[1]. ഇവിരണ്ടും ചൊല്ലിൻറിതെന്നിതു സൂത്രാർത്ഥം. സംബന്ധമാവിതു:—അദണ്ഡ്യനൈ ശരീരദണ്ഡം ചെയ്കിൽ അവനയും ശരീരദണ്ഡം ചെയ്‌വിതു; അൻറിയെ നിഷ്ക്രയദ്വിഗുണം പൊൻ കൊടുപ്പിതു എൻറു കീഴ് ചൊല്ലീതു[1a]. അവ്വപ

---

1. ഛേദിക്കാതെ കഴിയുന്നതു്. ഒട്ടുകയുടെ നിഷേധം.

1a. 'ശരീരമേവ ദണ്ഡം ഭജേത; നിഷ്ക്രയദ്വിഗുണം വാ' എന്നു പൂർവ്വാദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ടു്.

രാധത്തിൽ[1b] ശരീരദണ്ഡമട്ടപ്പിതു;[2] ഇവ്വംഗത്തിന്ന ഇത്തന നിഷ്ക്രയം കൊടുപ്പിതു എമ്പതു ചൊല്ലീതില്ല. അതിപ്പോൾ ചൊല്ലിൻറിതെമ്പിതു സംബന്ധം.

തീൎത്ഥത്തിൽ ക്രൂറ പറിക്കമവനെയും[3], ഊൎദ്ധ്വകരൻ†[3a], പുടച്ഛേദകൻ[4] അവനെയും, ഇമ്മൂവരെയും മുന്നം മുന്നമൊള്ള അപരാധത്തിൽ ചൂണ്ടാന്തി[5]യും പെരുവിരലും കളവിതു. നിഷ്ക്രയാൎത്ഥം ഐമ്പത്തുനാലു പണം ദണ്ഡം കൊണ്ടാലുമമയും. ഇരണ്ടാമതുമിവ്വണ്ണം ചെയ്കിൽ കൈവിരലെല്ലാം കളവിതു. അൻറിയെ നൂറു പണം ദണ്ഡം വൈക്കിലുമമയും‡. മൂൻറാമപരാധത്തിൽ വലതുകൈ കളവിതു. നാന്നൂറു§പണം ദണ്ഡം വൈക്കിലുമമയും. നാലാമപരാധത്തിൽ സൎവ്വപ്രകാരേണ കൊൽക.

---

† കരനാവോൻ M, V.

‡ നൂറുനാലു പണം ദണ്ഡം M; V.

§ നാന്നൂറു V.

1b. അ + അപരാധത്തിൽ.

2. അർഹിക്കുന്നു. അട്ടുതൽ (തെ. അണ്ടു. ക. അട്ടു. തു. അണ്ടു. To be next, near, to be fit, deserving (T. Lex.). *cf.* വാണാവലീലക്ഷ്യമടാത പോലെ'—ഉണ്ണിയാടി. പേ. 42.

3. പുണ്യസ്ഥാനത്തിന്ന നാശം വരുത്തുന്നവൻ എന്നും കാണുന്നു.

*3a*. ഊൎദ്ധ്വഭാഗത്തുനിന്നു പുര പൊളിച്ചിറങ്ങുന്നവൻ. ഊൎദ്ധ്വഹരൻ (ഊൎദ്ധ്വഭാഗത്തുനിന്നു ഹരിക്കുന്നവൻ) എന്ന G പാഠം കൂട്ടുതൽ യുക്തമായിത്തോന്നുന്നു.

4. ഗ്രന്ഥിഭേദൻ (കെട്ടറുക്കുന്നവൻ). പുടം—മടക്ക്, ആവരണം.

ന്തി—ചൂണ്ടുന്നി, ചൂണ്ടാണിവിരൽ. ചൂണ്ടോന്തി ഉണ്ടർട്ടിന്നു പരി ചൂണ്ടൊൻറി' പകർപ്പുകാരൻെറ കൃത്രിമസൃഷ്ടിയാണെന്നു തോൻറിൻറു'—കിളി. ശാ. (TAS V. പേ. 66 *ff.*) ഖ. 22. ചിലവിൻറു' (Ibid ഖ. 24) ഇങ്ങനെ പഴയ ശാസനങ്ങളിൽ ്, വൻറു ഇത്യാദിപോലെ ഇവയും എഴുത്തുകാരുടെ അശ്രദ്ധമൂലം

ഇരുപത്തഞ്ചു പണത്തിൽ കീഴ് വില പെറിന്റ കോഴി, കീരി, നാ, പൂച്ച എന്റിവു കൾപ്പിച്ചു താൻ കൊൽവിച്ചു താൻ ചെയ്കിൽ ഐമ്പത്തുനാലു പണം ദണ്ഡം. അൻറിയെ മൂക്കരത്താലുമമയും. ചണ്ഡാലക്കും അരന്ന്യവരക്കും† ഇതിൽ പാതി ദണ്ഡം[6].

പാശജാലകൂടാവപാതേഷു ബദ്ധാനാം മൃഗപശുപക്ഷിവ്യാളമത്സ്യാനാമാദാനേ തച്ച താവച്ച ദണ്ഡഃ.

മൃഗദ്രവ്യവനാൽ മൃഗദ്രവ്യാപഹാരേ ശത്യോ ദണ്ഡഃ. ബിംബവിഹാരമൃഗപക്ഷിസ്തേയേ ഹിംസായാം വാ ദ്വിഗുണോ ദണ്ഡഃ.

കാരുശില്പികുശീലവതപസ്വിനാം ക്ഷുദ്രകദ്രവ്യാപഹാരേ ശത്യോ ദണ്ഡഃ. സ്ഥൂലകദ്രവ്യാപഹാരേ ദ്വിശതഃ; കൃഷിദ്രവ്യാപഹാരേ ച.

വല വച്ചും, കയിറു വച്ചും, കുഴി അകന്നും എന്റിങ്ങനെ കെട്ടിയ മൃഗങ്ങൾ, പശുപക്ഷിവ്യാളങ്ങൾ എന്റിവു കൊൾകിൽ കൊണ്ടതും കൊടുത്തു പിന്നെയത്തന ദണ്ഡമും വെപ്പിച്ചു

മൃഗവനത്തിലും ദ്രവ്യവനത്തിലും നിന്റു മൃഗമും ദ്രവ്യമും അപഹരിക്കിൽ നൂറുപണം ദണ്ഡം.[7]

---

† അന്യചാരക്കും M, V.

6. അവരുടെ സാധാരണതൊഴിൽ വധമാകയാൽ ശിക്ഷ പുതുക്കിയതാകണം.

7. 'ബിംബവിഹാര' എന്നു തുടങ്ങുന്ന അടുത്ത വാക്യം വ്യാഖ്യാനത്തിൽ വിട്ടിരിക്കുന്നു. കളിപ്പാവകൾ, വിനോദാർത്ഥമുള്ള മൃഗപക്ഷികൾ ഇവയെ കക്കുകയോ, കൊല്ലുകയോ ചെയ്താൽ മേൽപ്പറഞ്ഞതിലിരട്ടി ദണ്ഡം എന്നാണ് ഇതിന്റെ അർത്ഥം.

കാരുക്കൾ, ശില്പികൾ, കുശീലവർ, തപസ്വികൾ എൻറിവരുള്ളടയ എളിയിതൊൻറ് അപഹരിക്കിൽ ഇരുനൂറുപണം ദണ്ഡം[8]. കൃഷിദ്രവ്യമപഹരിക്കിലും അത്തനയേ ദണ്ഡം.

ദുർഗ്ഗമകൃതപ്രവേശസ്യ പ്രവിശതഃ പ്രാകാരച്ഛിദ്രാൽ വാ നിക്ഷേപം ഗൃഹീത്വാഽപസരതഃ കന്ധരാവധോ ദ്വിശതോ വാ ദണ്ഡഃ.

ചക്രയുക്താം നാവം ക്ഷുദ്രപശും വാഽപഹരത ഏകപാദവധഃ; ത്രിശതോ വാ ദണ്ഡഃ.

ദുർഗ്ഗത്തിൽ അനുജ്ഞൈ ഇൻറിയെ† പുകവനയും, മതിലുടെ മുറിവാ[9]യൂടെ നിക്ഷേപം കൊണ്ടൊളിച്ചു പോകിലും, പിങ്കാലുടയ ഇരണ്ടു നരമ്പു‡[10] വെട്ടുവിതു. അൻറിയെ ഇരുനൂറു പണം ദണ്ഡം വച്ചാലുമമയും.

തോണി, ചാട്[10a], ആട്, ഒട്ടകം എൻറിജ്ജാതികൾ അപഹരിക്കിൽ ഒരു കാൽ വെട്ടുവിതു. അൻറിയെ മുന്നൂറു പണം ദണ്ഡം കൊണ്ടാലുമമയും.

---

† ഈൻറിയെ M(g).

‡ ഞരമ്പു M, V.

8. വ്യാഖ്യാതാവിൻെറ മൂലപാഠം, 'ക്ഷുദ്രകദ്രവ്യാപഹാരേ ദ്വിശതഃ, കൃഷിദ്രവ്യാപഹാരേ ച' എന്നായിരിക്കാം. നടുവിലെ 'ശത്യോ ദണ്ഡഃ' എന്നും 'സ്ഥൂലദ്രവ്യാപഹാരേ' എന്നും വിട്ടിരിക്കുന്നു. കാരുക്കളുടെയും മററും നിസ്സാരവസ്തുക്കൾ കൂടി അപഹരിച്ചാൽ നൂറു പണം. സ്ഥൂലകദ്രവ്യങ്ങൾ അപഹരിച്ചാൽ ഇരുനൂറു പണം—ഇങ്ങനെയാണു് മൂലാനുസാരിയായ അർത്ഥം.

9. ഛിദ്രം.

10. *cf.* നാൻ > ഞാൻ. നണ്ടു് > ഞണ്ടു്. കൂടുതൽ വിവരത്തിന്നു്:— T. Burrow, Dravidian Studies V (BSOS. Vol. 11. Pp. 595 *ff.*).

10a. <Pkt. ശാടി < ശകടി—വണ്ടി.

കൂടകാകണ്യക്ഷാരലാശലാകാഹസ്താവിഷമകാരിണ ഏകഹസ്തവധഃ, ചതുശ്ശതോ വാ ദണ്ഡഃ.

സ്തേനപാരദാരികയോഃ സാചിവ്യകർമ്മണി സ്ത്രിയാഃ സംഗ്രഹീതായാശ്ച കർണ്ണനാസാച്ഛേദനം, പഞ്ചശതോ വാ ദണ്ഡഃ. പുംസോ ദ്വിഗുണഃ.

മഹാപശുമേകം, ദാസം, ദാസീം വാ/പഹരതഃ പ്രേത ഭാണ്ഡം വാ വിക്രീണാനസ്യ ദ്വിപാദവധഃ, ഷട്ഛതോ വാ ദണ്ഡഃ.

വർണ്ണോത്തമാനാം ഗുരൂണാം ച ഹസ്തപാദലങ്ഘനേ രാജയാനവാഹനാദ്യാരോഹണേ ചൈകഹസ്തപാദവധഃ, സപ്തശതോ വാ ദണ്ഡഃ.

ശൂദ്രസ്യ ബ്രാഹ്മണവാദിനോ, ദേവദ്രവ്യമവസ്തൃ-ണതോ, രാജദ്വിഷ്ടമാദിശതോ, ദ്വിനേത്രഭേദിനശ്ച, യോഗാഞ്ജനേനാന്ധത്വ, മഷ്ടശതോ വാ ദണ്ഡഃ.

കൂടകാകണി ആവിത് [അയു][11] പ്രയോഗം ചെയ്ക ഫലം. കള്ള ക്കവറു[12] ചെയ്കിലും, കൂടശലാക ചെയ്കിലും, പഞ്ചിക ആകിൻറ ചൂതു അഞ്ചു ചലാക കൂട്ടിപ്പൊരുവിതു[13], അതിൽ കള്ളച്ചലാക ചെയ് കിലും, കൈവലസു[14]കൊണ്ടു പക്ഷപാതത്തിനാൽ വിനൈച്ച കവറു

---

11. അർത്ഥവ്യക്തിയ്ക്കു ചേർത്തതാണ്. പകർപ്പുകളിലില്ല.

12. കവറ്—പകിട (ത.) കവറുചൂതു, കവറുകണ്ണ് ഇങ്ങനെ ഗുണ്ടർട്ട് ഉദാഹരിയ്ക്കുന്നു. കവറാടൽ (ത.) ചൂതാട്ടം. കവരലുമായി കവറിനു പക്ഷെ ബന്ധം ഉണ്ടാകാം.

13. അഞ്ചു കരുക്കൾകൊണ്ടു നടത്തുന്ന ഒരു ചൂതാട്ടമാണ് പഞ്ചിക എന്നു ന. ഭാ. നി.

14. ഹസ്തവിഷമത്തിൻെറ തർജ്ജിമ. (കരകൌശലത്താലുള്ള വ്യാജപ്രയോഗം). പദം മുമ്പും വന്നിട്ടുണ്ട്.

പാടിക്കിലും[15], എൻറിവ്വണ്ണമൊള്ള കള്ളം ചെയ്താൽ ഒരു കൈ വെട്ടുവിക്ക†. അൻറിയെ നാനൂറു പണം ദണ്ഡം വെച്ചാലുമമയും.

കരംക്കമെടുത്തു, പരദാരഗമനം ചെയ്യുമിടത്തും സാഹായ്യം ചെയ്യും സ്ത്രീയയും പുരുഷനയും, ജാരനോടുകൂട കണ്ട സ്ത്രീയയും മൂക്കും ചെവിയുമറുത്തു വിട്ടുവിക്ക. അൻറിയെ അഞ്ഞൂറു പണം ദണ്ഡം കൊണ്ടാലുമമയും[16].

പശു, കുതിര, എരുമ എൻറിജ്ജാതികൾ മഹാപശുക്കൾ. ഇവററിലൊൻറു താൻ, അടിയാനെത്താൻ, അടിയാളെത്താൻ കരംക്കിലും, പിണത്തിൻ മുകമ്മൂടു‡ലിട്ട പുടവ ചൊല്ലാതെ[17] കൊണ്ടുവന്നു വില്ക്കിലും ഇരണ്ടു കാലും കളവിക്ക. അൻറിയെ അറുനൂറു പണം ദണ്ഡം കൊണ്ടാലും അമയും.

കാൽകൊണ്ടും കൈകൊണ്ടും തകക്കിലും[18], രാജയാനത്തിന്മേലേറുകിലും, ഒരു കാൽ താൻ ഒരു കൈ താൻ കളവിക്ക. അൻറിയെ എഴുനൂറു പണം ദണ്ഡം കൊണ്ടാലുമമയും.

ശൂദ്രൻ തന്നെ§ ബ്രാഹ്മണനെൻറു ചൊല്ലുകിൽ[19], ദേവദ്രവ്യമപക്ഷമവനയും, രാജദ്വിഷ്ടമായൊള്ള ആദേശങ്ങൾ—രാജമരണപരചക്രാ

---

† പട്ടുവിക്ക M.

‡ മുകമ്മൂടൽ M, V.

§ ശൂദ്രനെ M.

15. വീഴ്ക്കുക—To lay flat എന്നു ഗുണ്ടർട്ട്. √പട്ടുക, പെട്ടുക. 'കവറുപാടിക്കൽ' ചൂതുകളിയിലെ ഒരു ശൈലിയാണ്. *cf.* 'ഇരുനാലെന്നും പാടിക്കെന്നുമട്ടക്കരുതെന്നും'—ഭാ. നൈ. ച. പേ. 55. ചെരിഞ്ഞുനില്ക്കുന്ന ചുക്കിണിയെ തട്ടി ശരിക്കു വീഴ്ത്തുന്നതാണത്രെ 'പാടിക്കൽ'. Ibid, 'പ്രാഞ്ജലി', പേ. 390. പാട്ടുകാട്ടി വീഴുതൽ, പാട്ടുകാട്ടുതൽ എന്നിവക്കു ഒരു ഭാഗത്തേക്കു ചെരിഞ്ഞുവീഴുക എന്നർത്ഥം കാണുന്നു (ത. നി.).

16 'പുരുഷനു ഇരട്ടി' എന്നതു വിട്ടു.

17. വ്യാഖ്യാതാവിൻെറ സ്വന്തമാണ്.

18 താഡിക്കുക. തകർത്തൽ—To break, to strike (ത. നി.).

[illegible]യക്കഴപ്പം. ചൊല്ലുകിൽ അവനെയും എന്നു വേണ്ടതാണ്.

ദികൾ[20]—അഭ്യാദശിക്കുമവനെയും, ഇരണ്ടു കണ്ണും പൊടിയ കണ്‍മരുന്നു[21] ചെയ്യുമവനെയും, ഇത്തനവരുടെയ[22] കണ്ണും യോഗാഞ്ജന[23]മെഴുതിക്കെട്ടപ്പിച്ചു താൻ[24]; എണ്ണൂറു പണം ദണ്ഡം വച്ചാല്പമമയും.

ചോരം പാരദാരികം വാ മോക്ഷയതോ രാജശാസനമൂനമതിരിക്തം വാ ലിഖതഃ കന്യാം ദാസീം വാ സഹിരണ്യമപഹരതഃ കൂടവ്യവഹാരിണോ വിമാംസവിക്രയിണശ്ച വാമഹസ്തദ്വിപാദവധോ നവശതോ വാ ദണ്ഡഃ.

മാനുഷമാംസവിക്രയേ വധഃ.

ദേവപശുപ്രതിമാ മനുഷ്യക്ഷേത്ര ഗൃഹഹിരണ്യസുവര്‍ണ്ണരത്നസസ്യാപഹാരിണ ഉത്തമോ ദണ്ഡഃ, ശുദ്ധവധോ വാ.

കള്ളനെത്താന്‍, പാരദാരികനെത്താൻ കെട്ടി ഇരിക്കുമവരെ[24a]ക്കെട്ടഴിച്ചു വിടുമവനെയും, രാജശാസനം ഏറവും കുറയവും[25] എഴുതുമവനെയും, കന്യകയെത്താൻ ദാസിയെത്താൻ അലങ്കാരത്തോടു

---

† പൊട്ടിയ M.

20. പരചക്രാക്രമണാദികൾ എന്നര്‍ത്ഥം. ചക്രം—സൈന്യം.

21. നശിപ്പിക്കത്തക്കവണ്ണമുള്ള കണ്മരുന്നു്.

22. ഇത്രയും ആളുകളുടെ.

23. വിഷാദികൾ ചേര്‍ത്ത അഞ്ജനം.

24. ചെയ്യിച്ചു എന്നു ശേഷം.

24a. കെട്ടിയിരിക്കുന്ന കള്ളൻ മുതലായവരെ എന്നര്‍ത്ഥം.

25. ഏറിയും കുറഞ്ഞും.

കൂട അപഹരിക്കുമവനെയും, കൂടഹിരണ്യം[26] കൊണ്ടു വ്യവഹരിക്കുമവനെയും, തിന്നൊല്ലാത്തതിനുടയ ഇറച്ചി വില്ക്കുമവനെയും ഇരണ്ടു കാലും വെട്ടി ഇടത്തു കൈ വെട്ടിയാവു്മമയും[27]. അൻറിയെ തൊള്ളായിരം പണം ദണ്ഡം വച്ചാവുമമയും.

മനുഷ്യമാംസവിക്രയത്തിൽ കൊൽവിതു.

ദേവദ്രവ്യമും, ദേവകളുടയ പശുക്കളും, രത്നങ്കളും, ദേവഭൂമിയും, ദേവദാസരയും, ദേവപ്രതിമയും കൾക്കിൽ ഉത്തമം ദണ്ഡം. അൻറിയെ ശുദ്ധവധം താൻ.

ശ്ലോകം:—

പുരുഷം ചാപരാധം ച
കാരണം ഗുരുലാഘവം
അനുബന്ധം തദാത്വം ച
ദേശകാലൌ സമീക്ഷ്യ ച,

ഉത്തമാവരമധ്യത്വം
പ്രദേഷ്ടാ ദണ്ഡകർമ്മണി
രാജ്ഞശ്ച പ്രകൃതീനാം ച
കല്പയേ ദന്തരാ സ്ഥിതഃ.

---

26. കൂടവ്യവഹാരം—കള്ളവ്യാപാരം—എന്നു മൂലം.

27. 'വാമഹസ്തദ്വിപദവധം'. ഇടത്തെ കൈയും രണ്ടു കാലും ഛേദിക്കണമെന്നാണ് താൽപര്യം,

ഇ[28]ശ്ലോകാ രണ്ടിന്നും പൊരുളാവിതു. പുരുഷനെയും, അപരാധമും, കാരണമും, ഗുരുലാഘവമും, തദാത്വ(മും)[29], ദേശമും† കാലമു, മിത്തനയും പ്രതിപത്തി ചെയ്തു ഉത്തമം ദണ്ഡം, മധ്യമം ദണ്ഡം, അധമം ദണ്ഡം എൻറിവു കല്പിപ്പിതു പ്രദേഷ്ടാവു, രാജാവുക്കും പ്രകൃതികൾക്കും നടുവു നിലനിൻറു.‡

ഏകാംഗവധ[30]നിഷ്ക്രയമാകിൻറ സൂത്രം മുടിഞ്ഞിതു.



† തദാത്വ(ം) ദേശമും M, V.

‡ നടുവിൽ നിൻറു V.

28. *cf.* 'ഇ ചിലവു ഒൻറുടെ മുട്ടുകിൽ' കിളി. ശാ. (TAS V പേ. 63 *ff*) ഖ. 62. Vയിൽ 'ഈ' എന്നു തന്നെ കാണുന്നുമുണ്ടു്. Gയിൽ 'ഇ'വിട്ടു 'ശ്ലോകമിരണ്ടിന്നും' എന്നാണു് പാഠം.

29. തൽക്കാലാവസ്ഥ.

30. 'കണ്ടകശോധനത്തിൽ ഏകാംഗവധ' ഇങ്ങനെ Gയിൽ.

# പ്രകരണം 86. ശുദ്ധശ്ചിത്രശ്ച ദണ്ഡകല്പഃ.

കലഹേ ഘ്നതഃ പുരുഷം ചിത്രോ ഘാതഃ. സപ്തരാത്രസ്യാന്തഃ മൃതേ ശുദ്ധവധഃ; പക്ഷസ്യാന്തരുത്തമഃ. മാസസ്യാന്തഃ പഞ്ചശതഃ സമുത്ഥാനവ്യയശ്ച.

ശസ്ത്രേണ പ്രഹരത ഉത്തമോ ദണ്ഡഃ. മദേന ഹസ്തവധഃ. മോഹേന ദ്വിശതഃ. വധേ വധഃ.

പ്രഹാരേണ ഗർഭം പാതയത ഉത്തമോ ദണ്ഡഃ. ഭൈഷജ്യേന മധ്യമഃ. പരിക്ലേശേന പൂർവഃ സാഹസദണ്ഡഃ.

'ശുദ്ധശ്ചിത്രശ്ച ദണ്ഡകല്പഃ' എന്നിതു സൂത്രം. ശുദ്ധമാവിതു ഉഴെപ്പിയാതെ[1] കൊല്ലുമതു. ചിത്രവധമുഴെപ്പിച്ചു കൊല്ലുമതു. ദണ്ഡകല്പമാവിതു കൊൽവിതെൻറവാറു[1a]. ഇരണ്ടു ജാതിയും കൊല്ലുമാറു ചൊല്ലിൻറിതെന്നിതു സൂത്രാർത്ഥം. സംബന്ധമാവിതു, കീഴ് ഏകാംഗവധം ചൊല്ലീതു. ഇപ്പോൺ ഇന്നപരാധത്തിലിന്ന പ്രകാരം കൊൽവിതു എന്നുമതു[2] ചൊല്ലിൻറിതെന്നിതു സംബന്ധം.

കലഹത്തിൽ വച്ചു കൊൽകിലുത്തമം സാഹസദണ്ഡം. മദത്താൽ കൊൽകിൽ ചിത്രവധം[3]. കുത്തുണ്ടു[4] പോയവൻ ഏഴുനാളകം ചാകിൽ കുത്തിയവനെ ശുദ്ധവധം[4a]. പതിനഞ്ചു നാളിൽ ചാകിലുത്തമം

---

1. ദണ്ഡിപ്പിയ്ക്കാതെ.

എന്നാൽ കൊല്ലുക എന്നർത്ഥം.

പ്രത്യാസം കാണുന്നു.

പവിട്ടുണ്ണുക' മുമ്പേ വന്നിട്ടുണ്ട്'.

ശേഷം.

സാഹസദണ്ഡം. ഒരു തിങ്കളകം ചാകിലഞ്ഞൂറു പണം ദണ്ഡം. പുൺ പട്ടവനാകിൽ തീരുമളവുള്ള വിയമും, മരുന്നിന്നു ചെൻറ[4b]വിയമും വെക്കക്കടവിയൻ.

ഇനി ആയുധംകൊണ്ടു ചാകാത്തവണ്ണം പ്രഹരിക്കിൽ ഉത്തമം സാഹസദണ്ഡം[5].

മരുന്നുചെയ്തു[6] ഗർഭമഴിക്കിൽ മധ്യമം സാഹസദണ്ഡം. അരും പണി[6a] ചെയ്യിച്ചഴിക്കിൽ പൂർവ്വം സാഹസദണ്ഡം.

**പ്രസഭസ്ത്രീപുരുഷഘാതകാഭിസാരകനിഗ്രാഹകാവഘോഷകാവസ്കന്ദകോപവേധകാൻ പഥിവേശ്മപ്രതിരോധകാൻ രാജഹസ്ത്യശ്വരഥാനാം ഹിംസകാൻ സ്തേനാൻ വാ ശൂലാനാരോഹയേയുഃ.**

**യശ്ചൈനാൻ ദഹേൽ അപനയേദ് വാ സ തമേവ ദണ്ഡം ലഭേത, സാഹസമുത്തമം വാ.**

ബലത്തിന്റെ കളിപ്പി[7]നാൽ സ്ത്രീപുരുഷന്മാരെക്കൊല്ലുമവനെയും[7a], പന്തിപിടിക്കുമവനെയും[8], നാട്ടാരുടയ മൂക്കും ചെവിയുമറു

4b. വൻറ എന്നു Gയിൽ.

5. 'മദം നിമിത്തമാണ് പ്രഹരിച്ചതെങ്കിൽ ഹസ്തച്ഛേദനം. മോഹം നിമിത്തമാണെങ്കിൽ ഇരുനൂറുപണം. എന്തു കാരണംകൊണ്ടായാലും അടികൊണ്ടവൻ മരിച്ചാൽ വധം തന്നെ ദണ്ഡം'—ഈ മൂലഭാഗം വിട്ടിരിക്കുന്നു.

6. പ്രഹരംകൊണ്ടു ഗർഭപാതം ചെയ്യുന്നവനു ഉത്തമസാഹസമെന്നാണ് മൂലത്തിൽ.

6a. പരിക്ലേശം. അരു—Rare, impossible. അരു + പണി—അരുംപണി.

7. അഹങ്കാരം.

7a. അഭിസാരകനെ വിട്ടു.

8. ഭാഗം പിടിച്ചു തമ്മിൽ തല്ലിക്കുന്നവൻ. 'പാട്ട താങ്ങുമവൻ' (സഹായി) ശാസനങ്ങളിൽ പ്രസിദ്ധനാണ്. മറ്റൊരാൾക്കു വേണ്ടി ചില സാധനങ്ങൾ പിടിച്ചു വെച്ചു പകരം വീട്ടുന്നവൻ എന്നു ഗുണ്ടർട്ട്. പന്തി < പാംക്തി.

ക്കുമവനെയും, ഏകാതെ മററൊരുത്തനുടയ ഊർ പറയടിച്ചുകൊള്ളുമവനെയും[9]†, ചുവർ മുറിച്ചു കൾക്കുമവനെയും, തണ്ണീർപ്പന്തലിൽ കൾക്കുമവനെയും, രാജാവിനുടയ ആന, കുതിര എൻറിവറ്റെ കൊല്ലുമവനെയും, കൾക്കുമവനെയും, ഇച്ചൊന്നവരൈക്കഴുവേററുവിതു.

കഴുവേററിയവരളെ ചുട്ടുക താൻ കൊണ്ടുപോക താൻ ചെയ്യുമവരളെയും കഴുവേററുവിതു. അൻറിയെ ഉത്തമസാഹസദണ്ഡം വെപ്പിതു.

**ഹിംസ്രസ്തേനാനാം ഭക്തവാസോപകരണാഗ്നിമന്ത്ര-ദാനവൈയാപൃത്യകർമ്മസൂത്തമോ ദണ്ഡഃ. പരിഭാഷണം അവിജ്ഞാനേ. ഹിംസ്രസ്തേനാനാം പുത്രദാരമസമന്ത്രം വിസൃജേൽ, സമന്ത്രമാദദീത.**

**രാജ്യകാമുക,മന്തഃപുരപ്രധർഷക, മടവ്യമിത്രോത്സാ-ഹകം, ദുർഗ്ഗരാഷ്ട്ര ദണ്ഡകോപകം വാ ശിരോഹസ്ത പ്രാദീപികം ഘാതയേൽ.**

പട്ടുകല കൊല്ലു[10]മവർകൾക്കും കള്ളർക്കും ചോറുമിരിപ്പിടമും കൊടുത്തു, പുടവയും തീയും പണിയാളും ഇത്തനയും കൊടുക്കിൽ ഉത്തമം സാഹസദണ്ഡം. അവരൾ പട്ടുകലൈക്കാരർ[11] കള്ളരെന്പതറിയാതെ ഇവർകൾക്ക വേണ്ടുമതു കുറവറുക്ക[ൽ][12], 'ഇനി ഇങ്ങനെ

---

† കൊള്ളുമതും M, V.

9. രാജകല്പന കൂടാതെ അന്യസ്ഥലങ്ങൾ ആക്രമിച്ചു കീഴടക്കുന്നവൻ.

10. ചീത്തയായ, ഭയങ്കരമായ എന്നർത്ഥത്തിലാണ് 'പട്ടു'. cf. പഡികെ (ത.)—ചീത്ത.

11. 'പട്ടുകലൈക്കാരികളും' കാണും.

12. കുറവു തീർക്കുക, സംഭരിച്ചുകൊടുക്കുക. ശൈലി നോക്കുക.

ചെയ്യാതെ' എൻറ ഭർത്സിപ്പിതു. കള്ളരുടെ ഭാര്യയും മക്കളും ഇമ്മന്ത്രത്തിൽ കൂടീതില്ലായ്കിൽ വിടുവിതു. അറിഞ്ഞുതാകിൽ കൂട കൊൽവിതു.

രാജ്യമഭിലഷിക്കുമവനെയും അന്തഃപുരം ദൂഷിക്കുമവനെയും[13], അടവിയിലുള്ള ശബരപുളിന്ദാദികളെയും ശത്രുക്കളെയും പ്രോത്സാഹനം ചെയ്യിക്കുമവനെയും, ദുർഗത്തിന്നും, രാഷ്ട്രത്തിന്നും, ദണ്ഡ[14]ത്തിന്നും കോപം ചെയ്യുമവനയും പുരി[15]ചുററി എരിച്ചു കൊൽവിതു.[16]

ബ്രാഹ്മണം തമഃ പ്രവേശയേൽ.

മാതൃപിതൃപുത്രഭ്രാതൃാചാര്യതപസ്വിഘാതകം വാതാക്ഷരിരഃപ്രാദീപികം ഘാതയേൽ. തേഷാം ആക്രോശേ ജിഹ്വാഛേദഃ. അംഗാഭിരദനേ തദങ്ഗാന്മോച്യഃ.

യദൃച്ഛാഘാതേ പുംസഃ, പശുയൂഥസ്തേയേ ച ശുദ്ധവധഃ. ദശാവരം ച യൂഥം വിദ്യാൽ.

ഉദകധാരണം സേതും ഭിന്ദതഃ തത്രൈവാപ്സു നിമജ്ജനം. അനുദകമുത്തമഃ സാഹസദണ്ഡഃ. ഭഗ്നോൽസൃഷ്ടകം മധ്യമഃ.

ബ്രാഹ്മണനാകിൽ കളവിതു.[17]

13. പ്രധർഷകൻ—ബലാൽക്കാരേണ കടന്നുചെല്ലുന്നവൻ.

14. സൈന്യം.

15. കയർ (ത.). 'പുരികുഴലിൽ' പുരി, ചുരുണ്ട എന്നർത്ഥത്തിൽ. പുരി > പിരി —To curl, twist—Gundert.

16. തലയിലും കൈകളിലും പന്തം ചുററിക്കൊളുത്തിക്കൊല്ലണം എന്നു മൂലം.

17. 'തമഃ പ്രവേശയേൽ' എന്നതിന്നു ഇരുട്ടറയിൽ പ്രവേശിപ്പിക്കണം എന്നർത്ഥം. വ്യാഖ്യാതാവിൻെറ പാഠം വിഭിന്നമാണെന്നു തോന്നുന്നു.

തായെയും, തമ്മപ്പനയും, ഭ്രാതാവിനെയും, ആചാര്യനെയും തപസ്വിയെയും കൊല്ലുമവനെ തലയിലുള്ള തൊലിയുരിച്ചു തീയെരിച്ചു[17a] കൊൽവിതു. ഇച്ചൊന്നവരുടെയ ആക്രോശിക്കിൽ[18] ജിഹ്വാച്ഛേദനം. അവരുടയിതൊരംഗം[18a] തകർക്കിൽ അവനുടെയ അവംഗ[19]മിടന്നു[20] കളവിതു.

അറിയാതെ കൊൽകിലും, പശുയൂഥം കട്ടുകൊൾകിലും, ശുദ്ധവധം ചെയ്‌വിതു. യൂഥം പത്തു കുറയാതെ ഉള്ള പശുവു[21].

ഉദകധാരണ[21a]മായൊള്ള ചിറ മുറിക്കിൽ അച്ചിറയിലിട്ടു മുൾക്കവിതു[22]. നീരില്ലാത്ത ചിറ മുറിക്കിൽ ഉത്തമം സാഹസദണ്ഡം. താനേ കളഞ്ഞു[23] മുറിഞ്ഞു കിടന്ന ചിറ മുറിക്കിൽ മധ്യമം സാഹസദണ്ഡം



**വിഷദായകം പുരുഷം, സ്ത്രീയം ച പുരുഷഘ്നീം അപഃ പ്രവേശയേൽ അഗർഭിണീം; ഗർഭിണീം മാസാവര പ്രജാതാം.**

---

17a. Mലും Vയിലും ഈ പദമില്ല. G യിൽ 'തോലുരിച്ചു തീയെരിച്ചു'' എന്നു കാണുന്നുണ്ട്.

18. ദൂഷിച്ചു പറയുക.

18a. അവരുടെ ഒരവയവം. *cf.* 'വലിയിതൊരു മഴവമ്പെടുത്തു പ്രയോഗിച്ചാൻ'—ബ്ര. പു., ഭ. 81.

19. അ + അംഗം.

20. പിളർക്കുക. ഇടക്ക(ന്നു)—aM. To dig, split—Gundert.

21. പശുക്കൂട്ടം. വചനപ്രത്യയം ഭാഷാസ്വഭാവമനുസരിച്ചു വിട്ടിരിക്കുന്നു.

21a. വെള്ളം കെട്ടിനില്ക്കുന്നതു്.

22. 'കൾക്കുക'യുടെ മാതൃക പിടിച്ചു എഴുതിയതാണ്. V യിൽ 'മുക്കുക' തന്നെ.

23. വെള്ളം ഒഴുകിപ്പോയി.

പതിഗുരുപ്രജാഘാതികാം അഗ്നിവിഷദാം സന്ധി-ച്ഛേദികാം വാ ഗോഭിഃ പാദയേൽ.

വിവീതക്ഷേത്രഖലവേശ്മ ദ്രവ്യഹസ്തിവനാദീപികം അഗ്നിനാ ദാഹയേൽ.

രാജാക്രോശകമന്ത്രഭേദകയോരനിഷ്ടപ്രവൃത്തികസ്യ ബ്രാഹ്മണമഹാനസാവലേഹിനശ്ച ജിഹ്വാമുൽപാട-യേൽ.

വിഷമിട്ടമവനെയും, സ്ത്രീ പുരുഷനെ കൊല്ലുമവളെയും[24], നീരിൽ മുക്കുവിതു. സ്ത്രീ ഗർഭിണിയാകിൽ പെററാരു മാസം പോനാൽ[25] മുക്കിക്കൊൽവിതു.

ഭർത്താവു, ഗുരു, പുത്രൻ ഇവരളെക്കൊൽക, ഇല്ലം ചുടുക, വിഷമിടുക[25a], ഇവു ചെയ്കിൽ എരുതുകൊണ്ടു മെതിച്ചു പിളപ്പിതു[26].

വിവീതസ്ഥാനം[26a], ക്ഷേത്രങ്ങളും, ഇല്ലം, ദ്രവ്യവനം, ഹസ്തിവനം എൻറിവു ചുടുകിലവനെയും അത്തീയിലേ ഇടുവിതു. രാജാവിനെ

24 പുരുഷനെ കൊല്ലുന്ന സ്ത്രീയേയും.

25. പോയാൽ. എല്ലാ പകർപ്പുകളിലും പോനാൽ എന്നുതന്നെ. *cf.* 'ഇപ്രകാരമാന ശരീരമും മരക്കലമും'—പ്രാ. ഗ. മാ.—പേ. 9. 'മരക്കലം പല വഷം പഴമാറിനാൽ നശിക്കും'—Ibid. പേ. 10.

25*a*. സന്ധിച്ഛേദികയെ (വാതിൽ പൊളിച്ചു കവച്ച് ചെയ്യുവർ) വിട്ടിരിക്കുന്നു.

26. പിളക്ക, പിളന്നു ഇങ്ങനെ 'ർ' ചേക്കാത്ത രൂപമാണ് പഴയതു്. *cf.* 'ചുട്ടാൽ പിളവാ'—ഭാ. കൗ. II. പേ. 100. 'ഉലന്നിട്ടു പിളക്കിൽ'—Ibid പേ. 111. 'നിന്നുടൽ പിളന്നു നിണവും പരുകി'—രാ. ച. 3–3. 'പിളന്താ പൊന്നൻ തനക ചെന്താർ'—ലീ. ഉ. പ. 24. 'കോക്ക'ലിൻെറ കഥവും ഇതുപോലെ തന്നെ. *cf.* 'കോക്കിൻെറൻ വൃത്തമാന ചെന്തുനേമൽ'—ലീ. ഉ. പ. 2.

26*a*. മേച്ചിൽസ്ഥലം.

ആക്രോശിക്കുമവനെയും, ബ്രാഹ്മണ†ച്ചോറു വലിയപ്പറിച്ചുണ്ണുമവനെയും ജിഹ്വാച്ഛേദം ചെയ്‌വിതു.

**പ്രഹരണാവരണസ്തേനം അനായുധീയം ഇഷുഭിർ ഘാതയേൽ. ആയുധീയസ്യോത്തമഃ.**

**മേഢ്രഫലോപഘാതിനഃ തദേവ ഛേദയേൽ.**

**ജിഹ്വാനാസോപഘാതേ സന്ദംശവധഃ.**

ആയുധാദികളെ ചേവക[27]നല്ലയാതവൻ കഠംക്കിലെയ്തു കൊൽവിതു. ചേവകനാകിലുത്തമം സാഹസദണ്ഡം.

മേഢ്റത്തിന്നും അണ്ഡത്തിന്നും ഉപഘാതം ചെയ്കിൽ എൻറവാറു, രതിസാമർത്ഥ്യം കെട്ടവനുടയ മേഢ്റം[28] ഛേദിപ്പിതു.

മൂക്കിന്നു ഗന്ധഗ്രഹണസാമർത്ഥ്യം കെടുക്കിൽ ചുണ്ടോന്നിയും[28a] പെരുവിരലും കൂട്ടിപ്പിടിക്കാമള[29] മൂക്കറുത്തു കളവിതു.

ഇനി ശ്ലോകം—

ഏതേ ശാസ്ത്രേഷ്വനുഗതാഃ
ക്ലേശദണ്ഡാ മഹാത്മനാം

---

† ബ്രാഹ്മണൻ M, V.

27. ആയുധജീവി, പട്ടാളക്കാരൻ. ചേവകൻ>ചേകവൻ (*cf.* മരകതം>മരതകം) >ചേകോൻ.

28. ജനനേന്ദ്രിയം.

28*a*. G യിൽ 'ചുണ്ടോന്നി' എന്നാണു്.

29. <അളവു്. പിടിക്കാവുന്നതു. G യിൽ 'അളവു്' എന്നുതന്നെ കാണുന്നു.

അക്ലിഷ്ടാനാം തു പാപാനാം
ധർമ്മ്യഃ ശുദ്ധവധഃ സ്മൃതഃ.

ഇതിന്നു പൊരുളാവിതു—ഇവു മഹാത്മാക്കളായിന[30] മനുനാരദ പ്രഭൃതികളുടയ ശാസ്ത്രങ്ങളിൽ ചൊല്ലപ്പട്ട ക്ലേശദണ്ഡങ്ങളാവോ. എളിയ പാപം ചെയ്യുവരാംക്ക ശുദ്ധവധം ന്യായമായൊള്ളിതു. എൻറിങ്ങനെ കണ്ടകശോധനത്തിൽ

ശുദ്ധചിത്രവധമാകിൻറ സൂത്രം മുടിഞ്ചിതു.




30. ആയ.

# പ്രകരണം 87. കന്യാപ്രകൎമ്മ.

സവർണാമപ്രാപ്തകാലാം കന്യാം പ്രകുർവതോ ഹസ്ത-വധഃ, ചതുശ്ശതോ വാ ദണ്ഡഃ. മൃതായാം വധഃ.

പ്രാപ്തഫലാം പ്രകുർവതോ മധ്യമാപ്രദേശിനീവധോ ദ്വിശതോ വാ ദണ്ഡഃ. പിതുശ്ചാവഹീനം ദദ്യാൽ.

ന ച പ്രാകാമ്യം അകാമായാം ലഭേത. സകാമായാം തു ചതുഷ്പഞ്ചാശൽപണോ ദണ്ഡഃ; സ്ത്രിയാസ്തദർദ്ധ ദണ്ഡഃ.

പരശുല്കാവരുദ്ധായാം ഹസ്തവധഃ ചതുശ്ശതോ വാ ദണ്ഡഃ, ശുല്കദാനം ച.



'കന്യാപ്രകൎമ്മ' എമ്പിതു സൂത്രം. കന്യാപ്രകൎമ്മമാവിതു കന്യാദൂഷണം. അതുനിമിത്തങ്കളായൊള്ള ദണ്ഡങ്കൾ ചൊല്ലിൻറിതെ മ്പിതു സൂത്രാർത്ഥം സംബന്ധമാവിതു—കീഴ് പ്രസ്വാപനാന്തർദ്ധാന മന്ത്രംകൊണ്ടും, ദ്വാരാപോഹസംവനനമന്ത്രംകൊണ്ടും പ്രതിരോധകന്മാരെയും പാരദാരികന്മാരെയും പ്രലോഭിക്കുമാറു ചൊല്ലീതു.[1] അവിററിൽ പ്രതിരോധകന്മാരെ ദണ്ഡിക്കുമാറു ചൊല്ലിൻറിതു.

സവൎണ്ണയായൊള്ള കന്യകയെ തെരുൾവതിൻ[2] മുൻ യോനിക്ഷതം ചെയ്കിൽ വലത്തുകൈ കളവിതു. അൻറിയെ നാനൂറു

---

1. 80-ാം പ്രകരണം നോക്കുക. 'പ്രലോഭിപ്പിക്കുമാറു ചൊല്ലീതു' എന്നു വിവക്ഷ. *cf.* 'മകളെ ദൂഷിക്കിൽ' (*f. n.* 17*a*). 'പ്പി'ലോപം കൈപ്പിഴയോ ഭാഷാസ്വഭാവമോ എന്നറിഞ്ഞുകൂട.

2. തിരളുന്നതിൻെറ രൂപഭേദം. തെരിളുക എന്നും താഴെ വരുന്നു. തിരൾ എന്നതിനു വളച്ചുയെഴുക എന്നർത്ഥം. സ്ത്രീയെ സംബന്ധിച്ചിടത്തോളം ഗർഭാധാനകാലം കുറിക്കുന്ന പ്രഥമാർത്തവം പ്രായപൂർത്തിയെത്തിയതിൻെറ ലക്ഷണമായി ഗണിച്ചുവന്നു.

പണം ദണ്ഡം ചെയ്കിലുമമയും. അവൾ അതുനിമിത്തം ചാവോളാകിൽ ഇവനെയും കൊൽവിതു.

തെരിണ്ടപ്പോൺ ക്ഷതം ചെയ്കിൽ പൂണ്ടോന്തിയും[2a] നടുവിരലും കളവിതു. അൻറിയെ ഇരുനൂറു പണം തമപ്പനു കൈക്കൂലി[3] കൊടുപ്പിതു.

അക്കന്യകൈക്കു ഇവനോടു സ്നേഹമില്ലാകിൽ† വശീകരിക്കയും പെറാൻ[4]. അവൾ സകാമയാകിൽ ഐമ്പത്തുനാലു പണം ദണ്ഡം കൊടുത്താലമയും. സ്ത്രീയേ[5] കന്യകയിനെ ക്ഷതയോനി ആക്കകിൽ പുരുഷനു ചൊന്നതിൽ പാതി ദണ്ഡം.

മററൊരുത്തനു കൊടുപ്പാനമൈഞ്ഞു പൊന്നും കൊണ്ടു ഇരുന്നവളെ ക്ഷതയോനി ആക്കകിൽ കൈ കളവിതു.[5a] പൊൻ കൊടുത്തവനു ഇവൻ കൊടുപ്പിതും ചെയ്‌വിതു.‡[6]

**സപ്താർത്തവപ്രജാതാം വരാണാ മൂർദ്ധ്വമലഭമാനാം പ്രകൃത്യ പ്രകാമീ സ്യാൽ, ന ച പിതുരവഹീനം ദദ്യാൽ. ഋതുപ്രതിരോധിഭിഃ സ്വാമ്യാദപക്രാമതി.**

**ത്രിവർഷപ്രജാതാർത്തവായാസ്തുല്യോ ഗന്തും അദോഷഃ. തതഃ പരം അതുല്യോപ്യനലങ്കൃതായാഃ. പിതൃദ്രവ്യാദാനേ സ്തേയം ഭജേത.**

---

† മില്ലാക്കിൽ M, V.

‡ ഇവനും കൊടുപ്പിതു G.

2a. പൂണ്ടാണിവിരൽ. മുമ്പ് വന്നിട്ടുണ്ട്.

3. അവഹീനം, നഷ്ടം.

4. വശീകരിക്കാനും പാടില്ല. പാഠം 'വശീകരിക്കവും പെറാൻ' എന്നാവാനാണ് വഴി.

5. സ്ത്രീ തന്നെ.

5a. നാനൂറു പണം ദണ്ഡവുമാകാം എന്നതു വിട്ടു.

6. മററെ പുരുഷനു ഇവൻ ശുല്കം കൊടുക്കുകയും വേണം.

പരമുദ്ദിശ്യാന്യസ്യ വിന്ദതോ ദ്വിശതോ ദണ്ഡഃ. ന ച പ്രാകാമ്യം അകാമായാം ലഭേത.

കന്യാമന്യാം ദർശയിത്വാഽന്യാം പ്രയച്ഛതഃ ശത്യോ ദണ്ഡസ്തുല്യായാം, ഹീനായാം ദ്വിഗുണഃ.

ഏഴു ഋതുക്കടെ പുഷ്പിതയായവളെ വേണ്ടിപ്പോറാക്കാ[7]ൽ, അവളെ ക്ഷതയോനി ആക്കിയാൽ പിതാവിനുക്കു ശുല്കം വേണ്ടാ. എന്തിനു വേണ്ടാതാകിൻറിതു? തെരുണ്ടാൽ പിതാവിനു സ്വാമ്യ[7a]മില്ല.

മൂവാണ്ടു† തെരുണ്ടിരിന്ത കന്യക തുല്യജാതീയനൈ ഗമിച്ചാൽ ദണ്ഡമില്ല. മൂവാണ്ടു കഴിഞ്ഞാൽ അതുല്യനൈ‡ഗ്ഗമിക്കിലും ദണ്ഡമില്ല, പിതൃധനം കൊണ്ടുപോകാക്കാൽ. പിതൃധനം കൊണ്ടുപോകിൽ കള്ളൻ പടും ദണ്ഡം പടക്കടവിയൻ



ഒരുത്തനു കല്പിച്ചിരുന്ന കന്യകയിനൈ 'ഞാനവൻ' എൻറു ചൊല്ലി വിവാഹം ചെയ്കിൽ ഇരുനൂറു പണം ദണ്ഡം. അകാമയാകിൽ വശീകരിക്കവും§ പെറാൻ.

പറയുമ്പോൾ ഒരുത്തിയെക്കാട്ടി മറെറാരുത്തിയെക്കൊടുക്കിൽ നൂറു പണം ദണ്ഡം, അവൾ ഒക്കിൽ[8]. ഹീനജാതി[9] ആവോളാകിൽ ഇരുനൂറു പണം ദണ്ഡം.

---

† —വാണ്ടെ V.

‡ തുല്യനെ M, V.

§ —ക്കയും M, V.

7. ആവശ്യപ്പെടാത്തപക്ഷം, കൊണ്ടുപോകാത്തപക്ഷം. (വരണം കഴിഞ്ഞു ഏഴ് ആർത്തവം കഴിഞ്ഞവളെപ്പററിയാണ് പറയുന്നത്.)

7a. രക്ഷാകർതൃത്വം.

8. അവൾ ആദ്യത്തേവളോട് തുല്യയാണെങ്കിൽ.

9. തുല്യയല്ലെങ്കിൽ എന്നേ വിവക്ഷയുള്ളൂ. ജാതിപ്രശ്നം വ്യാഖ്യാതാവിൻേറതാണ്.

പ്രകമ്മണ്യകുമാര്യാഃ ചതുഷ്പഞ്ചാശൽപണോ ദണ്ഡഃ; ശുല്കവ്യയകർമ്മണീ ച പ്രതിദദ്യാൽ അവസ്ഥായ. തജ്ജാതം പശ്ചാൽകൃതാ ദ്വിഗുണം ദദ്യാൽ.

അന്യശോണിതോപധാനേ ദ്വിശതോ ദണ്ഡഃ, മിഥ്യാ-ശംസിനശ്ച പുംസഃ. ശുല്കവ്യയകമ്മണീ ച ജീയേത. ന ച പ്രാകാമ്യമകാമായാം ലഭേത.

സ്ത്രീ പ്രകൃതാ സകാമാ സമാനാ ദ്വാദശപണം ദണ്ഡം ദദ്യാൽ, പ്രകർത്രീ ദ്വിഗുണം. അകാമായാഃ ശത്യോ ദണ്ഡഃ ആത്മരാഗാർത്ഥം, ശുല്കദാനം ച. സ്വയം പ്രകൃതാ രാജദാസ്യം ഗച്ഛേൽ.

ശുല്കം കൊണ്ടതും സ്ത്രീധനവും പിതാവു കൊടുപ്പിതു. കൊടുത്തിരുന്നതിനെ† അക്ഷതയോനി ആയിരുന്നതിനെ[10] ക്ഷതയോനി ആക്കുകിൽ ഐംപത്തുനാലു പണം ദണ്ഡം. മുന്നം കൊണ്ടവൻ കൊടുത്ത ശുല്കവും അവന്റെ ചെൻറ വിയവും പിന്നെക്കൊണ്ടവൻ കൊടുപ്പിതു. അവളുമിരണ്ടാമനൊടുകൂടി ഇരുന്നിട്ടു, മൂൻറാമതു മറെറാരുത്തനോടു കൂടുകിൽ നൂറെറട്ടു‡ പണം ദണ്ഡം, സ്ത്രീയാക പുരുഷനാക വൈക്കക്കടവിയൻ.[11]

---

† —രുന്നതിനയെ M, V.

‡ നൂറെറൺപതു് M, V.

10. കൊടുത്തുകഴിഞ്ഞ അക്ഷതയോനിയായ കന്യകയെ. നപുംസകപ്രത്യയം നോക്കുക.

11. വ്യാഖ്യാനത്തിൽ വ്യത്യാസം കാണുന്നു. *cf.* 'അവൾ കുമാരിയല്ലെങ്കിൽ (അന്യപരിഗ്രഹീതയാണെങ്കിൽ) പ്രകമ്മം ചെയ്താൽ 54 പണം ദണ്ഡം അടയ്ക്കുകയും, വരനോടു വാങ്ങിയ ശുല്കവും അവൻ ചെയ്ത വ്യയവും മടക്കിക്കൊടുക്കുകയും വേണം. ഒരു കന്യകയെ ഒരുവന്നു ദാനം ചെയ്യാൻ പറഞ്ഞുറപ്പിച്ചിട്ടു പിന്നെ നിരാകരിച്ചാൽ മേൽപ്പറഞ്ഞ ദണ്ഡവും ശുല്കവ്യയങ്ങളും ഇരട്ടിയായിട്ടു കൊടുക്കേണ്ടിവരും'—കെ. വി. എം., കൗ. അ., പേ. 403. ഗണപതിശാസ്ത്രി നമ്മുടെ വ്യാഖ്യാതാവിനെ പിന്തുടരുന്നു. (Vide, Arth. II. P. 173)

അവരം ക്ഷതയോനി ആവാനായി ഭർത്താവിന്നു മററൊരുത്തന്നുടയ രുധിരം പുടവയിൽ തേച്ചു കാട്ടുകിൽ ഇരുനൂറു പണം ദണ്ഡം. ഭർത്താവും അപ്രകാരമേ ശുല്കവ്യയവും തോല്വിതു.[12] അവരം അകാമയാകിൽ പ്രതിസ്വാമ്യവും ചെയ്യപ്പെററാൻ.[13]

സ്ത്രീ[14] സമാനജാതിയായൊള്ള സ്ത്രീയെക്കൊണ്ടു ക്ഷതയോനി ആക്കുകിൽ പന്തിരണ്ടു പണം ദണ്ഡം. അതു ചെയ്യിൻറവരം ഇരുപത്തുനാലു പണം ദണ്ഡം. അകാമയായിരുന്നവളെച്ചെയ്കിൽ നൂറു പണം ദണ്ഡം. തന്നെത്താനേ ക്ഷത[15] ആക്കുവിതു എങ്കിൽ രാജാവിന്നു ദാസിയാക്കുവിതു.

**ബഹിർഗ്രാമസ്യ പ്രകൃതായാം മിഥ്യാഭിശംസനേ ച ദ്വിഗുണോ ദണ്ഡഃ.**

**പ്രസഹ്യ കന്യാമപഹരതോ ദ്വിശതഃ, സസുവർണം-മുത്തമഃ. ബഹൂനാം കന്യാപഹാരിണാം പൃഥക് യഥോ-ക്താ ദണ്ഡാഃ.**

**ഗണികാദുഹിതരം പ്രകുർവ്വതശ്ചതുഷ്പഞ്ചാശൽപണോ ദണ്ഡഃ, ശുല്കം മാതുർ,ഭോഗഃ ഷോഡശഗുണഃ. ദാ-സസ്യ ദാസ്യാ വാ ദുഹിതരം അദാസീം പ്രകുർവ്വതഃ ചതു-ർവ്വിംശതിപണോ ദണ്ഡഃ, ശുല്കാബന്ധ്യദാനം ച. നിഷ്ക്രയാനുരൂപാം ദാസീം പ്രകുർവതോ ദ്വാദശ-പണോ ദണ്ഡഃ, വസ്ത്രാബന്ധ്യദാനം ച.**

12. നഷ്ടപ്പെടണം. തോല്'തല്', തോററൽ (ക. സോൽ)—Tolose (T. Lex.).

13. അവളിൽ സ്വാതന്ത്ര്യം ലഭിക്കുന്നതല്ല.

14. 'സകാമ'യെ വിട്ടു.

15. ക്ഷതയോനി എന്നർത്ഥത്തിൽ.

ഇച്ചൊന്നതേ ഗ്രാമത്തിന്നു പുറത്തുക്കു പോയ് ചെയ്കിലിരുമടങ്കു ദണ്ഡം. ചെയ്തിട്ടില്ല എൻറു ചൊല്ലും പുരുഷന്നുമിരുമടങ്കു.

വലിയ[16] കന്യകയെക്കൊണ്ടുപോകിലിരുനൂറു പണം ദണ്ഡം. അലങ്കാരത്തൊടുകൂട കൊണ്ടുപോകിൽ ഉത്തമം സാഹസദണ്ഡം. പലർ കൂടക്കൊണ്ടുപോകിൽ ഒരോത്തരെ[16a] കീൾ ചൊന്ന ദണ്ഡം ചെയ്വിതു.

ഗണിക[17]യുടയ മകളെ ദൂഷിക്കിൽ[17a] ഐമ്പത്തുനാലു പണം ദണ്ഡം. തായ്ക്കു കൊടുക്കും ധനം[17b] പതിനാറു മടങ്ങിച്ചു കൊടുപ്പിതു. തന്നുടയ ദാസനുടയ മകൾ താൻ, ദാസിമകൾ താൻ, ദാസി അൻറിയെ[18] ക്ഷതിക്കിൽ ഇരുപത്തുനാലു പണം ദണ്ഡം; ശുല്കമും കൊടുത്തു ആഭരണമും കൊടുക്കക്കടവിയൻ. തന്നടിയാൾ പണികൊള്ളാമളവു സമർത്ഥയായൊള്ളവളെ[19] ക്ഷതയോനി ആക്കകിൽ പന്തിരണ്ടു പണം ദണ്ഡം. ഒരോണ†പ്പുടവയും[20] കൊടുത്തലങ്കാരമും കൊടുപ്പിതു.

---

† ഒരണ M.

16. ബലാൽക്കാരമായി.

16a. *cf.* 'ചുചൂടിരേ മാല പറിച്ചോരോത്തരെ'—ലീ. ഉ. പ. 29.

17. ഗണികമാർ സർക്കാർശമ്പളം വാങ്ങുന്നവരും പല അധികാരാവകാശങ്ങൾ ഉള്ളവരും ആയിരുന്നു. See L. Sternbach, *Legal Position of Prostitutes according to Kautalya's Arthasastra*, Chapter I. 1. (JAOS, LXX). പഴയ ഇന്ത്യൻസാഹിത്യത്തിൽ വേശ്യകൾക്കു 250ലധികം പര്യായങ്ങളുള്ളതായി ആ ലേഖകൻ ചൂണ്ടിക്കാണിക്കുന്നു. പലതിന്നും താൽപര്യഭേദവും കാണും.

17a. ദൂഷിപ്പിക്കിൽ എന്നാണ് വിവക്ഷ.

17b. നിശ്ചിതമായ ഭോഗദ്രവ്യം.

18. ദാസൻെറയോ ദാസിയുടെയോ അദാസിയായിട്ടുള്ള (സ്വയം ദാസിയല്ലാത്ത) മകളെ എന്നാണർത്ഥം; ദാസിയെക്കൂടാതെ എന്ന യഥാശ്രുതമായ അർത്ഥമല്ല.

19. നിഷ്ക്രയാനുരൂപയായവൾ (ദാസ്യമോചനം ചെയ്യത്തക്കവൾ) എന്നാണ് മൂലാർത്ഥം. സ്വേച്ഛപ്രകാരം ജോലി സ്വീകരിപ്പാൻ സ്വാതന്ത്ര്യമുള്ളവൾ എന്നായിരിക്കാം വ്യാഖ്യാതാവിൻെറ വിവക്ഷ.

20. ഓണാഘോഷത്തിന്നു വളരെ പഴക്കമുണ്ടെന്നു പറയേണ്ടതില്ല. *cf.* 'വേണാട്ടടികളുമോണത്തിന്നാൾ'—ഉണ്ണി. പേ. 63. ഓണാഘോഷത്തിന്നു ക്ഷേത്രങ്ങളിലേക്കു സ്വത്തു് നീക്കിവെക്കുന്ന പതിവ് പഴയ ശാസനങ്ങളിൽ കാണാം. ഇളംകുളം കുഞ്ഞൻ പിള്ളയുടെ 'ഓണം ചരിത്രത്തിൽ' എന്ന ലേഖനം നോക്കുക. (ചില കേരളചരിത്രപ്രശ്നങ്ങൾ I, പേ. 27 *ff.*)

സാചിവ്യാവകാശദാനേ കർത്തൃസമോ ദണ്ഡഃ.

പ്രോഷിതപതികാമപചരന്തീം പതിബന്ധുസ്തൽപുരുഷോ വാ സങ്ഗ്രഹ്ണീയാൽ. സങ്ഗ്രഹീതാ പതിമാകാംക്ഷേത. പതിശ്ചേൽ ക്ഷമേത, വിസൃജ്യേതോഭയം. അക്ഷമായാം സ്ത്രിയാഃ കർണ്ണനാസാച്ഛേദനം. വധം ജാരശ്ച പ്രാപ്നുയാൽ.

ജാരം ചോര ഇത്യഭിഹരതഃ പഞ്ചശതോ ദണ്ഡഃ. ഹിരണ്യേന മുഞ്ചതസ്തദഷ്ടഗുണഃ.

കേശാകേശികം സങ്ഗ്രഹണം. ഉപലിങ്ഗനാദ്വാ ശരീരോപഭോഗാനാം, തജ്ജാതേഭ്യഃ, സ്ത്രീവചനാദ്വാ.

പരചക്രാടവീഹൃതാം ഓഘപ്രവ്യൂഢാം അരണ്യേഷു ദുർഭിക്ഷേ വാ ത്യക്താം പ്രേതഭാവോത്സൃഷ്ടാം വാ പരസ്ത്രീയം നിസ്താരയിത്വാ യഥാസംഭാഷിതം സമുപഭുഞ്ജീത. ജാതിവിശിഷ്ടാം അകാമാം അപത്യവതീം നിഷ്ക്രയേണ ദദ്യാൽ.

കന്യാദൂഷണത്തുക്ക സാചിവ്യം ചെയ്യുമവനും, ഇടംകൊടുക്കുമവനും അതു ചെയ്യിൻറവനോടൊത്ത ദണ്ഡം വൈക്കക്കടവിയൻ.[21]

ഭർത്താവു ദേശാന്തരത്തു പോയിരിക്കച്ചെയ്യേ അപചരിക്കിൽ ഭർത്താവിൻ ബന്ധുക്കൾ താൻ, ബന്ധുപുരുഷൻ താൻ ഇരുവരെയും കൂട കെട്ടിക്കൊൾവിതു. ഭർത്താവു വരുമളവും കെട്ടിയവണ്ണമേ ഇരിപ്പിതു. വന്നാൽ അവൻ ക്ഷമിക്കിൽ ഇരുവരെയും വിടുവിതു. അവൻ ക്ഷമിയാക്കാൾ† സ്ത്രീയുടെ മൂക്കും ചെവിയുമറുപ്പിതു ജാരനെ കൊൽവുതു.

---

† ക്ഷമിയാക്കി(കി)ൽ M, V.

21. 'പുടവയുമലങ്കാരമും കൊടുക്കക്കടവിയൻ' എന്നൊരു വാക്യം ഇതിന്നുശേഷം പകർപ്പുകളിൽ കാണുന്നു.

ജാരനെ മറെറപ്പാൻ കള്ളനെൻറു ചൊല്ലുകിൽ അഞ്ഞൂറു പണം ദണ്ഡം. പൊൻ കൊണ്ടിട്ടു ജാരനെ വിട്ടും രക്ഷിപുരുഷൻ കൊണ്ടതിലെൺമടങ്കു ദണ്ഡം കൊൾവിതു.

പിടിക്കും കാലമാവിതു—ഇരുവരുടയ തലമയിരും കൂട്ടിപ്പിടിക്കാം കാലത്തു പിടിപ്പിതു[22]. അൻറിയെ കർപ്പൂരം, കസ്തൂരി എൻറിവ പകൻ പട്ടിധി[23]ക്കിലുമപ്പോൾ പിടിച്ചാലുമമയും. മറെറാള്ള ഇംഗിതങ്ങളെക്കൊണ്ടു താനറിഞ്ഞാൽ പിടിപ്പിതു[24].

പരസ്ത്രീഗ്രഹണത്തിനാലും ദണ്ഡമില്ലാത്ത പ്രകാരം ചൊല്ലിൻറിതു. പരചക്രം[25] വന്നെടുത്തു താൻ, ആടവികർ താൻ വന്നിട്ടു കവർന്നിട്ടു അകപ്പെട്ടുപോയവളെത്താൻ, ആററിൽ വെള്ളം കൊണ്ടൊഴുകിപ്പോയവളയും[26], കാട്ടിൽ വെച്ചുടയവൻ കളെഞ്ഞുപോയവളെയും, ദുർഭിക്ഷത്തിൽ വച്ചു കളഞ്ഞവളെയും, വ്യാധിപ്പെരുക്കത്താൽ ചത്താളെൻറും നിനെച്ചു കളെഞ്ഞവളെയും ഓംപി[27]യവളോടമെഞ്ഞു കൊള്ളും പ്രകാരം ഭാര്യയായ് താൻ, അടിയാളായ് താൻ കൂടി സംഗ്രഹിച്ചാൽ അതിന്നു ദണ്ഡമില്ല. അതിന്നപവാദമൊണ്ടു്:—ഉത്തമജാതിയായൊള്ളവളെയും, സ്നേഹമില്ലാത്തവളെയും ഭാര്യയാക്കപ്പെറാൻ. അതിന്നു കൂലി[28]കൊണ്ടു് ഉടയവർക്കേ കൊടുപ്പിതു.

---

22. കേശാകേശികം—തലമുടി തമ്മിൽ പിടിച്ചുവലിക്കൽ. അതു നടക്കുന്ന കാലത്തു പിടിക്കണമെന്നർത്ഥം. കേശകർഷണം ക്രീഡാരംഭസൂചകം.

23. ദേഹത്തിൽ അവ പകർന്നിരിക്കുക എന്നു താൽപര്യം.

24. 'സ്ത്രീവചനാദ്വാ' (സംഗൃഹീതയായ സ്ത്രീയുടെ വാക്കു കേട്ടും) എന്നതു വിട്ടു.

25. ശത്രുസൈന്യം.

26. സമുച്ചയക്കുഴപ്പം. ശത്രുസൈന്യത്താൽ അപഹരിക്കപ്പെട്ടവൾ, ആടവികരാൽ പിടിക്കപ്പെട്ടവൾ, ജലപ്രവാഹത്തിൽ ഒഴുകിപ്പോയവൾ—ഇങ്ങനെ പോകേണ്ടതാണു് വാക്യം.

27. രക്ഷിച്ചു, സഹായിച്ചു്. *cf.* ഓംപടുത്തൽ (ത.)—രക്ഷിക്കൽ. സമ്മതമുള്ളന്ന 'ഓം' തന്നെയാണിതിൻെറ അടിയിൽ. പ. മ. ത്തിൽ ദസ്സഹിക്കുക എന്നും അർത്ഥമുള്ളതായിത്തോന്നുന്നു. *cf.* 'അമ്പാടികളുടനെക്കാണാം ഓമ്പിക്കണ്ടോമൊട്ടുക്കവും' —അന. പു. വ., പ. 141.

28. നിഷ്ക്രയം, പ്രതിഫലം.

ശ്ലോകം:—

ചോരഹസ്താൽ നദീവേഗാൽ
ദുർഭിക്ഷാൽ ദേശവിഭ്രമാൽ
നിസ്താരയിത്വാ കാന്താരാൽ
നഷ്ടാം ത്യക്താം മൃതേതി വാ

ഭുഞ്ജീത സ്ത്രിയമന്യേഷാം
യഥാസംഭാഷിതം നരഃ.

പൊരുളം ചൊല്ലീതു.†

ന തു രാജപ്രതാപേന
പ്രമുക്താം സ്വജനേന വാ

ന ചോത്തമാം ന ചാകാമാം
പൂർവാപത്യവതീം ന ച;
ഈദൃശീം ത്വനുരൂപേണ
നിഷ്ക്രയേണോപവാഹയേൽ.

ഇതിന്റെ പൊരുളാവിതു. രാജാവു കൊടിയ[29]നായിട്ടു പോയവളുയും, ചാന്നോർ വിടാതെ ഇരുന്നവളയും, പണ്ടെ മക്കളുടയവളയും[29a] സംഗ്രഹിക്കപ്പെറാൻ. ഇങ്ങനെ ഒത്തവരളൈ[30]ത്താൻ രക്ഷിച്ചു അതിന്നനുരൂപമായ് താൻ കൂലികൊണ്ടു ഉടയവരൾക്കേ കൊടുപ്പിതു.

കന്യാപ്രകമ്മം മുടിഞ്ഞിതു.

---

† ചൊല്ലിയതു M.

29. കോപിച്ചവൻ.

29a. 'ഉത്തമാം അകാമാം ച' വിട്ടിരിക്കുന്നു—മുമ്പ് പറഞ്ഞിട്ടുള്ളതിനാൽ.

30. പക്ഷെ, 'ഒത്തവളൈ' എന്നായിരിക്കാം പാഠം.

# 88. പ്രക. അതിചാരദണ്ഡഃ.

ബ്രാഹ്മണം അപേയമഭക്ഷ്യം വാ സങ്ഗ്രാസയത ഉത്തമോ ദണ്ഡഃ, ക്ഷത്രിയം മധ്യമഃ, വൈശ്യം പൂവ്ഃ സാഹസദണ്ഡഃ; ശൂദ്രം ചതുഷ്പഞ്ചാശൽപണോ ദണ്ഡഃ. സ്വയം ഗ്രസിതാരോ നിവ്വിഷയാഃ കാര്യ്യാഃ.

പരഗൃഹാഭിഗമനേ ദിവാ പൂവ്ഃ സാഹസദണ്ഡഃ, രാത്രൗ മധ്യമഃ. ദിവാ രാത്രൗ വാ സശസ്ത്രസ്യ പ്രവിശത ഉത്തമോ ദണ്ഡഃ.

ഭിക്ഷുകവൈദേഹകൗ മത്തോന്മത്തൗ ബലാദാപദി ചാതിസന്നികൃഷ്ടാഃ പ്രവൃത്തപ്രവേശാശ്ചാദണ്ഡ്യാഃ, അന്യത്ര പ്രതിഷേധാൽ.

സ്വവേശ്മനോ വിരാത്രാദൂർദ്ധ്വം പരിവാര്യ്യമാരോഹതഃ പൂർവ്വഃ സാഹസദണ്ഡഃ. പരവേശ്മനോ മധ്യമഃ. ഗ്രാമാരാമ വാടഭേദിനശ്ച.

'അതിചാരദണ്ഡഃ' എന്നിതു സൂത്രം. അതിചാരങ്ങളാവോ, അഭക്ഷ്യഭക്ഷണം, അഗമ്യഗമനം എൻറിജ്ജാതികൾ. അവ്വു നിമിത്തമായൊള്ള ദണ്ഡം ചൊല്ലിൻറിതെന്നിതു സൂത്രാർത്ഥം. കീഴ് ചോരാദികണ്ടകന്മാരെ ശോധിക്കുമാറു ചൊല്ലീതു. ഇപ്പോഴ് തത്താന്തമക്കമെഞ്ഞ[1] ആചാരം പിഴൈക്ക അനുഷ്ഠിക്കിൻറ കണ്ടകന്മാരെ ച്ചൊല്ലിൻറിതെന്നിതു സംബന്ധം.

1. താന്താങ്ങൾക്കു വിധിച്ച. 'തത്താന്താം' എന്ന രൂപം ശ്രദ്ധിക്കുക.

ബ്രാഹ്മണനെ അപേയപാനവും അഭക്ഷ്യഭക്ഷണവും ചെയ്യിക്കുമവന്† ഉത്തമസാഹസം ദണ്ഡം. ക്ഷത്രിയനെച്ചെയ്യിക്കിൽ മധ്യമം സാഹസദണ്ഡം. വൈശ്യനെ[1b] ആകിൽ പൂൎവ്വം സാഹസദണ്ഡം. ശൂദ്രനെ ആകിൽ ഐമ്പത്തുനാലു പണം ദണ്ഡം. ബ്രാഹ്മണാദികൾ‡ തങ്ങളേ ഇവിരണ്ടും§ ചെയ്‌വോരാകിൽ അവരെ* കടത്തിക്കളെവിതു.[2]

പിററില്ലത്തു പകലേ ചെൽകിൽ പൂർവം സാഹസദണ്ഡം. ഇരാച്ചെൽകിൽ മധ്യമം സാഹസദണ്ഡം.[3] ഭിക്ഷുകരും വാണികരും മത്തരും ഉന്മത്തരും, മററൊരുത്തൻ ഇല്ലം ബലാൽക്കാരത്തിനാൽ പുക്കവെനും[4], ആപന്നനായ് പുക്കവെനും, പണ്ടില്ലത്തു ചെൻറിയങ്ങമവനും¶[5], ഇച്ചൊന്നവരൾക്കു പിററില്ലത്തു ചെൻറാൽ ദണ്ഡമില്ല, ഇല്ലമുടയവൻ വിലക്കാകിൽ.$ വിലക്കച്ചെൽകിലിവരൾക്കും ദണ്ഡമൊണ്ടു്.

തന്നുടയ ഇല്ലത്തും ഒരുയാമം ഇരാക്കഴിഞ്ഞു[6] മതിലേറിപ്പുകിൽ പൂൎവ്വം സാഹസദണ്ഡം. ഊർവേലിയും തോട്ടവേലിയും പിളക്കിൽ മധ്യമം സാഹസദണ്ഡം.

---

† അവനെ M.

‡ ദികൾക്കു M, V.

§ ഇരണ്ടും M, V.

* നൈ M, V.

¶ മവനെയും M, V.

$ —ക്കാക്കിൽ M, V.

1b. ചില പകർപ്പുകളിൽ വിട്ടിരിക്കുന്നു.

2. ബഹിഷ്കരിക്കണം.

3. രാത്രിയും പകലും ആയുധപാണിയായിച്ചെന്നാൽ ഉത്തമം സാഹസദണ്ഡം എന്ന ഭാഗം വിട്ടിരിക്കുന്നു.

4. ബലാൽക്കാരമായി തന്റെ വീട്ട് കൈയേറപ്പെട്ടവൻ.

5. സാധാരണ (പണ്ടു്) വീട്ടിൽ പോകാറുള്ളവൻ.

6. അർദ്ധരാത്രിക്കു ശേഷം എന്നും കാണുന്നു.

ഗ്രാമേഷ്വന്തഃ സാൎത്ഥികാ ജ്ഞാതസാരാ വസേയുഃ. മുഷിതം പ്രവാസിതം ചൈഷാമനിൎഗ്ഗതം രാത്രൗ ഗ്രാമസ്വാമീ ദദ്യാൽ. ഗ്രാമാന്തേഷു വാ മുഷിതം പ്രവാസിതം വിവീതാധ്യക്ഷോ ദദ്യാൽ. അവിവീതാനാം ചോരരജ്ജുകഃ. തഥാപ്യഗുപ്താനാം സീമാവരോധവിചയം ദദ്യുഃ അസീമാവരോധേ പഞ്ചഗ്രാമീ ദശഗ്രാമീ വാ.

ദുൎബ്ബലം വേശ്മ, ശകടമനുത്തബ്ധമൂൎദ്ധസ്തംഭം, ശസ്ത്രമനപാശ്രയം അപ്രതിച്ഛന്നം ശ്വഭ്രം കൂപം കൂടാവപാതം വാ കൃത്വാ ഹിംസായാം ദണ്ഡപാരുഷ്യം വിദ്യാൽ.

ഗ്രാമത്തിനുടയകത്തു ചാത്ത്[7] വസിക്കുമ്പോൾ തങ്ങളുടയ ധനമൊക്കയു അ ഗ്രാമത്തിലൊള്ള സ്വാമിക്ക അറിയിച്ചു വസിപ്പ്പിതു. ഇവരൾക്ക ഇളന്നതു ഗ്രാമത്തിൽനിൻറു[8], ഗ്രാമത്തുക്ക സ്വാമ്യം ചെയ്യിൻറവൻ കൊടുപ്പ്പിതു. ഗ്രാമാന്തരത്തിലിളയ്ക്കുമതു വിവീതാധ്യക്ഷൻ[9] കൊടുപ്പ്പിതു. വിവീതാധ്യക്ഷൻ ഇല്ലാതടത്താകിൽ ചോരരജ്ജുകൻ കൊടുക്കക്കടവിയൻ. അവനാവോൻ കള്ളരെപ്പിടിപ്പ്പാനമഞ്ഞിരിയ്ക്കുമവൻ. അവനുമില്ലായ്കിൽ യാവനൊരുത്തനുടെ സീമയിൽ ഇളന്നിതു, അവനാരാഞ്ഞു കൊടുപ്പ്പിതു. ഒരുത്തനുടയ സീമ അല്ലാകിൽ ഇളന്നടത്തിനു ചാരത്തുള്ള പഞ്ചഗ്രാമി താൻ ദശഗ്രാമിതാൻ[10] ഇളന്നതു നേടിക്കൊടുപ്പ്പിതു.

---

7. < സാൎത്ഥം—കച്ചവടസംഘം.

8. ഇവൎക്കു് ഗ്രാമത്തിൽനിന്നു നഷ്ടപ്പെട്ടതു് (ഇളന്നതു്). 'ഗ്രാമത്തിൽനിൻറു' എന്നതു് 'ഇളന്ന'തിൻെറ മുമ്പെ വെയ്ക്കേണ്ടതായിരുന്നു.

9. വിവീതം—പുൽപ്രദേശം, മേച്ചിൽ സ്ഥലം.

10. ക്രമത്തിൽ അഞ്ചു ഗ്രാമങ്ങളുടെയും പത്തു ഗ്രാമങ്ങളുടെയും സംഘങ്ങൾ.

ഇല്ലം ദുർബ്ബലമാകിത്താൻ[11] എൻറവാറു, ഇല്ലം ചുവർ പിളന്നിരുന്ന എൻറവാറു.[12] ചാട്ട അച്ചു മുറിഞ്ഞിരിന്നിട്ടും, മേൽത്തൂൺ[13] കെട്ടാതെ ഇരിന്നിട്ടും, ശസ്ത്രങ്കളുയര നൻറായി കെട്ടാതെ വച്ചും, ഒൻറിനേചണമച്ചു വെയ്യാതൊഴിഞ്ഞിട്ടും, കുഴി കല്ലിയതു[14] തൂരാതെ ഒഴിഞ്ഞിട്ടും, വല വച്ചതിൽ പട്ടും ചാകിൽ ദണ്ഡപാരുഷ്യത്തിൽ ചൊന്ന ദണ്ഡം വെപ്പിതു.

**വൃക്ഷച്ഛേദനേ ദമ്യരശ്മിഹരണേ ചതുഷ്പദാനാം അദാന്തസേവനേ വാഹനേ കാഷ്ഠലോഷ്ടപാഷാണദണ്ഡബാണബാഹുവിക്ഷേപണേഷു യാനേ ഹസ്തിനാ ച സംഘട്ടനേ 'അപേഹി' ഇതി പ്രക്രോശന്നദണ്ഡ്യഃ.**

**ഹസ്തിനാ രോഷിതേന ഹതോ ദ്രോണാന്നം മദ്യകുംഭം മാല്യാനുലേപനം ദന്തപ്രമാർജ്ജനം ച പടം ദദ്യാൽ. അശ്വമേധാവഭൃഥസ്നാനേന തുല്യോ ഹസ്തിനാ വധ ഇതി പാദപ്രക്ഷാളനം. ഉദാസീനവധേ യാതുരുത്തമോ ദണ്ഡഃ.**

---

11. =ആയിത്താൻ.

12. 'വീഴ്ന്തിരുന്നതെൻറവാറു' എന്നു Gയിൽ. പിളന്നു>പിളന്തു. *cf.* 'പേയ് പിളന്തൊക്ക നിൻറുലർ പെരുങ്കള്ളിയിൻ തായ് പിളന്തുക്ക കാരകിൽകളും'—കമ്പ. താടക. പാ. 8.

13. 'മേലെ തൂൺ' എന്നു Gയിൽ.

14. കഴിച്ചതു്. 'അപ്രതിച്ഛന്നം ശ്വഭ്രം കൂപം വാ' എന്നതിനു മറച്ചുകെട്ടാത്ത കുഴിയോ കിണറോ എന്നാണു് ശരിയായർത്ഥം. 'കല്ലിയ'തിലെ കല് ധാതുവിനു, to work away earth gradually (പതുക്കെപ്പതുക്കെ മണ്ണെടുത്തുകളയുക) എന്നു തമിഴിൽ അർത്ഥം. കല്ലു്, കൽകിറേൻ, കൽവിനേൻ, കല്ലുവേൻ ഇത്യാദി രൂപങ്ങൾ. *cf.* 'ഇക്കളം താൻ വേണ്ടുമാറു കല്ലിക്കരൈ നീളം അട്ടപ്പെറുവതാകവും' (SII, III, പേ. 239, വ. 9).

മരം വെട്ടി വീഴമെടത്തു, 'പോക' എന്റു ചൊല്ലിച്ചെയ്യേ നിന്റു ചാകിൽ ദണ്ഡമില്ല. ചതുഷ്പാത്തുകളുടക്ക†മില്ലാത്തവു[15] കെട്ടും പോണും, ശിക്ഷിക്കുംപോണും, വിറകുമിട്ടികയും കല്ലും തണ്ടും[16] അമ്പും ഇത്തനയും ഇടും[16a]പോണും, ആനയേറിപ്പോമെടത്തു, 'പോക' എന്റു ചൊല്ലിച്ചെയ്യേ ഇച്ഛനിമിത്തത്താൽ ചാകിൽ[17] ദണ്ഡമില്ല.

പാവാ[18]നഴെക്ക‡[18a]ച്ചെയ്യേ ആനയുടെ മുന്നൽ നിന്റു ആനയെ അരിശപ്പെടുത്തു ആനയാൽ കോക്ക[19]പ്പെട്ടകിൽ അവന്നു[20] ഒരു ദ്രോണം അന്നമും, ഒരു കുംഭം മദ്യമും, മാല്യമും, അനുലേപനവും, കൊമ്പിന്മേൽ പൂണ്ട രുധിരം തുടൈപ്പാൻ പുടൈവയും കൊടുപ്പിതു[21]. അതു

---



† ളുടക M, V. ളുടനുക G.

‡ അഴെക്ക M.

15. 'ദമ്യരശ്മിഹരണേ' എന്ന മൂലത്തിന്നു വ്യാഖ്യാതാവിനെ അനുസരിച്ചു്, 'ദമ്യനസ്യബന്ധനാവസരേ' എന്നു ഗണപതിശാസ്ത്രി (Arth. II. പേ. 178). 'നാൽക്കാലികളുടെ കെട്ടുകയറഴിയ്ക്കുക' എന്നു കെ. വ.ി എം. (കൗ. അ., പേ. 408).

16. <ദണ്ഡു്.

16a. എറിയുക, പ്രയോഗിയ്ക്കുക.

17. 'ചാകുംപോണും' എന്നു വായിച്ചാൽ സമുച്ചയക്കുഴപ്പം പരിഹരിയ്ക്കാം. എല്ലാ പകപ്പിലും 'ചാകിൽ' എന്നുതന്നെ കാണുന്നു.

18. >പാപ്പാൻ. ആനയ്ക്കുള്ള പരിശീലനമാണു് പാവു്. *cf.* 'പാവുകൾ ഏകി നിന്നാനയെപ്പായിച്ചാൻ' (കൃ. ഗാ.); പ. മ. ത്തിൽ 'തേർപാവാ'നെയും കാണാം.

18a. =അയെക്ക, അയക്ക—to slacken, loosen—Gundert. (*cf.* കെട്ടയച്ചുവിടുക). ഴകാരയകാരങ്ങൾ പരസ്പരം മാറുന്നതു് പതിവാണല്ലോ. 'പാവാനഴിയ്ക്കച്ചെയ്യേ' എന്നാണു് സുഗമപാഠം. പക്ഷെ 'അഴെക്കച്ചെയ്യേ' (M, V.), 'അഴക്കച്ചെയ്യേ' (G)—ഇങ്ങനെയാണു് പകർപ്പുകളിൽ കാണുന്നതു്.

19. കുത്തിക്കോക്കപ്പെട്ടാൽ.

20. ആനയ്ക്കു്.

21. 'ആനൈക്കു കൊടുപ്പിതു' എന്നു പകർപ്പുകളിൽ. 'അവന്നു്' എന്നു മുമ്പിലുള്ളതിനാൽ 'ആനൈക്കു്' എന്നതു് വിട്ടിരിയ്ക്കുന്നു.

ആന കുത്തിക്കൊല്ലുന്നതു് പുണ്യമാണെന്നു കരുതിയിരുന്നതിനാൽ മരിച്ചവന്റെ ബന്ധുക്കൾ മേല്പറഞ്ഞതെല്ലാം അതിന്നു സമ്മാനിയ്ക്കണമെന്നു പറയുന്നു.

എന്തിന്ന കൊടുക്കിൻറതെങ്കിൽ, അശേഷമധാവഭൃഥ[22]ത്തിനോടൊക്കം ആനയാൽ കൊലപ്പെട്ടവളു; ആകിൻറമയാൽ ആനയെ കാൽ കഴുകിൻറ ചാറിതു്.[23] ആനെക്കെ കോപമിൻറിയെ പാവാനുടെ ഭക്ഷിച്ചു കൊൽവോനാകിൽ ഉത്തമം സാഹസദണ്ഡം.

ശൃംഗിണാ ദംഷ്ട്രിണാ വാ ഹിംസ്യമാനം അമേ ക്ഷയതഃ സ്വാമിനഃ പൂർവ്വഃ സാഹസദണ്ഡഃ. പ്രതിക്രുഷ്ടസ്യ ദ്വിഗുണഃ.

ശൃംഗിദംഷ്ട്രിഭ്യാമന്യോന്യം ഘാതയതഃ തച്ച താവച്ച ദണ്ഡഃ.

ദേവപശുവൃഷഭമുക്ഷാണം ഗോകുമാരീം വാ വാഹയതഃ പഞ്ചശതോ ദണ്ഡഃ. പ്രവാസയത ഉത്തമഃ.

ലോമദോഹവാഹനപ്രജനനോപകാരിണാം ക്ഷുദ്രപശൂനാമാദാനേ തച്ച താവച്ച ദണ്ഡഃ. പ്രവാസനേ ച, അന്യത്ര ദേവപിതൃകാര്യേഭ്യഃ.

ഇനി ശൃംഗി താൻ, ദംഷ്ട്രി താൻ, ഇവിരണ്ടിനാലും ഹിംസ്യമാനനാവനൈ[23a] രക്ഷിയാക്കാൽ ഉടയവന്ന പൂർവ്വം സാഹസദണ്ഡം. ഇവിറൈറ വിലക്കെന്നച്ചെയ്യേ[24] വിലക്കാതൊഴികിലിരുമടങ്കു ദണ്ഡം.

ശൃംഗിയും ദംഷ്ട്രിയും തമ്മിലേ പൊരുതു ചാകക്കണ്ടു വിലക്കാതൊഴികിൽ ചത്തതു പെറും വിലയും[25] കൊടുത്തു അത്തന ദണ്ഡമും വൈക്കക്കടവിയൻ.

---

22. യാഗത്തിലെ പുണ്യജലമാണു് അവഭൃഥം.

23. ആനയെ കാൽ കഴുകിയ്ക്കുന്നതാണിതു്.

23a. ഹിംസ്യമാനവനൈ എന്നാണു് എല്ലാ പകപ്പിലും.

24. 'വിലക്കണമേ', എന്ന വിളിച്ചുപറഞ്ഞിട്ടും. 'വിലക്ക വൈയ്യച്ചെയ്യേ' എന്ന Gയിൽ.

25. 'ദ്രവ്യവ്യം' എന്ന G യിൽ.

തേവരുടയ കാളയും പശുക്കൂട്ടത്തിൽ ഗർഭത്തിനായ് നില്ക്കും കാളയും, മലടിയാ[യ്] ഒള്ളതും കൊണ്ടൊഴികിൽ[26] അഞ്ഞൂറു പണം ദണ്ഡം. ഇവു കൊൽകിലുത്തമം സാഹസദണ്ഡം.

മ. കൊള്ളാമവും†[26a] കറക്കമവും ഏറിപ്പുരുമാറുമവും ഗർഭം കൊടുക്കമവും[27], ഇങ്ങനെ ഒള്ള പ്രവൃത്തി[27a], കറക്കിലും കൊൽകിലും അവു പെറുമല്ലവും പിന്നയുമത്തന ദണ്ഡം. ദേവകാര്യമും പിതൃകാര്യത്തിലുമൊഴിച്ചു ദണ്ഡം.

**ഛിന്നനസ്യം ഭഗ്നയുഗം തിര്യക്പ്രതിമുഖാഗതം ച പ്രത്യാസരദ്വാ ചക്രയുക്തം യാനപശുമനുഷ്യസംബാധേ വാ ഹിംസായാമദണ്ഡ്യഃ. അന്യഥാ യഥോക്തം മാനുഷപ്രാണിഹിംസായാം ദണ്ഡമഭ്യാവഹേൽ. അമാനുഷപ്രാണിവധേ പ്രാണിദാനം ച.**

**ബാലേ യാതരി, യാനസ്ഥഃ സ്വാമീ ദണ്ഡ്യഃ. അസ്വാമിനി യാനസ്ഥഃ പ്രാപ്തവ്യവഹാരോ വാ യാതാ. ബാലാധിഷ്ഠിതമപുരുഷം വാ യാനം രാജാ ഹരേൽ.**

**കൃത്യാഭിചാരാഭ്യാം യൽ പരമാപാദയേൽ, തദാപാദയിതവ്യഃ.**

---

† കൊള്ളുമവും G.

26. അപഹരിക്കിൽ. വാഹയതഃ, പ്രവാസയതഃ എന്നീ മൂലപദങ്ങൾക്കു് അർത്ഥവ്യത്യാസമുണ്ടു്. തേവരുടെ കാളയെയും മറ്റും സവാരിചെയ്യുന്നവനു അഞ്ഞൂറു പണമെന്നും അന്യസ്ഥലത്തേക്കു ഓടിക്കുന്നവനു ഉത്തമസാഹസമെന്നും അർത്ഥം പറയാം. (കെ. വി. എം.—കൗ. അ., പേ. 409).

26a. 'അവു'കളുടെ ഘോഷയാത്ര!

27. ഉൽപാദനസമർത്ഥമായതു്.

27a. ഇത്തരത്തിലുള്ളവ. പ്രയോഗം ശ്രദ്ധിക്കുക.

**കാമം ഭാര്യായാമനിച്ഛന്ത്യാം, കന്യായാം വാ ദാരാ-ർത്ഥിനാം, ഭർത്തരി ഭാര്യായാ വാ സംവനനകരണം. അന്യഥാ ഹിംസായാം മധ്യമഃ സാഹസദണ്ഡഃ.**

മൂക്കീഞ്ഞാൺ† മുറിഞ്ഞിട്ടും, നുകം മുറിഞ്ഞിട്ടും, എതിർ വന്നിട്ടും, പിൻനോക്കി മണ്ടിൻറടുത്തു വിലങ്ങു വീണ്ണിട്ടും[28], ചാട്, ചെറു ചാട്, മനുഷ്യർ, പശുവെൻറിവരുളളടയ ഞെരുക്കിലും‡ ഒരുത്തൻ [ചാകിൽ ദണ്ഡമില്ല][29]. ഇവിത്തനയുമിൻറിയെ വച്ചു[30], മനുഷ്യർ ചാകിൽ യഥോക്തം ദണ്ഡം വൈക്കക്കടവിയൻ. മനുഷ്യരല്ലാത്ത പ്രാണികൾ ചാകിൽ അതിനു പ്രതീകാരമും കൊടുത്തു ദണ്ഡമും വൈക്കക്കടവിയൻ.

ചാട്ടിന്മേൽ§ സാരഥി ബാലനായിട്ടു ചാട്ടിൻകീഴ് പട്ടാരേനും[31] ചാകിൽ ചാട്ടിന്മേൽ സ്വാമിയായൊള്ളവൻ[32] ദണ്ഡം വൈക്കക്കടവിയൻ.

† മൂക്കക്ക M, V.

‡ ഞെരുകിലും M, V.

§ ചാടിന്മേൽ V.

28. *cf.* മൃഗ്ഘചന്ദ്രങ്കൽ വീണ്ണേൻ താണ്ണേൻ ജ്യോത്സ്നാസരസി പനിനീർതന്നിലാണ്ണേനമിണ്ണേൻ'—ലീ. ഉ. പ. 13. Gയിൽ 'വീണിട്ടും' എന്നുതന്നെ കാണുന്നു.

29. പകർപ്പുകളിൽ കാണുന്നില്ല.

*cf.* 'ഛിന്നനാസ്യേ ഭഗ്നയുഗേ
തിര്യക്പ്രതിമുഖാഗതേ
അക്ഷഭങ്ഗേ ച യാതസ്യ
ചക്രഭങ്ഗേ തഥൈവ ച

ഛേദനേ ചൈവ യന്ത്രാണാം
യോക്ത്രരശ്മ്യോസ്തഥൈവ ച
ആക്രന്ദേ ചാപ്യപൈഹീതി
ന ദണ്ഡം മനുരബ്രവീൽ.'

മനു. VIII. 291-92.

30. ഇത്രയും കാരണങ്ങൾകൊണ്ടല്ലാതെ.

31. > ആരാനും.

32. വണ്ടിയിലിരിയ്ക്കുന്നവൻ.

സാരഥി പതിനാറാണ്ടിൻ മേൽപട്ടാനാകിലവനേ വൈപ്പിതു[33]. സാരഥിയും ബാലനായിട്ട പ്രധാനപുരുഷനിൻറിയെ ഇരിക്കിൽ ചാട്ട രാജാവു കൊൾവിതു.

കൃത്യയയുമഭിചാരമും[34] ചെയ്തു നാട്ടാൎക്കു യാവനൊരുത്തൻ യാതൊരു മോഹത്തെച്ചെയ്തോൻ, അവനെയുമതേ ചെയ്‌വിതു.

ഭാൎയ്യ ഭൎത്താവിങ്കൽ ഭോഗമിച്ഛിയാതെ ഇരിക്കിൽ വശ്യം ചെയ്കിൽ പിഴ ഇല്ല. കൊൾവാനിരിക്കിൻറവൻ കന്യാവിനെ നോക്കി[35] വശ്യം ചെയ്താലും പിഴ ഇല്ല. ഭാൎയ്യ ഭൎത്താവിനെ നോക്കി വശ്യം ചെയ്താൽ പിഴ ഇല്ല. ഇച്ചൊന്ന വിഷയമൻറിയെ വശ്യഞ്ചെയ്കിൽ അതിൻവഴി പിഴ വരുകിൽ മധ്യമം സാഹസദണ്ഡം.



**മാതാപിത്രോർഭഗിനീം മാതുലാനീം ആചാൎയ്യാനീം സ്നുഷാം ദുഹിതരം ഭഗിനീം വാഽധിചരതഃ ത്രിലിംഗച്ഛേദനം, വധശ്ച. സകാമാ തദേവ ലഭേത, ദാസപരിചാരകാഹിതകഭുക്താ ച.**

**ബ്രാഹ്മണ്യാമഗുപ്തായാം ക്ഷത്രിയസ്യോത്തമഃ, സൎവ്വസ്വം വൈശ്യസ്യ. ശൂദ്രഃ കടാഗ്നിനാ ദഹ്യേത. സൎവത്ര രാജഭാൎയ്യാഗമനേ കുംഭീപാകഃ.**

---

33. 16 വയസ്സ് കഴിഞ്ഞവനാണെങ്കിൽ അവൻതന്നെയാണ് പിഴയടക്കേണ്ടതു്. 'സ്വാമി വണ്ടിയിലില്ലെങ്കിൽ' എന്ന ഭാഗം വിട്ടു.

34. 'കൃത്യയും' എന്നു മതി. കൃത്യാഭിചാരങ്ങൾ—മാരണസ്തംഭനാദികൾ.

35. കന്യയെ വിഷയമാക്കി.

താ ളുടെ ഉടംപിറന്ന[36]വളെയും, തമ്മപ്പ[37]നുടംപിറന്നവളെയും, തമ്മാമി[38]യയും, ആചാര്യ്യയെയും, മകൾ†ളെയും, ഉടംപിറന്നവളെയും ഗമിക്കു‡മവനുടയ ശിശ്നാണ്ഡം[39] ഛേദിപ്പിച്ചു കളവിതു സ്വാമി. ഇതു രണ്ടും ഛേദിച്ചാലും ഉയിർ പോകാകിൽ പിന്നെക്കൊൽവിതു. ഇച്ചൊല്ലിയ സ്ത്രീകൾ സകാമകളാകിൽ അവരളെയും അതേ ചെയ്തു കൊൽവിതു. ഇനി ദാസൻ, പരിചാരകൻ ആക[39a], ആഹിതകൻ—ഒററി കൊണ്ടു നില്ക്കുമവൻ—, ഇവരൾ സ്വാമിയുടയ ഭാര്യ്യയെ ഗമിക്കിൽ ഇവരളെയും സ്ത്രീകളെയും കൂട ലിംഗഛേദം ചെയ്തു§ കൊൽവിതു.

ബ്രാഹ്മണി സ്വതന്ത്രയായൊള്ളവളൈ ക്ഷത്രിയൻ ഗമിക്കിൽ ഉത്തമം സാഹസദണ്ഡം. വൈശ്യൻ ഗമിക്കിൽ സർവ്വസ്വം[40]. ശൂദ്രനൈ പ്പൂരി[41] ചുററി എരിച്ചുകൊൽവിതു. ക്ഷത്രിയാദി[42] മൂവരും രാജഭാര്യ്യയൈ ഗമിക്കിൽ മങ്ങലി[43]യിലിട്ടു വറുപ്പിതു.

---

† മക്കൾ M, V.

‡ ഗർഭിക്കു M, V.

§ ചെയ്തിതു M.

36. 'ഉടപ്പിറന്നവൾ' എന്നുതന്നെ G യിൽ.

37. തമപ്പൻ, തകപ്പൻ ഇങ്ങനെയും എഴുതിക്കാണും.

38. അമ്മായി. താൻ, താം (ബ. വ.) > തം. തംപി, തമപ്പൻ, തമ്മാമി ഇതിലെല്ലാം ഈ സർവ്വനാമം തന്നെ.

39. ലിംഗവൃഷണങ്ങൾ.

39a. പദം വിട്ടുകയാണ് ഭേദം. പക്ഷെ എല്ലാ പകർപ്പിലും കാണുന്നുണ്ട്.

40. സർവ്വസ്വഹരണം ദണ്ഡം എന്നർത്ഥം.

41. കയർ. (മുമ്പും വന്നിട്ടുണ്ട്). മൂലത്തിൽ കടാഗ്നിദാഹമാണ്. കടം—പായ. പായിൽ കെട്ടിപ്പൊതിഞ്ഞു തീ കൊളുത്തിക്കൊല്ലുക എന്നർത്ഥം.

42. 'ക്ഷത്ര്യാദി' എന്നു പകർപ്പുകളിൽ.

43. കിടാരം. 'മൺകലയി'ൽ എന്നു G.

ശ്വപാകീഗമനേ കൃതകബന്ധാങ്കഃ പരവിഷയം ഗച്ഛേൽ, ശ്വപാകത്വം വാ ശൂദ്രഃ. ശ്വപാകസ്യാൎയ്യാഗമനേ വധഃ, സ്ത്രിയാഃ കൎണ്ണനാസാച്ഛേദനം.

പ്രവ്രജിതാഗമനേ ചതുർവിംശതിപണോ ദണ്ഡഃ. സകാമാ തദേവ ലഭേത.

രൂപാജീവായാഃ പ്രസഹ്യോപഭോഗേ ദ്വാദശപണോ ദണ്ഡഃ. ബഹൂനാം ഏകാമധിചരതാം പൃഥക് ചതുർവിംശതിപണോ ദണ്ഡഃ.

സ്ത്രിയമയോനൗ ഗച്ഛതഃ പൂർവഃ സാഹസദണ്ഡഃ; പുരുഷമധിമേഹതശ്ച.

ചണ്ഡാലിയെ നാലുവൎണ്ണവും ഗമിക്കിൽ ബ്രാഹ്മണാദി മൂവരെയും അടയാളവും കാച്ചി പരവിഷയത്തിൽ കടത്തുവിതു. ശൂദ്രനാകിൽ ചണ്ഡാലരോടു കൂട്ടുവിതു.† ചണ്ഡാലകുലത്തിൽ ഗമിക്കിലവനെ കൊൽവിതു. സ്ത്രീയെ മൂക്കും ചെവിയുമറുത്തു ചണ്ഡാലരോടു കൂട്ടുവിതു.

തവപ്പെട്ടിരിക്കും സ്ത്രീയെ[44] ഗമിക്കിലിരുപത്തുനാലു പണം ദണ്ഡം. അവൾ സകാമയാകിൽ അവളും അത്തനയും‡ പടുവിതു.[45]

---

† കൂട്ടവിതു M.

‡ അവളെയുമത്തനെയും M, V.

44. പ്രവ്രജിത, സന്യാസിനി. തവം < തപം. 'തവശിപ്പെട്ടു'', 'പെൺതവശിയാൾ' ഇങ്ങനെ ഈ ഗ്രന്ഥത്തിൽ മററു ദിക്കിലും പ്രയോഗമുണ്ട്. തവചി < തപസ്വിൻ. (T. Lex.)

45. അവൾക്കും അത്രതന്നെ ശിക്ഷ.

രൂപാജീവ[46]യായൊള്ളവളെ വലിഞ്ഞുപയോഗിക്കിൽ പന്തിരണ്ടു പണം ദണ്ഡം. പലർ കൂടി ഒരുത്തിയെ ഗമിക്കിൽ ഒരോരുത്തൎക്കും† ഇരുപത്തുനാലു പണം ദണ്ഡം.

സ്ത്രീയെ യോനിയിലന്റിയെ ഇടമുഖാദിയിൽ ഗമിക്കിൽ പൂൎവ്വം സാഹസദണ്ഡം. അവരും പുരുഷനെ[46a]ക്കൊണ്ടുപരിഷ്ട[കം][47] ചെയ്കിൽ പൂൎവ്വം സാഹസദണ്ഡം.

ശ്ലോകം:—

മൈഥുനേ ദ്വാദശപണഃ
തിൎയ്യഗ്യോനിഷ്വനാത്മനഃ
ദൈവതപ്രതിമാനാം ച
ഗമനേ ദ്വിഗുണഃ സ്മൃതഃ.

അദണ്ഡ്യദണ്ഡനേ രാജ്ഞോ
ദണ്ഡസ്ത്രിംശൽഗുണോഽംഭസി
വരുണായ പ്രദാതവ്യോ
ബ്രാഹ്മണേഭ്യസ്തതഃ പരം.

തേന തൽ പൂയതേ പാപം
രാജ്ഞോ ദണ്ഡാപചാരജം
ശാസ്താ ഹി വരുണോ രാജ്ഞാം
മിഥ്യാ വ്യാചരതാം നൃഷു.

---

† ഒരോത്തർ M, V.

46. വേശ്യ.

46a. 'അവരും' ചില മാതൃകകളിൽ ഇല്ല.

47. ഉപരിസ്വരതം.

തിര്യഗ്യോനിയിൽ ഗമിക്കിൽ പന്തിരണ്ടു പണം ദണ്ഡഃ. പടിവം[48] വച്ചിരിക്കുമവറ്റൈ ഗമിക്കിൽ ഇരുപത്തുനാലു പണം ദണ്ഡം. അദണ്ഡ്യനൈ ദണ്ഡിക്കിൽ രാജാവു താനും അക്കൊണ്ട തിൽ† മുപ്പതു മടങ്കു പൊൻ 'വരുണനാക' എൻറു ചൊല്ലി നീരിലിട്ടു ബ്രാഹ്മണനു കൊടുപ്പിതു. ദണ്ഡാപചാരവഴിമേൽനിൻറു വരിൻറ പാപം കെടും. രാജാക്കൾക്കു ശാസ്താവാവാൻ വരുണൻ. അതു നിമിത്തം വരുണനു കൊടുക്കിൻറിതു.

അതിചാരദണ്ഡം മുടിന്തിതു.[49]

കണ്ടകശോധനമാകിൻറ അധികരണം മുടിഞ്ചിതു.[50]



---

† അ കൊണ്ടതിൽ M, V.

48. പ്രതിമ, രൂപം. വടിവം എന്നും വരും. *cf.* ത. വടിവു, വടിവം; തെ. വഡുവു. *cf.* 'മീതുറപ്പടരല്ലററാൾ വിഴുനതി വടിവമാകി' (കമ്പ. ദേവ്വി. പാ. 14.)

49. 'ഇവയ്ക്കത്തിൽ ശ്ലോകം' എന്ന പ്രസ്താവനയോടുകൂടി ഇവിടെയാണ് മൂകളിലത്തെ പദ്യങ്ങൾ Gയിൽ കൊടുത്തിരിക്കുന്നതു്.

50. ഇതു Gയിൽ മാത്രം.

# അധികരണം അഞ്ച് — യോഗവൃത്തം.

## പ്രകരണം 89. ദാണ്ഡകർമ്മികം.

ദുർഗ്ഗരാഷ്ട്രയോഃ കണ്ടകശോധനമുക്തം. രാജരാജ്യയോർവക്ഷ്യാമഃ.

രാജാനമവഗൃഹ്യോപജീവിനഃ ശത്രുസാധാരണാ വാ യേ മുഖ്യാസ്തേഷു ഗൂഢപുരുഷപ്രണിധിഃ കൃത്യപക്ഷോപഗ്രഹോ വാ സിദ്ധിഃ, യഥോക്തം പുരസ്താൽ ഉപജാപോഽപസർപ്പോ വാ യഥാ ച പാരഗ്രാമികേ വക്ഷ്യാമഃ.



[1]യോഗവൃത്തമെന്നതി†ധികരണം. യോഗമെന്റു സത്രിതീക്ഷ്ണരസദന്മാർ[2]രെ ചൊല്ലിന്റിതു. അവരുടയ വൃത്തമാവിതു അനുഷ്ഠാനം. അതിവിടെച്ചൊല്ലിൻറിതെൻറിതു ശബ്ദാർത്ഥം. യോഗവൃത്തം ദാണ്ഡകർമ്മികമാകിൻറ പ്രകരണത്തിലേ മുടികിൻറുതാകിലും[2a], അധികരണം തികയവെ യോഗവൃത്തം ചൊല്ലുവാൻ നിമിത്തം, ഇതു പ്രധാനമായിട്ടു.

---

† എന്നത് V.

1. ഗണപതിശാസ്ത്രി നീണ്ട ഈ അവതാരിക മുഴുവൻ അതേപടി സംസ്കൃതത്തിലേയ്ക്കു തർജ്ജമചെയ്തു ചേർത്തിരിക്കുന്നു. (അർത്ഥ. II. പേ. 183).

2. ഗൂഢപുരുഷർ, വിഷദാതാക്കൾ മുതലായവർ.

2a. അവസാനിക്കുന്നുവെങ്കിലും.

ഹസ്തിവനാമെൻേറാരെക്കണക്കെ[3] പ്രധാനമാകിൻറവാറു.[3a] ദാണ്ഡകർമ്മികംകൊണ്ടു് സംശോധിതമായിരുന്ന† രാജരാജ്യങ്ങളെ ഉടയനായിരുന്നു†, കോശാഭിസംഹരണഭൃത്യഭരണീയാദി വക്ഷ്യമാണങ്ങളായൊള്ള പ്രകരണങ്ങളുടയ അൎത്ഥങ്ങളെ അനുഷ്ഠിപ്പാൻ സമൎത്ഥനാവോൻ അധികരണം പൃഥക് ചെയ്വാൻ നിമിത്തവും,[4] കൎത്താക്കളയും, കണ്ടകന്മാരെയും, ഉപായങ്ങളെയും, ശോധ്യരെയും ഭേദിച്ചു കാട്ടുവാനായ്. കണ്ടകശോധനത്തിൽ പ്രദേഷ്ടൃപ്രഭൃതികൾ കൎത്താക്കൾ. ഇതിനിൽ ഗൂഢപുരുഷനോടുക്കൂടി ഇരുന്ന രാജാവു കൎത്താവു. കണ്ടകശോധനത്തിൽ കാരുകവൈദേഹാദി കണ്ടകന്മാർ. ഇതിനിൽ കണ്ടകന്മാരാവോർ രാജാവിനെ അധഃകരിച്ചു ജീവിക്കിൻറ മുഖ്യാദികൾ[5].

---

† ഇരുൻറ M, V.

3. 'ഹസ്തിവനമെൻേറമെരക്കണക്കെ പ്രധാനമായിട്ടു്'. ഹസ്തിവനമെൻേറമെരക്കണക്കെ പ്രധാനമാകിൻറവാറും'—ഇങ്ങനെയാണു് G പാഠം. ഹസ്തിവനമെന്നതുപോലെ എന്നൎത്ഥം. *cf.* 'മാനാവി ചമൈപ്പാരെപ്പോലെ'—'ഈട്ട്'' (തിരുവായ്മൊഴി വ്യാ.) 10. 9. 4. [മാനാവി (<മഹാനവമി) താൽക്കാലികമായി കെട്ടിയുണ്ടാക്കുന്ന ആഘോഷസ്ഥലമാണു്]. *cf.* 'തെച്ചികൊണ്ടും ചെമ്പരത്തികൊണ്ടും ഉ(ഇ)ണ്ടമാല കെട്ടിത്തൂക്കിയാരെപ്പോലെയും, അശോകം നിറയെ പൂത്താരെ പോലെയും, പ്ലാശു നിറയെ പൂത്താരെ പോലെയും ശോഭിക്കുന്നു'—Kali Worship in Kerala Vol. I, Part II, P. 113. ഇണ്ടമാല കെട്ടിത്തൂക്കിയതുപോലെയും, അശോകം നിറയപ്പൂത്തതു പോലെയും—ഇങ്ങനെ അൎത്ഥം. ഭാ. കൗ. ത്തിൽ ഇത്തരം വാക്യങ്ങൾ ഒട്ടുവളരെ കാണും.

3*a*. ആനകൾ ഒരു ദിക്കിലേ ഉള്ളുവെങ്കിലും അവയുടെ പ്രാധാന്യം നോക്കി കാടിനെ മുഴുവൻ ആനക്കാടെന്നു പറയും. അതുപോലെ യോഗവൃത്തവിവരണം ഈ ദാണ്ഡകർമ്മികപ്രകരണത്തിൽ മാത്രമേ ഉള്ളുവെങ്കില്ും, പ്രാമാണ്യം മുൻനിൎത്തി അധികരണത്തെ മുഴുവൻ യോഗവൃത്തമെന്നു പറയുന്നു എന്നു താൽപൎയ്യം.

യഥാർത്ഥത്തിൽ യോഗപദം ആചാൎയ്യൻ കൂടുതൽ വിസ്തൃതമായ അൎത്ഥത്തിൽ എടുത്തിരിക്കണമെന്നു കല്പിക്കുന്നതാണു് യുക്തം. സമ്പത്തിൻെറ ശേഖരണം, അതിന്നു ഓരോ തരത്തിൽ വിഘാതമായി നില്ക്കുന്നവരുടെ ഉന്മൂലനം, ഭൃത്യപാലനം തുടങ്ങിയ പലതും ഇതിൽ അന്തർഭവിക്കാം. യോഗവൃത്തത്തിൽ 89 മുതൽ 95 വരെയുള്ള 7 പ്രകരണങ്ങൾ അടങ്ങുന്നു.

4. സത്രിതീക്ഷ്ണാദികളെക്കൊണ്ടുള്ള പ്രയോഗമാണു് ഈ അധികരണത്തിലുള്ളതെങ്കിൽ കണ്ടകശോധനം എന്ന മുന്നധികരണം മതിയല്ലോ; പുതിയ ഒന്നിൻെറ ആരംഭമെന്തിനു് എന്ന ചോദ്യത്തിന്നു സമാധാനം പറയുന്നു.

5. രാഷ്ട്രമുഖ്യാദികൾ.

കണ്ടകശോധനത്തിൽ ശങ്കാരൂപകർമ്മാഭിഗ്രഹാദികളും ശസ്ത്രചിത്രവധാദികളും ഉപായങ്ങൾ. ഇവിടത്തു ഉപാംശുദണ്ഡങ്ങളാവോ.[6] കീഴെയതിനിൽ ദുർഗ്ഗമും രാഷ്ട്രമും സംശോധ്യർ. ഇതിനിൽ രാജാവും അമാത്യകളും സംശോധ്യന്മാരാവോർ. തമ്മിൽ സംബന്ധമാവിതു—ദുർഗ്ഗരാഷ്ട്രങ്ങളിൽ കണ്ടകശോധനം ചൊല്ലീതു.† രാജരാജ്യങ്ങളുടയ കണ്ടകശോധനം ചൊല്ലിൻറിതെമ്പിതു കീഴെ അധികരണത്തോടു ഇവധികരണത്തോടു[7] സംബന്ധം.

ഇവ്വധികരണത്തിൽ മുതൽ സൂത്രം ദാണ്ഡകർമികമെമ്പിതു. ദണ്ഡമാവിതു ഉപാംശുവധം[8]. അതിനുടെ കർമ്മമാവിതു പ്രയോഗം. അതു ചൊല്ലിൻറിതെമ്പിതു സൂത്രാർത്ഥം. കീഴെ സൂത്രത്തോടു ഇസ്സൂത്രത്തോടു[9] സംബന്ധമാവിതു—കീഴ് ശസ്ത്രചിത്ര‡വധാദിപ്രകാശദണ്ഡങ്ങളെ ചൊല്ലീതു പ്രകാശദണ്ഡം പ്രയോഗിക്കവുമൊല്ലാതായും, [അ]വശ്യം§ ശോധിക്കവും വേണ്ടി ഇരിക്കവും വിഷയത്തിൽ[10] തൂഷ്ണീം ദണ്ഡം[11] പ്രയോഗിക്കുമാറ് ചൊല്ലിൻറിതെമ്പിതു സംബന്ധം.

'ദുർഗരാഷ്ട്രയോഃ കണ്ടകശോധനമുക്ത'മെൻറവാറു, ദുർഗം സ്ഥാനീയാദി, രാഷ്ട്രം ജനപദാദി—അവിരണ്ടിലുമൊള്ള കണ്ടകം ശോധി

---

† ചൊന്നിതു V.

‡ ശ്വിത്ര M, V, G.

§ വശ്യം M, V. G.

6. ഇവിടെ രഹസ്യദണ്ഡങ്ങളാണ് (ഉപായങ്ങൾ).

7. കീഴെ അധികരണത്തിനും ഈ അധികരണത്തിനും തമ്മിലുള്ള സംബന്ധം. ഈ ഗ്രന്ഥത്തിൽ കാണുന്ന സാധാരണശൈലി.

8. രഹസ്യവധം.

9. മുകളിൽ (7) നോക്കുക.

10. പ്രകാശദണ്ഡത്തിന്നു വിഷയമല്ലാതിരിക്കുകയും, ശോധനം അവശ്യം ആവശ്യമായിരിക്കുകയും ചെയ്യുമ്പോൾ. cf. 'ചെലവു ചെലുത്തുവിതാകവും', 'താമേ വേണ്ടിക്കൊൾവിതാകവും', 'കർപ്പിച്ചു പോവിതാകവും'—കൊ. മ. ശാ. വ. 261, 274, 280.

11. രഹസ്യദണ്ഡം.

ക്കമാറു ചൊല്ലീതു[11a]. ഇനി [രാജ][11b] രാജ്യങ്ങളുടെയ കണ്ടകശോധനം ചൊല്ലിൻറിതു. രാജാവു പ്രതീതൻ[12]. രാജ്യമെൻറമാത്യാദികൾ അവിരണ്ടിലും മുന്നം രാജ†കണ്ടകന്മാരെച്ചൊല്ലിൻറിതു.

രാജാവിനൈ അധഃകരിച്ചു ഉപജീവിക്കിൻറവരളും, ശത്രുസാധാരണരും - അവരളാവാർ ഉഭയവേതനരായൊള്ളവരൾ[13]— അങ്ങനെ ഇരുന്ന മന്ത്രിപുരോഹിതസേനാപതി യുവരാജാദിമുഖ്യപുരുഷന്മാരിൽ ഗൂഢപുരുഷപ്രണിധി[14] ചെയ്ക. അതു സിദ്ധി എൻറു ചൊല്ലിൻറിതു. സിദ്ധിയാവിതു ഉച്ഛേദം‡. ഇവരളെക്കൊണ്ടു ജ്ഞാനമും മന്ത്രമും സുഖമായ് ഉച്ഛേദിക്കലാമായിട്ടു സിദ്ധി എൻറു ചൊല്ലിൻറിതു. അൻറിയെ കൃത്യപക്ഷോപഗ്രഹമും സിദ്ധി. കൃത്യരാമവാർ ശത്രുവിനുടയ [ക്രുദ്ധലുബ്ധ][15] ഭീതാദികൾ. അവരളെ സ്വീകരിച്ചാലും ശത്രുവിനൈ കെടുക്കലാം. കൃത്യരൈ സ്വീകരിക്കുമാറു എന്നെൻറാൽ[16] കീഴപജാപം, അപസർപമും[17] ഗൂഢപുരുഷപ്രണിധിയിൽ ചൊല്ലീതു. അവ്യുപായ[17a] വഴിമേൽ അവരളെ സ്വീകരിപ്പിതു. അൻറിയെ പാരഗ്രാമിക[18]ത്തിൽ ചൊല്ലിൻറ പ്രകാരമുമമയും.

---

† മുന്നം രാജ്യ? M, V.

‡ ആവിതു ഛേദം M, V.

11a. കഴിഞ്ഞ അധികരണത്തിൽ.

11b. പദം പകർപ്പുകളിലില്ല.

12. പ്രസിദ്ധൻ. വിവരണം ആവശ്യമില്ലെന്നർത്ഥം.

13. രണ്ടുഭാഗത്തുനിന്നും പണം വാങ്ങുന്നവർ.

14. പ്രയോഗം.

15. പകർപ്പുകളിൽ ഒന്നിലുമില്ല.

16. എങ്ങനെയെന്നാൽ.

17. ചാരകൃത്യം.

17a. അ+ഉപായ.

18. പരഗ്രാമം കൈവശപ്പെടുത്തുന്നതിനെപ്പററിയും മററും മേൽപ്പറയാൻ പോകുന്ന ഭാഗം. (അധി. 13).

രാജ്യോപഘാതിനസ്തു വല്ലഭാഃ സംഹതാ വാ യേ മുഖ്യാഃ പ്രകാശമശക്യാഃ പ്രതിഷേദ്ധും ദൂഷ്യാഃ, തേഷു ധർമ്മരുചിരുപാംശുദണ്ഡം പ്രയുഞ്ജീത.

ദൂഷ്യമഹാമാത്രഭ്രാതരം സൽകൃതം സത്രീ പ്രോത്സാഹ്യ രാജാനം ദർശയേൽ. തം രാജാ ദൂഷ്യദ്രവ്യോപഭോഗാതിസർഗേണ ദൂഷ്യേ വിക്രമയേൽ. ശസ്ത്രേണ രസേന വാ വിക്രാന്തം തത്രൈവ ഘാതയേൽ, 'ഭ്രാതൃഘാതകോ/യം' ഇതി.

തേന പാരശവഃ പരിചാരികാപുത്രശ്ച വ്യാഖ്യാതൗ.

ദൂഷ്യം മഹാമാത്രം വാ സത്രിപ്രോത്സാഹിതോ ഭ്രാതാ ദായം യാചേത. തം ദൂഷ്യഗൃഹപ്രതിദ്വാരി രാത്രാവുപശയാനം അന്യത്ര വാ വസന്തം തീക്ഷ്ണോ ഹത്വാ ബ്രൂയാൽ, 'ഹതോയം ദായകാമുകഃ' ഇതി. തതോ ഹതപക്ഷം പരിഗൃഹ്യേതരം നിഗൃഹ്ണീയാൽ.

ദൂഷ്യസമീപസ്ഥാ വാ സത്രിണോ ഭ്രാതരം ദായം യാചമാനം ഘാതേന പരിഭർത്സയേയുഃ. തം രാത്രാവിതി സമാനം.

ഇനി രാജ്യോപഘാതികളെ ചൊല്ലിൻറിതു. അവരാവോ രാജവല്ലഭന്മാരും, മററും ഒൻറാരോത്തരിൽ[19] കെട്ടുപണ്ണി ഇരിക്കും അമാത്യാദി മുഖ്യപുരുഷന്മാരും. ഇവരൾ സംഹതരായിട്ടു പ്രകാശപ്രതിഷേധം ഇവരളെ നോക്കി ഒല്ലാതായും[20], ദൂഷ്യരൈ[21] നോക്കി

19. പരസ്പരം.

20. പ്രകാശദണ്ഡം ഇവരെ സംബന്ധിച്ചിടത്തോളം അസാധ്യമായാൽ.

21. വധ്യന്മാരെ.

ധർമ്മശുചി[22]യായിരുന്ന രാജാവ് ഉപാംശുദണ്ഡപ്രയോഗം ചെയ്‌വിച്ചു

ഉപാംശുദണ്ഡം പ്രയോഗിക്കുമാറാവിതു—ദൂഷ്യനായൊരുള്ള മഹാമാത്രനായൊരുള്ള[22a] ഭ്രാതാ, വണ്ണ[23]യായിട്ടു ഒരംശം പെറാതെ ഇരുന്നവനെ[24] സത്രി പുക്ക ഭേദിച്ചു രാജാവിന്നു കാട്ടുവിതു. രാജാവുമവനെ, കണ്ടകനുടയ ധനമെല്ലാം നിനക്കു തരുവൻ' എൻറു ചൊല്ലി അവനു പടയും കൊടുത്തു, 'പററിക്കൊണ്ടു[25]താനു, വിഷം കൊടുത്തുതാൻ, കൊൽകെ'ന്നു ചൊല്ലി വിടുവിതു.[25a] അവനുമിവ്വണ്ണമെ ചെൻറുടപ്പിറന്നവനെ കൊൻറപ്പോൾ, 'ഉടപ്പിറന്നവനെക്കൊൻറാനിവൻ' എൻറു ചൊല്ലിക്കൊൽവിതു.

ഇതുകൊണ്ടേ പാരശവനെ[26]യും, പരിചാരികാപുത്രനെയും കൊല്ലുമാറു കണ്ടുകൊൾക.

---

22. 'ധർമ്മരുചി' എന്നാണ് മൂലത്തിൽ. വ്യാഖ്യാതാവിൻെറ പാഠം 'ശുചി' യാണ്.

22*a*. ദൂഷ്യനായ മഹാമാത്രൻെറ. മഹാമാത്രൻ—മന്ത്രി, ഉദ്യോഗസ്ഥമേധാവി.

23. അപ്രാപ്തനായിട്ട്, മൂഢനായിട്ട്. മേൽഭാഗം എന്നു അണ്ണയ്ക്കു ശരിക്കുള്ളർത്ഥം. *cf.* 'അണ്ണാന്നു വായും പിളന്നവൻ'—കൃ. ഗാ. മേൽപോട്ട് നോക്കുന്നവൻ, മന്ദൻ എന്നെല്ലാമായിരിക്കണം അണ്ണയായവൻ എന്നതിൻെറ താൽപര്യം. *cf.* 'അജ്ഞൊന്നിക ളുമണ്ണകളുമില്ല'—പ്രാ. ഗ. മാ. പേ. 8. 'ഉണ്ണിയച്ചിക്കു ഞാൻ കണ്ണിൽ നാറുൻറുതി—ലണ്ണ യായിട്ടു താൻ മുററുമെൻറിങ്ങനെ'—ഉണ്ണി. പേ. 56.

24. സ്വന്തം ഭാഗം കിട്ടാത്തവൻ. മൂലത്തിലെ 'സൽകൃത'നെ 'അസൽകൃത' നാക്കി വ്യാഖ്യാനിക്കുന്നതായിത്തോന്നുന്നു.

25. പിടിച്ചടക്കി. ഈ ഗ്രന്ഥത്തിൽ പലേടത്തും പദം വരുന്നുണ്ട്. പററിക്കൊൾകയ്ക്കു 'to obtain possession' എന്നു Gundert. പററുതൽ—Grasp, seize (T. Lex.).

25*a*. 'രാജാവുമവനെ...ചൊല്ലിവിടുവിതു' എന്നന്വയം. 'അവനെക്കണ്ടവനുടയ' (കണ്ടു + അവനുടയ) എന്നായിരിക്കുമോ പാഠം എന്നും അറിഞ്ഞുകൂട. രണ്ടാമത്തെ 'അവ'നു ദൂഷ്യൻ എന്നർത്ഥം. പകർപ്പുകളിലെല്ലാം 'കണ്ടകനുടയ' എന്നുതന്നെ.

26. ശൂദ്രസ്ത്രീയിൽ ബ്രാഹ്മണനുണ്ടായ മകൻ.

ദൂഷ്യനായൊരുള്ള മഹാമാത്ര[ന്റെ ഭ്രാതാവു്[26a]]സത്രികളാൽ ഭേദിക്കപ്പെട്ടു മഹാമാത്രനെച്ചെൻറു ദായം വേണ്ടി[27]പ്പാടിരിപ്പിതു. അവനില്ലത്തിണ്ണമേലിരുന്തവനൈ ഇരായ് തീക്ഷ്ണൻ[28] കൊന്നിട്ടു ദായം വേണ്ടി വന്നവനൈ കൊൻറാൻ എൻറു ജനപദം കേൾക്കച്ചൊല്ലീട്ടു താൻ മറവിതു. അനന്തരം രാജാവു പുത്രമാതുലന്മാരൈ കൂട്ടി ഭ്രാതൃഘാത(ക)നിവനെൻറു ചൊല്ലി അവരാളെക്കൊണ്ടു മഹാമാത്രനെയും കൊല്ലിപ്പിതു.

അൻറിയെ സത്രികൾ ദൂഷ്യനായിരുന്ന മഹാമാത്രനൈച്ചേവിച്ചിരുന്ത ഉടമ്പിറന്നവൻ[29] ദായമിരക്കമവനൈ കെട്ടുവിതു. ചത്തപ്പോഴേ ദായം വേണ്ടുമതൊഴിവിതെൻറു ചൊല്ലി ഭർത്സിപ്പിതു. അതിനനന്തരം ദായം വേണ്ടിൻറവനൈ തീക്ഷ്ണ(ർ) രായ് കുത്തുവിതു †. 'ഇവൻ ഭ്രാതൃഘാതകൻ' എൻറു കീഴെക്കണക്കെ കണ്ടുകൊൾക.[30]

ദൂഷ്യമഹാമാത്രയോർ വാ യഃ പുത്രഃ പിതുഃ, പിതാ വാ പുത്രസ്യ ദാരാനധിചരതി, ഭ്രാതാ വാ ഭ്രാതുസ്തയോഃ കാപടികമുഖഃ കലഹഃ പൂർവ്വേണ വ്യാഖ്യാതഃ.

ദൂഷ്യമഹാമാത്രപുത്രം ആത്മസംഭാവിതം വാ സത്രീ, 'രാജപുത്രസ്ത്വം ശത്രുഭയാദിഹ ന്യസ്തോഽസി' ഇത്യുപചരേൽ. പ്രതിപന്നം രാജാ രഹസി പൂജയേൽ—'പ്രാപ്തയൗവരാജ്യകാലം ത്വാം മഹാമാത്രഭയാൽ നാഭിഷിഞ്ചാമി'

† തീക്ഷ്ണമായ് M, V. 'തീക്ഷ്ണരാകത്തുവിതു' G.

26a. 'മഹാമാത്രൻ സത്രികളാൽ' എന്നാണ് എല്ലാ പകർപ്പിലും.

27. ആവശ്യപ്പെട്ട്.

28. ഹിംസാദികൾ നടത്തുന്ന ഗൂഢപുരുഷൻ.

29. ഉടപ്പിറന്നവൻ എന്നു മൂകളിൽ. രണ്ടു രൂപവും നിലവിലുണ്ടായിരിക്കണം.

30. മുമ്പു പറഞ്ഞപോലെ കൊല്ലിക്കണം എന്നർത്ഥം.

ഇതി. തം സത്രീ മഹാമാത്രവധേ യോജയേൽ. വിക്രാന്തം തത്രൈവ ഘാതയേൽ—'പിതൃഘാതകോ/യം' ഇതി.

അൻറിയെ ദൂഷ്യമഹാമാത്രന്മാരിരുവർ പിതാവു പുത്രന്മാരായ്താൻ, ഭ്രാതാക്കളായ് താൻ ഇരുന്ന ഒൻറാരുത്തനുടയ സ്ത്രീയെ ഗമിക്കിൽ[31] അതു കാപടികരെക്കൊണ്ടു രാജാവു പരസ്പരം കലഹമാക്കുവിതു ഒരുത്തനെ ഒരുത്തൻ കൊൻറപ്പോൾ പിന്നെ എല്ലാം കീഴെക്കണക്കെ.

അൻറിയെ ദൂഷ്യമഹാമാത്രനുടയ മകൻ, 'ശൌര്യാദിഗുണങ്ങൾ എനക്കേ ഉള്ളിതെ'ൻറു തന്നെത്താനേ ബഹുമാനിച്ചിരിക്കുമവനെ, സത്രി ചെൻറു ഭേദിപ്പിതു—'നീ രാജാവിൻ മകൻ. നിന്നുടയ താ ചെറിയ നാളേ കഴിഞ്ഞുപോയാൾ.[31a] പിന്നെ വിവാഹം ചെയ്ത ദേവി തന്നുടയ മക്കളെ വാഴിപ്പാനായ് നിന്നെ എതാകിലുമൊരുപായത്താൽ കൊൽവാനടുക്കും എൻറിട്ടു നിന്നെ ഇങ്ങു[32] വച്ചിതു' എൻറിങ്ങജാതികൾ ചൊല്ലി ഭേദിപ്പിതു. അവനു മെയ്യെൻറു[33] തോൻറിയപ്പോൾ ആരുമറിയാതെ രാജാവിനു കാട്ടുവിതു. രാജാവും അവനെത്തഴുകുവിതും ചെയ്തു മക്കളെക്കൊണ്ടാടുമാറു കൊണ്ടാടിച്ചൊല്ലുവിതു:—'മകനേ, നിനക്കു യൌവരാജ്യം പ്രാപിക്കിലും നിനക്കഭിഷേകം ചെയ്യാതൊഴിയിൻറിതു, നിന്നപ്പനാ(യ്) ചൊല്ലി† ഇരിക്കിൻറ മഹാമാത്രനെ

---

† നിനക്കു നിമ്മപ്പനാ(യ്) M, V. നിന്നപ്പനാച്ചൊല്ലി G.

31. 'ദൂഷ്യമഹാമാത്രന്മാരുടെ ഇടയിൽ പുത്രൻ പിതാവിൻെറയോ, പിതാവു പുത്രൻെറയോ, ഭ്രാതാവു് ഭ്രാതാവിൻെറയോ ഭാര്യയുമായി സംസർഗ്ഗം നടത്തുന്നുണ്ടെങ്കിൽ' എന്നാണു് താൽപര്യം. വാക്യഘടന ക്ലിഷ്ടം.

31a. 'ശത്രുഭയാൽ' എന്ന മൂലത്തെ വികസിപ്പിച്ചിരിക്കുന്നതു് നോക്കുക.

32. മഹാമാത്രൻെറ അടുത്തു് എന്നു താൽപര്യം.

33. സത്യമാണെന്നു്.

ഭയപ്പെട്ടിട്ട്. അവൻ നിന്നുടയ ശൌര്യാദിഗുണങ്ങളെയും തന്നുടയ ദോഷങ്ങളെയും പ്രതിപത്തിപണ്ണി ഇരുന്നവൻ, നിന്നെ യൌവരാജ്യത്തിന്നഭിഷേകം ചെയ്യുവാറെ നിന്നെയും കൊൻറു രാജ്യമും വാണുകൊൾവാനാം, മറെറാഴിഞ്ഞ ദൂഷ്യരെയും കൂട്ടിക്കൊണ്ട്. അതു വരലാകാ എൻറു[34] നിന്നെപ്പുഭിഷേകം ചെയ്യാതൊഴിയിൻറിതു' എൻറിങ്ങനെ പറഞ്ഞു വിടുവിതു. അനന്തരം സത്രി പിതാവായിരുന്ന മഹാമാത്രനെക്കൊല്ലു വേണ്ടുമാറു ചൊല്ലുവിതു. അവനും മഹാമാത്രനെക്കൊന്നപ്പോൾ 'പിതൃഘാതി ഇവൻ' എൻറു മററുള്ള ജനമറിയക്കൊൽവിതു. കൊല്ലാക്കാൽ പരമാർത്ഥമറിഞ്ഞപ്പോൾ കാലാന്തരത്തിലവനും ശത്രുവായ് വരും.

ഭിക്ഷുകീ വാ ദൂഷ്യഭാര്യാം സാംവനനികീഭിരോഷധീഭിഃ സംവാസ്യ രസേനാതിസന്ദധ്യാൽ—ഇത്യാപ്യപ്രയോഗഃ.

ദൂഷ്യമഹാമാത്രമടവീം പരഗ്രാമം വാ ഹന്തും, കാന്താരവ്യവഹിതേ വാ ദേശേ രാഷ്ട്രപാലമന്തപാലം സ്ഥാപയിതും, നാഗരസ്ഥാനം വാ കുപിതമവഗ്രഹീതും, സാർത്ഥാതിവാഹ്യം പ്രത്യന്തേ വാ സപ്രത്യാദേയമാദാതും ഫൽഗു ബലം തീക്ഷ്ണയുക്തം പ്രേഷയേൽ. പ്രീതിരോധകവ്യഞ്ജനാ വാ ഹന്യുഃ—'അഭിയോഗേ ഹതഃ' ഇതി.

അൻറിയെ, രാജാവിനാലേകപ്പട്ട ഭിക്ഷുകി ദൂഷ്യമഹാമാത്രനുടയ ഭാര്യ ദുർഭഗയാകിൽ[35] അവളെക്കുറുകി[36], വശ്യമായൊള്ള ഔഷധ

34. 'എണ്ട്റു' എന്നു താളിയോലഗ്രന്ഥത്തിൽ കാണുന്നതു് ഉച്ചാരണസമ്പ്രദായം കാണിയ്ക്കുന്നു.

35. മൂലത്തിലില്ല.

36. സമീപിച്ചു്. To approach (T. Lex.). *cf.* 'ദുർവ്വാസാവിനുടെ ആശ്രമം കുറുകി'—പ്രാ. ഗ. മാ. പേ. 19. 'ചെൻറു കുറുകി മധുകൈടഭന്മാരെക്കണ്ടു'—Ibid പേ. 30. 'ഇളങ്കോവേന്തനിരിപ്പിടം കുറുകി'—മണി. 18, 42.

ങ്ങളും വല്ലവൻ† എൻറു ചൊല്ലിത്തേററം വരുമാറു പ്രയോഗങ്ങളും പ്രയോഗിപ്പിതു. പിന്നെ വശ്യമെൻറു വിഷം കൊടുപ്പിച്ചു താൻ കൊൽവിതു. ഇതിന്നു ആപ്ത്യപ്രയോഗമെൻറു പേർ. ആപ്ത്യരാവോർ ഗൂഢപുരുഷർ.

അൻറിയെ ദൂഷ്യനായൊരുള്ള മഹാമാത്രനെന അടവികരെക്കൊല്ലാൻ താൻ, പരഗ്രാമികരെക്കെട്ടുപ്പാൻ താൻ, കാടു കഴിഞ്ഞുപോവിതൊരു രാഷ്ട്രത്തിങ്കൽ രാഷ്ട്രപാലനെ നിറുത്തുവാൻ താൻ, അന്തപാലനെ നിറുത്തുവാൻ താൻ, നഗരസ്ഥാനം കുപിതമായിരുന്നതിനെ അടക്കുവാൻ താൻ, പരരാജ്യസന്ധിൽ ചാത്തിനൊടു കൂട പ്പോകവേണ്ടുമെടം ആക്കം ഗ്രഹിക്കൊല്ലാതെ ഇരിക്കുമിടം ഗ്രഹിപ്പാൻ താൻ[37], ഫൽഗുവായൊരുള്ള[38] പടയും തീക്ഷ്ണന്മാരെയും കൂട്ടി വിട്ടുവിതു. അനന്തരം അവൻ ചെൻറു ശത്രുക്കളോടു പോർ തുടങ്ങിനവാറെ തീക്ഷ്ണർ കള്ളർവേഷം ചെയ്തു ഇരായ് താൻ പകൽതാൻ കുത്തുവിതു. യുദ്ധത്തിൽ ചത്താൻ എൻേററുവിതു.[39]

**യാത്രാവിഹാരഗതോ വാ ദൂഷ്യമഹാമാത്രാൻ ദർശനായാഹ്വയേൽ. തേ ഗൂഢശസ്ത്രൈസ്തീക്ഷ്ണൈഃ സഹ പ്രവിഷ്ടാ മധ്യമകക്ഷ്യായാം ആത്മവിചയമന്തഃപ്രവേശ—**

---

† വല്ലവൻ M, V. വല്ലമവൻ G.

37. സന്ധ് < സന്ധി. 'പരരാജ്യസന്ധിൽ' എന്നു തുടങ്ങുന്ന ഭാഗത്തിന്നു വ്യാഖ്യാനഭേദം കാണുന്നു. *cf.* 'പ്രത്യന്തത്തിങ്കൽ രാജാവിനാൽ പിടിച്ചടക്കപ്പെടേണ്ട വസ്തുക്കളോടുകൂടെ സാർത്ഥവാഹന്മാർ കൊണ്ടുപോകുന്ന ദ്രവ്യങ്ങളെ കണ്ടുപിടിയ്ക്കുന്നതിന്നു വേണ്ടിയോ'—കെ. വി. എം., കൗ. അ. പേ. 416.

38. അല്പമായ, ശക്തി കുറഞ്ഞ.

39. പ്രഖ്യാപിയ്ക്കുക. താഴെ 'വാത്തയുമേറുവിതു' (*f. n.* 63) എന്നു വരുന്നുണ്ട്. അതിൻെറ ചുരുക്കമായിരിയ്ക്കാം 'ഏററുവിതു'.

**നാർത്ഥം ദദ്യുഃ. തതോ ദൗവാരികാഭിഗൃഹീതാസ്തീക്ഷ്ണാ 'ദൂഷ്യപ്രയുക്താഃ സ്മഃ' ഇതി ബ്രൂയുഃ. തേ തദഭിഖ്യാപ്യ ദൂഷ്യാൻ ഹന്യുഃ. തീക്ഷ്ണസ്ഥാനേ ചാന്യേ വധ്യാഃ.**

അൻറിയെ, രാജാവു ശസ്ത്രംകൊണ്ടു് രാജകുലത്തിൽ പുകപ്പെറാ[40]രെൻറു ആഘോഷിച്ചുവെച്ചു, യാത്രനിമിത്തമായ് താൻ ദൂഷ്യമഹാമാത്രരെ വിളിപ്പിതു. അവരളൊടുകൂട ശസ്ത്രം മടിയിലൊളിച്ചു രാജാവിനാലേകപ്പട്ട തീക്ഷ്ണരും ഉടനെ പുകുവിതു. അനന്തരം ഒരു വാതിൽ കഴിഞ്ഞു നടുവത്തു വാതല്ക്കൽവെച്ചു വാതിൽ കാക്കുമവൻ ശോധിപ്പിതു. ശോധിച്ചു തീക്ഷ്ണർമടിയിലായുധം കണ്ടവാറെ ചൊല്ലുവിതു—'ആരും ഇ രാജകുലത്തിൽ† ആയുധം കൊണ്ടു പുകുവോരില്ല §. ആയുധമൊളിച്ചുകൊണ്ടു വന്ന നിങ്ങൾ ആരുടയീർ?[40b] എൻറു‡ ചൊന്നാൽ അവരളും, 'ദൂഷ്യമഹാമാത്രന്മാരുടയോം.[41] ഇവരളേകപ്പട്ടു[42] രാജാവിനെക്കൊല്ലുവാൻ പോന്നോം'[42a] എൻറു ചൊല്ലു

† ഇവിരാജകുലത്തിൽ G.

§ 'പോരുവില' G.

‡ ആരുടയിതെൻറു M, V.

40. പ്രവേശിക്കരുതു്.

40*b*. മ. പ. നിങ്ങൾ ആരുടെ ആളുകളാണു്?

41. ഞങ്ങൾ ദൂഷ്യമഹാമാത്രന്മാരുടെ ആളുകളാണു്.

42. ഇവരളാൽ ഏകപ്പട്ടു്, ഇവരാൽ ആജ്ഞാപിക്കപ്പെട്ട എന്നർത്ഥം. 'ഇവരളേകപ്പട്ടു' എന്നാണു് മാതൃകകളിലെല്ലാം. ഭാഷാസ്വഭാവമെന്നതിനേക്കാൾ അക്ഷരപ്പിഴയായി ഗണിക്കുന്നതായിരിക്കുമോ ഭേദം? *f. n.* (66) നോക്കുക.

42*a*. പുരുഷപ്രത്യയങ്ങൾ തുടൻപ്രയോഗിക്കുന്നതു നോക്കുക. ക്രിയയോടു് മാത്രമേ അവ ചേർക്കൂ എന്നില്ല. *cf.* 'ചൊല്ലിവിടേക്കു പോയിതിരുവോമെന്നെൻറു നാമുടനിരിക്കു'—രാ. ച. 141-9. (ഇരുവോം—നാം രണ്ടുപേരും). 'നിലത്താൽ ച്ചവൈയോമുക്കു ആണ്ടെടുത്തു ഇടക്കടവ ഈഴക്കാച്ചു പതിനെട്ടു' (SII, Vol. III, പേ. 239. വ. 4.). ചവൈയോം=സഭൈയോം, സഭയിലുള്ള ഞങ്ങൾ എന്നർത്ഥം.

വിത്തു. അതു മററൊഴിഞ്ഞ ജനത്തെ എല്ലാം കേൾപ്പിച്ചു ദൂഷ്യരെ ക്കൊൽവിതു. തീക്ഷ്ണരെക്കൊല്ലിൻറുതാക്കി§[43] മററു ചിലരെ ക്കൊൽവിതു.

ബഹിർവിഹാരഗതോ വാ ദൂഷ്യാൻ ആസന്നാവാ- സാൻ പൂജയേൽ. തേഷാം ദേവീവ്യഞ്ജനാ വാ ദുഃസ്ത്രീ രാത്രാവാവാസേഷു ഗൃഹ്യേതേതി സമാനം പൂർവേണ.

ദൂഷ്യമഹാമാത്രം വാ, 'സൂദോ ഭക്ഷകരോ വാ തേ ശോഭനഃ' ഇതി സ്തവേന ഭക്ഷ്യഭോജ്യം യാചേത, ബഹിർ വാ കച്ചിദദ്ധ്വഗതഃ പാനീയം. തദുഭയം രസേനയോജ- യിത്വാ പ്രതിസ്വാദനേ താവേവോപയോജയേൽ. തദ ഭിവിഖ്യാപ്യ 'രസദാ'വിതി ഘാതയേൽ.

അൻറിയെ നഗരത്തിന്നു പുറത്തു തന്നുടയ ദേശം കാണ്മാൻ പോയിട്ടു ചാരത്തില്ലമൊണ്ടായിരിക്കും ദൂഷ്യരെ പൂജിപ്പിതു.[44] വിളി ച്ചുകൊണ്ടാടി ഇരിക്കച്ചെയ്കേ ദേവിയുടയ വേഷം ധരിച്ചു ഒരു ദുഷ്ടസ്ത്രീ രാജാവിനാലേകപ്പെട്ടു ദൂഷ്യഗൃഹം നോക്കി ഇരാച്ചെൽവിതു. അത്തനെ യിൽ രക്ഷിപുരുഷർ ദേവിയാരെക്കണ്ടുതില്ല എൻറു രാജാ വിന്നു ചൊല്ലി, ചാരത്തൊള്ളവരുടയ ഇല്ലമെല്ലാമും പടകൊണ്ടു ചെൻറാരാഞ്ഞു ദൂഷ്യഗൃഹത്തിൽവെച്ചു കണ്ടു അദ്ദോഷം ചൊല്ലി ക്കൊൽവിതു·

---

§ താകി M, V.

43. കൊല്ലുന്നതായി ഭാവിച്ചു്.

44. രാജാവു് എന്നു ശേഷം.

അൻറിയെ ദൂഷ്യനായൊള്ള മഹാമാത്രനൈ, നിന്നുടയ മടയൻ[45] നൻറായടവല്ലം[46], അപ്പമടവല്ലം'†[46a] എൻറു ചൊല്ലി, 'അവനൈക്കൊണ്ടു് അപ്പം താൻ കറി താൻ അടീച്ചുകൊണ്ടുവരവേണ്ടു'മെൻറു ചൊല്ലിത്താൻ, നായാട്ടിനു പോയെടത്തു് 'തണ്ണീർ കൊണ്ടുവരിക' എൻറു ചൊല്ലിത്താൻ, അവരൾ കൊണ്ടുവന്നപ്പോൾ അതിൽ വിഷമിട്ടു കൊണ്ടുവന്നവരളൈത്തലകാപ്പു കൊടുപ്പിതു.[47] അവരൾ അതു ഉപയോഗിച്ചു മോഹിച്ചവാറെ അതു ലോകക്കു കാട്ടി 'വിഷമിട്ടാർ' എൻറു ചൊല്ലുവിതു.

**അഭിചാരശീലം വാ സിദ്ധവ്യഞ്ജനോ ഗോധാകൂർമ്മ-കർക്കടകൂടാനാം ലക്ഷണ്യാനാം അന്യതമപ്രാശനേന മനോരഥാൻ അവാപ്സ്യസീതി ഗ്രാഹയേൽ. പ്രതിപന്നം കർമ്മണി രസേന ലോഹമുസലൈർവ്വാ ഘാതയേൽ, 'കർമ്മവ്യാപദാ ഹതഃ' ഇതി.**

**ചികിത്സവ്യഞ്ജനോ വാ ദൌരാത്മികമസാദ്ധ്യം വാ വ്യാധിം ദൂഷ്യസ്യ സ്ഥാപയിത്വാ ഭൈഷജ്യാഹാരയോഗേഷു രസേനാതിസന്ദധ്യാൽ.**

---

† മിടവല്ലം M, V, G.

45. വെപ്പുകാരൻ. *cf.* മടപ്പുര. 'ഇതു കാണാ മടയാ'—പ്രാ. ഗ. മാ. പേ. 4.

46. പാകം ചെയ്യാൻ കഴിവുള്ളവനാണു്. *cf.* അട്ടപ്പു്. 'അട്ടക'യ്ക്കു പറുക, സംഭവിയ്ക്കുക തുടങ്ങിയ അർത്ഥവുമുണ്ടു്.

46a. മാതൃകകളിലെല്ലാം 'അപ്പമിട വല്ലം' എന്നാണു് കാണുന്നതു്. 'ഇട്ടക'യ്ക്കു ഉണ്ടാക്കുക എന്നർത്ഥം പറയുന്നതിനേക്കാൾ 'അടവല്ലം' എന്ന തിരുത്തുകയായിരിക്കും ഭേദമെന്നു തോന്നുന്നു.

47. പരീക്ഷാർത്ഥം ആദ്യം ഭക്ഷിയ്ക്കാൻ കൊടുക്കണം. *cf.* തലെക്കാവൽ—Main Guard (ത. നി.). അവരളൈ=അവരൾക്കു്. (ക്ലിഷ്ടപ്രയോഗം).

**സൂദാരാളികവ്യഞ്ജനാ വാ പ്രണിഹിതാ ദൂഷ്യം രസേ-
നാതിസന്ദധ്യുഃ, ഇത്യുപനിഷൽ പ്രതിഷേധഃ.**

അൻറിയെ അഭിചാരശീലനായൊള്ള ദൂഷ്യമഹാമാത്രനെ സിദ്ധവ്യഞ്ജനനായൊള്ളവനൊരു പുരുഷൻ ഉടുമ്പു, ആമ, ഞണ്ടു[48] ഇവററാലൊൻറു[48a] ലക്ഷണയുക്തമായൊള്ളതുകൊണ്ടു ശ്മശാനത്തിൽ ഹോമിച്ചു, ഹുതശേഷംകൊണ്ടു പ്രാശിച്ചാൽ നിനെച്ച ശത്രുക്കളെ കൊല്ലാമെൻറു ഇവനു തേററം വരുമാറു ചൊല്ലി, അവനും തേറി അക്കർമ്മമനുഷ്ഠിക്കുമ്പോൾ അവിററിൽ വിഷം കൂട്ടിക്കൊടുത്തു കൊൽവിതു താൻ, ഇരുപ്പുലക്ക[49]കൊണ്ടു തകത്തുകൊൽവിതു താൻ ചെയ്തിട്ടു, കർമ്മവ്യാപത്തു[50] വന്നിതെൻറു താൻ, പിശാചു തകത്തു കൊൻറുതെൻറു താൻ ചൊല്ലുവിതു.

അൻറിയെ ചികിത്സകവ്യഞ്ജനനായൊള്ളോനൊരു പുരുഷൻ ദൂഷ്യമഹാമാത്രനെച്ചെൻറു കുറുകി, 'നിനക്കു അസാധ്യമായൊള്ള വ്യാധി ഒണ്ടായിതെൻറു തോൻറിൻറിതു; അതിനു കടുകി† ഒരു മരുന്നു ചെയ്യാകിൽ പിഴെക്കു' എൻറവനു തേററം വരുമാറു ചൊല്ലി, മരുന്നു ചെയ്യുമതിൽ വിഷം കൂട്ടിക്കൊടുത്തു കൊൽവിതു

സൂദൻ താൻ, ആരാളികൻ[51] താൻ, രാജാവിനാലേകപ്പട്ട ദൂഷ്യമഹാമാത്രനെ ചെൻറു ചതിച്ചു വിഷമിട്ടു കൊൽവിതു. എൻറിവു ഉപനിഷ[52]ത്തിൽ ചൊല്ലിയ മരണക്രമങ്ങൾ ചൊല്ലിതു.

---

† കട്ടകി M.

48. മൂലത്തിലെ കൂടം (കൊമ്പു മുറിഞ്ഞ മൃഗം) വിട്ടിരിയ്ക്കുന്നു.

48a. ഇവയിലൊന്നു്.

49. ഇരിമ്പുലയ്ക്ക. *cf.* 'തിരിത്തിരിപ്പെഴുകം.'—രാ. ച. 5–3. പിരപ്പുകാരൻ, കരുപ്പുവില്ല (<പിരമ്പു, കരുമ്പു)—ലീ. സൂ. 55 (വൃത്തി). കരുപ്പാട്ടിച്ചക്കര.

50. അഭിചാരകർമ്മത്തിലുള്ള തകരാറു്.

51. അരിവെപ്പുകാരൻ. സൂദൻ മാംസപാചകനാണു്.

52. ഉപനിഷൽപ്രതീകാരം. അധി. 14.

ഉഭയദൂഷ്യപ്രതിഷേധസ്തു—യത്ര ദൂഷ്യഃ പ്രതിഷേദ്ധവ്യഃ, തത്ര ദൂഷ്യമേവ ഫൽഗുബലതീക്ഷ്ണയുക്തം പ്രേഷയേൽ:—'ഗച്ഛാമുഷ്മിൻ ദുർഗേ, രാഷ്ട്രേ വാ, സൈന്യമുത്ഥാപയ, ഹിരണ്യം വാ; വല്ലഭാദ്വാ ഹിരണ്യമാഹാരയ; വല്ലഭകന്യാം വാ പ്രസഹ്യാനയ; ദുർഗസേതുവണിക്പഥശൂന്യപ്രവേശ ഖനിദ്രവ്യഹസ്തിവനകർമ്മണാമന്യതമം വാ കാരയ; രാഷ്ട്രപാല്യമന്തപാല്യം വാ. യശ്ച ത്വാ പ്രതിഷേധയേന്ന വാ തേ സാഹായ്യം ദദ്യാൽ, സ ബന്ധവ്യഃ സ്യാൽ' ഇതി. തഥൈവ ഇതരേഷാം പ്രേഷയേൽ, 'അമുഷ്യാവിനയഃ പ്രതിഷേദ്ധവ്യഃ' ഇതി. തമേതേഷു കലഹസ്ഥാനേഷു കർമ്മപ്രതിഘാതേഷു വാ വിവദമാനം തീക്ഷ്ണാഃ ശസ്ത്രം പാതയിത്വാ പ്രച്ഛന്നം ഹന്യുഃ. തേന ദോഷേണേതരേ നിയന്തവ്യാഃ.

ഉഭയദൂഷ്യപ്രതിഷേധം ചൊല്ലിൻറിതു എൻറവാറു, ഒരു ദൂഷ്യനൈക്കൊണ്ടു് ഒരു ദൂഷ്യനൈ[53]ക്കൊല്ലുമാറു ചൊല്ലിൻറിതു. യാവനൊരു ദൂഷ്യനൈക്കൊല്ലവേണ്ടിൻറിതു, അവനൈ പ്രതി[54] മറ്റൊരു ദൂഷ്യനൈ ഫൽഗുബലത്തോടും തീക്ഷ്ണരോടും കൂട വിടുവിതു. ഇനി അവനൈ ചൊല്ലി വിടുമാറാവിതു:—'ഇന്ന ദുർഗ്ഗത്തിൽ താൻ, ഇന്ന രാഷ്ട്രത്തിൽ താൻ പടൈ ഒരുമ്പടുത്തു.†[55] അൻറിയെ പൊൻ കൂട്ടു. വല്ല

† ഒരുംപടു G.

53. മറ്റൊരു ദൂഷ്യനെ എന്നർത്ഥം.

54. അവന്റെ നേർക്കു്. സംസ്കൃതമുറയിൽ 'പ്രതി'യുടെ മുമ്പിൽ ദ്വിതീയ ('അം പ്രതി').

55. (നി) ഒരുക്കുക. ഒരുംപടുക, ഒരുംപടുത്തുക (പ്രയോ.). താഴെ പല നിയോജക മ. പു. ക്രിയകളും വരുന്നു.

ന്മാരിടെപ്പൊൻ തണ്ട.†[56] വല്ലഭനടെ[56a] പെണ്ണിനെ വലിയക്കൊണ്ട പോര.[57] ദുർഗ്ഗം, സേതു, വണിക്പഥം, ശൂന്യനിവേശം[58], ഹസ്തിവനകർമ്മം, ദ്രവ്യവനകർമ്മം എൻറിവററാ[59]ലൊൻറു ചെയ്ക. അൻറിയെ രാഷ്ട്രപാല്യം താൻ, അന്തപാല്യം താൻ[60] നിൻെറാൻറു ചെയ്ക. യാവനൊരുത്തൻ നിന്നോട്ടു വിപ്രതിപത്തി ചെയ്യാൻ, തുണയാതൊഴിവാനും,[61] അവനൈ കെട്ടി ഇങ്ങു പോത്തരുക'[62] എൻറിങ്ങനെ ചൊല്ലി വിട്ടുവിതു. ഇവൻ പോകിൻറടത്തവരൾക്കും, 'ഇവൻ വേണ്ടാമതു ചെയ്യുമതു വിലക്കുക' എൻറു ചൊല്ലി വിട്ടുവിതു‡. ഇവൻ ചെൻറു അവരളൊടു കർമ്മപ്രതിഷേധത്തിൽ വച്ചുതാൻ, കലഹത്തിൽ വച്ചുതാൻ ആരുമറിയാതെ തീക്ഷ്ണർ ഇവരൈ പ്പുക്ക കുത്തു

---

† പൊയ്യുണ്ട M, V, G.

‡ 'വേണ്ടാമ ചെയ്യുമതു വിലക്കിവിടുകെൻറു ചൊല്ലുവിതു' G.

56. (ടി) പൊൻ ഒരുക്കൂട്ടുക. തണ്ടുതൽ—To collect rents, taxes etc. (T. Lex.). കൂട്ടു, തണ്ടു ഇങ്ങനെ ഇപ്പോൾ നീട്ടിയാണെഴുതാറു്. 'ഹിരണ്യമാഹാരയ' എന്നതിൻെറ വ്യാഖ്യാനമാകയാൽ 'പൊൻ തണ്ടു' എന്നു തിരുത്തിയിരിക്കുകയാണു്. മാതൃകകളിലെ 'പൊയ്യുണ്ടു' ചേരുന്നില്ല. 'പൊയ്യുണ്ടു' ഒപ്പിക്കാം.

56a. അധ്യക്ഷൻെറ.

57. ബലാൽക്കാരമായി പിടിച്ചു കൊണ്ടുവാ.

58. ശൂന്യസ്ഥലത്തിൽ ഗൃഹനിർമ്മാണം.

59. എന്നിവയിൽ.

60. രാഷ്ട്രപാലൻെറയോ അന്തപാലൻെറയോ പ്രവൃത്തി.

61. ഗ്രന്ഥത്തിലും പകർപ്പുകളിലുമെല്ലാം ചെയ്യാൻ, ഒഴിവാൻ ഇങ്ങനെതന്നെ കാണുന്നു. ചെയ്യോൻ, ഒഴിവോൻ എന്നു ക്രമത്തിൽ അർത്ഥം. cf. തമിഴ്. നടപ്പാൻ, നടപ്പാൾ. ഇവയോട്ടു് വിഭക്തിപ്രത്യയങ്ങളും ചേർക്കാം (നടപ്പാനൈ). മലയാളത്തിൽ ആൻ പിൻവിനയെച്ചപ്രത്യയമായിത്തീർന്നപ്പോൾ (സൂക്ഷ്മത്തിൽ അതു് ഭാവിപ്രത്യയമായ 'പ'യിൽ പുരുഷപ്രത്യയം ചേർത്തതാണു്.) കുഴപ്പം കൂടാതിരിപ്പാൻ 'ചെയ്യാൻ' 'ചെയ്യോൻ' ആയി. വിഭക്തിപ്രത്യയങ്ങൾ അതിനോടു മാത്രം ചേർക്കുക എന്നും വന്നു. ഈ ഗ്രന്ഥത്തിൽ രണ്ടു രൂപവും കാണുന്നുണ്ടു്.

62. കൊണ്ടുവന്നു തരിക. cf. പോതാ, പോതാ-തൽ, പോതരുതൽ, പോതരവു—sending, bringing (T. Lex.). വരവു്, അടവു് ഇത്യാദ്യർത്ഥത്തിൽ ഈ ഗ്രന്ഥത്തിൽ പലേടത്തും പദം ഉപയോഗിച്ചുകാണുന്നു.

വിയ്ക്കു. അവരാം ഇവനെക്കൊൻറുതെൻറു വാർത്തയുമേററുവിയ്ക്കു.[63] അനന്തരം രാജപുരുഷനെക്കൊൻറുതെൻറു അപരാധമേററി മററവരെയും കൊൽവിയ്ക്കു

**പുരാണാം ഗ്രാമാണാം കുലാനാം വാ ദൂഷ്യാണാം സീമാക്ഷേത്രഖലവേശ്മമര്യാദാസു ദ്രവ്യോപകരണസസ്യ-വാഹനഹിംസാസു പ്രേക്ഷാകൃത്യോത്സവേഷു വാ സമുൽ-പന്നേ കലഹേ തീക്ഷ്ണൈരുൽപാദിതേ വാ, തീക്ഷ്ണാഃ ശസ്ത്രം പാതയിത്വാ ബ്രൂയുഃ—'ഏവം ക്രിയന്തേ യേƒമുനാ കലഹായന്തേ' ഇതി. തേന ദോഷേണേതരേ നിയന്തവ്യാഃ.**

**യേഷാം വാ ദൂഷ്യാണാം ജാതമൂലാഃ കലഹാഃ, തേഷാം ക്ഷേത്രഖലവേശ്മാന്യാദീപയിത്വാ ബന്ധുസംബന്ധിഷു വാഹനേഷു വാ തീക്ഷ്ണാഃ ശസ്ത്രം പാതയിത്വാ തഥൈവ ബ്രൂയുഃ, 'അമുനാ പ്രയുക്താഃ സ്മഃ' ഇതി. തേന ദോഷേണേതരേ നിയന്തവ്യാഃ.**

പുരം, ഗ്രാമം, കുലം, ദൂഷ്യങ്ങളിമ്മൂൻറിനുടെ[63a] സീമ നിമിത്തമായും, വയൽ നിമിത്തമായും, കളം നിമിത്തമായും, പുര നിമിത്തമായും, [അതാവിതു് അമഞ്ഞൊരുളളതു്[64]], ദ്രവ്യനിമിത്തമാവിതു സുവർണ്ണാദി, ഉപകരണനിമിത്തം വസ്ത്രാദി, സസ്യനിമിത്തമായും,

---

63. പരത്തണം.

63a. ദൂഷ്യങ്ങളായ പുരം, ഗ്രാമം, കുലം എന്നിവയുടെ.

64. വയൽ മുതലായവയെല്ലാം ഈ വിശേഷണം യോജിപ്പിയ്ക്കണം. അവകാശപ്പെട്ട (അമഞ്ഞ) മുൻപറഞ്ഞ വസ്തുക്കൾ നിമിത്തമായും എന്നർത്ഥം.

വാഹനഹിംസാദി നിമിത്തമായും, കൃത്തുകാണുമിടത്തും, വിവാഹാദ്യുത്സവങ്ങളിലും, വെച്ചു കലഹമൊണ്ടാവിതു താൻ, രാജപ്രയുക്തരായൊള്ള തീക്ഷ്ണർ തങ്ങൾ കലഹം ചെയ്തിട്ടു താൻ[64a], 'നീ പക്ഷദൂഷ്യരൈ കൊൻറിടു' ഇങ്ങനെ ചൊല്ലുവിതു. മററുചില ദൂഷ്യരൈക്കാട്ടി, 'കലഹിച്ചാൽ ഇവരളൊടിവണ്ണം ചാമളവേ ആവിതു[64b] എൻറു മഹാജനങ്ങൾ കേൾക്ക ചൊല്ലീട്ടു പോവിതു. അനന്തരം രാജാവു നിഷ്കാരണം പലാതി[65]യേ† എൻറു ചൊല്ലി അവനു വിപക്ഷമായൊള്ള ദൂഷ്യരൈക്കൊൽവിതു.

അൻറിയെ ദൂഷ്യരുടയ വയലിലും, കളത്തിലും, ഇല്ലത്തിലും തീ കൊളുത്തിത്താൻ അവനുടയ സംബന്ധി, ബന്ധു, വാഹനം താൻ കൊൻറിട്ടു തീക്ഷ്ണർ ചൊല്ലുവിതു. അവരൾ ചൊല്ലുമാറു ദൂഷ്യരുടയ പേർ ചൊല്ലി, 'ഇവരളോടു കലഹിച്ചാലിങ്ങനെ പടുവിതു; ഞാങ്ങൾ അവരൾ ചൊല്ലപ്പട്ടു[66] ഇതു ചെയ്തിതു' എൻറു ചൊല്ലുവിതു. അദ്ഘോഷം ചൊല്ലി രാജാവു മററെ ദൂഷ്യരെക്കൊൽവിതു.

---

† പലാതിയൈ M. വലാതിയൈ V.

64a. വാസ്തവത്തിൽ ഉണ്ടായതോ, തീക്ഷ്ണർ സ്വയം ഉണ്ടാക്കിയതോ ആയ കലഹത്തിൽ എന്ന മൂലാനുസാരിയായ അൎത്ഥം.

64b. ഇവരോടു് കലഹിച്ചാൽ ഇങ്ങനെ ചാകേണ്ടിവരും.

65. 'അപരാധി'യുടെ തത്ഭവമാണെന്നു തോന്നുന്നു. (G യിൽ ഇവിടെ ചില വരി വിട്ടിട്ടുള്ളതുകൊണ്ടു് ഒത്തുനോക്കാൻ സാധ്യമല്ല.) 'പരാതി'യും ഈ പദത്തിൻെറ അപഭ്രംശമാണെന്നാണു് ഊഹം. ആവലാതി, കുററം പറച്ചൽ എന്നൎത്ഥത്തിൽ നമുക്കു് ആ പദം ഇപ്പോഴുമുണ്ടല്ലോ. പാവം എന്നൎത്ഥത്തിലും പലാതി പ. മ. ത്തിൽ കാണുന്നുണ്ടു്. 'ഇപ്പലാതി ബ്രാഹ്മണൻ ഇവൻ പഴയൻ' എന്നു ഈ ഗ്രന്ഥത്തിൽതന്നെ 93-ം പ്രകരണത്തിൽ വരുന്നതു നോക്കുക. 'പലാതിയുടേയൊരു ഭക്തിയിരുന്നവാറെൻെറ വിസ്മയവും പ്രീതിയുമെയ്തി ദൃഢമായിതു മനസ്സു്"—പ്രാ. ഗ. മാ. പേ. 13. 'കേതകിമൊട്ടു കണ്ണെക്കാലെൻറാൽ കേകിഗണങ്ങൾ പലാതികൾ കേഴും'—ഉണ്ണിച്ചി. പേ. 10.

66. അവർ കല്പിക്കുന്നതിൽ പെട്ടു, അവർ പറഞ്ഞതനുസരിച്ചു് എന്നൎത്ഥം. *cf.* ഇവരളേകപ്പട്ടു് (*f. n.* 42). 'ആൽ' രണ്ടുദിക്കിലും കാണാത്തതുകൊണ്ടു് അക്ഷരത്തെററല്ലെന്നു തോന്നുന്നു. പക്ഷേ 'രാജാവിനാലേകപ്പട്ടിരുന്ന പ്രണിധികൾ' എന്നു താഴെ വരുന്നതു നോക്കുക.

ദുർഗ്ഗരാഷ്ട്രദൂഷ്യാൻ വാ സത്രിണഃ പരസ്പരസ്യാവേശനികാൻ കാരയേയുഃ. തത്ര രസദാ രസം ദദ്യുഃ. തേന ദോഷേണേതരേ നിയന്തവ്യാഃ.

ഭിക്ഷുകീ വാ ദൂഷ്യരാഷ്ട്രമുഖ്യം ദൂഷ്യരാഷ്ട്രമുഖ്യസ്യ ഭാര്യാ, സ്നുഷാ, ദുഹിതാ വാ കാമയത ഇത്യുപജപേൽ. പ്രതിപന്നസ്യാഭരണമാദായ സ്വാമിനേ ദർശയേൽ— 'അസൗ തേ മുഖ്യോ യൗവനോത്സിക്തോ ഭാര്യാം സ്നുഷാം ദുഹിതരം വാ/ഭിമന്യതേ' ഇതി. തയോഃ കലഹോ രാത്രൗ. ഇതി സമാനം.

ദൂഷ്യദണ്ഡോപനതേഷു തു യുവരാജഃ സേനാപതിർ വാ കിഞ്ചിൽ അപകൃത്യാപക്രാന്തോ വിക്രമേത. തതോ രാജാ ദൂഷ്യദണ്ഡോപനതാനേവ പ്രേഷയേൽ ഫൽഗുബലതീക്ഷ്ണാനിതി സമാനാഃ സർവ ഏവ യോഗാഃ. തേഷാം ച പുത്രേഷ്വനുക്ഷിപത്സു യോ നിർവികാരഃ സ പിതൃദായം ലഭേത. ഏവമസ്യ പുത്രപൗത്രാൻ അനുവർതതേ രാജ്യമപാസ്തപുരുഷദോഷമിതി.

അന്റിയെ ദുർഗത്തിലും രാഷ്ട്രത്തിലും വസിക്കിൻറ ദൂഷ്യരെ സത്രികൾ പരസ്പരം കലഹിച്ചവരളെക്കലഹമൊഴിച്ച് അന്യോന്യം ഗൃഹഭോജനം പണ്ണിപ്പിതു. അവിടെ രാജാവിനാലേകപ്പട്ടിരുന്ന പ്രണിധികൾ രസം[67] കൊട്പ്പിതു. അവൻ ചത്തപ്പോൾ അദ്രോഷം ചൊല്ലി മററാവരളെയും കൊൽവിതു.

അൻറിയെ ഭിക്ഷുകി രാജാവിനാലേകപ്പട്ട ദൂഷ്യനായിരുന്ന രാഷ്ട്രമുഖ്യനെക്കരുകിച്ചൊല്ലുവിതു. മററൊരു ദൂഷ്യനായൊള്ള രാഷ്ട്രമുഖ്യൻ

67, വിഷം,

പേർ ചൊല്ലി, 'ഇന്നോരുടൈ ഭാര്യതാൻ†, മരുമകൾ താൻ, [മകൾ താൻ][67a] നിന്നെക്കാമിക്കിൻേറാ'ളെൻറു തേററം വരുമാറു ചൊല്ലുവിത്തു. അവൻ തേറിയപ്പോൾ അവനൊരു ആഭരണമിവൾക്കു കൊണ്ടു പോരിൻറിതായിക്കൊണ്ടുപോന്ന മററെ ദൂഷ്യനുക്കു കാട്ടിച്ചൊല്ലുവിത്തു. 'ഈര രാഷ്ട്രമുഖ്യൻ യൌവനോത്സികതനായിട്ടു നിന്നുടയ ഭാര്യയെത്താൻ മരുമകളെത്താൻ [മകളെത്താൻ][67b] കാമിക്കിൻേറാൻ. അവൾക്കു പോത്തന്ന[68] ആഭരണം കാണാ'[69], എൻറു കാട്ടുവിത്തു. അനന്തരം രാത്രിയിൽ പരസ്പരം കലഹവുമട്ടത്തേടത്തുവെച്ചു പണ്ടെ കണക്കെ തീക്ഷ്ണനൊരുത്തനെക്കൊൽവിത്തു. അതു ചൊല്ലി മററൊഴിഞ്ഞവനെ രാജാവു കൊൽവിത്തു.

അൻറിയെ ദൂഷ്യരായൊള്ള ദണ്ഡോപനത‡ക്കു അപകാരം ചെയ്തു രാജാവു താൻ സേനാപതി താൻ ദേശാന്തരത്തിൽ പോയ് നിൻറു ദണ്ഡോപനത[70]രുടയ ദേശത്തു കെട്ടുചുട്ട[71] പണ്ണുവിത്തു. അനന്തരം രാജാവും അദ്ദണ്ഡോപനതന്മാരയേ ഫൽഗുബലത്തോടും

---

† ഭാര്യയെത്താൻ M, V.

‡ രാജോപനതക്കു M, V.

67a. ഗ്രന്ഥത്തിലും പകർപ്പുകളിലും കാണുന്നില്ല.

67b. മാതൃകകളിലില്ല.

68. കൊട്ടുത്ത. *f. n.* 62 നോക്കുക.

69. യലോപം, നീ കാണുക. *cf.* 'കോടീ! കാണാ കുവലയദളാപാംഗി കേഴിൻറവാറു''—ലീ .ഉ. പ. 30. 'ഇതു കാണാ രാജാവേ'—പ്രാ. ഗ. മാ. പേ. 5. ഹ്രസ്വമാക്കി 'മുരാരീ കണാ' (ലീ. ഉ. പ. 24.) എന്ന മട്ടിലും പ്രയോഗം. ഒടുവിലത്തെ ഉദാഹരണത്തിൽ 'കണ്ണ്'നെ കുറുക്കിയതാണെന്നും വരാം.

70. യുദ്ധത്തിൽ കീഴടക്കിയവർ.

71. കൊള്ളയും കൊള്ളിവെപ്പും. ശൈലിയുടെ ഭംഗി നോക്കുക.

തീക്ഷ്ണരൊടും കൂടി അവരളൊടും പററി[71a]ക്കൊൾവാൻ വിടുവിപ്പൂ. അവിടെവെച്ചു തീക്ഷ്ണർ കുത്തികൊന്നിട്ടു 'യുദ്ധഭൂമിയിൽ പട്ടാൻ' എൻറു ചൊല്ലുവിപ്പൂ. ഇപ്രകാരം കൊല്ലപ്പട്ട ദൂഷ്യന്റെടയ മക്കളിൽ യാവനൊരുത്തൻ നിർവ്വികാരനാവോൻ, അവൻ പിതൃദായം ലഭിപ്പാൻ †[72] എൻറിച്ചൊന്ന പ്രകാരമനുഷ്ഠിക്കിൻറ രാജാവിന്റെടയ പുത്രപൗത്രന്മാരൈ വിടാതെ ഇരിക്കും രാജ്യം; പുരുഷദോഷവുമില്ലയാ[യ്]പ്പോം.

ശ്ലോകം—

സ്വപക്ഷേ പരപക്ഷേ വാ
തൂഷ്ണീന്ദണ്ഡം പ്രയോജയേൽ
ആയത്യാം ച തദാത്വേ ച
ക്ഷമാവാ നവിശങ്കിതഃ.[73]

ദണ്ഡകാർമ്മികം മുടിഞ്ഞിതു.

---

† ലാഭിപ്പാൻ M, V.

71a. യുദ്ധം ചെയ്യാൻ.

72. =ലഭിപ്പോൻ. അവന്നു പിതൃസ്വത്തു് ലഭിയ്ക്കും.

73. മാതൃകാഗ്രന്ഥങ്ങളിൽ വ്യാഖ്യാനം കാണുന്നില്ല.

'താദാത്വികായതികളിൽ
ക്ഷമയാ നിർവ്വിശങ്കനായ്
ചെയ്‌വൂ സ്വപരപക്ഷങ്ങൾ
രണ്ടിലും ഗൂഢദണ്ഡനം.'

കേ. വി, എം., കൗ. അ. പേ. 421.

## പ്രകരണം 90. കോശാഭിസംഹരണം.

---

**കോശമകോശഃ പ്രത്യുൽപന്നാർത്ഥകൃച്ഛ്റഃ സങ്-ഗൃഹ്ണീയാൽ. ജനപദം മഹാന്തം അല്പപ്രമാണം വാ ദേവമാതൃകം പ്രഭൂതധാന്യം ധാന്യസ്യാംശം തൃതീയം ചതുർത്ഥം വാ യാചേത, യഥാസാരം മധ്യമവരം വാ.**

**ദുർഗ്ഗസേതുകർമ്മവണിക്പഥശൂന്യനിവേശ ഖനിദ്രവ്യ-ഹസ്തിവനകർമ്മോപകാരിണം പ്രത്യന്തമല്പപ്രമാണം വാ ന യാചേത.**

**ധാന്യപശുഹിരണ്യാദി നിവിശമാനായ ദദ്യാൽ. ചതുർത്ഥമംശം ധാന്യാനാം ബീജഭക്തശുദ്ധം ച ഹിരണ്യേന ക്രീണീയാൽ.**

കോശാഭിസംഹരണമെന്നിതു സൂത്രം. കോശമാവിതു സുവർണ്ണാദി. അതുകൊണ്ടു ധാന്യാദികളെയുമുപലക്ഷിക്കിന്റിതു. അഭിസംഹരണമാവിതു, പണ്ടു കൊള്ളുമതിലേറക്കൊള്ള വേണ്ടുമതു. അതു വേണ്ടിന്റിതു, ഭണ്ഡാരത്തിൽ അർത്ഥം ക്ഷയിച്ചിരുന്ന രാജാവിനു അർത്ഥസാധ്യമായൊള്ള ക്ലേശമട്ടത്തെടുത്തുവെച്ചു പണ്ടേത്തെതിലേറെക്കൊൾവാൻ വിഷയം.[1] അതു ചൊല്ലിന്റിതെന്നിതു സൂത്രാർത്ഥം.

---

1. വാക്യഘടന ക്ലിഷ്ടം. ഭണ്ഡാരത്തിൽ പണമില്ലെങ്കിൽ വിഷമം വരാവുന്നതുകൊണ്ടു മുമ്പേത്തേക്കാളധികം സമ്പാദിക്കേണ്ടതാവശ്യമാണെന്നു താൽപര്യം.

*cf.* "കോശമൂലോ ഹി രാജേതി
പ്രവാദഃ സാർവ്വലൗകികഃ
ഏതൽ സർവ്വം ജഹാത്യാശു
കോശവ്യസനവാൻ നൃപഃ"

കാമ. XIV. 33.

സംബന്ധമാവിതു—ദുർഗത്തിലും രാഷ്ട്രത്തിലും കണ്ടകശോധനം† ചൊല്ലീതു. ഇപ്പോൾ രാജാവു തന്നുടയ കണ്ടകത്വം ശോധിക്കുമാറു ചൊല്ലിൻറിതെമ്പിതു‡ സംബന്ധം. തന്നുടയ കണ്ടകത്വമാവതു് അവസ്ഥകളിലമഞ്ഞവണ്ണം ചെയ്യാതൊഴിയുമതു. അതിന്നു നിമിത്തം ആപത്തു താൻ, കളിപ്പു താൻ[2]. ആപത്താവിതു ഭണ്ഡാരക്ഷയം—മററൊഴിഞ്ഞ[3] ആപത്തെല്ലാം ഭണ്ഡാരസാധ്യമാകിൻറമയാൽ.

ക്ഷീണകോശനായിരുന്ന രാജാവു അർത്ഥകൃച്ഛ്റമൊണ്ടായെടത്തു വെച്ചു ഭണ്ഡാരം പെരുക്കവേണ്ടും. പെരുക്കുമാറാവിതു:—പെരുതായൊള്ള ജനപദം, നീർനിൻറു വിളൈഞ്ഞു നെല്ലും പെരുകി ഇരുന്നതിനിൽ[4] നെല്ലിനുടയ മൂൻറൊൻറു[4a] താൻ വേണ്ടുവിതു.[5] ഇനി സാരത്തിന്നു തക്കവാറു മധ്യമമായൊള്ള ജനപദത്തെയും, നികൃഷ്ടമായൊള്ള സാരത്തുക്കു തക്കവാറു നാലൊൻറു താൻ അഞ്ചൊൻറു താൻ വേണ്ടുവിതു.



വേണ്ടൊല്ലാതെടത്തും[6] ചൊല്ലിൻറിതു. ദുർഗ്ഗംചെയ്തു, സേതുകർമ്മം വണിക്പഥം, ശൂന്യനിവേശം, ഖനിദ്രവ്യവനം, ഹസ്തിവനം എൻറിജ്ജാതി കർമ്മം ചെയ്തുപകരിക്കിൻറവരളെ വേണ്ടലാകാ.[6a] വേണ്ടു

---

† ശോധനത്തിൽ M, V.

‡ എൻറിതു M.

2. അഹങ്കാരം, കേളി.

3. മററുള്ള.

4. നെല്ലുപെരുകിയിരുന്ന ജനപദത്തിൽനിന്നു് എന്നാണു് വിവക്ഷ.

4a. മൂന്നിലൊന്നു്.

5. ആവശ്യപ്പെടണം. *cf.* കന്നടം—ബേക (വേണം), ബേഡാ (വേണ്ട).

6. വേണ്ടൊല്ലാതെടവും എന്നാണു് വിവക്ഷ.

6a. മുമ്പിൽ പ്രതിഗ്രാഹിക നോക്കുക. മുൻപറഞ്ഞവരോടു് ആവശ്യപ്പെടരുതെന്നർത്ഥം.

കിൽ കർമ്മങ്ങൾക്ക് വിഘാതം വരും. പ്രത്യന്തഭൂമിയിൽ[7] നില്ക്കുമവനെയും വേണ്ടലാകാ. ശത്രുവിനോട്ട കൂട്ടവാനുമട്ടകം.[8] അല്പധനനെയും വേണ്ടലാകാ.

അൎത്ഥകൃച്ഛ്റമൊണ്ടാകിലും പുതുതായി കുടിയേറിൻറ കുടികൾക്കു[9] നെല്ലും, പൊന്നും, പശുവും കൊടുക്കവേണ്ടും. അൻറിയെ നെൽകൊണ്ടു സാധിക്കവേണ്ടും.[10] ആ പത്തിൽ നാലൊൻറു വിററു പൊൻ കൊൾവിതു.[11] വിത്തിനും, ചോററിനും, കുടികൾക്കു വച്ചു മറെറാഴിഞ്ഞതെല്ലാം വിലൈക്കു കൊൾവിതു. ഇ പ്രയോഗത്തിനേ വിഷയാന്തരം ചൊല്ലുവർ.[11a] നെൽ വിലയൊള്ള കാലത്തു കൊണ്ടിട്ടു വച്ചു ചുരുങ്ങ† വിൽക്കും നാൾ വിററു പണ്ടാരം[12] പെരുക്കുവാനെയും[12a] ചൊല്ലുവർ.

**അരണ്യജാതം ശ്രോത്രിയസ്വം ച പരിഹരേൽ. തദ-പ്യനുഗ്രഹേണ ക്രീണീയാൽ.**

---

† കൊണ്ടിട്ടു ചുരുങ്ങ M.

7. അതിൎത്തിസ്ഥലത്തു്.

8. ഇടവരും.

9. പ്രജകൾക്കു്.

10. അവരിൽനിന്നു രാജഭാഗം പണമായി വാങ്ങരുതു്; നെല്ലായിട്ടേ വാങ്ങാവൂ എന്നു താൽപര്യം.

11. കൃഷിക്കാരൻ എന്നു ശേഷം. ധാന്യങ്ങളുടെ നാലിലൊരു ഭാഗം രാജാവു വിലയ്ക്കു വാങ്ങണം എന്നാണു് മൂലം.

11a. 'വിഴയാന്തരം ചൊൽവർ' എന്നു Gയിൽ. ഉച്ചാരണവൈകല്യം കാണിക്കുന്നു.

12. < ഭണ്ഡാരം.

12a. =പെരുക്കുവോൻ. പെരുക്കുന്നതിനെയും എന്നാണു് ശരിക്കു വേണ്ടതു് 'പ്രജകളെ പിതാവു് രക്ഷിപ്പോരെക്കണക്കെ' (രക്ഷിക്കുന്നതുപോലെ) എന്ന മട്ടിലുള്ള ശൈലീവിശേഷമായിരിക്കാം.

**തസ്യാകരേണ വാ സമാഹർതൃപുരുഷാ ഗ്രീഷ്മേ കർഷകാണാം ഉദ്വാപം കാരയേയുഃ. പ്രമാദാവസന്നസ്യാത്യയം ദ്വിഗുണമുദാഹരന്തോ ബീജകാലേ ബീജലേഖ്യം കുര്യുഃ. നിഷ്പന്നേ ഹരിതപക്വാദാനം വാരയേയുഃ, അന്യത്ര ശാകകടഭംഗമുഷ്ടിഭ്യാം ദേവപിതൃപൂജാദാനാർത്ഥം ഗവാർത്ഥം വാ. ഭിക്ഷുകഗ്രാമഭൃതകാർത്ഥം ച രാശിമൂലം പരിഹരേയുഃ.**

വരിനെല്ലും, പുല്ലും, ചാമയും എൻറ കാട്ടിൽ വിളയുമവും, ശ്രോത്രിയനുടെയ നെല്ലും പരിഹരിപ്പിതു. ശ്രോത്രിയനുടെയ നെല്ല് അവനൈ വായിയച്ചു[13] കൊാംവിതു.

അല്ലാക്കാൽ† സമാഹർതൃപുരുഷ, സീതാധ്യക്ഷാദികൾ[14] ഗ്രീഷ്മകാലത്തു കൃഷീവലരൈക്കൊണ്ടു ഉടമ്പടി‡ ചെയ്യിപ്പിതു. 'നിങ്ങളുടെയ പ്രമാദത്തിനാൽ ഉഴവിന്നു കേടുവരുകിൽ അമഞ്ഞതിലിരുമടങ്കു ദണ്ഡം എൻറ ചൊലാവിച്ചു[14a] വിതൈക്കും നാൾ വിത്തു കൊടുപ്പിതു. വിളഞ്ഞപ്പോൾ കായും പഴവുമായ് ക്കൊള്ളുമതും വിലക്കവിതു[15], ശാകകടഭംഗമുഷ്ടിയൊഴിയ.[16] ദേവപിതൃപൂജാദാനാദികൾക്കായ് കൊള്ളക്കട

† അതൊല്ലാക്കാൽ M.

‡ –ക്കൊട്ടിടം പട M, V.

13. അദ്ദേഹത്തിൻെറ സമ്മതം വാങ്ങി.

14. ധാന്യസംഭരണോദ്യോഗസ്ഥൻെറ ആൾക്കാർ, ഉഴവുനിലത്തിൻെറ അധ്യക്ഷൻ മുതലായവർ.

14a. പറഞ്ഞു കേൾപ്പിച്ചു. (<ശ്രാവിപ്പിച്ചു്).

15. പച്ചയോ പഴുത്തതോ ആയ ധാന്യം കൊയ്യുന്നതു തടയണം.

16. പച്ചക്കറിയുടേയും നുള്ളിയെടുക്കുന്ന ധാന്യത്തിൻെറയും മുഷ്ടി (പിടി) യെ ഒഴിവാക്കണം. അതെടുക്കാൻ തടസ്സമില്ലെന്നർത്ഥം.

വിയരെൻറവാറു, പുത്തരി ഉൺമാൻ കൊള്ളപ്പെറുമവർ. പശുവിനു ക്കായും, ഭിക്ഷുകക്കായും, ഗ്രാമഭൃതകക്കായും [അവരളാവോർ തച്ചർ, കൊല്ലർ എൻറു കാരുക്കൾ]—ഇവരൾക്കാ രാശിമൂലം പരിഹരിപ്പിത്തു.[16a] രാശിമൂലമാവിതു പൂഴിപ്പൊലി.[17] അതുകൊണ്ടവരൾക്ക ... കൊട്ടപ്പിത്തു.

സ്വസസ്യാപഹാരിണഃ പ്രതിപാതോ ഷ്ടഗ്ഗുണഃ. പരസസ്യാപഹാരിണഃ പഞ്ചാശദ്ഗുണഃ സീതാത്യയഃ സ്വവർഗസ്യ, ബാഹ്യസ്യ തു വധഃ.

ചതുർത്ഥമംശം ധാന്യാനാം, ഷഷ്ഠം വന്യാനാം, തൂല, ലാക്ഷാ, ക്ഷൗമ, വല്ക, കാർപ്പാസ, രൗമ, കൗശേയ, കൗഷധ, ഗന്ധ, പുഷ്പ, ഫല, ശാകപണ്യാനാം, കാഷ്ഠ, വേണു, മാംസ, വല്ലൂരാണാം ച ഗൃഹ്ണീയുഃ. ദന്താജിനസ്യാർദ്ധം. അനിസൃഷ്ടം വിക്രീണാനസ്യ പൂർവ്വഃ സാഹസദണ്ഡഃ.

ഇതി കർഷകേഷു പ്രണയഃ.

ഉഴവുടൈയവൻ നെൽ കൾക്കിൽ കട്ടതു മെൺമടങ്കു ദണ്ഡവും വൈപ്പിതു; അനന്തരക്ഷേത്ര[18]ത്തിലൊള്ള നെൽ അപഹരിക്കിൽ ഐമ്പതു മടങ്കു വെപ്പിതു. മററൊരുവരിൽനിൻറു വന്തു കൾക്കിൽ കൊൽവിതു.

---

16a. വിട്ടുകൊടുക്കണം.

17. പദത്തിൻെറ ഭംഗി നോക്കുക. കററയിൽനിന്നു കൊഴിഞ്ഞ ധാന്യമാണ് ഇതു്.

18. അടുത്ത വയൽ.

വിതെച്ചു വിളഞ്ഞതിൽ നാലൊൻറു കൊൾവിതു. കാട്ടിൽ വിളയുമതിലാറൊൻറു കൊൾവിതു. ഉന്നത്തിലും [ഇലവംപഞ്ഞിയിലും],[19] കോലരക്കിലും, പട്ടിലും, നാരിലും, പരുത്തിയിലും, മയിർ കൊള്ളുമവിററിലും, ഉലണ്ണിലും[20], മരുന്നിലും, ഗന്ധദ്രവ്യത്തിലും, പുഷ്പത്തിലും, ഫലത്തിലും, കറി[21]യിലും, വിറകിലും, ഇറച്ചിയിലും, മുളയിലും, വല്ലൂര[22]ത്തിലും, ഇവററിലുമാറൊൻറു കൊൾവിതു.[22a] ആനക്കൊമ്പും പശുവിൻതോലും പാതി കൊൾവിതു. രാജഭോഗം പോകാതെ വില്ക്കിൽ പൂർവ്വം സാഹസദണ്ഡം.

കർഷകരിലൊള്ള പ്രാർത്ഥന[22b] ചൊല്ലീതു.

സുവർണ്ണ,രജത,വജ്ര,മണി,മുക്താ,പ്രവാള,ശംഖ,ഹസ്തി-പണ്യാഃ പഞ്ചാശൽകരാഃ. സൂത്ര,വസ്ത്ര,താമ്ര,വൃത്ത,കംസ,ഗന്ധ,ഭൈഷജ്യ,ശീധുപണ്യാശ്ചത്വാരിംശൽകരാഃ. ധാന്യ,രസ,ലോഹപണ്യാഃ ശകടവ്യവഹാരിണശ്ച ത്രിംശൽകരാഃ. കാചവ്യവഹാരിണോ മഹാകാരവശ്ച വിംശതികരാഃ. ക്ഷുദ്രകാരവോ വന്ധകീപോഷകാശ്ച ദശകരാഃ. കാഷ്ഠ,വേണു,പാഷാണ,മൃൽഭാണ്ഡപക്വാന്ന ഹരിതപണ്യാഃ പഞ്ചകരാഃ. കുശീലവാ രൂപാജീവാശ്ച

19. ഉന്നത്തിന്റെ വിവരണമാണിതു്.

20. പട്ടു്.

21. പച്ചക്കറി. അതുകൊണ്ടുണ്ടാക്കിയ പദാർത്ഥമാണ് ഇപ്പോൾ മലയാളത്തിൽ കറി.

22. വല്ലൂരം—ശുഷ്കമാംസം.

22a. *cf.* മനു. VII, 131–32.

22b. അർത്ഥപ്രാർത്ഥന (രാജഭോഗം) എന്നർത്ഥം.

**വേതനാദ്ധ്യം ദദ്യുഃ. ഹിരണ്യകരമകർമ്മണ്യാൻ ആഹാര-യേയുഃ. നചൈഷാം കഞ്ചിദപരാധം പരിഹരേയുഃ. തേഹ്യപരഗൃഹീതമഭിനീയ വിക്രീണീരൻ.**

ഇതി വ്യവഹാരിഷു പ്രണയഃ.

പൊൻ, വെള്ളി, വൈരം, മാണിക്കം, മുത്ത്, പവഴം, കുതിര, ആന എൻറിജ്ജാതി ഒള്ള ചരക്കിൽ ഐമ്പതിലൊൻറു കൊൾവിതു. നൂൽ, പുടവ, വട്ടലോഹം, വെള്ളോട്ട, ഗന്ധദ്രവ്യം, ശീധു[23] എൻറി ജ്ജാതി ചരക്കിൽ നാല്പതിലൊൻറു കൊൾവിതു. നെൽ, നെയ് എൻറിജ്ജാതി രസദ്രവ്യങ്ങൾ, ഇരുമ്പു, മററും ചാട്ടിന്മേലേററിക്കൊണ്ടു വരുമവും[24] മുപ്പതിലൊൻറു കൊൾവിതു. കാചവ്യവഹാരികൾ തങ്ങൾ ചുമന്തു വാണിയം ചെയ്യുമവരളെൻറു ചൊല്ലുവർ. അവരളേ വിജാതി മുണി വില്ക്കുമവരൾ എൻറും ചൊല്ലുവർ. മഹാകാരുക്കൾ, സുവർണ്ണകാരർ, വേടിക[25]രെൻറിജ്ജാതികൾ. ക്ഷുദ്രകാരുക്കൾ, കൊല്ലർ, തച്ചർ എൻറിജ്ജാതികൾ. ആടവാണിയർ, അയക[25a]രെൻറിജ്ജാതികൾ†. വന്ധകി ആവോൾ വേശ്യാതുല്യയായൊള്ള കലസ്ത്രീ, അവളൈ ഭരിക്കമവരളും, എൻറിച്ചൊന്നവരൾ തങ്ങൾ നേട്ടമതിൽ പതവാരം[26] കൊടുപ്പിതു മുൽഭാണ്ഡമാവിതു കലം; ചോറു, അപ്പം,[26a] അട എൻറി

---

† ജ്ജാതി M.

23. മദ്യം.

24. ഇവയിലെല്ലാം എന്നു ശേഷം.

25. രത്നവ്യാപാരികൾ.

25a. < രജകർ.

26. പത്തിലൊന്നു്.

26a. M, V കളിൽ 'അട' കാണുന്നില്ല.

ജ്ജാതി പകപാന്നം; ഇലൈക്കറി†, ചീവകം[26b], വാസ്തക[26c]മെൻറി ജ്ജാതികളിലഞ്ചൊൻറു.[27] കുശീലവർ, നടനത്തകർ, രൂപാജീവകൾ ഇവരൾ തങ്ങൾ പെറുമതിൽ പാതി കൊടുപ്പിതു. വാണിയം, ഉഴവു എൻെറാരു തൊഴി[ൽ] ചെയ്യാതിരിക്കുമവരളിടൈ തലയാലോരോ കാണം[27a] കൊൾവിതു. ഏതുമൊൻറു ചെയ്യാതൊഴികിലും, പുല്ലും, നീരും, ചാണകമും വിററുകൊണ്ടു ജീവിക്കിൻറമയാൽ ഓരോ കാണം കൊള്ളപ്പെററും.[28]

എൻറിജ്ജാതി വ്യവഹാരം‡ ചെയ്യുമവരളൈ ഇരക്കമാറു്.

കുക്കുടസൂകരമർദ്ധം ദദ്യാൽ. ക്ഷുദ്രപശവഃ ഷൾഭാഗം. ഗോ,മഹിഷാ,ശ്വതര,ഖരോ,ഷ്ട്രാശ്ച ദശഭാഗം. ബന്ധകീപോഷകാ രാജപ്രേഷ്യാഭിഃ പരമരൂപയൗവനാഭിഃ കോശം സംഹരേയുഃ.



ഇതി യോനിപോഷകേഷു പ്രണയഃ.

---

† ഇലൈക്കറി എൻറിജ്ജാതി M, V.

‡ എൻറി വ്യവഹാരം M.

26b. 'ഇടവകം'—അഷ്ടവർഗ്ഗത്തിൽ പെട്ട ഒരൌഷധം.

26c. ഒരുതരം ചീര. വാസ്തു (ഗൃഹം) വിന്നരികിലുണ്ടാകുന്നതെന്നർത്ഥം.

27. മരം, മുള, കല്ലു്—ഇവ വിട്ടു.

27a. കഴഞ്ചിൻെറ പത്തിലൊന്നു്. മുതിരമണിയാണു് കാണം. ക്രമത്തിൽ അർത്ഥമാററം വന്നിരിയ്ക്കുന്നു.

28. മൂലം അല്പം വിട്ടിരിയ്ക്കുന്നു. *cf.* മനു VII, 137–38.

ഇനി യോനിപോഷക[29]രിടെ† കൊള്ളുമാറു ചൊല്ലിൻറിതു. കോഴി, പൻറി ഇജ്ജാതി വളക്കുമവ്ററിൽ പാതി കൊടുപ്പിതു. ആടും, കൊറിയാടും എൻറിവററിലാറൊൻറു. പശുവ്, എരുമ, ഏറുകഴുത[30], കോകിറു കഴുത[31], ഒട്ടകം എൻറിവു വിൽക്കുമവരാം പതവാരം കൊടുപ്പിതു. ബന്ധകീപോഷകന്മാരാവോർ നേടി ഉണ്ണും[32] സ്ത്രീകളെ വളക്കുമവർ. അവർ, രാജാവിനുടെ പ്രേഷ്യകളെ, വളത്തു പെരുതാ[യ്] ഇരുന്ന രൂപമും യൗവനമും ഉടയരാ[യ്] ഇരിൻറവരളെക്കൊണ്ടു[33] ധനം നേടിച്ചു ഭണ്ഡാരം പെരുക്കുവിതു.[33a]

**സകൃദേവ ന ദ്വിഃ പ്രയോജ്യഃ. തസ്യാകരണേ വാ സമാഹർത്താ കാര്യമപദിശ്യ പൗരജാനപദാൻ ഭിക്ഷേത. യോഗപുരുഷാശ്ചാത്ര പൂർവമതിമാത്രം ദദ്യുഃ. ഏതേന പ്രദേശേന രാജാ പൗരജാനപദാൻ ഭിക്ഷേത. കാപടി-**

† പോഷകരെ M.

29. ജീവികളെ വളത്തുന്നവർ.

30. ഖരം.

31. കോവർകഴുത—അശ്വതരം.

32. കാമുകന്മാരെ ആകർഷിച്ചു ജീവിക്കുന്നവർ എന്നായിരിക്കാം അർത്ഥം.

33. രൂപാദിഗുണമുള്ളവരും രാജാവിൻെറ അടുത്തേക്കു അയക്കേണ്ടവരുമായ സ്ത്രീകളെക്കൊണ്ടു എന്നർത്ഥം 'കൊണ്ടു'' എന്നതിനെ വാക്യത്തിൽ കൊള്ളിച്ച വിധം നോക്കുക. സ്ത്രീകളെ 'ജന്തു'ക്കളിൽ പെടുത്തിയതും (!) ശ്രദ്ധേയം.

33a. രാജാവിൻെറ ആപൽക്കാലത്തു് വേശ്യകൾ കൂടുതൽ സംഖ്യ അടക്കേണ്ട വ്യവസ്ഥയും കാണുന്നുണ്ടു്. സാധാരണരാജഭോഗത്തെ സംബന്ധിച്ച വിസ്തൃതപഠനത്തിനു്: Article *On the Principles and Methods of Taxation in Ancient India* by Panchanandas Mukherjee, (Asutosh Mukherjee Silver Jubilee Com. Vol. III. Pp. 1 f f.)

**കാശ്ചൈനാൻ അല്പം പ്രയച്ഛതഃ കുത്സയേയുഃ. സാരതോ വാ ഹിരണ്യമാഢ്യാൻ യാചേത. യഥോപകാരം വാ സ്വവശാ വാ യദുപഹരേയുഃ. സ്ഥാന,ച്ഛത്ര,വേഷ്ടന, വിഭൂഷാശ്ചൈഷാം ഹിരണ്യേന പ്രയച്ഛേൽ.**

**പാഷണ്ഡസംഘദ്രവ്യ,മശ്രോത്രിയഭോഗ്യം ദേവദ്രവ്യം വാ കൃത്യകരാഃ പ്രേതസ്യ ദഗ്ദ്ധഗൃഹസ്യ വാ ഹസ്തേ ന്യസ്തമിത്യുപഹരേയുഃ.**

ഇച്ചൊന്നതെല്ലാമൊരിക്കാൽ[34] കൊൾവിതു. ഇരണ്ടാമതു കൊള്ളുമതുമൊഴിവിതു. ഈവണ്ണമൊല്ലാതെൻറു തോൻറുകിൽ സമാഹർത്താവു—വിഷയബലാധികൃതൻ—ഒരു കാര്യം വ്യപദേശം ചെയ്തു പൗരരെയും ജാനപദരെയും ഭിക്ഷിപ്പിതു. സമാഹർത്താവിനുടയ യോഗപുരുഷരാവോർ കൃതസങ്കേതരായ്, 'നിങ്കൾ പെരുക ഇടുക, നിങ്ങൾക്കേ തരാം' എൻറവരൾ മുന്നം കൊണ്ടുചെൻറിട്ടവിതു. അനന്തരം രാജാവും അവ്വണ്ണമേ ഭിക്ഷിപ്പിതു. രാജാവിനു ചുരുങ്ങക്കൊടുക്കിൽ കാപടിക[ർ] നിന്ദിപ്പിതു ഇവരളെ. അൻറിയെ ആഢ്യരായൊള്ള പുരുഷരൈ ധനത്തിനു തക്കവാറിരപ്പിതു. അൻറിയെ ഉപകാരത്തിനു തക്കവാറു സ്വവശരായേ യാതൊൻറു കൊണ്ടുവരിൻറിതു, അതു കൊൾവിതു. അൻറിയെ പണികൾ കൊടുത്തും യാനവാഹനച്ഛത്രം കൊടുത്തും അവരളിടൈപ്പെട്ടാൻ കൊൾവിതു.

പാഷണ്ഡ[34a]ദ്രവ്യമും, സംഘദ്രവ്യമും, അശ്രോത്രിയഭോഗ്യമായൊള്ള ദേവദ്രവ്യമും രക്ഷിക്കക്കടവിയ[ൻ]. കൃത്യകരൻ ചത്തുപോയാനെൻറു ചൊല്ലിത്താൻ ഇല്ലം വെന്തുപോയിതെൻറു ചൊല്ലിത്താൻ അപഹരിപ്പിതു.

---

34. ഒരിക്കൽ (> ഒരുക്കാൽ). ഇല്ലം വെന്തുപോയിതെൻറു ചൊല്ലിത്താൻ.

34a. ഈ പദം നാസ്തികാർത്ഥത്തിൽ സാധാരണ പ്രയോഗിക്കുന്നു. അശോകശാസനങ്ങളിൽ 'പാശംഡ' (കാൽസി. III. 37), 'പാസംഡ' (ഗിർനാർ. VII. 1)

ദേവതാധ്യക്ഷോ ദുർഗരാഷ്ട്രദേവതാനാം യഥാസ്വ-മേകസ്ഥം കോശം കുര്യാൽ. തഥൈവ ചാഹരേൽ. ദൈവതചൈത്യം സിദ്ധപുണ്യസ്ഥാനമൌപപാദികം വാ രാത്രാവുത്ഥാപ്യ യാത്രാസമാജാഭ്യാം ആജീവേൽ. ചൈത്യോപവനവൃക്ഷേണ വാ ദേവതാഭിഗമനം അനാർത്തവപുഷ്പഫലയുക്തേന ഖ്യാപയേൽ. മനുഷ്യകരം വാ വൃക്ഷേ രക്ഷോഭയം പ്രരൂപയിത്വാ സിദ്ധവ്യഞ്ജനാഃ പൌരജാനപദാനാം ഹിരണ്യേന പ്രതികുര്യുഃ. സുരങ്ഗായുക്തേ വാ കൂപേ നാഗമനിയതശിരസ്കം ഹിരണ്യോപഹാരേണ ദർശയേൽ നാഗപ്രതിമായാമന്തശ്ഛിദ്രായാം. ചൈത്യച്ഛിദ്രേ വല്മീകച്ഛിദ്രേ വാ സർപ്പദർശന ആഹാരേണ പ്രതിസംബദ്ധസംജ്ഞം കൃത്വാ ശ്രദ്ദധാനാനാം ദർശയേൽ. അശ്രദ്ദധാനാനാം ആചമനപ്രോക്ഷണേഷു രസമവപായ്യ ദേവതാഭിശാപം ബ്രൂയാൽ. അഭിത്യക്തം വാ ദംശയിത്വാ. യോഗദർശനപ്രതീകാരേണ വാ കോശാഭിസംഹരണം കുര്യാൽ.

വൈദേഹകവ്യഞ്ജനോ വാ പ്രഭൂതപണ്യാന്തേവാസീ വ്യവഹരേത. സ യദാ പണ്യമൂല്യേ നിക്ഷേപപ്രയോഗൈരുപചിതഃ സ്യാൽ തദൈനം രാത്രൗ മോഷയേൽ.

---

'പ്രസംഡ' (ഷാബസ്. VII. 2) ഇങ്ങനെയെല്ലാം കാണുന്നുണ്ട്. ചില മതസംഘങ്ങളാണ് വിവക്ഷിതം. അവിശ്വാസി എന്നർത്ഥത്തിൽ ഉള്ള ഏതോ പ്രാകൃതപദം സംസ്കൃതമാക്കിയതാണ് പാഷണ്ഡശബ്ദമെന്നു തോന്നുന്നു. കൂട്ടം എന്നർത്ഥമുള്ള 'ഷണ്ഡ'വുമായി ഇതിന്നു ബന്ധമുണ്ടാകാം. പാഷണ്ഡർ ബൗദ്ധരാണെന്നു തോന്നുന്നില്ല. അശോകശാസനത്തിൽ (III. 20) ശാക്യബൗദ്ധർ വേറെ പ്രത്യക്ഷപ്പെടുന്നുണ്ട്. See Jayaswal's note on Bhattaswamin's Commentary of the Arthasastra, JBORS 1926, P. 206.

## ഏതേന രൂപദർശകഃ സുവർണകാരശ്ച വ്യാഖ്യാതഃ.

ദേവതാധ്യക്ഷൻ ദുർഗ്ഗത്തിലുള്ള ദേവതകളുടെയ ധനവും, രാഷ്ട്രത്തിലൊള്ള ദേവധനവും ഒരു പരചക്രാദിഭയം[34b] ചൊല്ലി ഒരുത്തിലി[34c] ആക്കിവച്ച് അവിടത്തവൻ ചത്താനെൻറു ചൊല്ലിത്താൻ, ഇല്ലം വെന്തുപോയിതെൻറുതാൻ[34d] അപഹരിപ്പിതു. ദേവതാസ്ഥാനം, ചൈത്യസ്ഥാനം, സിദ്ധസ്ഥാനം, ചാമുണ്ഡാസ്ഥാനം എൻറിജ്ജാതികളിലും ആരുമറിയാതെ ഇരാ ഒരു ശിവം[35] നാട്ടിവെച്ചു സ്വയംഭൂ[36] ഉണ്ടായിതെൻറു ചൊല്ലിത്താൻ ഉത്സവം ചെയ്യിപ്പിതു. പൌരജാനപദരും എല്ലാരും ഇത്തന പൊൻ കൊടുത്തു കാണവേണ്ടുമെൻറു സങ്കേതം ചെയ്തു അതു കൊള്ളുമതു ഭണ്ഡാരമാക്കവേിതു. മൻറിൽ–മര[37]ത്തിൽ താൻ, കാവിലൊള്ള മരത്തിൽ താൻ വൃക്ഷായുർവ്വേദത്തിൽ ചൊല്ലിയവണ്ണം അനാർത്തവ[37a]മായൊള്ള പുഷ്പഫലങ്ങളൈ

---

34*b*. ശത്രുക്കളുടെ ആക്രമണാദികളിൽനിന്നുള്ള ഭയം. ചക്രം—സൈന്യം.

34*c*. ഒരു ദിക്കിൽ.

34*d*. 'എൻറു ചൊല്ലിത്താൻ' എന്നു വേണ്ടതാണു്.

35. ദേവപ്രതിമ. *cf*. 'അറുമുകപ്പിള്ളയാൽ വെച്ചുകൊണ്ടഞ്ചിതം വിച്ചയായിന ശിവം'—ഉണ്ണിയച്ചി. പേ. 2. 'മണൽകൊണ്ടു ശിവം പിടിച്ചു.' 'മണൽശിവം കലങ്ങി രാവണനുടെ പുടവ നനഞ്ഞുപോയിതു'—ബ്ര. പു. പേ. 41. ശിവലിംഗത്തിൽനിന്നു ക്രമത്തിൽ ദേവപ്രതിമ എന്നു സാമാന്യാർത്ഥം വന്നിരിയ്ക്കാം. തമിഴിൽ പദം കാണുന്നില്ല.

36. <സ്വയംഭൂ. തന്നെത്താൻ പൊട്ടിമുളച്ചതു്.

37. ഒററപ്പദം. മൻറിൽ—വീട്ടിൻെറ മുററം (ത. നി.). അവിടെയുള്ള മരം. മന്നിനെ മൻറു് എന്നു പഴയ കാലത്തു് ചിലർ തെററിയെഴുതിയിരുന്നെങ്കിലും ഇവിടെ അങ്ങനെയാവാൻ വഴിയില്ല. 'കാവിലുള്ള' എന്നു അടുത്തു വരുന്നതു നോക്കുക. കാ— (ഇ.) Garden. മൂലത്തിൽ ചൈത്യവൃക്ഷമാണു് (ക്ഷേത്രസങ്കേതത്തിലുള്ള മരം).

37*a*. ഋതുവിന്നു ചേരാത്തതു്.

ക്കാട്ടി, 'ഇമ്മരത്തിന്മേൽ ദൈവം ഉറവിതൊണ്ട്.[38] കനാവിൽ[39] കണ്ടേൻ. ഒരു ദൈവം അരുളിച്ചെയ്ത്†ഇമ്മരത്തിന്മേലുറവിതു. അകാലത്തേ പുഷ്പഫലമൊണ്ടാമെൻറു ദേവത ചൊല്ലി.[39a] അപ്പണ്ണമേ ചെയ്തിതു.[40] അൻറിയെ കരടിയുടെ തോൽ മൂടി രാക്ഷസരൂപം ചെയ്തുകൊണ്ടു ചടയും നീളെച്ചമച്ചു ശ്മശാനവൃക്ഷത്തിന്മേലേറി നിൻറു രാത്രിയിൽ ജനത്തിന്ന കേൾക്കലാംവണ്ണം ചൊല്ലുവിതു—'എങ്ങൾക്കിവ്വൂരാൽ[41] ഓരോ മനുഷ്യരെത്തരവേണ്ടും. അല്ലയാകിൽ എല്ലാരയും ക്രൂടത്തിന്നിൻേറാം'‡ എൻറു ചൊല്ലുവിതു. ചിലർ അനന്തരം സിദ്ധവ്യഞ്ജനരായൊള്ള പുരുഷർ ഇതിന്ന ശാന്തി ചെയ്യൂർ. അതിന്ന ഇന്നത്തിന പൊൻ വേണ്ടുമെൻറു ചൊല്ലുവിതു. 'തലയാലിന്നത്തിന ഇടുക' വെൻറു[41a] ചൊല്ലിക്കൊൾവിതു. കൊണ്ടു,[41b] ചതിയാലെയാൻറു പ്രയോഗിപ്പിതും ചെയ്വിതു. അൻറിയെ, സുരംഗായുക്തമായൊള്ള കിണററിൽ മൂൻറു താൻ, അഞ്ചു താൻ ഫണമുടയിതൊരു പാമ്പു ചമച്ചു[42]വച്ചു ജനത്തിന്ന വിസ്മയം ചൊല്ലുവിതു. 'ഇവിടെ നാകർ ഇരിപ്പിതു. സാന്നിധ്യമുണ്ടെ'ൻറു ചൊല്ലുവിതു. അതു തേറിക്കാണ

---

† -ചെയ്ത M, V, G.

‡ -ത്തിന്നിൻേറൻ M, V, G.

38. സന്നിധാനം ചെയ്യുന്നുണ്ട്. ഉറൈതല്—To reside (ത. നി.).

39. >കിനാവ്. (കനാ—ത; കല—തെ; കന—ക. ഇ.)

39a. പുരുഷപ്രത്യയം ചേൎത്തിട്ടില്ലെന്ന കാണുക.

40. അപ്രകാരം തന്നെ സംഭവിച്ചിരിയ്ക്കുന്ന എന്നൎത്ഥമായിരിയ്ക്കാം. ഇൗ വഴിയ്ക്കും പണം വാങ്ങണമെന്ന ശേഷം.

41. ഊരിൽനിന്നു്.

41a. ഇടുക+എൻറു. *cf.* അല്ലവെൻറു.

41b. പണം വാങ്ങി.

42. *cf.* പുലികൊൻറു.

ച്ചെല്ലുമവരക്കളെ 'ഓരോ കാണം പൊൻ കൊണ്ടുവന്ന കാൺപി'തെൻറു ചൊല്ലിപ്പൊൻ കൂട്ടുവിതു. നാകക്കു ചെയ്യും വടിവ[43]ത്തിനകത്തു മഴിദ്ര മൊള്ളവിററിൽ താൻ, മരത്തിനുടയ മുഴങ്ങിൽ[44] താൻ പാമ്പു കണ്ടു അവിററുനുക്കു പോകരുതാത്തവണ്ണം മന്ത്രങ്ങളും ഔഷധങ്ങളും കൊട്ടുത്തു ബന്ധിച്ചുവെച്ചു് അവിടൈത്തേറും ജനത്തിനു കാട്ടുവിതു. 'ഇവിടൈ നിന്നൊരിക്കാലും പാമ്പു വേറിട്ടവുതില്ല. ദേവത ഉടയ സാന്നിധ്യം കണ്ടീരോ'?[45] എൻറു കാട്ടുവിതു. തേറാതവരളൈ ആചമിക്കുമ്പോഠം താൻ, തളിക്കുംപോഠം താൻ മോഹിക്കുംവണ്ണമൊള്ള വിഷമിട്ടുവിതു. അവനു വികാരം വന്നപ്പോഠം നാഗഛീററ[46]മെൻറു ചൊല്ലുവിതു. വധയോഗ്യനായൊള്ളവൻ ദേവതയെ അധിക്ഷേപിച്ചാനാകിൽ പാമ്പു[47] പിടിച്ചുകൊണ്ടിരായ് കടിപ്പിച്ചു നാഗർഛീററത്താൽ പാമ്പു കടിച്ചുതെൻറു ചൊല്ലി, നാകക്കു പാകുടമും[48] നേൻറു പഴിയും വച്ചു ഉപനിഷത്തിൽ[48a] ചൊല്ലിൻറ യോഗ†ങ്ങളെക്കൊണ്ടു വിഷമിറക്കി ക്കളവിതു. എൻറിവണ്ണം കൂട്ടിയാലുമമയും ധനം.

അൻറിയെ വളുസമേ[49] ഒരുത്തനൈ വാണിയനാക്കി സുലഭം ജന‡മുമൊണ്ടായ്, സുലഭം ധനമുമൊണ്ടായ് വ്യവഹരിച്ചു മരക്ക

---

† യോഗ്യ M, V, G.

‡ സുലജ്ജന (?) M, V, G.

43. പ്രതിമ. 'പടിവ'വും ശരിതന്നെ. G യിൽ അങ്ങനെയാണു്.

44. മുഴ, മുഴന്തു്. 'മുഴയിത്താൻ' എന്നു G യിൽ.

45. നിങ്ങഠം കണ്ടുവോ?

46. സപ്പകോപം.

47. പാമ്പിനെ.

48. സമ്മാനം, വഴിപാട്ടു്, കരം, ചുങ്കം, കപ്പം എന്നെല്ലാം അത്ഥം വരും. *cf.* 'വെടിയാലും വായനത്താലും പാകുടമും' —ഭാസ്കര. ജ്ഞ. ശാ. Ep. Ind. III. (Pp. 66–69) വ. 7–8.

48a. ഔപനിഷദികാധികരണം. അർത്ഥ. ശാ. XIV.

49. കളവായി.

കൊൾവാനായും നിക്ഷേപമായും ജനം വെച്ച ധനം പണ്ടേ[50] ഏററു കൊണ്ടു, ധനി†മെൻറിജ്ഞാതി അവന്നു ഈടിപ്പെരുക ഉണ്ടായപ്പോൾ ഇരായ് ചുവർ മുറിച്ചു കള്ളർ കട്ടുകൊണ്ടുപോയിതു.

ഇതുകൊണ്ടു രൂപദർശകനെയും സുവർണ്ണകാരനെയും കണ്ടുകൊൾക.[51]

വൈദേഹകവ്യഞ്ജനോ വാ പ്രഖ്യാതവ്യവഹാരഃ പ്രവഹണനിമിത്തം യാചിതകം അവക്രീതകം വാ രൂപ്യസുവർണഭാണ്ഡമനേകം ഗൃഹ്ണീയാൽ. സമാജേ വാ സർവപണ്യസന്ദോഹേന പ്രഭൂതം ഹിരണ്യസുവർണ്ണമൃണം ഗൃഹ്ണീയാൽ, പ്രതിഭാണ്ഡമൂല്യം ച. തദുഭയം രാത്രൗ മോഷയേൽ.

സാധ്വീവ്യഞ്ജനാഭിഃ സ്ത്രീഭിർ ദൂഷ്യാൻ ഉന്മാദയിത്വാ താസാമേവ വേശ്മസ്വഭിഗൃഹ്യ സർവസ്വാനി ആഹരേയുഃ.

ദൂഷ്യകുല്യാനാം വാ വിവാദേ പ്രത്യുൽപന്നേ രസദാഃ പ്രണിഹിതാ രസം ദദ്യുഃ. തേന ദോഷേണേതരേ പര്യാദാതവ്യാഃ.

---

† ധനമു M, V, G.

50. സാധാരണപോലെ. *cf.* 'പണ്ടേപ്പോലെ പരമന്ദഭവം കോപി കാമീ ജഗാമ'—ഉ. സ. I. 1. 'പണിമാനിടത്തിൻക പണ്ടു കൊട്ടക്കമരിചിയും കൊട്ടുത്തു' തിരുക്കടി. ശാ. (TAS V. P. 189) ബ. 1.

51. ഇവർ രാജാവിന്നു ചതിയായി പണം നേടിക്കൊട്ടക്കേണ്ട വിധവും പറഞ്ഞു തീൎന്നുവെന്നു താൽപര്യം.

അൻറിയെ വൈദേഹകവ്യഞ്ജനനായൊള്ളവൻ പ്രഖ്യാതവ്യവഹാരനായ് തന്നൊത്തേറാംവണ്ണം ചെയ്തുകൊണ്ടു് ഇരന്നു[51a]താൻ, ക്രൂലിക്ക താൻ, പൊന്മയമായും വെള്ളിമയമായുമൊള്ള പാത്രങ്ങൾ നകരത്തിലൊള്ള വാണികരെ, ചാററിലൂട്ടുവാൻ[52] വേണ്ടി†ക്കൊൾവിച്ചു താൻ ചെയ്തു, കൂട്ടത്തിൽ വച്ചു, തകര‡ത്തിനയും കാട്ടി സുലഭം ധനം കടം കൊൾവിച്ചു, വിററുതരുവാനെൻറു ചൊല്ലീട്ടു. അൻറിയെ, ചരക്കകാട്ടി മാററുചരക്കും കൊൾവിച്ചു. ചരക്ക കൊൾവാൻ വന്നവരളിട്ടെ വിലയും കൊൾവിച്ചു. ചരക്ക കൊടുപ്പാൻ ചൊല്ലി, അനന്തരം താൻ കടം കൊണ്ടതും എല്ലാംകൂട ഇരായ് കള്ളർ കൊൾവിച്ചു. അങ്ങനെ കൊണ്ടാലുമമയും.

അൻറിയെ സാധ്വീവ്യഞ്ജനരായൊള്ള സ്ത്രീകളെക്കൊണ്ടു ദൂഷ്യരെ രഞ്ജി[പ്പി]ച്ചു അവരൾ സ്ത്രീകളുടയ ഇല്ലത്തിനു വന്നപ്പോണായ്[53] പിടിച്ചു സ്വാഹരണം[54] ചെയ്‌വിച്ചു.

ദൂഷ്യജനങ്ങൾ പലർ തങ്ങളിലേ വഴക്കാടുമ്പോൺ രാജാവിനാൽ പ്രണിഹിതരായൊള്ള രസദ(ർ) രസം കൊടുത്തു കൊൽവിച്ചു. അതു ചൊല്ലി മററവരളെ സർവസ്വം കൊൾവിച്ചു; കൊൽവിച്ചും ചെയ്‌വിച്ചു.

† പഞ്ചി M, V.

‡ തരത M, V. –രക G.

51a. കടം വാങ്ങി. *cf.* ഇരവൽ.

52. ചില രാസദ്രവ്യങ്ങളിലിട്ടു നിറം വെപ്പിക്കുവാൻ.

53. വന്നപ്പോൺ (ൾ) എന്നേ അർത്ഥമുള്ളൂ. 'ചെന്നപ്പോൾ' എന്നു G യിൽ.

54. ധനാപഹരണം.

ദൂഷ്യം അഭിത്യക്തോ വാ ശ്രദ്ധേയാപദേശം പണ്യം ഹിരണ്യനിക്ഷേപമൃണപ്രയോഗം ദായം വാ യാചേത. ദാസശബ്ദേന വാ ദൂഷ്യമാലംബേത. ഭാര്യ്യാമസ്യ സ്നുഷാം ദുഹിതരം വാ ദാസീശബ്ദേന ഭാര്യ്യാശബ്ദേന വാ. തം ദൂഷ്യഗൃഹപ്രതിദ്വാരി രാത്രാവുപശയാനമന്യത്ര വാ വസന്തം തീക്ഷ്ണോ ഹത്വാ ബ്രൂയാൽ—'ഹതോയമിത്ഥം കാമുകഃ' ഇതി. തേന ദോഷേണേതരേ പശ്ചാ-ദാതവ്യാഃ.

ദൂഷ്യനെ, വധയോഗ്യനായൊരുവൻ, തേറലായുമിരുന്ന നെല്ലം പൊന്നുമുടയനായിരുന്നവൻ, ജനത്തിന്ന തേററം വരുമാറിരിക്കുമവൻ, പണ്യം, ഹിരണ്യം, നിക്ഷേപം കടം കൊടാ താൻ[55] എൻറിജ്ജാതി ഭവണ്ടുവിളു[56]താൻ; എന്നടിയാനെൻറു ദൂഷ്യനെ അഭിയോഗിപ്പിളു താൻ; അൻറിയെ ദൂഷ്യനുടെ ഭാര്യ്യയെത്താൻ, മകളെത്താൻ, മരുമകളെത്താൻ ഒരുത്തരെ 'എന്നടിയാ'ളെൻറു താൻ 'ഭാര്യ്യ'യെൻറു താൻ ചൊല്ലി ദൂഷ്യനുടെ ഇല്ലത്തു പാട്ടുകിടക്കിൽ[56a], തീക്ഷ്ണ(ൻ) പുക്കു കൊൻറിട്ടു, 'ഇവൻ തനക്കടാത്തതു ചെയ്തു[56b], വളെച്ചവനെ

---

55. താൻ (ദൂഷ്യൻ) വാങ്ങിയ കടം കൊടുക്കുന്നില്ല. M, V.

56. വാക്യഘടന ക്ലിഷ്ടം. *cf.* "അഭിത്യക്തനായ (വധ്യനായ) ഒരുവനെ കൊണ്ടു പണ്യമോ ഹിരണ്യനിക്ഷേപമോ ഋണപ്രയോഗമോ ദായമോ ആയി കുറെ ധനം തനിക്കു കിട്ടേണ്ടതു തരണമെന്നു, വിശ്വസിക്കത്തക്ക സാക്ഷികളോടുകൂടി ദൂഷ്യനോടു് അപേക്ഷിപ്പിക്കു." —കെ. വി. എം., കൗ. അ. പേ. 428.

56*a*. ദേവൻെറ മുന്നിൽ പ്രീതിക്കുവേണ്ടി നമസ്കരിച്ചു കിടക്കുക എന്നർത്ഥത്തിൽ പാട്ടുകിടക്കൽ തമിഴിലുണ്ടു്.

56*b*. ദൂഷ്യൻ തനിക്കു പാടില്ലാത്തതു ചെയ്തു.

ക്കൊൻറാൻ'[57]എൻറു ജനം കേൾക്കച്ചൊല്ലി തീക്ഷ്ണൻ മറവിളു. അദ്ദോഷം ചൊല്ലി ദൂഷ്യനെ രാജാവു സർവ്വസ്വാപഹരണം ചെയ്തു കൊൽവിളു.

സിദ്ധവ്യഞ്ജനോ വാ ദൂഷ്യം ജംഭകവിദ്യാഭിഃ പ്രലോഭയിത്വാ ബ്രൂയാൽ—'അക്ഷയം ഹിരണ്യം രാജദ്വാരികം സ്ത്രീഹൃദയമരിവ്യാധികര മായുഷ്യം പുത്രീയം വാ കർമ്മ ജാനാമി' ഇതി. പ്രതിപന്നം ചൈത്യസ്ഥാനേ രാത്രൗ പ്രഭൂതസുരാമാംസഗന്ധമുപഹാരം കാരയേൽ, ഏകരൂപം ചാത്രഹിരണ്യം പൂർവ്വനിഖാതം. പ്രേതാങ്ഗം പ്രേതശിശുർവാ യത്ര നിഹിതഃ സ്യാൽ തതോ ഹിരണ്യമസ്യ ദർശയേൽ അത്യല്പമിതി ച ബ്രൂയാൽ. 'പ്രഭൂതഹിരണ്യഹേതോഃ പുനരുപഹാരഃ കർത്തവ്യഃ' ഇതി, 'സ്വയമേവൈതേന ഹിരണ്യേന ശ്വോഭൂതേ പ്രഭൂതമൌപഹാരികം ക്രീണീഹീ'തി. തേന ഹിരണ്യേന ഔപഹാരികക്രയേ ഗൃഹ്യേത.

അൻറിയെ സിദ്ധവ്യഞ്ജനനായുള്ളവൻ ദൂഷ്യനെ വിളിപ്പിച്ചു കാട്ടിച്ചതിച്ചു തേററം വരിച്ചു്, നിധിയകണ്ണുകൊള്ളവല്ലമവൻ[57a] രാജവശ്യം വല്ലമവൻ, ശത്രുക്കൾക്കു് വ്യാധിയുണ്ടാക്കവല്ലമവൻ, മക്കളുണ്ടാം മന്ത്രം വല്ലമവൻ, എൻറു ചൊല്ലിത്തേറി അവൻ 'ചെയ്‌വ'

57. മുമ്പു പറഞ്ഞവിധം സ്വന്തം ധനാദികൾ ചോദിപ്പാൻ ചെന്നവനെ കൊന്നു. വളെച്ചു്—പിടിച്ചു. *cf.* വളൈത്തല്—To surround, seize (T. Lex.).

57*a*. കഴിച്ചെടുക്കാൻ കഴിയുന്നവൻ.

നെൻറു ചൊല്ലി, അപ്പോണായ്† ചൈത്യസ്ഥാനത്തിൽ കൊണ്ടു പോയി ഗന്ധമാല്യമാംസസുരകൾകൊണ്ടു പെരിതായൊള്ള ഉപഹാരം ചെയ്യിപ്പിതു. പണ്ടേവ്യാപാരമെൻറു തോൻറുംവണ്ണം ചില കാശ്ശും പൊന്നും അവിടത്തൊരിത്തിരി[58] പ്പൂഴ്ത്തി വെപ്പിതു. അരികെ ശവത്തിനുടയ കാലാക, കയ്യാക, ചത്തിതൊരു പൈതലെത്താൻ ഒരുപഹാരം ചെയ്യവേണ്ടും.[58a] 'ഇതു ഇപ്പോൺ കൊണ്ടേ ഉപഹാരത്തിന്നു വേണ്ടുമതെല്ലാം നാളെ വിററുകൊള്ളെ'ൻറു ചൊല്ലുവിതു[58b]. അവനതും കൊണ്ടുപോയി ഉപകരണങ്ങൾ വിലെക്കു കൊള്ളുമ്പോൺ, 'നീ നിധി കൊണ്ടായല്ലോ' എൻറു സ്വാമിപുരുഷർ പിടിപ്പിതു.[58c]

മാതൃവ്യഞ്ജനയാ വാ, 'പുത്രോ മേ ത്വയാ ഹതഃ' ഇത്യവരുപിതഃ സ്യാൽ. സംസിദ്ധമേവാസ്യ രാത്രിയാഗേ വനയാഗേ വനക്രീഡായാം വാ പ്രവൃത്തായാം തീക്ഷ്ണാ വിശസ്യ അഭിത്യക്തമതിനയേയുഃ.

ദൂഷ്യസ്യ വാ ഭൃതകവ്യഞ്ജനോ വേതനഹിരണ്യേ കൂടരൂപം പ്രക്ഷിപ്യ പ്രരൂപയേൽ.

---

†. അപ്പോഴായ് G.

58. ഒരു ദിക്കിൽ.

58a. മരിച്ച ഒരാളുടെയോ ശിശുവിൻെറയോ ശവം മറവുചെയ്ത സ്ഥലത്താണ് ഈ കർമ്മം ചെയ്യേണ്ടതു് എന്നാണ് മൂലപ്രകാരം അർത്ഥം.

58b. ആ സ്ഥലത്തുനിന്നു കഴിച്ചെടുത്ത അല്പം സ്വർണ്ണം കാണിച്ചു, 'ഇതു വിററു നാളേയ്ക്കു വേണ്ടുന്ന ബലിയ്ക്കുള്ള സാധനങ്ങൾ' വാങ്ങുക എന്നു പറയണം. 'വിററു കൊള്ളുക'യുടെ പ്രയോഗം ശ്രദ്ധിയ്ക്കുക.

58c. ദൂഷ്യൻെറ സ്വത്തുകൾ പിടിച്ചടക്കുകയും വേണം എന്നു വിവക്ഷയുണ്ടായിരിയ്ക്കണം.

അനന്തരം ഒരു വൃദ്ധ, 'എന്മകനെ നിധി കൊൾവാനായ്ക്കൊണ്ടു ബലികൊടുത്താർ' എൻറു ചൊല്ലുവിതു. അനന്തരം അദ്ഘോഷം ചൊല്ലി രാജാവും സർവ്വസ്വം കൊണ്ടു അവനൈക്കൊൽവിതു. അൻറിയെ ദൂഷ്യൻ രാത്രിയാഗം, തേവരൂട്ടു തുടങ്ങിയേടത്തു താൻ, വനയാഗത്തിൽ താൻ, വനക്രീഡയിൽ താൻ വെച്ചു വധയോഗ്യനായൊരുമ്മോനൊരു പുരുഷനൈ തീക്ഷ്ണർ കൊൻറിട്ടു ദൂഷ്യരുടയ രാത്രിയാഗാദിയിയങ്ങിൻറടത്തു[59] കൊണ്ടുചെൻറിട്ടു വെപ്പിതു. അനന്തരം കിഴത്തി[59a] ഛാത്രയൊരുത്തി, 'എന്മകനെ ബലികൊടുത്താർ' എൻറു ചൊല്ലുവിതു. അദ്ഘോഷം ചൊല്ലി രാജാവു സർവ്വസ്വാപഹരണം† ചെയ്തു കൊൽവിതു.

അൻറിയെ ദൂഷ്യനൈ ചേവിച്ചുനിൻറുതായ് ചെയ്തു[59b] തനക്കു പണിക്കൂലിക്കു കൊടുത്ത ഹിരണ്യത്തിൽ കൂടരൂപകമിട്ടു അവൻ രൂപകം കാണുമവനു[60] കാട്ടിപ്പിതു.[60a] അനന്തരം അദ്ഘോഷം ചൊല്ലി കീഴെക്കണക്കെ.

**കർമ്മകാരവ്യഞ്ജനോ വാ ഗൃഹേ കർമ്മ കുർവ്വാണഃ സ്തേന**
**കൂടരൂപകാരകോപകരണം അപനിദധ്യാൽ.**

**ചികിത്സകവ്യഞ്ജനോ വാ ഗരമഗരാപദേശേന.**

---

† ഹരം M, V.

59. നടക്കുന്ന ദിക്കിൽ.

59a. ഇപ്പോൾ കിഴവത്തി അല്ലെങ്കിൽ കിഴവി. *cf.* 'കൊളർകരി മരപിർ കിഴവൻ കിഴത്തിയെ' (തൊൽ. പൊരു. സൂ. 142). ഇവിടെ ഗൃഹനായകനും പത്നിയുമാണ് ക്രമത്തിൽ കിഴവനും കിഴത്തിയും.

59b. സേവിച്ചുനില്ക്കുന്നതായി അഭിനയിച്ച്.

60. പണമടിക്കുകയും പരീക്ഷിക്കുകയും ചെയ്യുന്ന ഉദ്യോഗസ്ഥൻ.

60a. എല്ലാ മാതൃകയിലും ഒരുപോലെ, 'കാട്ടുവിതു' എന്നർത്ഥത്തിൽ.

**പ്രത്യാസന്നോ വാ ദൂഷ്യസ്യ സത്രീ പ്രണിഹിതമഭി-ഷേകഭാണ്ഡമമിത്രശാസനം ച കാപടികമുഖേന ആച-ക്ഷീത; കാരണം ച ബ്രൂയാൽ.**

**ഏവം ദൂഷ്യേഷ്വധാർമ്മികേഷു ച വർത്തേത; നേതരേഷു.**

അൻറിയെ കർമ്മകാരവ്യഞ്ജനൻ ഇവനുടയ ഇല്ലത്തിങ്കൽ പണി ചെയ്തിട്ട്, കൂടരൂപകം ചെയ്‌വാനൊള്ള ഉപകരണം, അച്ചുമെല്ലാ മിട്ടുവെച്ചു പോവിതു. അനന്തരം അതുകൊണ്ടു രാജാവു കീഴെക്ക ണക്കെ ചെയ്ക.

അൻറിയെ ചികിത്സകവ്യഞ്ജനനായൊള്ളൊരാനൊരുത്തൻ വിഷ മൊഴിവാൻ മരുന്നെൻറു ചൊല്ലി ദൂഷ്യൻകയ്യിൽ വിഷം വെപ്പിതു അതു കണ്ടുകൊണ്ടു വിഷമിട്ടുവോനെൻറു ചൊല്ലി പണ്ടെക്കണക്കെ.

അൻറിയെ ദൂഷ്യന്നു ബന്ധുവായിരിപ്പോനൊരു സത്രി രാജാവി നുടയ ശത്രുവിനിടൈ†നിൻറു അഭിഷേകഭാണ്ഡമും ദൂഷ്യഗൃഹത്തിങ്കൽ വച്ചിട്ടു കാപടികരെക്കൊണ്ടു രാജാവു ചൊല്ലിപ്പിതു—'ഇവൻ രാജാ വിനെക്കൊൻറു താൻ അഭിഷേകം നിനൈക്കിൻറതെ'ൻറു കാരണമും ചൊല്ലുവിതു. അതു രാജപുരുഷർ വന്നു കണ്ടു ഇവനുടയ സർവ്വസ്വമും ജീവനമും ഹരിപ്പിതു.

ഇച്ചൊന്ന പ്രയോഗങ്ങളെല്ലാം ദൂഷ്യർ അധാർമ്മികരായൊള്ള വരളൈ പ്രതി[61] ചെയ്‌വിതു. ധാർമ്മികരെ നോക്കിച്ചെയ്യലാകാ.

---

† നടൈ M. ശത്രുവിടെ V.

61. അധാർമ്മികരുടെ നേരെ". cf. 'അങ്ങനെയിരിക്കിൻറ ഇവ്വനത്തെ പ്രതി നോക്കിനിൻറു'—ബ്ര. പു. പേ. 57.

ശ്ലോകം:—

പക്വം പക്വമിവാരാമാൽ
ഫലം രാജ്യാദവാപ്നുയാൽ
ആത്മച്ഛേദഭയാദാമം
വർജയേൽ കോപകാരകം.[62]

ആരാമത്തിൽനിന്റു പക്വം കൊൾവാരെക്കണക്കെ[62a] പക്വമാ† ഇരുന്നവിടെനിന്റു ധനം കൊൾവിതു രാജ്യത്തിൽ. അപക്വ‡ ദോഷത്തിൽനിന്റു, ആത്മച്ഛേദത്തിനാൽ, വർജിപ്പിതു ധനം കൊള്ളുമതു്.[63] എന്തിനെൻറാൽ[64] അതു, പ്രകൃതികോപം വരും.

കോശാഭി[സം]ഹരണം മുടിഞ്ഞിതു.

---

† ദോഷം പക്വമാ M, V.

‡ പക്വ M, V.

62. *cf.* "പഴുത്ത കായ്കളാരാമ-
ത്തിങ്കൽനിന്നെന്നപോലവെ
എടുപ്പൂ പക്വമാം ദ്രവ്യം
രാജ്യത്തിങ്കന്നു ഭൂമിപൻ.

പ്രജാകോപം ജനിപ്പിക്കു-
മാമദ്രവ്യങ്ങളൊന്നുമേ
ആത്മോച്ഛേദം ഭയപ്പെട്ടി-
ട്ടവനീശൻ ഗ്രഹിക്കൊലാ."

കെ. വി. എം., പേ. 431.

വ്യാഖ്യാനം വളരെ ദുർഘടമായിരിക്കുന്നു.

62a. പക്വം കൊള്ളുന്നതുപോലെ. ഇത്തരം പ്രയോഗം പലേടത്തും വരുന്നുണ്ടു്. കൊൾവാർ=കൊൾവോർ.

63. രാജ്യം അപക്വമാണെങ്കിൽ ധനം കൊള്ളരുതു്. ആത്മച്ഛേദം വന്നേക്കുമെന്നർത്ഥം.

64. അതു് എന്തുകൊണ്ടെന്നാൽ. വാക്യഘടന ക്ലിഷ്ടം തന്നെ.

# പ്രകരണം 91. ഭൃത്യഭരണീയം.

**ദുർഗജനപദശക്ത്യാ ഭൃത്യകർമ്മ സമുദയപാദേന സ്ഥാപയേൽ, കാര്യ്യസാധനസഹേന വാ ഭൃത്യലാഭേന. ശരീരമവേക്ഷേത, ന ധർമ്മാർത്ഥൗ പീഡയേൽ.**

**ഋത്വിഗാചാര്യ്യ,മന്ത്രി,പുരോഹിത,സേനാപതി,യുവ-രാജ,രാജമാതൃരാജമഹിഷ്യോ/ഷ്ടചത്വാരിംശൽസാഹസ്രാഃ. ഏതാവതാ ഭരണേ നാനാസ്വാദ്യത്വം അകോപകം ചൈഷാം ഭവതി.**

ഭൃത്യഭരണീയമെന്നിതു സൂത്രം. ഭൃത്യകളാവോർ ബുദ്ധിവഴിമേലും, ശാസ്ത്രവഴിമേലും, ക്രിയാവഴിമേലും സാഹായ്യം ചെയ്യുമവരൾ. അവരുടയ ഭരണമാവിതു പോഷണം. അതു ചൊല്ലിൻറിതെന്നിതു സൂത്രാർത്ഥം. സംബന്ധമാവിതു, കണ്ടകരായൊള്ള ഭൃത്യരൈ ശോധിക്കുമാറു ചൊല്ലീതു. ഇപ്പോൺ സാധുക്കളായൊള്ള ഭൃത്യരൈ ഭരിക്കുമാറു ചൊല്ലിൻറിതെന്നിതു സംബന്ധം.

ദുർഗ്ഗജനപദത്തിലൊണ്ടാകിൻറ ധനത്തിൽ നാലൊൻറുകൊണ്ടു ഭൃത്യഭരണീയം ചെയ്‌വിതു ശക്തിക്കു തക്കവാറു. കാര്യ്യസാധനസമർത്ഥ

1. അമാത്യകൾ, ദേവകൾ, വൈദ്യകൾ ഇത്യാദിപോലെ 'ർ' വിട്ടെഴുതിയതാണു്. ഈ സമ്പ്രദായത്തിന്നു വളരെ പഴക്കമുള്ളതായിത്തോന്നുന്നു. *cf.* സ്ഥാണു. തരിസാ. ശാ. 'ഈഴക്കൈയരെണ്മരു(ം)മിവകൾ.' 'പിഴൈ ചൊല്ലിയു(ം)മിവകളൈ' (TAS II. പേ. 67 *ff.*) വ. 7; 18.

രായൊള്ള ഭൃത്യരെ ലഭിച്ചാൽ[1a] നാലൊൻറിലേറക്കൊട്ടുത്തും ഭരിക്കപ്പുററും.[1b] ആയശരീരം പ്രതിപത്തി ചെയ്‌വിതു. ധമ്മാത്ഥങ്ങളൈ പീഡിയാതൊഴിയവും വേണ്ടും, എൻറവാറു ധമ്മങ്ങളായൊള്ള ദേവപിതൃകാര്യനിത്യദാനാദികൾക്കും† അത്ഥങ്ങളായൊള്ള ദുഗ്ഗസേതുകമ്മ വണിക്പഥാദികൾക്കും പീഡ വരാതവാറു ഇരിക്കവേണ്ടും.

ഋത്വിക്, ആചാര്യൻ, മന്ത്രി, പുരോഹിതൻ, സേനാപതി, യുവരാജാവു, മാതാവു, മഹിഷി എൻറിച്ചൊന്നവരൾക്ക അരിയും ജീവിത[1c]മുമായ് നാല്പത്തെണ്ണായിരം പണം കൊടുപ്പിതു. അത്തനയാലെ സുഖമായിരിപ്പുതും[2] ചെയ്‌വർ; കോപമും വാരാ.

**ദൌവാരികാ,ന്തവംശിക,പ്രശാസ്തൃ,സമാഹർതൃ,സന്നിധാതാരഃ ചതുർവിംശതിസാഹസ്രാഃ. ഏതാവതാ കമ്മണ്യാ ഭവന്തി.**

**കുമാര,കുമാരമാതൃ,നായക, പൌരവ്യാവഹാരിക, കാർമ്മാന്തിക,മന്ത്രിപരിഷ,ദ്രാഷ്ട്രപാലാ,ന്തപാലാശ്ച ദ്വാദശസാഹസ്രാഃ. സ്വാമിപരിബന്ധബലസഹായാ ഹ്യേതാവതാ ഭവന്തി.**

---

† -കളും M, V, G.

1a. ലാഭിച്ചാൽ എന്നും ഗ്രന്ഥപാഠം കാണുന്നു.

1b. 'അഥവാ കാര്യങ്ങൾ സാധിക്കുന്നതിനാവശ്യമുള്ളേടത്തോളം ഭൃത്യന്മാരെ നിയമിക്കണം' എന്നും വ്യാഖ്യാനം കാണുന്നു. 'ഏറക്കൊട്ടുത്തും ഭരിപ്പിതു' എന്നാണു് G യിൽ.

1c. വിരുത്തിയുമായ് എന്നും കാണും. പ്രതിഫലം പണവും പദാത്ഥവും കൂടിയായിരുന്നു പണ്ടു്. മൂലത്തിൽ ഇതു് വ്യക്തമല്ല.

2. പിൽക്കാലത്തെ കൃതികളിൽ പലേടത്തും ഇതു നീട്ടി എഴുതിക്കാണും. *cf.* ചാത്തും കളകം കൂട്ടും ചെയ്യിൻേറാൾ'—പ്രാ. ഗ. മാ. പേ. 3. 'എണ്ണതേപ്പുതും കുളിപ്പുതും ചെയ്ത'—Ibid, പേ. 4. G യിൽ 'ഇരിപ്പിതും ചെയ്യർ' എന്നുതന്നെ കാണുന്നു.

അന്തർവംശികൻ എൻറന്തഃപുരം ശിക്ഷിക്കുമവൻ.[3] ശാസ്താ[4]വാവോൻ പൂത(?)മെട്ടുക്കുമവൻ[5] സമാഹർത്താവാവോൻ നെല്ലിന്നധികാരംചെയ്യുമവരൾക്കു നായകം ചെയ്യുമവൻ.[6] സന്നിധാതാ, ഭണ്ഡാരി. ഇല്ലൊന്നവരൾക്കെല്ലാം ഇരുപത്തുനാലായിരം പണം അരിയും ജീവിതമും. ഇത്തനയാലേ കർമ്മം ചെയ്യാൻ യോഗ്യരാവർ.

(i)കുമാരൻ; (ii)കുമാരമാതാവ്; (iii)[നായകൻ][7]—എൺപത്തു ജനത്തുക്കു നായകം ചെയ്യുമവൻ[8] പതികൻ[9], പത്തു പതികൾക്കു നായകം

---

3. ആദ്യത്തെ ദൗവാരിക (ദ്വാരപാല)നെ വിട്ടിരിക്കുന്നു.

4. പ്രശാസ്താവാണ് മൂലത്തിൽ. മാതൃകകളിലെല്ലാം ശാസ്താവെന്നേ ഉള്ളൂ.

5. ഗ്രന്ഥത്തിലും പകർപ്പുകളിലുമെല്ലാം 'പൂതം'തന്നെ. ഭൃതത്തിൻെ – മാണെന്നു പറയാം. പക്ഷെ അർത്ഥം വ്യക്തമല്ല. പൂതവിന്നു തമി ˆ ˆ വാതിൽ എന്നർത്ഥമുണ്ട്. ദൗവാരികനെ വിട്ട കാരണം ‹‹ ഗോപുരം കാക്കുന്നവനാക്കിയിരിക്കുമോ? ' ക്കാൻ പകർപ്പുകാർക്ക് വലിയ വിഷമമില്ല. ...യി ക്രമത്തിൽ ബുദ്ധമതം, ഭക്ഷണം ( ...നും സന്ദർഭത്തിന്നു യോജിക്കുകയില്ലെന്നു ( ...ധ്യക്ഷൻ എന്നാണ് ശരിക്കർത്ഥം.

6. നേതൃത്വം വഹിക്കുന്നവൻ.

7. മാതൃകകളിൽ ഒന്നും ഈ പദമില്ല.

8. കുഴപ്പമുള്ള ഭാഗമാണ്. കുമാരന്നു ഗണപതിശാസ്ത്രി അശ്വാനുചരൻ എന്നർത്ഥം പറയുന്നു; കുമാരമാതാവിന്നു എൺപതുപേരുടെ നായകനെന്നും (കുമാരോശ്വാനുചരഃ; കുമാരമാതാ അശീതി ജനനേതേതി ഭാഷാ; നായകഃ പദാതിനേതാ etc. —Arth. II. പേ. 202). രണ്ടും കൃത്രിമമായിത്തോന്നുന്നു. പദങ്ങളുടെ പ്രസിദ്ധാർത്ഥം വിടാൻ കാരണം യുവരാജ,രാജമാതാക്കളെപ്പററി മുമ്പ് പറഞ്ഞതായിരിക്കണം. ഇതിൽ പെടാത്ത കുമാരന്മാരും അവരുടെ അമ്മമാരും ഉണ്ടാകാൻ തടസ്സമില്ലാത്തതുകൊണ്ടു് അപ്രസിദ്ധാർത്ഥം സ്വീകരിക്കണമെന്നില്ല. കുമാരമാതാ എന്നതിൻെറ വിവരണമാണ് 'എൺപത്തു ജനത്തുക്കു നായകം ചെയ്യുമവൻ' എന്ന ശാസ്ത്രിയുടെ ധാരണ ശരിയാണോ എന്നും സംശയമുണ്ട്. മൂലത്തിലെ മൂന്നാമത്തെ ഇനമായ നായകനെ വിവരിക്കുന്നതാണ് 'എൺപത്തു ജനത്തുക്കു' എന്നു മുതൽ 'സേനാപതികൾക്കു നായകം ചെയ്യുമവൻ' എന്നുവരെയുള്ള ഭാഗമെന്നു തോന്നുന്നു. പല പടിയിലുള്ളവരാണെങ്കിലും നായകന്മാർക്കെല്ലാം ഒരേ പ്രതിഫലമായിരിക്കാം. വ്യാഖ്യാനത്തിൽ പദങ്ങൾ വിട്ടുപോയിട്ടുണ്ടെന്നും തോന്നുന്നു. 'നായകനാവോൻ' എന്നോ മററൊ ആദ്യം ചേർത്തു പിന്നെ വിവരണം നൽകേണ്ടിയിരുന്നു. (താഴെ 'പൗരവ്യാവഹാരികനാവോൻ' എന്നും മററും വരുംപോലെ). എതായാലും 'എൺപത്തു ജനത്തുക്കു' തുടങ്ങിയുള്ള ഭാഗം വ്യക്തമല്ലെന്നു സമ്മതിക്കുകയേ ഗതിയുള്ളൂ. ചിഹ്നങ്ങളുടെ സാധുത്വവും തന്മൂലം സംശയഗ്രസ്തമാണ്.

9. <പദികൻ. കാലാൾ

ചെയ്യുമവൻ സേനാപതി, പത്തു സേനാപതികൾക്കു നായകം ചെയ്യുമവൻ; (iv)പൌരവ്യാവഹാരികനാവോൻ, പുരത്തിൽ വ്യവഹാരം മിക്കതും[9a] കുറൈഞ്ഞതും ആരായുമവൻ; (v)കർമ്മാന്തികനാവോൻ കൃഷിദ്രവ്യവനാകരകർമ്മാന്തങ്ങളിൽ നിയോഗമുടയവൻ; (vi)മന്ത്രിപരിഷത്താവിതു ദ്വാദശാമാത്യന്മാർ; (vii)രാഷ്ട്രപാലൻ; (viii)അന്തപാലൻ—എൻറിവെണ്മക്കും അരിയും വിരിത്തി[10](യും) പന്തീരായിരം പണം. ഇത്തനയാലേ സ്വാമിക്കു പരികരഭൂതരുമായ് സഹായരുമാവർ.

**ശ്രേണീമുഖ്യാ ഹസ്ത്യശ്വരഥമുഖ്യാഃ പ്രദേഷ്ടാരശ്ച അഷ്ടസാഹസ്രാഃ. സ്വവർഗ്ഗാനുകർഷിണോ ഹ്യേതാവതാ ഭവന്തി.**



ശ്രേണിമുഖ്യരെൻറ†വാറു കൂട്ടപ്പടൈക്കു ആധിപത്യം ചെയ്യുമവരും.[11] ഹസ്ത്യശ്വരഥമുഖ്യരാവോർ ആനൈക്കും കുതിരൈക്കും നായകം ചെയ്യുമവരും. പ്രദേഷ്ടാക്കൾ കണ്ടകശോധനാധികാരമുള്ളവരും. ഇവർക്കെണ്ണായിരം പണം അരിയും ജീവിതമും.[11a]

**പത്ത്യശ്വരഥഹസ്ത്യധ്യക്ഷാഃ ദ്രവ്യഹസ്തിവനപാലാശ്ച ചതുഃസാഹസ്രാഃ.**

---

† മുഖ്യരുമെൻറ M, V.

9a. അധികമുള്ളതു്.

10. <വൃത്തി. *cf.* മേപ്പടി തളിവിരിത്തിയാക കൊള്ളുന്നെൽ'—കൊ. മ. ശാ. വ. 120. 'പുറപ്പൊതുവാൾ വിരിത്തി' Ibid., വ. 130.

11. ശില്പിഗണമുഖ്യന്മാർ എന്നു സാധാരണാർത്ഥം.

11a. *cf.* 'ചിററാററങ്ങരെ ചീവിതത്തിൽ'—കൊ. മ. ശാ., വ. 224. വൃത്യർത്ഥം കൊടുത്ത ഭൂമിയാണു് ഇവിടെ ചീ(ജീ)വിതം.

രഥികാ, നീകസ്ഥ, ചികിത്സകാ, ശപദമക വദ്ധകയോ

യോനിപോഷകാശ്ച ദപിസാഹസ്രാഃ.

കാത്താന്തിക,നൈമിത്തിക,മൗഹൂത്തിക,പൗരാണിക,

സൂത,മാഗധാഃ പുരോഹിതപുരുഷാഃ സർവാധ്യക്ഷാശ്ച

സാഹസ്രാഃ.

പത്ത്യധ്യക്ഷൻ, അശ്വാധ്യക്ഷൻ, ദ്രവ്യവനപാലകൻ, ഹസ്തി വനപാലകൻ എൻറിവരാംക്ക നാലായിരം പണം അരിയും ജീവിതമും.

രഥികനാവാൻ തേർമേൽ യുദ്ധം ചെയ്യുമവൻ. അനീകസ്ഥ നാവോൻ ഹസ്തിശിക്ഷ വല്ലുമവൻ. ചികിത്സകനാവോൻ മരുന്ന ചെയ്യവല്ലുമവൻ. അശ്വദമനകനാവോൻ കുതിര ശിക്ഷിക്കവല്ലുമവൻ. വദ്ധകിയാവോൻ പെരുന്തച്ചൻ. യോനിപോഷകനാവോൻ വളക്ക മവരാംക്ക[12] നായകം ചെയ്യുമവൻ. ഇച്ചൊന്നവരാംക്കരിയും ജീവിതമും ഇരണ്ടായിരം പണം.[13]

കാത്താന്തികൻ സ്ത്രീപുരുഷലക്ഷണം വല്ലുമവൻ. നൈമിത്തി കനാവോൻ ശകുനം വല്ലുമവൻ. ജ്യോതിഷികൻ മുഹൂത്തം ചൊല്ലു മവൻ. പൗരാണികൻ പുരാണാദിപുസ്തകം വായിക്കവും പൊരുൾ ചൊല്ലവും വല്ലുമവൻ. സൂതനാവോൻ തേർപ്പാവാൻ.[13a] മാഗധൻ

12. കോഴി, പന്നി മുതലായവയെ വളത്തുന്നവക്ക്.

13. ഈ ഖണ്ഡിക കഴിഞ്ഞിട്ടാണ് 'പത്ത്യധ്യക്ഷൻ' എന്നു തുടങ്ങുന്ന മുമ്പേത്തെ ഖണ്ഡിക വ്യാഖ്യാനത്തിൽ വരുന്നത്. വ്യാഖ്യാതാവിൻെറ മൂലപാഠത്തിൽ ഉള്ള ക്രമവ്യത്യാസമായിരിക്കാം കാരണം.

13a. *cf.* ആനപ്പാവാൻ.

ഏത്താൾ.[14] പുരോഹിതപുരുഷരാവോർ പുരോഹിതൻകീഴ്[14a] പണി ചെയ്യുമവരൾ. മറെറാഴിഞ്ഞ സുരാസൂന[15]സൂത്രാധ്യക്ഷാദികളായൊള്ള അധ്യക്ഷന്മാർക്കുമായിരം പണം.

ശില്പവന്തഃ പാദാതാഃ സംഖ്യായകലേഖകാദിവർഗഃ പഞ്ചശതാഃ.

കുശീലവാസ്ത്വർദ്ധതൃതീയശതാഃ. ദ്വിഗുണവേതനാ-ശ്ചൈഷാം തൂര്യ്യകരാഃ.

കാരുശില്പിനോ വിംശതിശതികാഃ.

ചതുഷ്പദദ്വിപദപരിചാരക,പാരികർമ്മിക,ഔപസ്ഥാ-യിക,പാലക,വിഷ്ടിബന്ധകാഃ ഷഷ്ടിവേതനാഃ.

ആര്യ്യ,യുക്താരോഹക,മാണവക,ശൈലഖനകാഃ സർവ്വോ-പസ്ഥായിന ആചാര്യ്യാ വിദ്യാവന്തശ്ച പൂജാവേതനാനി യഥാർഹം ലഭേരൻ പഞ്ചശതാവരം സഹസ്രപരം.

ഇനി ചിത്രാദിശില്പം വല്ലുമവരൾക്കും, ശസ്ത്രകുശലരായൊള്ള കാലാൾക്കും†, സംഖ്യായകൻ കണക്കനും, ലേഖകനും, ആദിശബ്ദത്തി

† കാലാളും M, V.

14. സ്തുതിപാഠകൻ. ഏത്തുതൽ (ത.) to praise. cf.... 'പൂമകളിതി വാനോർ പോലുമേത്തും മനോജ്ഞെ'—ലീ. ഉ. പ. 38.

14a. പുരോഹിതന്റെ കീഴിൽ.

15. മാംസം.

നാൽ നിറയുടയവനും, അളവുടയവനും[16], എൻറിവരാംക്കും അരി, വൃത്തി അഞ്ഞൂറു പണം.

കുശീലവന്മാക്കു്† നടനത്തകാദികാംക്കും അരിയും ജീവിതവും മുന്നൂററമ്പതു പണം. അക്കൂട്ടത്തിൽ പ്രധാനക്കു[17] ഇരട്ടിക്കൊടുപ്പിതു.

കാരുക്കളിലെ ശില്പം വല്ലുമവരാംക്കു[18] നൂററിരുപതു പണം.

ചതുഷ്പദപരിചാരകൻ, പാരികമ്മികൻ, ദ്വിപദപരിചാരകൻ, [പാരികമ്മികൻ],[18a]—പാരികർമ്മികനാമവാൻ പ്രധാനകമ്മം ചെയ്യിൻറവരാംക്കു‡ പരികമ്മം ചെയ്യിൻറവൻ; ഔപസ്ഥായികനാവോൻ ശരീരപരിചാരകൻ; പാലകനാവാൻ ഗവാദികാം രക്ഷിക്കുമവൻ; വിഷ്ടിക[19]ളാവോർ വെട്ടിയാംക്കും[20] ഇച്ചൊന്നവരാംക്കറുപതു പണം വേതനം.

---

† —ലവന്മാർ M, V.

‡ ചെയ്യിൻറവരാം M, V.

16. തൂക്കുന്നവനും അളക്കുന്നവനും.

17. തൂര്യകരക്കു്—വാദ്യക്കാക്കു്—എന്നാണു് മൂലത്തിൽ.

18. കാരുക്കാംക്കും ശില്പികാംക്കും എന്നു മൂലം. വിംശതി (20) അധികമുള്ള നൂറോടുകൂടിയവരാണു് വിംശതിശതികന്മാർ.

18a. പദം മാതൃകകളിലില്ല.

19. വിഷ്ടിബന്ധകൻ, തൊഴിലാളികളുടെ മേൽനോട്ടക്കാരൻ എന്നു മൂലത്തിൽ. പ്രതിഫലം കൂടാതെ പണിയെടുക്കുന്നവനാണു് വിഷ്ടി. (>വെട്ടി).

20. വെട്ടിയാം—ഇച്ചൊന്നവരാംക്കും എന്ന വാക്യം മുറിച്ചെഴുതേണ്ടതാണു് ഇന്നത്തെ നിലയ്ക്കു്.

ആര്യുരാവോർ ശീലമുമഭിജനമു†മുടയരായിരിക്കം സാധുപുരുഷർ.[21] യുക്താരോഹകരാവോർ രാജകുലത്തിൽനിൻറു കുതിര പണ്ണികൊണ്ടു വന്നു ഏററിക്കൊണ്ടു പോകപ്പെട്ടുമവരാം.[21a] അൻറിയെ അടങ്ങാത്ത ആനയും കുതിരയും ഏറുമവരളെൻറും ചൊല്ലും. മാണവകരാവോർ വൃദ്ധാചാര(ർ). ശൈലഖനകരാവോർ കരിങ്കൽപണി ചെയ്യുമവരാം. സർവ്വോപസ്ഥായികാംക്ക[22] ആചാര്യനാവോൻ എല്ലാ ഗാന്ധർവ്വർ കാംക്കം‡[23] ആചാര്യൻ; വിദ്യാവത്തുക്കാംക്കം—അവരളാവോർ ശബ്ദ ശാസ്ത്രും അർത്ഥശാസ്ത്രമും[24] വല്ലമവരാം. ഇച്ചൊന്നവരാംക്ക പൂജയൊടു കൂട വേതനം തങ്ങളുടെ യോഗ്യതക്ക തക്കവാറു കൊടുപ്പിതു. അഞ്ഞൂറു അധമം; ആയിര[25]മുത്തമം.

ദശപണികോ യോജനേ ഭൃതഃ മധ്യമഃ; ദശോത്തരേ

ദ്വിഗുണവേതന ആ യോജനശതാദിതി.

---

† ശീലമഭിജനമു M, V.

‡ ഗാന്ധർവ്വികാം M, V. ഗാന്ധർവ്വങ്ങാംക്കം G.

21. ആര്യയുക്തർ എന്നും ആരോഹകർ എന്നും വേറെ എടുക്കാനും വൈഷമ്യമില്ല. —കെ. വി. എം., പേ. 433.

21a. വിചിത്രമായ വ്യാഖ്യാനം. ആശയം വ്യക്തമല്ല. ഗണപതിശാസ്ത്രി രണ്ടാമത്തെ അർത്ഥം സ്വീകരിക്കുന്നു.

22. സർവ്വോപസ്ഥായികാം എന്നതിന്നു എല്ലാതരത്തിലുമുള്ള സേവകന്മാർ എന്നും കാണുന്നുണ്ടു്. വ്യാഖ്യാതാവിൻെറ മൂലപാഠം, 'സർവ്വോപസ്ഥായിനാം ആചാര്യഃ' എന്നായിരിക്കാം.

23. നൃത്തഗീതാദികാം പഠിപ്പിക്കുന്നവർ.

24. സമുച്ചയം സംസ്കൃതമുറയിൽ ഒടുവിൽ മാത്രം ചേർക്കുന്നു.

25. പണം എന്നു അധ്യാഹാര്യം. മുകളിലെ 'മാണവകർ' ആ വേഷം ധരിച്ചവരാകണം.

സമാനവിദ്യേഭ്യസ്ത്രിഗുണവേതനോ രാജാ രാജസൂയാദിഷു ക്രതുഷു; രാജ്ഞഃ സാരഥിഃ സാഹസ്രഃ.

കാപടികോ,ദാസ്ഥിത,ഗൃഹപതിക,വൈദേഹക,താപസവ്യഞ്ജനാഃ സാഹസ്രാഃ.

ഗ്രാമഭൃതക,സത്രി,തീക്ഷ്ണ,രസദ,ഭിക്ഷുക്യഃ പഞ്ചാശതാഃ.

ചാരസഞ്ചാരിണോദ്ധതൃതീയശതാഃ, പ്രയാസവൃദ്ധവേതനാ വാ.

പോകക്ക‡ടികൾക്ക ഒരു യോജന പത്തു പണം[26]. പത്തു യോജനയളവും ചെല്ല ഓരോ യോജനയിൻവായ്[26a] പത്തുപ്പത്തു പണം കൊടുപ്പിതു പത്തിന്മേലൊള്ള യോജനൈക്ക ഇരുപതു ചെയ്തു[26b] പണം, ഓരോ യോജനവായ്[27] കൊടുപ്പിതു, നൂറുയോജന അളവും ചെല്ല.

---

‡ പെരുക M, V, G.

26. ആളുകൾക്ക് (ദൂതക്ക്) പോകുന്ന അവസരത്തിൽ. മാതൃകകളിലെല്ലാം 'പെരുകക്കടികൾക്ക' എന്നു കാണുന്നു. കുടിസ്സു വീട്', കൃഷിക്കാരൻ, പ്രജ, ഗ്രാമം എന്നെല്ലാം അർത്ഥമുണ്ട്. പോക്കുവീട്ട എന്നതിനു അയയ്ക്കൽ എന്നു ത. നി. (വീട്ട <വിട്ട). അതിവിടെ അത്ര യോജിയ്ക്കുന്നില്ല. 'പോക്കുകുടി' എന്നൊരു പദം ദൂതൻ എന്നർത്ഥത്തിൽ ഉണ്ടായിരുന്നുവോ എന്നും സംശയമാണു്. 'പെരുക'യെ 'പോക' യാക്കിയതാണെന്നു കരുതുകയാണു് ആകപ്പാടെ ഭേദം. 'പോക' നടുവിനയെച്ചം.

26a. യോജനയിൽ. ആധാരികാർത്ഥത്തിൽ 'വായ്' വരും. *cf.* കൺ, കാൽ, കടൈ, ഇടൈ, തലൈ, വായ്, തിചൈ—നന്നൂൽ സൂ. 302). *cf.* 'ഓരോ പലത്തിൻ വാ അയ്യഞ്ചു കാണം കുറയ വരും'—ഓ. കൗ. II. പേ. 161. 'യോജനവായ്' എന്നും താഴെ (*f. n.* 27) വരുന്നുണ്ട്. പകർപ്പുകളിൽ എല്ലാം ഒരുപോലെ കാണുന്നു.

26b. 'ഇരുനാഴിച്ചെയ്യുരി' മുതലായവപോലെ.

27. യോജന 9 മൈലും $4\frac{1}{2}$ മൈലും ആയി രണ്ടുതരത്തിൽ ഇന്ത്യയിൽ കണക്കാക്കിയിരുന്നു. രണ്ടാമത്തേതാണു് അർത്ഥശാസ്ത്രം സ്വീകരിയ്ക്കുന്നതു്. (Vide. A. L. Basham, The Wonder that was India, P. 504).

രാജസൂയാദിയാഗത്തിൽ വിളിച്ചുകൊണ്ടുവരപ്പെട്ട രാജാവിന്നു(ം), സമാനവിദ്യക[28]ളായൊള്ള ശില്പികൾ(ക്കും), ഋത്വിഗാദികളിൽ മുമ്മടങ്കു വേതനം. സമാനവിദ്യനെൻറു മന്ത്രിപുരോഹിതർ. അവരളിൽ മുമ്മടങ്കു എൻറും ചൊല്ലുവർ. രാജാവിന്നു സാരഥ്യം ചെയ്കിൻറ സൂതന്നു രാജസൂയാദിക്രതുക്കളിൽവച്ചു ആയിരം പണം.

കാപടികൻ, ഉദാസ്ഥിതൻ,[28a] ഗൃഹപതികവ്യഞ്ജനൻ, വൈദേഹകവ്യഞ്ജനൻ എൻറിവർകൾക്കായിരം പണം.

ഗ്രാമഭൃതകരാവോർ അയകൻ[28b], കാവതി[29] എൻറിജ്ജാതികൾ. സത്രി, തീക്ഷ്ണൻ, രസദൻ, ഭിക്ഷുകി എൻറിവർകൾക്ക് അഞ്ഞൂറു പണം വേതനം.

ചാരസഞ്ചാരികൾക്കു മുന്നൂറെറമ്പതു പണം. അൻറിയെ ഉഴെപ്പി[30]ന്നു തക്കവാറാകിലും അമയും. എല്ലാക്കും ഉഴെപ്പിനുക്കു തക്കവാറു കീഴ്ച്ചൊല്ലിയതിനിൽ പെരുകക്കൊടുത്താലുമമയും.

**ശതവർഗസഹസ്രവർഗാണാമധ്യക്ഷാ ഭക്തവേതന-ലാഭമാദേശം വിക്ഷേപം ച കുര്യുഃ. അവിക്ഷേപേ രാജപരിഗ്രഹ ദുർഗരാഷ്ട്ര രക്ഷാവേക്ഷണേഷു ച. നിത്യ മുഖ്യാഃ സ്യുരനേകമുഖ്യാശ്ച.**

---

28. 'ർ' ലോപം. *cf.* വൈദ്യകൾ, അമാത്യകൾ.

28a. സന്യാസിവേഷം ധരിച്ച ചാരൻ.

28b. അലക്കകാരൻ.

29. ക്ഷുരകൻ.

30. പ്രയത്നം.

**കർമ്മസു മൃതാനാം പുത്രദാരാ ഭക്തവേതനം ലഭേരൻ. ബാലവൃദ്ധവ്യാധിതാശ്ചൈഷാം അനുഗ്രാഹ്യാഃ. പ്രേത-വ്യാധിതസൂതികാകൃത്യേഷു ചൈഷാമർത്ഥമാനകർമ്മ കുര്യാൽ.**

ഈ വേതനം കൊള്ളുന്നവരാം നൂററുവക്കും, ആയിരവക്കും, അഞ്ഞൂററുവക്കും[30a] ഓരോ അധ്യക്ഷരെക്കല്പിച്ചു അവരാം തത്താന്തം† വർഗ്ഗത്തിന്നു അരിയും ജീവിതമും കൊടുപ്പിതു. അവരാളെക്കൊണ്ടു രാജാദേശം ചെയ്യിപ്പിതു. അവരാംക്കു തക്ക പണിയും ഏകുവിതു. ഒരു പണിയും ഇല്ലാത്തപ്പോൾ രാജപരിഗ്രഹം[31], ദുർഗ്ഗ രാഷ്ട്രം എൻറിവു കാപ്പിതും, കുറിക്കൊാംവിതും[32] ചെയ്യിപ്പിതു. പല പ്രധാനരെ ഉടൈച്ചായിരിപ്പിതു.[33]

രാജകാര്യം ചെയ്തു നിൻറവരാം ചാകിൽ അരിയും ജീവിതമും മക്കളും ഭാര്യയും കൊാംവിതു. ഇവരുടയ ബാലവൃദ്ധന്മാർക്കു് അനുഗ്രഹമും ചെയ്‌വിതു, എൻറവാറു അവരുടയും പോഷിക്കവേണ്ടും. ചാവിതുതാൻ, വ്യാധിപ്പട്ടവിതുതാൻ, മക്കാം ജനിപ്പിതു‡താൻ ചെയ്കിൽ രാജാവു അർത്ഥം കൊടുപ്പിതു; കൊണ്ടാടുവിതും ചെയ്‌വിതു.

---

† 'താന്താന്തം' G.

‡ വിപ്പിതു (?) M, V.

30a. പദം മൂലത്തിലില്ല. ശതവർഗ്ഗാദികളുടെ തജ്ജ്മയാണു് നൂററുവർ, അഞ്ഞൂററുവർ ഇത്യാദികളെന്നു വരുന്നു. കുടുംബങ്ങളുടെ എണ്ണമാണു് ഇവിടെ കുറിക്കുന്നതു്. ശാസനാദികളിൽ മുന്നൂററുവരും, അറുന്നൂററുവരും മററും ധാരാളം ഉണ്ടു്. *cf.* 'ഇന്നാടു വാഴ്ന്ത നായരും മുന്നൂററുവരും'—തിരുക്കടി. ശാ. (TAS V, 172-76). ല. 3.

31. രാജകാര്യാലയം.

32. നോക്കുക.

33. പ്രധാനികൾ ഉണ്ടായിരിക്കണം.

**അല്പകോശഃ കുപ്യപശുക്ഷേത്രാണി ദദ്യാൽ; അല്പം ച ഹിരണ്യം.**

**ശൂന്യം വാ നിവേശയിതും അഭ്യുത്ഥിതോ ഹിരണ്യമേവ ദദ്യാൽ; ന ഗ്രാമം, ഗ്രാമസഞ്ജാതവ്യവഹാരസ്ഥാപനാൎത്ഥം.**

**ഏതേന ഭൃതാനാം അഭൃതാനാം ച വിദ്യാകൎമ്മഭ്യാം ഭക്തവേതനവിശേഷം ച കുൎയ്യാൽ. ഷഷ്ടിവേതനസ്യാഢകം കൃത്വാ ഹിരണ്യാനുരൂപം ഭക്തം കുൎയ്യാൽ.**

അല്പകോശനായിരിക്കുന്നവൻ കുപ്യം, പശു, ക്ഷേത്രമെൻറിവു കൊടുപ്പിതു. ചുരുക്ക ഹിരണ്യമും കൊടുപ്പിതു.

പാഴ്[34]†കുടി ഏററുവാൻ നിനൈക്കുമവൻ ഊർ കൊടുക്കൊല്ലാ; പൊന്നേ കൊടുപ്പിതു. അതെന്തിനെൻറാൽ ഗ്രാമസഞ്ജാതവ്യവഹാര സ്ഥാപനാൎത്ഥം എൻറവാറു ഇ ഗ്രാമത്തിലിന്നത്തിന പൊൻ പോരും;‡ ഇതിലിന്നത്തിന കൊടുപ്പിതു എൻറാളള വ്യവഹാരം നിറുത്തുവാനായ്.

† വാഴർ M, V.

‡ ...രം M, V. പൊനിമ്പാരു G.

34. cf. പാഴൂർ (ക. ഹാഴൂരു). Deserted village (T. Lex.).
...ിൽ. 'പാഴ കുടി' എന്നുതന്നെ G യിൽ.

ഇതുകൊണ്ടു ഭൃതരായുള്ളവർക്കും അഭൃതരായുള്ളവർക്കും എന്നവാറു പഴയരായ് നിന്നവർക്കും, പുതിയരാ(യ്)[35] ഇരിന്നവർക്കും, വിദ്യാവഴിമേലും കർമ്മോൽകർഷവഴിമേലും അരിയും ജീവിതവും കല്പിപ്പിതു. വിശേഷിച്ചു അറുപതു പണം ജീവിതമുടയന്നു† ആഢകം[36] നെൽ കൊടുപ്പിതു. ഇതുകൊണ്ടു ജീവിതത്തിൻ പെരുക്കത്തുക്കു തക്കവാറു അരിപ്പെരുക്കവും കണ്ടുകൊൾക.[36a]

പത്ത്യശ്വരഥദ്വിപാഃ സൂര്യോദയേ ബഹിഃ സന്ധിദിവസവർജ്ജം ശില്പയോഗ്യാഃ കുര്യുഃ. തേഷു രാജാ നിത്യയുക്തഃ സ്യാൽ. അഭീക്ഷ്ണം ചൈഷാം ശില്പദർശനം കുര്യാൽ. കൃതനരേന്ദ്രാങ്കം ശസ്ത്രാവരണമായുധാഗാരം പ്രവേശയേൽ. അശസ്ത്രാശ്ചരേയുരന്യത്ര മുദ്രാനുജ്ഞാതാൽ. നഷ്ടം വിനഷ്ടം വാ ദ്വിഗുണം ദദ്യാൽ. വിധ്വസ്തഗണനാം ച കുര്യാൽ.

സാർത്ഥികാനാം ശസ്ത്രാവരണമന്തപാലാ ഗൃഹ്ണീയുഃ, സമുദ്രമവചാരയേയുർവാ. യാത്രാമഭ്യുത്ഥിതോ വാ സേനാ-

---

† മുടയവന്നു് M, V.

35. പഴയൻ × പുതിയൻ.

36. 4 ഇടങ്ങഴി (ദ്രോണത്തിന്റെ നാലിലൊന്നു്).

36a. *cf.* 'രാജകർമ്മസു യുക്താനാം
സ്ത്രീണാം പ്രേഷ്യജനസ്യ ച
പ്രത്യഹം കല്പയേദ്വൃത്തിം
സ്ഥാനകർമ്മാനുരൂപതഃ
പണോ ദേയോഽപകൃഷ്ടസ്യ
ഷഡുൽകൃഷ്ടസ്യ വേതനം'
മനു. VII. 126-126.

മുദ്യോജയേൽ. തതോ വൈദേഹകവ്യഞ്ജനാഃ സർവ-പണ്യാന്യായുധീയേഭ്യോ യാത്രാകാലേ ദ്വിഗുണപ്രത്യാദേ-യാനി ദദ്യുഃ. ഏവം രാജപണ്യവിക്രയോ വേതന പ്രത്യാദാനം ച ഭവതി.

ഏവമവേക്ഷിതായവ്യയഃ കോശദണ്ഡവ്യസനം നാ-വാപ്നോതി.

ഇതി ഭക്തവേതനവികല്പഃ.

പത്തി, അശ്വം, രഥം, ഹസ്തി എൻറിവൈ കാലെ ഗ്രാമത്തിന്നു പുറത്തു ശാസ്ത്രാഭ്യാസം ചെയ്‌വിതു, അനധ്യായമൊഴിഞ്ഞു്. രാജാവു നിത്യമും അതിനിലുദ്യോഗമും ചെയ്തു എപ്പോണം കാൺപിതും ചെയ്‌വിതു. അവിടൈ നല്ലവരളൈക്കൊണ്ടാടുവിതും ചെയ്‌വിതു. ശസ്ത്രാഭ്യാസം ചെയ്തനന്തരം രാജാവിനടയാളമുളവായിരുന്ന ശസ്ത്രമും ആഭരണങ്ങളും ആയുധാഗാരത്തിൽ കൊണ്ടുചെൻറു വെപ്പിതു രാജപുരുഷർ. തങ്ങൾ ആയുധമിൻറിയെ പരമാറുവിതു, 'ശസ്ത്രം പിടിക്ക' എൻറു് അരുളിച്ചെയ്യുമളവും[37]. ആയുധം മറക്കിലും ഇളയ്ക്കിലും† ഇരുമടങ്കു കൊട്ടപ്പിതു. ശസ്ത്രം പയററിയേടത്തു മുറിയവു[38]മെണ്ണിയറിഞ്ഞിരിപ്പിതു.

---

† മിറക്കിലും M, V.

37. 'അനൃത്ര മുദ്രാനജ്ഞാതാൽ' എന്നതിന്നു ആയുധം ധരിപ്പാൻ മുദ്രമൂലം അനുവദിക്കപ്പെട്ടവൻ ഒഴികെ ഉള്ള രാജപുരുഷർ എന്നും പറയാം.

38. വിധ്വസ്തം—മുറിഞ്ഞതു്. പ്രയോഗം ശ്രദ്ധേയം. 'മറെയവും' എന്നു G യിൽ.

ഇനി പരദേശത്തിൽനിൻറു വന്ന ചാത്തിലൊള്ള ശസ്ത്രാവരണം, ഉണ്ടിക[39] ഇൻറിയെ പോരുമവു, അന്തപാലൻ കൊൾവിത്തു. ഉണ്ടിക ഒണ്ടാകിൽ വിടുവിത്തു. യാത്തൈക്കൊരുമ്പടുമ്പോൾ രാജാവു പടൈ ക്കൂട്ടിക്കടുകപ്പോകവേണ്ടുമെൻറു ചൊല്ലുവിത്തു. അപ്പടയിൽ ഉപകരണ ഹീനരായൊള്ള ചേവകൎക്ക[40] രാജപ്രയുക്തരായൊള്ള വൈദേഹക വ്യഞ്ജനർ രാജാവിൻെറയ പണ്യം, എരുതു്, കുതിര, കുറ, ആയുധ ങ്ങൾ[40a] യാത്രാകാലത്തുവച്ചു[41], അറുതിവിങ്ക†[41a]ലിരട്ടി തരവേണ്ടു മെൻറു ചൊല്ലി കടം കൊടുപ്പിത്തു. കൊടുത്താൽ സിദ്ധി ആവിതു— രാജപണ്യം വിററാരിലും[42] പടും; കൊടുത്ത ജീവിതം കൊണ്ടോരിലും പടും.[42a]

---

† അറുതിങ്കളിരട്ടി M, V.

39. ഹു (ഗുണ്ടർട്ട്). 'ഉണ്ടിക കുത്തുക'. ഉണ്ടിക, ഹുണ്ടിക, ഉണ്ടിയൽ എന്നിവ Bill of Exchange എന്നൎത്ഥത്തിൽ ഉള്ള ഹിന്ദുസ്ഥാനിപദമാണ്. പ. മ. ത്തിൽ വ്യത്യസ്താർത്ഥത്തിൽ ഉപയോഗിച്ചിരുന്നതായി വരുന്നു.

40. <സേവകൻ>ചേകവൻ, ചേകൻ, ചേകോൻ. ചേവകൻ—Soldier, warrior (T. Lex.) 'ചേകൻ' പഴയ തമിഴ് കൃതികളിൽ കാണുന്നുണ്ടു്.

40a. എന്നിവ എന്നു അധ്യാഹരിക്കുക.

41. യാത്രക്കാലത്തു് എന്നേ താൽപര്യമുള്ളൂ.

41a. യുദ്ധം അവസാനിച്ചുവരുമ്പോൾ എന്നർത്ഥം. 'അറുതിങ്കൾ' എന്നു G യിലും ആദ്യം എഴുതി 'അറുതിയിങ്കൽ' എന്നു തിരുത്തിയിരിക്കുന്നു.

42. =വിറേറാരിലും. ഗ്രന്ഥത്തിലും പകർപ്പുകളിലും 'വിററാർ' തന്നെ.

42a. 'വിററതിലും പെടും, കൊണ്ടതിലും പെടും. രാജപണ്യം വില്ക്കപ്പെടും, കൊടുത്ത പണം മടക്കിക്കിട്ടുകയും ചെയ്യും എന്നർത്ഥം. 'ആരാമത്തിൽനിന്നു പകപം കൊൾവോരൈക്കണക്കെ' (പ്രക. 90), 'മററെല്ലാം കുതിരക്കിടുവാരൈക്കണക്കെ' (കൗ. വ്യാ. II. പേ. 139) ഇത്യാദി പ്രയോഗങ്ങൾ ഈ ഗ്രന്ഥത്തിൽ സുലഭം.

ഇവ്വണ്ണം നിരൂപിതനാ(യ്)[43] ഇരുന്ന രാജാവിന്നു കോശദണ്ഡ വ്യസനങ്ങൾ വാരാ.

അരിയും ജീവിതമും കൊടുക്കുമാറു ചൊല്ലീതു.

ശ്ലോകം:—

സത്രിണശ്ചായുധീയാനാം
വേശ്യാഃ കാരുകുശീലവാഃ
ദണ്ഡവൃദ്ധാശ്ച ജാനീയുഃ
ശൗചാശൗചമതന്ദ്രിതാഃ.[44]

ഇതിൽ ദണ്ഡവൃദ്ധർ പഴയ ചേവകർ.

ഭൃത്യഭരണീയം മുടിഞ്ഞിതു.

---

43. നിരൂപിതായവ്യയനായ് എന്നായിരിക്കണം.

44. *cf.* 'സത്രി, വേശ്യാ, കാരു, കുശീ-
ലവ, സൈനിക, വൃദ്ധരും
മടിക്കുടാതായുധീയ-
ശൗചാശൗചങ്ങൾ നോക്കണം'

കെ. വി. എം., കൗ. അ. പേ. 436-37.

# പ്രകരണം 92. അനുജീവിവൃത്തം.

---

**ലോകയാത്രാവിൽ രാജാനമാത്മദ്രവ്യപ്രകൃതിസംപന്നം പ്രിയഹിതദ്വാരേണാശ്രയേത. യം വാ മന്യേത—'യഥാഹമാശ്രയേപ്സുഃ ഏവമസൗ വിനയേപ്സുഃ ആഭിഗാമികഗുണയുക്തഃ' ഇതി, ദ്രവ്യപ്രകൃതിഹീനമപ്യേനമാശ്രയേത. നത്വേവാനാത്മസംപന്നം. അനാത്മവാൻ ഹി നീതിശാസ്ത്രദ്വേഷാൽ അനർത്ഥ്യസംയോഗാദ്വാ പ്രാപ്യാപി മഹദൈശ്വര്യം ന ഭവതി.**

അനുജീവിവൃത്ത[1]മെന്നിതു സൂത്രം. അനുജീവികളാവോർ [മന്ത്ര്യാദികൾ][1a]. അവരുടെയ വൃത്തം—സ്വാമിയെ നോക്കി[1b] അനുഷ്ഠാനം, ഇരിക്കുമാറു—ചൊല്ലിൻറിതെന്നിതു സൂത്രാർത്ഥം. അനുജീവിശബ്ദം സാമാന്യവാചി ആകിലും ഇവിടെ പ്രധാനമന്ത്രികളുടെയ വൃത്തം ചൊല്ലിൻറിതു.† സംബന്ധമാവിതു—ഭൃത്യഭരണീയത്തിൽ ചൊന്ന ഭൃത്യന്മാർ വക്ഷ്യമാണപ്രകാര[2]മായി സ്വാമിയിങ്കൽ വർത്തിക്ക

---

† 'ചൊല്ലിൻറിതെന്നിതു' G.

1. *cf.* കാമ. V, 1–91.

1*a*. മാതൃകകളിൽ പദം കാണുന്നില്ല.

1*b*. 'പ്രതിയും' പ്രയോഗിക്കും.

2. താഴെ പറയുംവിധം.

വേണ്ടും.[2a] അന്യഥാ വർത്തിക്കുമവരും കണ്ടകരാവർ എൻറിത്തു സംബന്ധം.

ലോകയാത്രാവിൽ എൻറവാറു ശാസ്ത്ര[2b]മറിയുമവൻ, ചകോത്രൻ; അധികാരി† ആവോൻ[3]. അവൻ രാജാവു ആത്മസമ്പന്നനമായ് ദ്രവ്യപ്രകൃതിസമ്പന്നനമായിരിക്കുമവനെ[4] പ്രിയഹിതവഴിമേൽ ആശ്രിപ്പിത്തു. ആത്മസമ്പന്നനെൻറവാറു, മഹാകുലീന[ത്വ]ാദികൾ‡ ആത്മഗുണങ്ങളോടും, ശുശ്രൂഷാദിപ്രജ്ഞാഗുണങ്ങളോടും ശൗര്യാദ്യുത്സാഹഗുണങ്ങളോടും കൂടിയിരിക്കുമവൻ. ദ്രവ്യപ്രകൃതികളാവോർ അമാത്യാദികൾ, ജാനപദ[ത്വ]ാദി[4a]ഗുണങ്ങളോടുകൂടിയിരിക്കുമവരും ദൈവതം[5]; അവരളൊടും കൂടി ഇരിക്കുമവൻ. അങ്ങനെ ഇരുന്ന രാജാവിന്റെ

---

† ചകോത്രത്തിന്നധികാരി M, V.

‡ കുലീനാദികൾ M, V.

2a. സ്വാമിയുടെ അടുത്തു പെരുമാറണം. സംസ്കൃതസമ്പ്രദായത്തിലുള്ള പ്രയോഗം.

2b. അർത്ഥശാസ്ത്രത്തെ മുഖ്യമായി ഗണിയ്ക്കാം.

3. ശാസ്ത്രജ്ഞനും സഗോത്ര(ചകോത്ര)നും ആണ് മന്ത്രിപദത്തിന്നധികാരിയെന്നു പറയുന്നു.

4. രാജാവിൻെറ വിശേഷണങ്ങളാണ് ആത്മസമ്പന്നൻ, ദ്രവ്യപ്രകൃതിസമ്പന്നൻ എന്നിവ.

4a. 'ത്വ' മാതൃകകളിൽ ഇല്ല. 'മഹാകുലീനാദി'കൾ എന്നു മുകളിൽ കാണുമ്പോലെ ഇവിടെയും.

5. ജാനപദത്വാദികളായ അഞ്ചു ഗുണങ്ങളോടുകൂടിയ അമാത്യാദികൾ എന്നാണ് വിവക്ഷ. ഘടന ക്ലിഷ്ടം.

എങ്ങനെ ആശ്രിപ്പിതു എന്നാൽ, രാജാവിന്നു പ്രിയരായൊള്ള† പുരുഷരൈ അനുസരിച്ചു അവരാം വഴിമേലാശ്രിപ്പിതു. എന്തിനെൻറാൽ[6] പ്രിയരായുള്ളവരാംവചനം[7] രാജാവു ചെയ്യും. ഹിതരായൊള്ളവരാം തങ്ങാം ധനം‡ പട്ടും[8] യോഗ്യരൈ നിറുത്തുവർ. ഇവ്വണ്ണമായൊള്ള രാജാവു സിദ്ധിയാകിൽ, യാതൊരു രാജാവു താനാശ്രയമിച്ഛിക്കിൻേറാരൈപ്പോലെ ഇവനും വിനയമിച്ഛിപ്പോനൊരുത്തനെൻറു തോൻറുവിതു, ആഭിഗാമികഗുണയുക്തനാകിൽ അവൻ അല്പദ്രവ്യപ്രകൃതി ആകിലും ആശ്രിപ്പിതു[9]. എന്തിനെൻറാൽ, വിദ്യാവൃദ്ധസംയോഗം; അതു രാജ്യത്തിന്നു ഹേതുവാം. എൻറിതു നിമിത്തം ആത്മസമ്പന്നനല്ലാത്തവനെയുമാശ്രിക്കലാകാ. എന്തിനെൻറാൽ, അനാത്മവാനായൊള്ള രാജാവു നീതിശാസ്ത്രത്തിലൊള്ള ദ്വേഷത്താലും—[ദ്വേഷമാകിൻറിതു താൻ മൂർഖനായിട്ടു പ്രാജ്ഞപുരുഷരെ സംഗ്രഹിയാതൊഴിഞ്ഞിട്ടും][9a], അനർത്ഥസംയോഗത്തിനാലും—[അനർത്ഥങ്ങളാവോ, നായാട്ടു, ചൂതു, സ്ത്രീ, പാനം എൻറി§കർമ്മങ്ങളാം നാലും, വാക്പാരുഷ്യം, ദണ്ഡ

† രായുമുള്ള M.

‡ വധനം (?) M, V.

§ എൻറിവു M, V.

6. എന്തുകൊണ്ടെന്നാൽ.

7. പ്രിയരായവരുടെ വചനം.

8. വ്യയം സഹിച്ചും.

9. വാക്യം ക്ലിഷ്ടം. "ഒരു രാജാവിനെപ്പററി, 'ഞാൻ ഇദ്ദേഹത്തെ ആശ്രയിപ്പാൻ ഇച്ഛിക്കുന്നതുപോലെ ഇദ്ദേഹവും വിനയത്തെ (വിദ്യാവൃദ്ധസംയോഗത്തെ) ഇച്ഛിക്കുന്നുണ്ടു'. ആഭിഗാമികഗുണങ്ങൾ ഉള്ളവനുമാണു' എന്നു തോന്നുന്നുണ്ടെങ്കിൽ, ദ്രവ്യപ്രകൃതിസമ്പന്നനല്ലെങ്കിലും ആശ്രയിക്കാം"—കെ. വി. എം., കൗ. അ. പേ. 437.

9a. 'ദ്വേഷത്താലും' എന്നതിൻെറ വ്യാഖ്യാനം.

പാരുഷ്യം[10], അൎത്ഥദൂഷണം എൻറി ക്രോധജം മൂൻറും, ഇനി വേറെ നടനൎത്തകാദി പുരുഷന്മാരോടൊള്ള സംയോഗത്തിനാലും][11],—പിതൃപൈതാമഹമായൊള്ള രാജ്യം പ്രാപിച്ചാലും കെടും. മേൽചൊല്ലിൻറിതുമൊണ്ടല്ലോ[12]:—

സംപാദയത്യസമ്പന്നാഃ
പ്രകൃതീരാത്മവാൻ നൃപഃ
വിവൃദ്ധാശ്ചാനുരക്താശ്ച
പ്രകൃതീർ ഹന്ത്യനാത്മവാൻ.

തതഃ സ ദുഷ്ടപ്രകൃതി-
ശ്ചാതുരന്തോപ്യനാത്മവാൻ
ഹന്യതേ വാ പ്രകൃതിഭി-
ൎയ്യാതി വാ ദ്വിഷതാം വശം.[12a]

---

10. പകർപ്പുകളിലില്ല. 'മൂൻറും' എന്നു താഴെ വരുന്നതുകൊണ്ടു് പദം ലേഖകൻ വിട്ടതാണെന്നു സ്പഷ്ടം.

11. പ്രധാനവാക്യത്തെ ഗർഭവാക്യങ്ങൾകൊണ്ടു് നിറച്ചിരിക്കുന്നതു് നോക്കുക.

12. അധി. 6; പ്രക. 96. പദ്യങ്ങളുടെ വ്യാഖ്യാനത്തിന്നു ആ പ്രകരണത്തിൻെറ അന്ത്യഭാഗം നോക്കുക.

12a. *cf.* 'ഗുണമില്ലാത്തിലവയെ—
ഗ്ഗുണവത്താക്കുമാത്മവാൻ;
വൎദ്ധിച്ചിണങ്ങിയെന്നാലും
ഹനിച്ചീടുമനാത്മവാൻ.

ദുഷ്ടപ്രകൃതിയായ് തീൎന്നാൽ
ചതുരന്തേശനാകിലും
ഹനിക്കുമവ,രല്ലെങ്കിൽ
മാററാർ കൈയിലകപ്പെടും.'

കെ. വി. എം., കൗ. അ. പേ. 457–58.

ഒന്നാം വരിയിലെ 'അവ'റ്റു് പ്രകൃതികളെ (ജനങ്ങളെ) എന്നർത്ഥം.

എന്റിങ്ങനെ. ആകിന്റമയാൽ അന്ത്യാവസ്ഥനാകിലും അവനെ ആശ്രിക്കലൊകാ.

ആത്മവതി ലബ്ധാപകാശഃ ശാസ്ത്രാനുയോഗം ദദ്യാൽ. അവിസംവാദാദ്ധി സ്ഥാനസ്ഥൈര്യ്യ മവാപ്നോതി. മതികര്മ്മസു പൃഷ്ടഃ തദാത്വേ ച ആയത്യാം ച ധര്മ്മാർത്ഥസംയുക്തം സമർത്ഥം പ്രവീണവദപരിഷദ്ഭീരുഃ കഥയേൽ. ഈപ്സിതം പണേത. ധര്മ്മാനുയോഗം അവിശിഷ്ടേഷു, ബലവൽസംയുക്തേഷു ദണ്ഡധാരണം, മൽസംയോഗേ തദാത്വേ ച ദണ്ഡധാരണമിതി, ന കുര്യ്യാഃ. പക്ഷ്മം വൃത്തിം ഗുഹ്യം ച മേ നോപഹന്യാഃ. സംജ്ഞയാ ച ത്വാം കാമക്രോധദണ്ഡനേഷു വാരയേയം' ഇതി.

ആത്മവാനായൊള്ളവനിൽ അവസരമറിഞ്ഞു, 'ഇന്ന ശാസ്ത്രമറിവൻ ഞാൻ; എന്നെച്ചോദിക്ക' എന്റു ചൊല്ലി, അവൻ ശോധിച്ചപ്പോഴം അതിനുത്തരമും† ചൊല്ലുവിതു. അതിനാൽ സിദ്ധി ആവിതു —താൻ ചൊന്നവണ്ണമേ ശാസ്ത്രം നിർവ്വഹിക്കവല്ലുകിൽ, വല്ലസം പറയോനൊരുത്തനല്ല ഇവൻ, എന്റു ചൊല്ലിത്താൻ നിന്റനിലയിലുറൈപ്പും, ശാസ്ത്രം വല്ലും എന്റുള്ള ബഹുമാനമും[13] തനക്കു സിദ്ധിപ്പിതു. എന്റിവണ്ണം ലക്ഷണപരീക്ഷ ചൊല്ലി.[14] ലക്ഷ്യം പരീ

---

† മുഖം M, V.

13. 'ശാസ്ത്രമും...ബഹുമാനം' എന്നു മാതൃകകളിൽ.

14. ഈ പദത്തെ അടുത്ത വാക്യത്തോടു് ചേർക്കുകയും ആവാം. പുരുഷപ്രത്യയം ചേർക്കാത്തതുകൊണ്ടു് മുൻവിനയെച്ചമായി ഗണിയ്ക്കണമെന്നില്ല. ഈ ഗ്രന്ഥത്തിൽ രണ്ടു തരം മുററുവിനകളും കാണുന്നുണ്ടു്.

ക്ഷിപ്പാനായ് ചൊല്ലിൻറിതു. മതികമ്മങ്ങളാവോ പ്രജ്ഞാസാധ്യങ്ങളായൊള്ള കമ്മങ്ങൾ. അവു രാജാവു വിചാരിപ്പോനാകിൽ അപ്പോഴെക്കം മേലെക്കം പിഴയാതെ ധമ്മാർത്ഥസാധകമുമായ്, സംബന്ധാത്ഥകമുമായ് മററൊഴിഞ്ഞ പണ്ഡിത[ർ]കൾ[15] ചൊല്ലുവോരെക്കണക്കെ[16] പരിഷൽഭീരുവുമൻറിയെ[17] ചൊല്ലുവിതു. പിന്നെ ഇവൻ യോഗ്യനെന്പതറിഞ്ഞു രാജാവു മന്ത്രി ആക്കിക്കൊണ്ടപ്പോൺ രാജാവിനൊടു ക്രുടിക്കരുമം[18] ചെയ്‌വിതു. അതാവിതു—'ധമ്മാർത്ഥാനുയോഗങ്ങൾ അനർഹക്കു ചെയ്യാതേ'[19] എൻറു വിലക്കവിതു. അനർഹർ ധമ്മാധികാരത്തിന്നു, നാസ്തികർ; അർത്ഥാധികാരത്തിന്നു, ധമ്മപ്രധാനരും കാമക്രോധപ്രധാനരും.†[20] എന്നുടെ [പക്ഷം, വൃത്തി][21] രഹസ്യങ്ങളു—ഇവിററിന്നുപഘാതം ചെയ്യാതൊഴിയവേണ്ടും' എൻറിരപ്പിതു എന്തിനെൻറാൽ സഹായക്കുപഘാതം ചെയ്യുകിൽ സഹായ

---

† ധമ്മപ്രധാനനെയും കാമക്രോധപ്രധാനരായും M, V. ധമ്മപ്രധാനരായും—G.

15. *cf.* അമാത്യകൾ, ഭൃത്യകൾ.

16. മററു പണ്ഡിതന്മാർ പറയുംപോലെ.

17. പരിഷൽഭീരുവുമല്ലാതെ. സഭാകമ്പം കൂടാതെ എന്നർത്ഥം. *cf.* 'ഉചിതമൻറിയെ ഇരിക്കിൻറി ദൂതവേഷത്തെ അവലംബിച്ചോൻ'—ദൂ. വാ. പേ. 22.

18. <കമ്മം. ശപഥം ചെയ്യണം എന്നു മൂലത്തിൽ.

19. വിശിഷ്ടരല്ലാത്തവരോടു ധമ്മാത്ഥാദികളെക്കുറിച്ചു ചോദിക്കരുതു്. *cf.* 'ഇതു പിഴക്കപ്പെടാതേ എൻറരുളിച്ചെയ്യു'—ദൂ. വാ. പേ. 19.

20. 'ബലവാന്മാരുടെ സാഹായ്യമുള്ളവരിൽ ദണ്ഡം പ്രയോഗിക്കുക, ബലവൽസാഹായ്യമുണ്ടെങ്കിലും ആലോചനകൂടാതെ ദണ്ഡം പ്രയോഗിക്കുക എന്നിവ അരുതു ചെയ്യരുതു്'—ഇങ്ങനെയാണു് മൂലത്തിൻെറ പോക്കു്.

21. രണ്ടു പദവും മാതൃകകളിലില്ല. താഴത്തു വ്യാഖ്യാനം വരുന്നതുകൊണ്ടു് പകർത്തുമ്പോൾ വിട്ടതാണെന്നു കരുതണം.

രില്ലയായിട്ട സാമത്ഥ്യം കെടും.[22] ജീവിക്കെക്ക ഉപഘാതം ചെയ്കിൽ സാമർത്ഥ്യമും കെട്ട് വൈരാഗ്യമും ജനിക്കും. രഹസ്യോപഘാതം പണ്ണുകിൽ മന്ത്രഭേദം വന്നിട്ട കാര്യം കെടും. പിന്നെ ഭ്രൂനേത്രാദിവികാരങ്ങളെക്കൊണ്ടു, കാമക്രോധവഴിമേൽ മിഥ്യാദണ്ഡപ്രവൃത്തനാകിൽ വിലക്കിനേൻറൻ'[23]—എൻറിങ്ങനെ രാജാവിനെ ഇതെല്ലാം ഇരന്ത കൊൾവിതു.

ആയുക്തപ്രദിഷ്ടായാം ഭൂമാവനുജ്ഞാതഃ പ്രവിശേൽ. ഉപവിശേച്ച പാർശ്വതഃ സന്നികൃഷ്ടവിപ്രകൃഷ്ടഃ. വരാസനം, വിഗൃഹ്യകഥനമസഭ്യമപ്രത്യക്ഷമശ്രദ്ധേയമനൃതം ച വാക്യം, ഉച്ചൈരനമ്മണി ഹാസം, വാതഷ്ഠീവനേ ച ശബ്ദവതീ ന കുര്യാൽ. മിഥഃകഥനമന്യേന, ജനവാദേ ദ്വന്ദ്വകഥനം, രാജ്ഞോ വേഷം ഉദ്ധതകുഹകാനാം ച, രത്നാതിശയപ്രകാശാഭ്യർത്ഥനം, ഏകാക്ഷ്യോഷ്ഠനിർഭോഗം, ഭ്രുകുടീകർമ്മ, വാക്യാവക്ഷേപണം ച ബ്രുവതി. ബലവൽസംയുക്തവിരോധം, സ്ത്രീഭിഃ സ്ത്രീദർശിഭിഃ സാമന്തദൂതൈർ ദ്വേഷ്യാപക്ഷാവക്ഷിപ്താനർത്ഥ്യൈശ്ച പ്രതിസംസർഗ്ഗ,മേകാർത്ഥചര്യാം സങ്ഘാതം ച വർജ്ജയേൽ:

---

22. ഇതു കഴിഞ്ഞു, 'ജീവിക്കെക്കപഘാതം ചെയ്കിൽ സാമർത്ഥ്യം കെടും' എന്നൊരു വാക്യം മാതൃകകളിൽ കാണുന്നു. ആവർത്തനമാകയാൽ അതുപേക്ഷിച്ചിരിക്കുന്നു.

23. 'അങ്ങ് അനുചിതകർമ്മം ചെയ്യുന്നതു കണ്ടാൽ ഭ്രൂനേത്രാദികൊണ്ട് ഞാൻ വിലക്കും' എന്നാണ് ആശയം.

എൻറിങ്ങനെ അമച്ചുകൊണ്ടുതാൻ കാണ്മാനമൈഞ്ഞ നിലത്തു അനജ്ഞാതനായ് പ്രവേശിപ്പിതു. രാജാവിന്റെ മുന്നലും[24] പിന്നലും അൻറിയെ പാർശ്വത്തിരിപ്പിതു. ഉറൈക്ക[24a]ച്ചാരത്തിരാതൊഴിവുതു. എന്തിനെൻറാൽ രാജാവിന്നൽ ശ്വാസവസ്ത്രാദികൾ കൊൾവാന മടക്കം.[25] പെരുക അകലത്തുമിരാതൊഴിവിതു. മന്ത്രിക്കമതു കേൾക്ക ഒല്ലാതൊഴിവാനമടക്കം. എൻറാൽ തിരിഞ്ഞിരാതേയു[25a]മൊഴിവിതു. മററൊരുത്തനിരിക്കമാസനത്തിന്മേലുമിരാതൊഴിവിതു. എന്തിനെൻ റാൽ തിരിഞ്ഞാലവജ്ഞ ചെയ്യുതായ് തോൻറും. മററൊരുത്ത നടെ ആസനത്തിന്മേലിരുന്നാൽ അവൻ കൊല്ലിക്കം[26]. ഒരുത്തൻ ചൊല്ലിയതിനൈ മറുത്തു ചൊല്ലാതൊഴിവിതു. മറുത്തു ചൊല്ലുകിൽ അവൻ ദ്വേഷിക്കം. അസഭ്യം പറയാതൊഴിവിതു. എന്തിനെൻറാൽ ലഘുത്വം വ്യഞ്ജിക്കം. താൻ കണ്ടുതില്ലാതൊൻറും കേട്ടുതുകൊണ്ടു† പറയാതൊഴിവിതു. എന്തിനെൻറാൽ വളുസമാവാനമടക്കം. കണ്ടതു

---

† കണ്ടില്ലാതതും കേട്ടതുകൊണ്ടും G.

24. 'മുന്നേ'ലും ഉണ്ടായിരുന്നതായിത്തോന്നുന്നു. *cf.* 'ഭഗവാൻെറ മുന്നേൽ കാട്ടിയാൽ'—ബ്ര. പു., പേ. 69.

24*a*. അധികം. പ്രക. 76 *f. n.* 36 നോക്കുക. *cf.* 'പുത്രനായിരുന്ന ഇവനെ ഉറക്കെ കയിറുകൊണ്ടുരുട്ടി കെട്ടി വരിഞ്ഞു'—ബ്ര. പു., പേ. 19.

25. തട്ടുവാനും ഇടവരും.

25*a*. *cf.* 'കോപിരാതെ'—ബ്ര. പു., പേ. 85. 'എൻറാൽ 'വിചാരിരാതെ'
33. കോപിച്ചിരിയ്ക്കരുതു്, വിചാരിച്ചിരിയ്ക്കരുതു് ഇങ്ങനെ അർത്ഥം.

യ്ക്കും എന്നായിരിയ്ക്കാം പാഠം. വരാസനമെന്നല്ല പരാസന
ൻറ മൂലപാഠമെന്നു സ്പഷ്ടം.

പിറകു് തേററല്ലാതതൊഴിവിത്തു.[27] ഉറെക്കച്ചിരിയാതൊഴിവിത്തു. ഉറെക്കപ്പറയവു[28]മാകാ. എന്തിനെൻറാൽ കേൾക്കുമവരൾ വെറുപ്പർ. ലാഘവമും തോൻറും. പിറരുടയ†മർമ്മം തീണ്ടപ്പരിഹസിയാതുമൊഴിവിത്തു. എന്തിനെൻറാൽ വാദം കീഴും മേലും പോം. അവരൾക്കു ഖേദം ജനിക്കും. വാദങ്ങളൊച്ചപ്പടാതെയു[29]മൊഴിവിത്തു. രാജാവിനുടെ മുന്നലിരുന്നു മററൊരുത്തനൊടു മന്ത്രിച്ചു പറയാതൊഴിവിത്തു. സമൂഹത്തിലിരുന്നു ഭേദകഥനമൊല്ലാ. അതു, 'അർജ്ജുനൻ ശൂരൻ; കർണ്ണൻ ശൂരനല്ല' എൻറിങ്ങനെ. ഇതും ഇളൈപ്പതു്.[29a] രാജാവിനെപ്പോലെ ഒള്ള ഒപ്പനവു[30]മൊഴിവിത്തു. കുഹക[31]വേഷമാവിതു ദുശ്ശീലശൈവാദിവേഷങ്ങൾ.[31a] അവു മൊഴിവിത്തു. ഉദ്ധതവേഷമുമൊഴിവിത്തു. രത്നങ്ങൾ വില ചൊന്നിരക്കുമതും,[32] പലർ കേൾക്ക ഇരക്കുമതും ഒഴിവിത്തു. ഏകാക്ഷിവികാരമും[33], ഓഷ്ഠവികാരമും, പുരികം ഞെറിവും, രാജാവു ചൊല്ലച്ചെയ്യേ ഇടൈപ്പാഞ്ഞു ചൊല്ലുമതും ഒഴി

---

† കർമ്മം M.

27. G യിൽ 'തെറൊല്ലാതെ' എന്നു മാത്രം കാണുന്നു.

28. 'ഉറക്കെ' സാധാരണാർത്ഥത്തിൽ.

29. ഒച്ചകൂട്ടാതെ. 'ഓശപ്പെടാതെ' എന്നു G യിൽ.

29a. കുറയ്ക്കണം. പാടില്ലെന്നു താൽപര്യം.

30. അലങ്കാരം. *cf.* ഒപ്പമിടുതൽ. ഒപ്പം—Polish, ornamentation (T. Lex.).

31. ഇന്ദ്രജാലക്കാരൻ. വഞ്ചകൻ എന്നു സാധാരണാർത്ഥം.

31a. ദുശ്ശീലപദത്തിൻെറ സ്വാരസ്യം വ്യക്തമല്ല.

32. രാജാവിൻെറ രത്നങ്ങളാണു് വിഷയം. 'പലപോണിരക്കുമതും' എന്നു താളിയോലഗ്രന്ഥത്തിൽ.

33. ഒററക്കണ്ണിട്ടു നോക്കൽ.

വിത്തു. ബലവൽസംബന്ധികളോടൊള്ള വിരോധമുമൊഴിവിത്തു. അന്തഃപുരസ്ത്രീകളൊടും, അവരെളെക്കണ്ട പുരുഷന്മാരും അന്തർവ്വംശികരോടും, ശത്രുരാജാക്കളുടെ ദൂതന്മാരോടും, രാജദ്വേഷ്യരോടും, രാജാവിനാൽ അർത്ഥമാനങ്ങൾ പറിക്കപ്പെട്ടവരളോടും, അനർത്ഥ്യർ† നടനർത്തകാദികൾ—ഇത്തനവരോടും ഒള്ള കൂടിയാട്ടമും[33a] ഏകാർത്ഥാനുഷ്ഠാനമും,[34] ചങ്ങാതമും[34a], ഇച്ചൊന്നവിത്തനയും മന്ത്രിയായിരുന്നവൻ ഒഴിവിത്തു.[34b]

ശ്ലോകം:—

> അഹീനകാലം രാജാർത്ഥം
> സ്വാർത്ഥം പ്രിയഹിതൈഃ സഹ
> പരാർത്ഥം ദേശകാലേ ച
> ബ്രൂയാദ്ധർമ്മാർത്ഥസംഹിതം.



രാജാർത്ഥമാവിത്തു രാജപ്രയോജനം. അതു അഹീനകാലമെൻറവാറു കാലക്ഷേപം വാരാതെ കട്ടകച്ചൊല്ലുവിത്തു. തനക്ക വേണ്ടിൻറ പ്രയോജനം രാജാവിന്നു പ്രിയരായും ഹിതരായുമൊള്ള ജനത്തൊടു കൂട

† അനർത്ഥർ M, V.

33a. സംസർഗ്ഗം.

34. പല അർത്ഥികളിൽവെച്ചു ഒരാളുടെ മാത്രം കാര്യം ചെയ്യൽ.

34a. കൂട്ടുകെട്ടു്. cf. ചങ്കാതം (< സംഘാതം) Company, association (T. Lex.). മലയാളത്തിൽ അകമ്പടി (Escort) എന്നർത്ഥത്തിൽ ഈ പദം പിൽക്കാലത്തു് പ്രചാരത്തിൽ വന്നുകാണുന്നു. cf. 'ചാവാളരെപ്പോൽ നീയകലെപ്പോവു ചങ്ങാതം വേണം പെരികെയിപ്പോൾ'—പയ്യന്നൂർ പാട്ടു്.

34b. വ്യാഖ്യാനത്തിൽ ചിലതു കൂട്ടുകയും കുറയ്ക്കുകയും ചെയ്തിട്ടുണ്ടു്.

ച്ചൊല്ലുവിതു. പരക്കു വേണ്ടിൻറ കാൎയ്യം അവസരമറിഞ്ഞു, അവസരമായപ്പോൾ ചൊല്ലുവിതു. ചൊല്ലുമതെല്ലാം ധൎമ്മങ്ങളെ സംബന്ധിച്ചേ ഇരിപ്പിതു. ധൎമ്മാൎത്ഥരഹിതമേതുമൊഴിവിതു.

വൃഷ്ടഃ പ്രിയഹിതം ബ്രൂയാൽ,
ന ബ്രൂയാദഹിതം പ്രിയം;
അപ്രിയം വാ ഹിതം ബ്രൂയാൽ
ശൃണ്വതോ/നുമതോ മിഥഃ.

ശ്ലോകാൎത്ഥമാവിതു്—രാജാവു തന്നെ കാൎയ്യം വിചാരിക്കിൽ[34c] രാജാവിന്നു പ്രിയമുമായ് ഹിതമുമായിരിക്കും കാൎയ്യം ചൊല്ലുവിതു. പ്രിയമാകിലും ഹിതമല്ലാതതു ചൊല്ലാതൊഴിവിതു. അപ്രിയമാകിലും ഹിതമായൊള്ളതു ചൊല്ലുവിതു, വേറെ താൻ ചൊല്ലുമതു കേൾപ്പോനൊരുത്തനിവനെൻറു തോൻറുകിൽ.[35]

തുഷ്ണീം വാ പ്രതിവാക്യേ സ്യാൽ,
ദ്വേഷ്യാദീംശ്ച ന വൎണ്ണയേൽ;
അപ്രിയാ അപി ദക്ഷാഃ സ്യുഃ
തദ്ഭാവാൽ യേ ബഹിഷ്കൃതാഃ.

ശ്ലോകാൎത്ഥമാവിതു—രാജാവു വിചാരിച്ചപ്പോൾ രാജാവിന്നു ഹിതമായൊള്ള കാൎയ്യം അപ്രിയമെൻറിട്ടു് ചൊല്ലക്കില്ലാ†തൊഴിവോ

† ചൊല്ലക്കില്ലാതെ G. ചൊല്ലുകില്ലാതെ M, V.

34c. തന്നോടു കാൎയ്യം അന്വേഷിച്ചാൽ.

35. *cf.* 'ഹിതമപ്രിയമായാലും
ചൊൽവു ചൊൽവാൻ കഥിഷ്ണുകിൽ'— കെ. വി. എം., പേ. 440.

നാകിലും അഹിതം രാജാവിനോടുകൂടി സംബദ്ധിയാതെ[35b] മിണ്ടാതെയിരിപ്പിതു. അതേയുമല്ല, രാജാവിനുടെ ദ്വേഷ്യാദികളെ സ്തുതിച്ചു പറയാവുമൊഴിവിതു. എന്തിനെൻറാൽ രാജാവിനു ഭക്ഷരേ ആകിലും അപ്രിയരാവർ, രാജാവിനുടയ ചിത്തവൃത്തി അറിയാത്തവരൾ.

അനർത്ഥ്യാശ്ച പ്രിയാ ദൃഷ്ടാ
ചിത്തജ്ഞാനാനുവർത്തിനഃ;
അഭിഹാസ്യേഷ്വഭിഹസേൽ,
ഘോരഹാസ്യാംശ്ച വർജയേൽ.

പരാൻ സംക്രാമയേൽ ഘോരം,
ന ച ഘോരം സ്വയം വദേൽ;
തിതിക്ഷേതാത്മനശ്ചൈവ
ക്ഷമാവാൻ പൃഥിവീസമഃ.

[ശ്ലോകാർത്ഥമാവിതു][35c]—അനർത്ഥകരാവോർ[35d] നടനൎത്തകാദികൾ. അവരളും† പ്രിയരാ ഇരിക്കവേണ്ടുവിതു, രാജാവിൻ ചിത്ത

---

† അവരളും പ്രിയരളും M, V.

35*b*. 'വ'യെ 'ബ'യാക്കുന്നതു പഴയ കാലത്തു പതിവാണു്. *cf.* 'അപഹാസം ബെണ്ണീച്ചിരിച്ചാൻ'—ബ്ര. പു., പേ. 1. 'സ്വയംബരമുണ്ടെന്നു കേട്ടു'—പ്രാ. ഗ. മാ. പേ. 1. 'ആയിരം ശ്രീവാഹ്ഹക്കൾ നിറഞ്ഞു' (ദൂ. വാ., പേ. 5) ഇങ്ങനെ മറിച്ചും കാണും. ആദ്യത്തെ മാററം നമ്പൂതിരിമാരുടെ കന്നടോച്ചാരണത്തിൻെറ സ്വാധീനശക്തികൊണ്ടാകാം.

35*c*. മാതൃകകളിൽ ഇല്ല.

35*d*. 'അനത്ഥ്യർ' എന്നു മൂലം,

വൃത്തി അറിയുമവരം.[36] രാജാവുതന്നെ നോക്കിച്ചിരിക്കിൽ താനും കാഷ്ഠഭ്രതനായിരിയാതെ[36a] രാജാവിനെ നോക്കി ചുരുംകച്ചിരിപ്പിതു. ഘോരഹാസ്യമൊഴിവിതു.

രാജാവിന്റെടയ ബന്ധുക്കളാരാകിലും ചത്ത ചാവു[37], താൻ ചൊല്ലാതെ മററുചിലരെക്കൊണ്ടു ചൊല്ലിപ്പിതു. തന്റെടയ ബന്ധുക്കളാരാകിലും ചത്തതു കേട്ടാൽ പൃഥിവി കണക്കെ നിർവികാരനായി ക്ഷമിപ്പിതു. ആകാരഭേദം പരരെ അറിയായിരാതൊഴിവിതു.[38]

ആത്മരക്ഷാ ഹി സതതം
പൂർവ്വം കാര്യ്യാ വിജാനതാ;
അഗ്നാവിവ ഹി സംപ്രോക്താ
വൃത്തീ രാജോപജീവിനാം.

ഏകദേശം ദഹേദഗ്നിഃ,
ശരീരം വാ പരം ഗതഃ;
സപുത്രദാരം രാജാ തു
ഘാതയേൽ വദ്ധ്യയേത വാ.

---

36. ചിത്തവൃത്തി അറിഞ്ഞാൽ അവരും കൂടി പ്രിയരായിക്കാണുന്നു എന്നു മൂലാനുസാരിയായ അർത്ഥം.

*cf.* 'അനർത്ഥ്യരും പ്രിയം നോക്കി
നടപ്പോർ പ്രിയരായിടാം.'
കെ. വി. എം., പേ. 440.

36*a*. മരംപോലെ നിർവ്വികാരനായിരിയ്ക്കാതെ.

37. ശൈലി നോക്കുക.

38. അറിയിയ്ക്കാതിരിയ്ക്കണം.

ശ്ലോകാർത്ഥമാവിതു—എപ്പോഴും തനക്ക രക്ഷചെയ്തുകൊണ്ടിരിപ്പിതു. തീ കണക്കെ രാജാവു് ആകിൻറതു. അണയവുമകലവുമൊല്ലാ.†[39] തീയിൽകാട്ടിലൊട്ടു വിശേഷമുമൊണ്ടു്. അഗ്നിയാകിൽ ഏകദേശം, ഏറപ്പോകിൽ[39a] ശരീരം, ദഹിക്കും—ഇത്തനെ.[40] രാജാവു പെണ്ണും പിള്ളയും വെട്ടുവാനും സകലസമ്പത്തു വരുത്തുവാനും ആം.

അനുജീവിവൃത്തമാകിൻറ സൂത്രമും അധ്യായമും മുടിഞ്ഞിതു.

---



† അണയല്ലവുമകലമൊല്ലാ (?) M, V.

39. അടുക്കുകയും ദൂരത്താക്കുകയും അരുതു്.

39a. കവിഞ്ഞുവന്നാൽ.

40. ഇത്രയേ ഉള്ളൂ.

# പ്രകരണം 93. സമയാചാരികം.

---

**നിയുക്തഃ കർമ്മസു വ്യയവിശുദ്ധമുദയം ദർശയേൽ.**

**ആഭ്യന്തരം ബാഹ്യം ഗുഹ്യം പ്രകാശ്യമാത്യയികമുപേ-
ക്ഷിതവ്യം വാ കാര്യം, 'ഇദമേവം' ഇതി വിശേഷയേച്ച.**

സമയാചാരികമെന്നിതു സൂത്രം. സമയമാവിതു വ്യവസ്ഥ. ആചാരമാവിതനുഷ്ഠാനം. സമയത്തിനുടയ അനുഷ്ഠാനം സമയാചാരം. അതധികരിച്ചൊള്ള അർത്ഥം ചൊല്ലിന്റിതെന്നിതു സൂത്രാർത്ഥം. സംബന്ധമാവിതു:—മുന്നേ അധ്യായത്തിൽ മന്ത്രികളുടയ വൃത്തം ചൊല്ലപ്പട്ടു. മന്ത്രത്തിന്നു ഫലം ഭണ്ഡാരമാകിന്റമയാലും, രാജ്യത്തിന്നു ഫലം ഭണ്ഡാരമാകിന്റമയാലും അർത്ഥാധികാരികളുടയ വൃത്തം ചൊല്ലിന്റിതെന്നിതു സംബന്ധം.

കർമ്മത്തിങ്കൽ നിയുക്തനായൊള്ള സമാഹർത്തൃസന്നിധാതൃാദിപുരുഷൻ വ്യയശുദ്ധമായിരുന്ന ഉദയം[1] രാജാവിന്നു കാട്ടുവിതു. ആഭ്യന്തരമാവിതു ദുർഗ്ഗത്തിലേതു; ബാഹ്യം ജനപദത്തിലൊള്ളതു്—എന്റിവിരണ്ടേടത്തുമൊള്ള കാര്യങ്ങൾ; ഗുഹ്യം, പ്രകാശ്യം, ആത്യയികം, ഉപേക്ഷിതവ്യം എന്റു നാലു ജാതി; 'ഇതു ഇവ്വണ്ണ'മെന്റു രാജാ

---

1. ചിലവെല്ലാം കഴിച്ച വരവു്.

വിന്നു ചൊല്ലുവിതു[2]. ചാൎത്തുവിതും ചെയ്‌വിതു.[3] ഗുഹ്യം രാജരഥസ്യാദി; പ്രകാശ്യം രാജസൎവ്വജ്ഞത്വഖ്യാപനാദി കോശാദിസംഹരണത്തിൽ ചൊല്ലിയതു;[4] ആത്യയികമാവിതു അക്ഷണം ചെയ്യാകിൽ പിഴെക്കുമതു; ഉപേക്ഷിതവ്യം അപ്പോഴ് ചെയ്യാകിലും കെടാതതു.

**മൃഗയാദ്യൂതമദ്യസ്ത്രീഷു പ്രസക്തം ചാനുവർതേത പ്രശംസാഭിഃ. ആസന്നശ്ചാസ്യ വ്യസനോപഘാതേ പ്രയതേത. പരോപജാപാതിസന്ധാനോപധിഭ്യശ്ച രക്ഷേൽ.**

**ഇംഗിതാകാരൗ ചാസ്യ ലക്ഷയേൽ. കാമദ്വേഷഹർഷദൈന്യവ്യവസായഭയദ്വന്ദ്വവിപര്യാസം ഇങ്ഗിതാകാരാഭ്യാം ഹി മന്ത്രസംവരണാർത്ഥമാചരന്തി പ്രാജ്ഞാഃ.**

നായാട്ടു, ചൂതു, മദ്യം, സ്ത്രീ എന്നിവററിൽ പ്രസക്തനാകിൽ പ്രശംസാവാക്കുകൊണ്ടു അനുവൎത്തിപ്പിതു. കൎമ്മംകൊണ്ടു വ്യസനത്തെ കെടുപ്പാനുത്സ(ാ)ഹിപ്പിതു. വിടാതെനിന്നു ശത്രുവിനുടെ ഉപജാപമും,

---

2. മേൽപ്പറഞ്ഞ നാലു ജാതിയിൽ ഇന്നതു ഇന്ന തരത്തിലുള്ളതാണ് എന്നു അറിയിക്കണം.

3. അതുപോലെ എഴുതുകയും വേണം. 'ചാർത്തുക'യ്ക്കു കുറിക്കുക, പ്രമാണമെഴുതുക എന്നെല്ലാം അൎത്ഥം. *cf.* തുല്യം ചാത്തൽ. തുല്ലിയം < തുല്യം—Resemblance, exactness; ഒപ്പ്, ശരി (T. Lex.). മററൊരാൾ എഴുതിയ മാതൃകയിൽ കവിത എഴുതുന്ന ആളാണ് തമിഴിൽ 'ചാർത്തുകവി'.

4. പ്രകരണം 9൧.

അതിസന്ധാനമും[5] ഇളയ്ക്കുകയും,[5a] ഉപധിയും—തീക്ഷ്ണരസദാദി—രാജാവിന്നു വരുമതു കറിക്കൊൾവിതു.[5b]

രാജാവിന്റെയ ഇംഗിതാകാരങ്ങളെയുമറിവിതു. ഇംഗിതം പണ്ഡിതിക്കമാറു അൻറിയെ ഇരിക്കുമതു. ആകാരമാമതു മുഖരാഗാദി. അതെല്ലാമറിവിതു. കാമം, ദ്വേഷം, ഹർഷം, ദൈന്യം, വ്യവസായം, ഭയം എൻറി ദ്വന്ദ്വങ്ങളെ വിപര്യസിച്ചും[6] കാട്ടുവർ, ഇംഗിതാകാരംകൊണ്ടു മന്ത്രം രക്ഷിപ്പാനായ് പ്രജ്ഞെ ഉടയർ; ആകിൻറമയാൽ ഇംഗിതാകാരങ്ങളെ സമ്യഗുപലക്ഷിക്ക[7]വേണ്ടും.

ദർശനേ പ്രസീദതി. വാക്യം പ്രതിഗൃഹ്ണാതി. ആസനം ദദാതി. വിവിക്തേ ദർശയതേ. ശങ്കാസ്ഥാനേ നാതിശങ്കതേ. കഥായാം രമതേ. പരജ്ഞാപ്യേഷ്വപേക്ഷതേ. പഥ്യയുക്തം സഹതേ. സ്മയമാനോ നിയുങ്‌ക്തേ. ഹസ്തേന സ്പൃശതി. ശ്ലാഘ്യോനോപഹസതി. പരോക്ഷേ ഗുണം ബ്രവീതി. ഭക്ഷ്യേഷു സ്മരതി. സഹ വിഹാരം യാതി. വ്യസനേഽഭ്യവ-

5. വഞ്ചന.

5a. കുറയ്ക്കുക, ഇല്ലാതാക്കുക. *cf.* 'കേശവദർശനത്തിൽ പ്രത്യുത്ഥാനമിളയ്ക്കൊൻറു' —ദൂ. വാ., പേ. 38.

5b. തീക്ഷ്ണർ, വിഷദാതാക്കൾ തുടങ്ങിയവരിൽനിന്നു രാജാവിനെ രക്ഷിക്കണം എന്നാശയം. 'ഉപധി...കറിക്കൊൾകയും വേണം' എന്നാണ് ശരിക്കു വേണ്ടതു്. 'തീക്ഷ്ണരസദാദി', ഉപധിയുടെ വിവരണമാണ്.

6. വിപരീതമായി.

7. സമ്യക്ക ഉപലക്ഷിക്കുക. നല്ലവണ്ണം നോക്കിയറിയുക.

പദ്യതേ. തത്ഭക്തിൻ പൂജയതി. ഗുഹ്യമാചഷ്ടേ. മാനം വർദ്ധയതി. അർത്ഥം കരോതി. അനർത്ഥം പ്രതിഹന്തി ഇതി തുഷ്ടജ്ഞാനം.

മുന്നം പ്രീതിലിംഗം ചൊല്ലിൻറിതു. കണ്ടാൽ പ്രീതിപ്പട്ടവിതു. ഇവൻ ചൊല്ലുമതു ആദരിച്ചുകേൾക്കും. 'ഇരിക്ക' എൻറു ചൊല്ലും. വിവിക്തമായെടത്തും അന്തഃപുരാദികളിലും കാണ ഇയയും.[8] ശങ്കാസ്ഥാനത്തിൽ ശങ്ക ഒഴിയും. അവനൈ ഇടമിടൈഞ്ഞൊള്ള†[9] പട്ടവാത്ത[10]യിൽ രമിക്കും. പിറർ ചൊല്ലും കാര്യങ്ങളിലും അവൻ വേണ്ടുമെൻറു പാക്കും. പത്ഥ്യമായ് ചൊല്ലുമതു പരുഷമാകിലും സഹിക്കും. ഒരു കാര്യത്തിൽ നിയോഗിക്കുമ്പോൾ 'നിനക്കേ ഇതാവി'തെൻറു സ്മയമാനനാ(യ്) നിയോഗിക്കും. 'മെലിഞ്ഞുപോയാ'[11]യെൻറു ചൊല്ലി കൈകൊണ്ടു തടവരും.[12] ഇവനുടെ ശ്ലാഘ്യമായൊള്ള കർമ്മംകൊണ്ടു

---

† ഇടമിടംകൊള്ള M, V.

8. കാണാൻ കഴിയും. ഇയയുക—സാധിക്കുക.

9. കൂട്ടിച്ചേർത്തുകൊണ്ടുള്ള. പ്രയോഗം ദുർല്ലഭം. ഇടം ഇടയൽ എന്നതിന്നു സ്ഥാനം നൽകൽ എന്നർത്ഥമാക്കണം. 'അവനൈ ഇടം കൊള്ള' എന്നു മാത്രമാണെങ്കിൽ അർത്ഥപുഷ്ടി കൂട്ടുമെന്നു തോന്നുന്നു. ഗ്രന്ഥത്തിൽ 'ഇടമിടഞ്ഞൊള്ള' എന്നുതന്നെ.

10. സംഭാഷണം. >പടാത്ത. *cf.* 'വെറുപ്പുമാകാ പടവാത്ത കേട്ടാൽ'—ലീ. I. ഉ. പ. 9. 'മടിയാളിവളെന്നോടു പടവാത്തയ്ക്കു തന്നനും'—അന. വ., പ. 97. പട്ടവാത്തയാകണം പടവാത്തയായിത്തീന്നതു്.

11. പോയയാ(യ്). നീ മെലിഞ്ഞുപോയി.

12. തലോടും. തടവാ—തല് (തട വരുതൽ) < തടവു+വാ—To stroke (T. Lex.). >തരവട്ട (വർണ്ണവ്യത്യയം) > തരോട്ട>തലോട്ട. *cf.* 'അപ്പൊഴുതു അവളുവനെ തരവടിക്കൊണ്ടു'—ബ്ര. പു., പേ. 30. 'പുലരുമളവും തരവടി ഉറക്കി.' 'തരവടിക്കൊണ്ടു സുഖിച്ചിരുന്നാർ'—Ibid. പേ. 31, 34.

പരിഹാസം ചെയ്യും. പരോക്ഷത്തിൽ ഗുണങ്ങളെ ചൊല്ലും. നല്ല തൊൻറുപയോഗിക്കുമ്പോൾ നിനെക്കും. കൂടി വിളയാടും. വ്യസനങ്ങളിൽവച്ചു താങ്ങും. അവനൊ ഉപക്കമവരതെള[13]ക്കൊണ്ടാടും. ഗുഹ്യങ്ങളായൊള്ളവും ചൊല്ലും. ഇവനു പടം പെരുക്കും ഉത്തരോത്തരം. അർത്ഥമാവിഉ, പുരുഷാർത്ഥങ്ങളെ ചെയ്യും. അനർത്ഥം കെടുക്കും. എൻറിജ്ജാതി പ്രീതിലക്ഷണം.

ഏതദേവ വിപരീതമതുഷ്ടസ്യ. ഭൂയശ്ച വക്ഷ്യാമഃ.

**സന്ദർശനേ കോപഃ, വാക്യസ്യാശ്രുവണപ്രതിഷേധൗ, ആസനചക്ഷുഷോരദാനം, വർണ്ണസ്വരഭേദഃ, ഏകാക്ഷി ഭ്രുകുട്യോഷ്ഠനിർഭോഗഃ, സ്വേദശ്ച, ശ്വാസസ്മിതാനാമസ്ഥാനോൽപത്തിഃ, പരിമന്ത്രണം, അകസ്മാദ് വ്രജനം, വർദ്ധനം അന്യസ്യ, ഭൂമിഗാത്രവിലേഖനം, അന്യസ്യോപതോദനം, വിദ്യാവർണദേശകുത്സാ, സമനിന്ദാ, പ്രതിദോഷനിന്ദാ, പ്രതിലോമസ്തവഃ, സുകൃതാനവേക്ഷണം, ദുഷ്കൃതാനുകീർത്തനം, പൃഷ്ഠാവധാനം, അതിത്യാഗഃ, മിഥ്യാഭിഭാഷണം, രാജദർശിനാം ച തദ്വൃത്താന്യത്വം.**

ഇവററിനു വിപരീതം അപ്രീതിലക്ഷണം. ആകിലും ചുരുങ്ങച്ചൊല്ലിൻറിതു.

കണ്ടവാറേ കോപിപ്പിതു. ചൊല്ലുമതു കേളാതൊഴിവിതുതാൻ, വിലക്കവിതുതാൻ ചെയ്യും. ഇരിക്കകെൻറു ചൊല്ലാൻ.[14] നോക്കാൻ[15].

---

13. സ്നേഹിയ്ക്കുന്നവരെ.

14, 15. ചൊല്ലുകയില്ല, നോക്കുകയില്ല. *cf.* 'ഒട്ടം പൂട്ടേൻ, മുകവുമണയേൻ, തമ്പലം പോലുമെൻറും താരേൻ, കൊള്ളേൻ'—ലീ. ഉ. പ. 42.

സ്വരഭേദമും മുഖവൈ[വണ്ണ്യ]ത്തം[15a]മും ചെയ്യും. കണ്ടാൽ കാകാക്ഷ[16]മായും, പുരുകം ഞെറിച്ചും, വാ കൌവി[16a]യും നോക്കും. കാരണമിൻറിയെ വിയക്കും. കണ്ടവാറെ ചിരിക്കും. കണ്ടവാറെ മററൊരുത്തനോടു മന്ത്രിക്കും. പ്രയോജനമുമിൻറിയെയും പോം. ഇവനൈ വെടിയും. അവനൈക്കൊണ്ടാടും. ഭൂമിതാൻ ശരീരം താനൊൻറു കീറിക്കീറി[17] ഇരിക്കും. മററൊരുത്തനൈ തകക്കും.[18] ഇവനുടയ വിദ്യ നിന്ദിക്കും. ദേശം നിന്ദിക്കും. സമദോഷരൈ നിന്ദിക്കും. ഇവനൊടു വിപരീത(ർ)കളൈ സ്തുതിക്കും. ഇവൻ ചെയ്യുമുപകാരമും വസ്തുവാക്കാൻ.[19] പിഴൈക്ക ചെയ്യുമവു കീത്തിക്കും.[20] ഇവൻ തിരിഞ്ഞപ്പോൾ പിന്നിൽ നോക്കും. ഒരുത്തിലി[20a] നിൻറു വന്നാൽ അപ്പോഴേ

---

15a. Gയിൽ മാത്രമേ പദം കാണുന്നുള്ളു. 'വൈ...മും' എന്ന മററുള്ളവയിൽ.

16. ഒററക്കണ്ണുകൊണ്ടെന്നത്ഥം.

16a. ചുണ്ടു കടിക്കുക. വായ്ക്ക് ചുണ്ട് എന്നത്ഥം. *cf.* ചോരിവാ. കൌവു (കവ്വു)തൽ—To bite, seize with mouth (T. Lex.). 'കോവിയും' എന്ന Gയിൽ.

17. കീറുക—വരക്കുക. (തെ. ഗീയു. ക. ഗീരു)—To draw lines, tear (T. Lex.).

18. അടിക്കും.

19. കാര്യമാക്കുകയില്ല.

20. ആവത്തിച്ചു പറയും.

20a. ഒരു ദിക്കിൽ. മുമ്പും വന്നിട്ടുണ്ട്. ഒരുത്തിരിയും സാധാരണയാണ്.

*cf.* 'ഉസ്സും പറഞ്ഞിട്ടന്യോന്യ-
മുല്ലോളിപ്പതൊരുത്തിരി'

അന. വ., പ. 137.

'ദേവസ്ത്രീകളൊരുത്തിരി'—Ibid. പ. 118. പ. 102ൽ 'ഒരുത്തിയിൽ' എന്നും കാണുന്നു.

പിന്നയും കൊടുത്തുവിടും[21] ദേശാന്തരത്തിന്ന്. അവനോടു വളസം പറയും. ഇവ്വണ്ണമേ രാജകുലവരുടയ[21a] ഇംഗിതാകാരങ്ങളെയും ലക്ഷിപ്പിതു.

വൃത്തിവികാരം ചാവേക്ഷേതാപ്യമാനുഷാണാം.

'അയമുച്ചൈഃ സിഞ്ചതീതി' കാത്യായനഃ പ്രവവ്രാജ.

'ക്രൗഞ്ചോ/പസവ്യം' ഇതി കണിങ്കോ ഭാരദ്വാജഃ.

'തൃണമിതി' ദീർഘശ്ചാരായണഃ.

'ശീതാ ശാടീ'തി ഘോടമുഖഃ.

'ഹസ്തീ പ്രത്യൗക്ഷീ'ദിതി കിഞ്ജൽകഃ.

'രഥാശ്വം പ്രാശംസീ'ദിതി പിശുനഃ.

പ്രതിരവണേ ശുനഃ പിശുനപുത്രഃ.

മനുഷ്യരൻറിയെ ഇരുന്ന† പശുപക്ഷിപ്രഭൃതികളുടെ ചേഷ്ടകളെയും ലക്ഷിപ്പിതു.

'ഉയര നീ(ർ)തളിക്കിൻേറാൻ കയ്യ'[22]നെൻറിട്ടു പോനാൻ കാത്യായനൻ. ഇതിന്നു പൊരുൾ:—പൗണ്ഡ്റമാകിൻറ ദേശത്തിൽ സോമ

---

† ഇരുൻറ M, V.

21. എന്തെങ്കിലും കാര്യമേല്പിച്ചയയ്ക്കും.

21a. രാജകുലത്തിലുള്ളവരുടെ.

22. ഭൃത്യൻ. ഹീനാർത്ഥകമായ പദമാണ് കയ്യൻ. cf. 'എടുത്തു പപ്പരക്കൈയർ നടപ്പിതൊരു വീഥിയിൽ'—അന. വ., പ. 102. 'ചൂട്ടാർപോൽ കയ്യരവനെ'—ഉണ്ണിയാടി. പേ. 13. 'ഈഴക്കൈയരെണ്മരും'—തരിസാ. ശാ. (TAS II, പേ. 60 ff.) വ. 7.

ദത്തനാകിൻറ രാജാവു തന്നുടയ മന്ത്രി കാത്യായനനോടു മന്ത്രിച്ചാൻ തന്നുടെ മകനൈ ബന്ധിക്കുമാറു, ഒരപരാധവഴിമേൽ. അതു ഇംഗിതാകാരംകൊണ്ടു് മഹാദേവിയറിഞ്ഞിട്ടു മകനൈക്കടത്തിക്കളഞ്ഞാൾ.[22a] രാജാവും 'ഇ മന്ത്രഭേദമിവനേ ചെയ്താ'നെൻറിട്ടു അവനൈ കുത്തുവാനും ചേവകരൈ മന്ത്രിച്ചാൻ. അതു കേട്ടിരുന്നാൻ തള്ളിക്കം കയ്യനാർ.[23] പണ്ടിവൻ വരുമ്പോൾ, 'ഇവന്മേൽ പടലാകാ' എൻറിട്ടു മെല്ലെത്തള്ളിക്കമവൻ അൻറുയരത്തളിച്ചാൻ. അതുകൊണ്ടേ ചീററമൊള്ളതറിഞ്ഞിട്ടു അവനും പൊയ്പോയാൻ.

ഇനി അമാനുഷങ്ങളിലും ചൊല്ലിൻറിതു. ക്രൗഞ്ചത്താ[24]നിടത്തിട്ടതു എൻറിട്ടു പോയാൻ കണിങ്കൻ. അതിനു പൊരുൾ—കോസലവിഷയത്തിൽ പരന്തപനാകിൻറ‡ രാജാവിനോടു നില്പോൻ[25] കണിങ്കൻ എന്നൊരുത്തൻ§. നയശാസ്ത്രമറിയും†. ഭരദ്വാജഗോത്രത്തിലൊള്ളോൻ. അവൻ രാജകുലത്തിൽ പുകുംപോൾ ക്രൗഞ്ചൻ[25a] വലത്തിട്ടു പോം. അവനൊരുനാൾ രാജാവു അന്തഃപുരത്തിലിരുക്കച്ചെയ്തു

---

‡ -നാകിയ V.

§ എൻെറാരുത്തൻ M, V.

† -മറിവതുയും (?) M, V.

22a. രാജ്യത്തുനിന്നയച്ചു.

23. ബ. വ. പ്രത്യയം നോക്കുക.

24. *cf.* വണ്ടത്താൻ, സപ്പത്താൻ. 'മൃഗേന്ദ്രനാകിൻറ സിംഹത്താൻ'—പ്രാ. ഗ. മാ., ശ്ലോ. 34.

25. കൂടെ നില്ക്കുന്നവൻ എന്നത്ഥം.

25a. 'ത്താൻ' പ്രാമാണ്യം കൂട്ടും.

ചെൻറാനെൻറു ചൊല്ലിച്ചീറിയാൻ.[26] അതു കേട്ടിരുന്ന ക്രൗഞ്ചൻ ഇവനെ ഇടത്തിട്ടുപോയിതു. അതറിഞ്ഞവൻ പോയാൻ.

'തുണമെൻറിട്ടു പോയാൻ ദീർഘൻ ചാരായണൻ' എൻറതിനു പൊരുളാവിതു:–മഗധവിഷയത്തിലൊള്ളോൻ ഉപയിയെമ്പോ[26a]നൊരു പിള്ള രാജാവായിട്ടിരുന്നാൻ. അവനുടെ ആചാര്യൻ ദീർഘനെമ്പോൻ ചാരായണഗോത്രത്തിലൊള്ളോൻ. പിതാവിനു സംബന്ധിയായിരിക്കും. അവൻ ചെന്നാൽ രാജാവിനുടയ താ[27] ഭർതൃസ്നേഹത്തിനാൽ ഇരിക്കാ†. എഴുനേല്ക്കും; ആചാരം ചെയ്യും. അവൻ രാജാവു, വളന്ന പിന്നെ മാതാവിനുടയ അത്യുപചാരം കണ്ടിട്ടു പൊറാമയൊടു[27a] കൂട ച്ചൊന്നാൻ:—'പാപ്പാ[28]നെന്തു നീ ഉപചാരം ചെയ്‌വിതു?' എൻറു ചൊന്നതു കേട്ടു രാജമാതാവും, 'ഇപ്പലാതി[29] ബ്രാഹ്മണൻ; ഇവൻ പഴയൻ; നമുക്കു് ഇവനെ ദ്രോഹിക്കലാകാ' എൻറു നിനച്ചു ചോറു കൂ[illegible]കൊണ്ടുപോയിട്ട[30] നീ' എൻറു ചൊന്നാൾ. അൻറു പുൽകൊണ്ടു

---

† ഇരിക്ക M, V.

26. കോപിച്ചു.

26a. ഗണപതിശാസ്ത്രിയും കെ. വി. എം. വും 'ബാലനായ ഒരു രാജാവുണ്ടായിരുന്നു'വെന്നു മാത്രം പറയുന്നു. താളിയോലഗ്രന്ഥത്തിൽ 'ഉപയി' തന്നെ.

27. തായ്. *cf.* നാ, പാ.

27a. അസഹ്യതയോടെ. *cf.* 'പരഗുണകഥനങ്ങളിൽ പൊറാമയുടയവൻ'—ദൂ. വാ., പേ. 37.

28. ബ്രാഹ്മണൻ. < പാപ്പാൻ, പാപ്പനൻ (ത.) *cf.* ക. ഹാരുവ; തെ. പാറുഡു.

29. പാവം. *cf.* 'അപ്പലാതികളെ വിട്ടു' — രാ. ച. 39–7. 'നിഷ്കാരണം പലാതിയേ എൻറു ചൊല്ലി' (ഭാ. കൌ., പേ. 161) എന്ന ദിക്കിൽ അപരാധി എന്നർത്ഥം വരുന്നു.

30. ഭക്ഷണവസ്തുക്കൾ കൊടുക്കുക.

പൊതിഞ്ഞിട്ടു പോകക്കാട്ടിയാൻ.[31] അതുകണ്ടു ദീർഘനും അവ്വഴിയേ പൊയ്പോയാൻ.

പുടവ കളിന്നിട്ടുതെൻറു പൊയ്പോയാൻ ഘോടമുഖൻ എൻറ വാറു:—അവന്തിവിഷയത്തിൽ അംശുമാനാകിൻറ രാജാവിൻ മകനൈ ഘോടമുഖനാകിൻറ ആചാര്യൻ നീതിശാസ്ത്രമോതിച്ചിരിക്കുന്നാൻ, അവനൈ രാജാവു ഒരു നിമിത്തത്താൽ ചീറിയതറിന്തിരുന്ത കുമാരൻ, ഗുരുഭക്തനായിട്ടു ഇംഗിതം ചെയ്യാൻ. പണ്ടു കളിച്ചപ്പോൾ പുടവ പിഴിഞ്ഞു കഴുത്തിലിട്ടുകൊണ്ടു[32] പോരുമവൻ അൻറു കളിന്നി†തെൻറു പോക ഇട്ടാൻ[33] വെറുത്തോരെപ്പോൽ.[33a] അതുകണ്ടു ഘോടമുഖനും പോയാൻ.

ആന തുമ്പിക്കയ്യിൽ നീർ കൊണ്ടു നനച്ചിതെൻറു പോയാൻ [കിഞ്ജൽക്കൻ].[34] അതിന്നു പൊരുളാവിതു:—വംഗദേശത്തിൽ ശതാനന്ദനാകിൻറ രാജാവിനൈ കിഞ്ജൽക്കനാകിൻറ ആചാര്യൻ പുതുതായ് ചെൻറു ചേവിച്ചാൻ അവൻ രാജാവിനൈ കാണച്ചെല്ലു

† കളിൻറി G.

31. ചോറു വിളമ്പിയതിൽ രാജമാതാവു പുൽക്കൊടിയിട്ടു എന്നു വ്യാഖ്യാന്തരം.

32. 'അലക്കിയ മുണ്ടു ചുമലിൽ ധരിച്ചുകൊണ്ടു'' എന്നു കെ. വി. എം. (പേ. 444). 'ഏൽ' ചേർത്തു കഴുത്തേലിട്ടു എന്നും പഴയ ഭാഷയിൽ കാണും. *cf.* 'ആയുഷ്മാനേ, എന്നുടെ കഴുത്തേലിരുന്നു''—ബ്ര. പു., പേ. 29–30.

33. ഉപേക്ഷിച്ചു്.

33a. വെറുത്തപോലെ.

34. പദം മാതൃകളിൽ വിട്ടു കാണുന്നു.

മ്പോൺ രാജാവിന്റെ ഔപവാഹ്യം—ആന—[35]മുന്നം കണ്ടു പിന്നെ രാജകുലത്തിന്നു ചെൽവിതു. ആനയും കൊണ്ടോടി കൈകൊണ്ടു തടവരും. ഒരുനാൾ രാജാവു അവാന[36]മേലേറി ഇവനെ ദ്രോഹിക്കുമാറു മന്ത്രിച്ചാൻ. അതു കേട്ട ആന തുമ്പിക്കൈകൊണ്ടു നനച്ചിതു. അതുകൊണ്ടു അവൻ പോയാൻ.

തേർക്കുതിര വഞ്ചിച്ചതുകൊണ്ടു പോയാൻ പിശുനൻ. പിശുനനാകിന്റെ ആചാൎയ്യൻ ഉജ്ജയിനിയിങ്കൽ പ്രദ്യോതന്റെ മകൻ പാലകനെ നിത്യം നൂറു പൊൻ കൊണ്ടു നീതിശാസ്ത്രമോതിച്ചാൻ. അനന്തരം നീതിശാസ്ത്രം പോയപ്പിന്നൊ†[37] 'ഇവന്റെ പൊൻ പറിച്ചുകൊൾവിതെ'ന്റു പാലകൻ കേൾക്ക മന്ത്രിച്ചാൻ. അതു കേട്ട, 'ബ്രാഹ്മണനാകയുമൊണ്ടു്, ആചാൎയ്യനാകയുമൊണ്ടു'[38], ഇവനെ ദ്രോഹിയാതെ വിടവേണ്ടു'മെന്റു നിനെച്ചു തേർമേലേറി, ആചാൎയ്യൻ മുന്നൽനിന്റു, തേർക്കുതിരകളെ വഞ്ചിച്ചാൻ, 'ഒരു നാളിലേ നൂറു കാതം ചെല്ലും' എന്റാൻ. അതു കേട്ടു് അവനും 'എന്റെ ഗമനം ഇവൻ ചൊല്ലിന്റതെ'ന്റു നിനച്ചു‡ പോയാൻ.

---

† പോയ് പിന്നെ G.

‡ നിനച്ചവനും M, V.

35. വാഹനമായ ആനയെ എന്നൎത്ഥം. *cf.* കുതിര പരുമാററി...യാഗം ചെയ്യും'—ദ്ദൂ. വാ., പേ. 3. 'പശുവു കൊല്ലും കണക്കെ കൊൻറിതു.'—ബ്ര. പു., പേ. 79. പുലി കൊൻറുവെന്നും പുലിയെക്കൊൻറുവെന്നും ശരിയാണെന്നു ലീ. (സൂ. 25, വൃത്തി).

36. അ + ആന. V യിൽ 'ആ ആന' തന്നെ.

37. നീതിശാസ്ത്രം പഠിച്ചുകഴിഞ്ഞപ്പോൾ.

38. 'ചാക്യാർമലയാളം'. *cf.* 'വസിഷ്ഠൻ തിരുവടി പൂൎവ്വാചാൎയ്യനാകയുമുണ്ടു്; പരമഭക്തനാകയുമുണ്ടു്'—പ്രാ. ഗ. മാ., പേ. 11. 'മഹാപാപിയാകയുമുണ്ടു്, ദുഷ്ടനാകയുമുണ്ടു്'—ബ്ര. പു., പേ. 63.

നാ കരച്ചുതു കേട്ട പിശുനകപുത്രൻ[38a] പോയാൻ. അതിന്നു പൊരുൾ:—പിശുനനാകിന്റ ആചാര്യൻമകൻ ബാലനായേ നീതിശാസ്ത്രം വല്ലി വത്സവിഷയം വാഴും രാജാവിനൈ ചേവിച്ചു നില്ക്കും.[39] രാജാവിന്നണുക്കനായൊള്ളിതൊരുത്തൻ;[40] ഇവൻ പൂജ്യനെൻറനുസരിക്കം.[41] ഒരുനാൾ രാജാവു, 'ബാലൻ മന്ത്രിയാവാൻ യോഗ്യനല്ല.† ഇവൻ വളരുമളവുക്കു[41a] ഇവനൈക്കെട്ടിവൈപ്പിതു.[42] ഇവൻ അല്ലാഴികിൽ[42a] ദേശാന്തരത്തിന്നു പോവാനടുക്കും' എൻറു മന്ത്രിച്ചാൻ. അതു കേട്ട നാ ഇവനെതിരേ[42b] കരച്ചിതു. അതറിഞ്ഞവനും പോയാൻ.

**അർത്ഥമാനാവക്ഷേപേ ച പരിത്യാഗഃ. സ്വാമിശീലമാത്മനശ്ച കില്ബിഷമുപലഭ്യ വാ പ്രതികുർവീത. മിത്രമുപകൃഷ്ടം വാസ്യ ഗച്ഛേൽ.**

---

† നല്ലൻ M, V. (താളിയോലഗ്രന്ഥത്തിലും).

38a. 'ക' അധികം.

39. നിന്നിരുന്നുവെന്നു വിവക്ഷ.

40. അണുക്കൻ—ഏററവും അടുത്തവൻ, സേവകൻ. One who is intimate (T. Lex.). അണുക്കം—അടുപ്പം. G യിൽ 'അനുകനായുള്ളിതൊരുത്തൻ' എന്നു കാണുന്നു.

41. രാജാവു് എന്നു ശേഷം.

41a. 'വരുമളവുക്കു്' എന്നു മാതൃകകളിൽ.

42. ബന്ധനത്തിലാക്കുക.

42a. =അല്ലാഗ്ഗിൽ. *cf.* 'ഉറക്കം വാരാഴിഞ്ഞതു കണ്ടു.' ബ്ര. പു., പേ. 31. 'ആയുധമില്ലാഴികയുമുണ്ടു്'—Ibid പേ. 69.

42b. നേർക്കു്. പുലരുമ്പോൾ എന്നൊരു പഴയ അർത്ഥവും ഇതിന്നുണ്ടു്. *cf.* 'ഏകാദശിനാളെതിരവേ എഴുന്നേററു' — പ്രാ. ഗ. മാ., പേ. 15. 'ഇരുൾറതിരേ എന്നേയുമെഴുന്നു'—ബ്ര. പു., പേ. 31.

ഇച്ചൊല്ലിയവെല്ലാമറിഞ്ഞു അത്ഥമാനങ്ങളിരണ്ടും ഇവന്ന കെട്ടക്കിൽ സ്വാമിയെ വിടുവിതു. അൻറിയെ സ്വാമിയുടയ ശീലമുമറിഞ്ഞു തന്നുടയ അപരാധമുമറിഞ്ഞു പ്രതീകാരം ചെയ്യാമെൻറു തോൻറുകിൽ സ്വാമിയെ വിടാതെ നിൻറു പ്രതീകാരം ചെയ്വിതു. സ്വാമിയുടെ മിത്രനൈ ആശ്രിപ്പിതുതാൻ ചെയ്വിതു. മിത്രനൈ ആശ്രിക്കിൻറിതു പിന്നെയും സ്വാമിയെ വന്ന കുറുകുവാനായ്.

ശ്ലോകം—

തത്രസ്ഥോ ദോഷനിർഘാതം
മിത്രൈർ ഭർത്തരി ചാചരേൽ
തതോ ഭർത്തരി ജീവേദ് വാ
മൃതേ വാ പുനരാവ്രജേൽ.[43]

ശ്ലോകാത്ഥമാവിതു—സ്വാമിയുടയ മിത്രനെയാശ്രിച്ചു[43a] നിൻറേ തനക്ക ദോഷമില്ലാമ[44] സ്വാമിമിത്രന്ന തേററി, അനന്തരം സ്വാമിയെ വന്ന ആശ്രിച്ചു ജീവിച്ചാലുമമയും.

സമയാചാരികം മുടിഞ്ഞിതു.

---

43. *cf.* "ചെയ്വൂ തത്രസ്ഥനായ് മിത്ര-
ദ്വാരാ ദോഷോപമാർജ്ജനം
പിന്നെസ്സേവിയ്ക്കയോ ചെയ്വൂ
മരിച്ചാൽ വന്നു കൊൾകയോ."

കെ. വി. എം., കൗ. അ., പേ. 446.

43a. 'മിത്രനായാശ്രിച്ചു' എന്നു മാതൃകകളിൽ.

44. > യ്യ.

# പ്രക. 94, 95.

## രാജ്യപ്രതിസന്ധാനം ഏകൈശ്വര്യം ച.

---

**രാജവ്യസനമേവം അമാത്യഃ പ്രതികുർവീത.**

**പ്രാഗേവ മരണാബാധഭയാദ് രാജ്ഞഃ പ്രിയഹിതോപഗ്രഹേണ മാസദ്വിമാസാന്തരം ദർശനം സ്ഥാപയേദ്, 'ദേശപീഡാപഹ മമിത്രാപഹ മായുഷ്യം പുത്രീയം വാ കർമ്മ രാജാ സാധയതി', ഇത്യപദേശേന രാജവ്യഞ്ജനമനന്ത്രുപവേലായാം പ്രകൃതീനാം ദർശയേൽ, മിത്രാമിത്രദൂതാനാം ച. തൈശ്ച യഥോചിതാം സംഭാഷാം അമാത്യമുഖോ ഗച്ഛേൽ. ദൗവാരികാന്തർവംശികമുഖശ്ച യഥോക്തം രാജപ്രണിധിമനുവർത്തയേൽ. അപകാരിഷു ച ഹേഡം പ്രസാദം വാ പ്രകൃതികാന്തം ദർശയേൽ. പ്രസാദമേവോപകാരിഷു.**

'രാജ്യപ്രതിസന്ധാന'മെന്നിതു സൂത്രം. രാജാവു തുയിൽപ്പെട്ടാൽ[1] പുത്രാദികളെ രാജ്യം വിനഷ്ടമായിരുന്നതിനെ വാഴിച്ചു[2] അമാത്യ

---

1. **മരിച്ചാൽ.** തുയിലിന്നു ഉറക്കം, സ്വപ്നം, മരണം എന്നെല്ലാം തമിഴിൽ അർത്ഥമുണ്ട്.

2. വിനഷ്ടമായ രാജ്യത്തിൽ പുത്രാദികളെ വാഴിച്ച് എന്നർത്ഥം.

കൾ[3] പ്രതിസന്ധാനം[3a] ചെയ്യിൻറിതെമ്പിതു സൂത്രാത്ഥം. സംബന്ധമാവിതു—അനുജീവിവൃത്തം കീഴ് പ്രക്രാന്തമായിതു. അതു ഇരണ്ടദ്ധ്യായം†കൊണ്ടു മന്ത്രിവൃത്തമായും അത്ഥാധികാരികളുടയ ആചാരമുമായും ചൊല്ലീതു. രാജാവു സ്വസ്ഥനായിരിക്കുമ്പോൾ അതി(ൻ) വിഷയമും. ഇപ്പോൾ രാജാവു അസ്വസ്ഥ‡[4]നായിരിക്കുമ്പോൾ മന്ത്രികൾ ചെയ്യും വ്യാപാരം ചൊല്ലിൻറിതു.

രാജവ്യസനത്തിനു പ്രതീകാരം[4a] അമാത്യൻ ഇവ്വണ്ണം ചെയ്യുമാറു.

രാജാവിൻ തുയിൽപാട്ടി[5]ന്മുന്നെ രാജാവിനു പ്രിയരായൊള്ളവരളയും§ ഹിതരായൊള്ളവരളയും കൂട്ടിക്കൊണ്ടു രാജാവിനു പ്രിയഹിതങ്ങളായൊള്ള വാക്യങ്ങളെച്ചൊല്ലി, ഒരു തിങ്ങളുിരണ്ടു തിങ്ങളിൽ കാഴ്ച

---

† ഇരണ്ടാമധ്യായം M, V, G.

‡ രാജാവു സ്വസ്ഥ M, V, G.

§ -വരയും V.

3. 'ർ' ലോപം. *cf.* പാണ്ഡവകൾ. (ഭ്ര. വാ. എല്ലായിടത്തും).

3*a*. പ്രതിവിധി, പുനഃപ്രതിഷ്ഠ.

4. 'രാജാവു സ്വസ്ഥനായിരിക്കുമ്പോൾ' എന്നാണ് മാതൃകകളിൽ. സ്വഃസ്ഥൻ (മൃതൻ) എന്നായിരിക്കുമോ പാഠമെന്നു ശങ്കിക്കാം. പക്ഷേ അതു കുറെ കൃത്രിമമായിത്തോന്നുന്നു. കഴിഞ്ഞ വാക്യത്തിലെ 'സ്വസ്ഥ'ന്നെതിരായി അസ്വസ്ഥപദം പ്രയോഗിച്ചതായിരിപ്പാനാണ് വഴി. ഗണപതിശാസ്ത്രി ഇങ്ങനെ ശരിക്കു തർജ്ജമ ചെയ്യുന്നു:—"പൂർവ്വപ്രക്രാന്തമനുജീവിവൃത്തം മന്ത്രിവൃത്താത്മനാത്ഥാധികാര്യാത്മനാ ച ദ്വാഭ്യാമധ്യായാഭ്യാം പ്രതിപാദിതം രാജസ്വാസ്ഥ്യദശായാം. തദസ്വസ്ഥതായാം മന്ത്രിവ്യാപാരോ/ധുനാഭിധീയതേ." (അത്ഥ. II, പേ. 218)

5. മരണം. പാടു<പെടു. *cf.* വിളിപ്പാടു്, വിത്തുപാടു്.

കൊടുക്കുമാറു ചൊല്ലുവിയ്ക്കു.[5a] ഇതു ചൊല്ലിൻറിതാവിതു. തുയിലപ്പട്ടെടത്തു കൃഭേതീതാദിദൂഷ്യർക്കും ശത്രുക്കൾക്കും വശമാക ഒഴിപ്പാനായ്.[6] ഇനി രാജാവിൻറെയ ചിഹ്നങ്ങളെല്ലാം ചെയ്ത ആപ്തനായും, രാജാവിന്നു സദൃശനായൊള്ളോനൊരുത്തനൈ ഉരുവുതിരിക്കരുതാത്ത കാലത്തു[7] പ്രകൃതികൾക്കു രാജാവാക്കിക്കാട്ടുവിതു. മിത്രാമിത്രദൂതന്മാർക്കും കാട്ടുവിതു. അവരളോടു യഥാർത്ഥമായൊള്ള സംഭാഷണം അമാത്യകളൈക്കൊണ്ടു ചെയ്യിപ്പിതു. രാജാവിന്നു നോമ്പൊഴിയുമളവുമരിയാടാൻ[8] എൻറു ചൊല്ലുവിതു. അൻറിയെ ദൌവാരികനൈക്കൊണ്ടുതാൻ[9], രാജാവു തന്നുടയ വ്യാപാരങ്ങൾ യഥോക്തമായിരുന്നവിറൈറച്ചെയ്യിതു. യഥോക്തം, രാജപ്രണിധിയിൽ[10] ചൊന്ന ജാതി. ദിവസമെട്ടു കുറിട്ട് ഒരു കുററിൽ ചെയ്യും കരുമം ഇവ നനുഷ്ഠിപ്പിതു, രാജാവരുളിച്ചെയ്യാനെൻറു ചൊല്ലി. അപകാരികളാ

5a. കാഴ്ച—ദർശനം (കാഴ്ചദ്രവ്യമല്ല). 'രാജാവു ദേശപീഡ അകററുന്നതിനോ, ശത്രുബാധയെ നിവാരണം ചെയ്യുന്നതിനോ, ആയുസ്സ് വർദ്ധിപ്പിയ്ക്കുന്നതിനോ, പുത്രനുണ്ടാകുന്നതിനോ വേണ്ടിയുള്ള സൽകർമ്മം ചെയ്യുയാണെന്നു ഇതിന്നു കാരണം പറയണം' എന്ന മൂലഭാഗം വിട്ടിരിയ്ക്കുന്നു.

6. മുൻപറഞ്ഞവർക്ക് രാജ്യം വശമാകാതിരിപ്പാൻ എന്നർത്ഥം.

7. ആളെ തിരിച്ചറിവാൻ വയ്യാത്ത സന്ധ്യയ്ക്കും മററും. 'അനരൂപവേലായാം' എന്നേ മൂലമുള്ളു.

8. രാജാവു വ്രതാനുഷ്ഠാനം കഴിയും വരെ സംസാരിയ്ക്കുകയില്ല. 'രാജാവിന്നു' എന്നുതന്നെ എല്ലാ മാതൃകകളിലും.

9. 'അന്തർവ്വംശികനെ (അന്തഃപുരപാലകൻ) ക്കൊണ്ടുതാൻ' എന്നുകൂടി വേണ്ടതാണ്. എഴുത്തിൽ വിട്ടതാകാം.

10. അധി I. പ്രക. 16.

യൊള്ള ജനത്തിന്നു കോപവും, പ്രകൃതിക്ക അഭിമതമായൊള്ള പോകി† മും[11] കാട്ടുവിതു. ഉപകാരികളെ നോക്കി പ്രീതിയേ കാട്ടുവിതു.

ആപ്തപുരുഷാധിഷ്ഠിതൗ ദുർഗ്ഗപ്രത്യന്തസ്ഥൗ വാ കോശ-ദണ്ഡാവേകസ്ഥൗ കാരയേൽ; തുല്യകുമാരമുഖ്യാംശ്ചാ-ന്യാപദേശേന.

യശ്ച മുഖ്യഃ പക്ഷവാൻ ദുർഗ്ഗാടവീസ്ഥോ വാ വൈ-ഗുണ്യം ഭജേത, തമുപഗ്രാഹയേൽ, ബാഹ്വാബാധാം വാ യാത്രാം പ്രേഷയേൽ, മിത്രകുലം വാ.

ദുർഗ്ഗത്തിലും പ്രത്യന്തഭൂമിയിലുമൊള്ള ദണ്ഡകോശങ്ങളിരണ്ടും ആപ്തപുരുഷാധിഷ്ഠിതമുമായ് ഒരുത്തിലിയു§[12]മാക്കുവിതു. കല്യരെയു മെൻറവാറു അക്കലത്തിലൊള്ള വരാം. രാജകുമാരന്മാരയും മുഖ്യന്മാ രയും മറെറാൻറു ചൊല്ലി ഒരിടത്താക്കുവിതു. ആപ്തപുരുഷാധിഷ്ഠിത മാക്കുവിതു എൻറവാറു കാവലിട്ടുവിതു.

യാവനൊരു മുഖ്യൻ പല ബന്ധുക്കളെയുമുടയനായ് ദുർഗ്ഗസ്ഥനായ് താൻ അടവീസ്ഥനായ്താൻ ദ്രോഹം ചെയ്യുമെൻറു തോൻറുകിൽ, [12a]

---

† കോപമും M, V.

§ ഒരുത്തിയില്ല M, V.

11. പ്രസാദം എന്നർത്ഥത്തിൽ ആണു്. പോകം—Pleasure, happiness (T. Lex.) 'പ്രകൃതിക്കു് അഭിമതമായുള്ള' എന്ന വിശേഷണം കോപത്തിന്നും പ്രസാദ ത്തിന്നും ചേരേണ്ടതാണു് യഥാർത്ഥത്തിൽ.

12. ഒരു ദിക്കിൽ. പലേടത്തും വന്നിട്ടുണ്ടു്.

12a. 'തോൻറിൻറിതു' എന്നു വേണ്ടതാണു്.

അവനെ തള ഇടീച്ചു[13] വെപ്പിതു.[13a] അതൊല്ലാതെൻറു തോൻറുകിൽ പടി† അപായമൊള്ള ദേശം സാധിപ്പാനായ് കൊടുത്തു പോക്കവിതു. അൻറിയെ തന്നുടെ മിത്രന്നേ[14] കൊടുത്തു വിടുവിതു. അവനെക്കൊണ്ടു തള ഇടീച്ചാലുമമയും എൻറിങ്ങനെ സ്വവിഷയത്തിലൊള്ള കർത്തവ്യം ചൊല്ലീതു.

**യസ്മാച്ച സാമന്താദ് ആബാധം പശ്യേൽ, തമുത്സവവിവാഹഹസ്തിബന്ധനാശ്വപണ്യഭൂമിപ്രദാനാപദേശേന അവഗ്രാഹയേൽ; സ്വമിത്രേണ വാ. തതഃ സന്ധിമദൂഷ്യം കാരയേൽ.**

ആടവികാമിത്രൈർ വാ വൈരം ഗ്രാഹയേൽ.

തൽകുലീനമവരുദ്ധം വാ ഭൂമ്യേകദേശേനോപഗ്രാഹയേൽ.

**കുല്യകുമാരമുഖ്യോപഗ്രഹം കൃത്വാ വാ കുമാരമഭിഷിക്തമേവ ദർശയേൽ. ദാണ്ഡകർമ്മികവദ് വാ രാജ്യകണ്ടകാനുദ്ധൃത്യ രാജ്യം കാരയേൽ.**

---

† പല M, V.

13. തടവിലാക്കി. തള—(ക. തളെ) ചങ്ങല.

13a. 'ഉപഗ്രാഹയേൽ'. വശീകരിക്കണം എന്ന അർത്ഥം കൂടുതൽ ഹൃദ്യമായി തോന്നുന്നു.

14. ഇപ്പോഴും മിത്രപദം സംസ്കൃതത്തിലെപ്പോലെ നപുംസകമായേ പ്രയോഗിക്കാറുള്ളു.

പരവിഷയത്തിലൊള്ള കർത്തവ്യം ചൊല്ലിൻറിതു. യാവനൊരു സാമന്തനിൽനിൻറു ബാധ ഉണ്ടെൻറു തോൻറുവിതു—[സാമന്തനാവോൻ ഭൂമ്യനന്തരൻ],[15]—അവനൈ ഉത്സവം ചൊല്ലിത്താൻ, വിവാഹം ചൊല്ലിത്താൻ, ഹസ്തിബന്ധനം ചൊല്ലിത്താൻ, കുതിരവാണിയം ചൊല്ലിത്താൻ, ഭൂമി കൊടുക്കുമാറു ചൊല്ലിത്താൻ,[15a] വിളിച്ചു സ്വീകരിപ്പിതു; അവനുടയ വികാരമൊഴിവാനായ്. അൻറിയെ തന്നുടയ മിത്രനോടു താൻ പിന്നൈ അദൂഷ്യമായൊള്ള സന്ധിചെയ്‌വിതു.[15b]

അൻറിയെ ആടവികരോടുതാൻ ശത്രുക്കളോടുതാൻ വൈരം ചമൈപ്പിതു.

അക്കുലത്തിലൊള്ളോനൊത്തനൈത്താൻ ഇളംക്കൂറുടയവനൈത്താൻ[15c] ഭൂമിയുടയ ഏകദേശം കൊടുത്തു അവരളൈ സ്വീകരിപ്പിതു.[16] അവരളൈക്കൊണ്ടേ അവനൈ അടക്കുവിതു—എൻറിവണ്ണം രാജാവു ഉണ്ടായിരിക്കച്ചെയ്‌തേ[16a]യുള്ള വ്യാപാരം.

ഇനി രാജാവു തുയില്പെട്ടപ്പോഴൻ ചെയ്യും കാര്യം ചൊല്ലിൻറിതു:— രാജാവിൻ കുലത്തിലൊള്ള രാജപുത്രന്മാരെല്ലാരെയും തളയിലിട്ടു[17] ഒരുത്തനൈ അഭിഷേകം ചെയ്തിട്ടു കാട്ടുവിതു. അനന്തരം ഭാണ്ഡകർമ്മിക

---

15. തൊട്ടടുത്ത ഭൂമിയിലുള്ളവൻ.

15*a*. ചില മാതൃകകളിൽ ഇതു വിട്ടുകാണുന്നു.

15*b*. മാതൃകകളിൽ ഈ വാക്യം അടുത്ത വാക്യത്തിൻെറ ശേഷം ചേർത്തിരിക്കുന്നു.

15*c*. എല്ലാ മാതൃകകളിലും ഇതു കാണുന്നില്ല.

16. പദം ആവശ്യമല്ല.

16*a*. *cf*. 'കുറിക്കോളൊടു കൂട ഇരിക്കച്ചെയ്‌തേയും'—ദൂ. വാ., പേ. 39.

17. ഉപഗ്രാഹം (വശീകരിക്കുക) എന്നതിന്ന് എല്ലായിടത്തും വ്യാഖ്യാതാവു ബന്ധനത്തിലാക്കുക എന്നർത്ഥം കല്പിക്കുന്നു. (*cf*. *f*. *n*. 13*a*)

ത്തിൽ[18] ചൊല്ലിൻറ ജാതി കണ്ടകന്മാരെക്കളഞ്ഞു രാജ്യം സ്വ സ്ഥമാക്കി വാഴ്പ്പിതു—എൻറിങ്ങനെ സ്വവിഷയത്തിൽ ചെയ്യുമാറു. പരവിഷയത്തിലൊള്ള വ്യാപാരം ചൊല്ലിൻറിതു:—

യദി വാ കശ്ചിന്മുഖ്യഃ സാമന്താദീനാമന്യതമഃ കോപം ഭജേത, തം, 'ഏഹി, രാജാനാം ത്വാ കരിഷ്യാമി', ഇത്യാവാഹയിത്വാ ഘാതയേൽ. ആപൽപ്രതീകാരേണ വാ സാധയേൽ.

യുവരാജേ വാ ക്രമേണ രാജ്യഭാരമാരോപ്യ രാജവ്യസനം ഖ്യാപയേൽ.

പൗരഭൂമൗ രാജവ്യസനേ മിത്രേണാമിത്രവ്യഞ്ജനേന ശത്രോഃ സന്ധിമവസ്ഥാപ്യാപഗച്ഛേൽ. സാമന്താദീനന്യതമം വാസ്യ ദുർഗ്ഗേ സ്ഥാപയിത്വാ/പഗച്ഛേൽ. കുമാരമഭിഷിച്യ വാ പ്രതിവ്യൂഹേത. പരേണാഭിയുക്തോ വാ യഥോക്തം ആപൽപ്രതീകാരം കുര്യാൽ.

മുഖ്യരായൊള്ള സാമന്താദികളിലൊരുത്തൻ കോപിച്ചോനാകിൽ അവനെ വിളിച്ചു,* 'നിന്നെ രാജ്യത്തിന്നഭിഷേകം ചെയ്വൻ. ഇവ നത്യന്തം പിള്ള. രാജ്യയോഗ്യനല്ല നീയകൻറിരുന്നാകിൽ.† പ്രകൃതി ക്ഷോഭപരിഹാരാൎത്ഥമായ് ഇവനെ അഭിഷേകം ചെയ്വിതു'‡, എൻറി

* വിളിപ്പിച്ചു് G.

† ഇരുൻറാറ്റില്‍ V.

‡ ചെയ്യിതു G.

18. അധി. 5, പ്രക. 89.

ജ്ജാതി വളസം പേശി† അവനെക്കൊൽവിതു വിളിച്ചാലും വാരാതൊഴിവോനാകിൽ ആപൽപ്രതീകാരത്തിൽ[19] ചൊല്ലിയ ജാതി ചെയ്തു‡ സാധിപ്പിതു എൻറിവണ്ണമൊള്ള രാജ്യപ്രതിസന്ധാനം ചെയ്വിതു യുവരാജാവില്ലയാതവിടത്തു്.

യുവരാജാവുളനാകിൽ രാജാവു ജീവിച്ചിരിക്കച്ചെയ്തേ രാജ്യഭാരം ക്രമത്താൽ അവങ്കലാക്കി അനന്തരം രാജ്യവ്യസനം—രാജമരണം—അറിയിപ്പിതു. മറയാതൊഴിവിതു[20]. എൻറിവണ്ണം സ്വവിഷയത്തിലിരുന്നു തുയില്പ്പട്ടാലൊള്ള രാജ്യപ്രതിസന്ധാനം ചൊല്ലീതു.

പരഭൂമിയിലിരുന്നു തുയില്പ്പടുകിൽ പ്രതിസന്ധാനം ചെയ്യുമാറു ചൊല്ലിൻറിതെമ്പിതു.[21] വിജിഗീഷുവിനും യാതവ്യനക്കം പാർശ്വസ്ഥായിയായൊള്ള[21a] രാജമിത്രനമായിരിക്കുമവനെ അമിത്രവ്യഞ്ജന[22]നാക്കി, അവൻവഴിമേൽ യാതവ്യ(ാ)മിത്രനോടു[21b] സന്ധുചെയ്യിട്ടു, ആമാത്യൻ കോശദണ്ഡങ്കൾക്കു അഴിവു വാരാതെ പോനകഴിവിതു.[23] അൻറിയെ വിജിഗീഷുവിനോടു കൂടിപ്പോയ§ രാജാക്കളിലൊരുത്തൻ

---

† പേശിച്ചു M, V.

‡ ചെയ്തിതു M, V.

§ –പ്പോയി M, V.

19. അധി. 9.

20. മൂലത്തിലില്ല.

21. ചൊല്ലിൻറിതു എന്നു മതി.

21a. '–യൊള്ളവനും' എന്നു വേണ്ടതാണു്.

21b. 'യാതവ്യമിത്രനോടു്' എന്നു മാതൃകകളിൽ.

22. ശത്രുവാണെന്നു നടിയ്ക്കുന്നവൻ.

23. പതുക്കെ രക്ഷപ്പെടണം. ശൈലി ശ്രദ്ധേയം. കഴിതൽ—To slip away (T. Lex.).

ഇവനോട്ട കോപിച്ചോരിൽ പട്ടു,[23a] യാതവ്യനോട്ട സന്ധിചെയ്തു പുക്ക യാതവ്യൻെറയ ഛിദ്രത്തിൽവച്ചു്,[23b] വിജിഗീഷമപാത്യൻെറയ പടയും ക്രൂട്ടി യാതവ്യനൈ പ്രഹരിച്ചു പോന്നു കഴിവിതു എൻറു ചിലർ.[23c] ചൊന്ന ദുർഗ്ഗത്തിലപററിയെ തുയില്പ്പട്ടകിൽ അരികത്തൊള്ള രാജാവിനൈത്താൻ യാതവ്യകുലത്തിലൊള്ളോൻ ഒരുത്തനൈത്താൻ തന്നുടയതാക്കി ദുർഗ്ഗത്തിൽവെച്ചു പശ്ചാൽകോപവ്യാജത്താൽ പോന്നു കഴിവിതു അമാത്യൻ. അൻററിയെ കുമാരനുളനാകിൽ അവനൈ അവിടൈ ഇരുന്നേ അഭിഷേകം ചെയ്തു പണ്ടുപണ്ടേ വിഗ്രഹം[24] താൻ പുരോപരോധം താൻ ചെയ്‌വിതു.[24a] അഭിയോഗിക്കുന്നാളേ അവസ്ഥ ചൊ

---

23a. കോപിച്ചതായി നടിച്ചു് എന്നത്ഥം.

23b. ശത്രുവിൻെറ വിഷമസ്ഥിതിയോ ദുർബ്ബലസ്ഥാനമോ കണ്ടു്.

23c. വാക്യം ക്ലിഷ്ടം. ഈ 'ചിലർ' ഏതോ വ്യാഖ്യാതാക്കന്മാരാണു്. വിജിഗീഷുവൻെറ ഒപ്പം പോയ ഒരു രാജാവു് അദ്ദേഹത്തോടു് കോപിച്ചതായി നടിച്ചു് ശത്രുവിനോട്ട സന്ധി ചെയ്യണം. ശത്രുവിന്നു് ആപത്തുവരുമ്പോൾ, വിജിഗീഷുവിൻെറ അമാത്യൻ നയിയ്ക്കുന്ന പടയുടെ സഹായത്തോടുകൂടി അയാളെ നിഗ്രഹിച്ചു പോരികയും വേണം എന്നാണു് ആകപ്പാടെ വന്നുചേരുന്ന അത്ഥം. "വിജിഗീഷ്വമാത്യൻ തന്നുടയ പടയും കൂട്ടി" എന്നു തിരുത്തിയാലോ? G യിൽ വാക്യത്തിൻെറ അന്ത്യഭാഗം വിട്ടുപോയിരിയ്ക്കുന്നു.

24. പണ്ടുപണ്ടേയുള്ള സമരം എന്നായിരിയ്ക്കാം. എല്ലാ മാതൃകളിലും ഒരേ പാഠം തന്നെ.

24a. ഖണ്ഡികയുടെ മൂലാനുസാരിയായ അത്ഥം:—'ശത്രുവിൻെറ രാജ്യത്തുവെച്ചു രാജമരണം സംഭവിച്ചാൽ രാജാവിൻെറ ശത്രുവാണെന്നു നടിയ്ക്കുന്ന മിത്രനെക്കൊണ്ടു് ശത്രുവുമായി സന്ധിചെയ്യിച്ചു് അമാത്യൻ മടങ്ങിപ്പോരേണ്ടതാണു്. അല്ലാത്തപക്ഷം അരികളിൽ ഒരുവനെ രാജാവെന്ന നിലയിൽ ദുർഗ്ഗത്തിൽ സ്ഥാപിച്ചു മടങ്ങി അഥവാ കുമാരനെ രാജാവായിട്ടഭിഷേകം ചെയ്തു ശത്രുവിനെ ആക്രമിയ്ക്കണം." ഗ., കൗ. അ. പേ. 448.

ല്ലീതു. രാജമരണമറിഞ്ഞു ശത്രുവിനാൽ അഭിയോഗിക്കപ്പെട്ട അമാത്യൻതാൻ, കുമാരൻതാൻ യഥോക്തമായൊള്ള ആപൽപ്രതീകാരം അനുഷ്ഠിപ്പിതു. യഥോക്തമാവോ, 'ബാഹ്യാഭ്യന്തരഃ ശ്വാപദഃ,'[24b] 'ദൂഷ്യശത്രുസംയുക്താഃ'[25], 'അർത്ഥാനർത്ഥസംശയയുക്താഃ'[26] എൻറിസ്സൂത്രത്തിൽ ചൊല്ലിനവും,[26a] 'ആബലീയസ'[27]ത്തിൽ ചൊല്ലിൻറ പ്രകാരം താൻ[28]—എൻറിങ്ങനെ രാജ്യപ്രതിസന്ധാനം മുടിഞ്ഞിതു.

## പ്രകരണം 95.

ഏവം ഏകൈശ്വര്യം അമാത്യഃ കാരയേൽ ഇതി കൗടല്യഃ.



'നൈവം', ഇതി ഭാരദ്വാജഃ. പ്രമ്രിയമാണേ വാ രാജന്യമാത്യഃ കുല്യകുമാരമുഖ്യാൻ പരസ്പരം മുഖ്യേഷു വാ വിക്രാമയേൽ. വിക്രാന്തം പ്രകൃതികോപേന ഘാതയേൽ. കുല്യകുമാരമുഖ്യാൻ ഉപാംശുദണ്ഡേന വാ സാധ-

---

24b. അധി. 9, പ്രക. 143.

25. ,, ,, 144.

26. ,, ,, 145.

26a. ചൊല്ലിയവയും. 'ചൊല്ലിൻറ പ്രകാരം താൻ' എന്നായാലേ വാക്യം ശരിയാകൂ.

27. അധി. 12, പ്രക. 162–170. അബലീയാനെ—ദുർബ്ബലനെ—സംബന്ധിച്ച കൃത്യം ആബലീയസം.

28. ശത്രു ആക്രമിച്ചാൽ മുൻപറഞ്ഞ അധികരണങ്ങളിൽ വിവരിച്ച പ്രകാരം അവനോട്ട് പെരുമാറണമെന്നർത്ഥം.

യിത്വാ സ്വയം രാജ്യം ഗൃഹ്ണീയാൽ. രാജ്യകാരണാദ്ധി പിതാ പുത്രാൻ, പുത്രാശ്ച പിതരം അഭിദ്രുഹ്യന്തി; കിമങ്ഗ പുനരമാത്യപ്രകൃതിർഹ്യേകപ്രഗ്രഹോ രാജ്യസ്യ. തൽ സ്വയമുപസ്ഥിതം നാവമന്യേത. സ്വയമാരൂഢാ ഹി സ്ത്രീ ത്യാജ്യമാനാഽഭിശപതീതി ലോകപ്രവാദഃ.

'ഏകൈശ്വര്യ്യ'മെന്നിതു† സൂത്രം. ഒരു രാജപുത്രനെയേ ഏകാതപത്രമായി രാജ്യം അമാത്യൻ വാഴിക്കുമാറു ചൊല്ലിൻറിതെന്നിതു സൂത്രാർത്ഥം. സംബന്ധം:—രാജ്യപ്രതിസന്ധാനം കീഴ് ചൊല്ലീതു. ഇപ്പോൾ ഭാരദ്വാജമതത്തിനാൽ അമാത്യനുക്കേ ഐശ്വര്യ്യമട്ടത്തേടത്തു[29] രാജപുത്രനയേ വാഴിക്കവേണ്ടും എന്നതറിയിപ്പാൻ ചൊല്ലിൻറിതെന്നിതു സംബന്ധം.

ഇവ്വണ്ണമേ ഏകൈശ്വര്യം രാജപുത്രനുക്ക ചെയ്യിപ്പിതു എൻറു കൌടല്യൻ പക്ഷം.

അതല്ലവെൻറു[29a] ഭാരദ്വാജൻ പക്ഷം. അതെന്തിനെൻറാൽ:—രാജാ തുയിൽ‡പ്പട്ടമവസ്ഥ ആയവാറെ[29b] അമാത്യകളെയും രാജാവിൻ

---

† മെൻറിതു M, V.

‡ ത്തുയിൽ M, G.

29. അമാത്യനിൽതന്നെ രാജ്യം ചേരേണ്ടതായിരിക്കും.

29a. cf. ഭയങ്കരമായി കലഹിച്ചവനന്തരം'—പ്രാ. ഗ. മാ., പേ. 31. 'ചാലവ്യാമുഗ്ദ്ധരല്ലയോവെൻറ'—Ibid, പേ. 4.

29b. ആയ + ആറെ. ആറ്–വിധം (ത.).

കലത്തിലൊള്ളവരളയും, രാജപുത്രന്മാരയും, മുഖ്യന്മാരയും പരസ്പരം യുദ്ധം ചെയ്യിപ്പിതു. അനന്തരം നിഷ്കണ്ടകമായിരുന്ന രാജ്യം വാഴ്വിതു അമാത്യൻ. രാജ്യനിമിത്തമായ് പിതാവു പുത്രനെ ദ്രോഹിക്കും; പുത്രൻ പിതാവിനെ ദ്രോഹിക്കും. ഏതും ചാപ്പു ഇൻറിയെ ഇരുന്ന അമാത്യൻ ചൊല്ലവേണ്ടാവെല്ലോ, രാജ്യത്തിന്നു യോഗക്ഷേമനായിരുന്നാൽ.[30] രാജ്യത്തിന്നമാത്യൻ പ്രധാനമാകിൻറ മയാൽ രാജ്യം താനെ വന്നൊണ്ടാകിൻറതിനെ അവജ്ഞ ചെയ്യ ലാകാ. താനേ വന്നേറിൻറ ശ്രീയി[31]നെക്കളെകിൽ ശ്രീ ശപിക്കും. പിന്നെ എൻറും ശ്രീ ഉണ്ടാകാതെൻറും ലോകർ ചൊല്ലുവിതു. ഇവ്വ ത്ഥത്തിൽ ശ്ലോകം ചൊന്നാൻ ബൃഹസ്പതി:—

കാലശ്ച സകൃദഭ്യേതി
യം നരം കാലകാങ്ക്ഷിണം
ദുർല്ലഭം സ പുനസ്തസ്യ
കാലഃ കർമ്മ ചികീർഷതഃ.

ശ്ലോകാർത്ഥമാവിതു:—യാവനൊരു പുരുഷൻ കാലം പാർത്തു കരുമം ചെയ്യാനിരിപ്പോൻ, അക്കാലമൊരിക്കാൽ വരും.[32] അപ്പോൺ

30. ക്ലിഷ്ടം. രാജ്യനിയാമകൻ മാത്രമായ അമാത്യൻെറ കാര്യം പിന്നെ പറയേണ്ടതില്ലല്ലോ എന്നാണ് ആശയം. 'യോഗക്ഷേമൻ' പന്തിയല്ലാത്ത പ്രയോഗമാണ്. പക്ഷെ ഇത്തരം പ്രയോഗങ്ങൾ പഴയ മലയാളത്തിൽ ധാരാളം കാണാം. *cf.* 'പെരുകിന സന്താപനായ്'—പ്രാ. ഗ. മാ., പേ. 16. 'യുദ്ധശ്രമം വന്നാലസ്യനായിരുന്നരുളിൻറ ഭഗവാനെ'—Ibid., പേ. 30.

31. 'സ്ത്രീ' എന്നു മൂലത്തിൽ. ശ്രീയും സ്ത്രീയും ഒരുപോലെ ഗണിയ്ക്കപ്പെട്ടിരിയ്ക്കുന്നു.

32. വാക്യം വികൃതം. *cf.*

"ഒരിയ്ക്കലേ വരു കാലം
കാലം കാക്കുന്ന മർത്ത്യനിൽ;
പിന്നീടു കർമ്മം ചെയ്യാനായ്
മുതിർന്നാൽ കാലമെത്തിടാ"

കെ. വി. എം., പേ. 449.

കരുമം ചെയ്തു കൊള്ളുമാക്കാൽ ദുർല്ലഭമാം അക്കരുമം ചെയ്‌വാൻ— എൻറു ബൃഹസ്പതിയുടയ പക്ഷം.

പ്രകൃതികോപക,മധർമ്മിഷ്ഠ,മനൈകാന്തികം ചൈതദ് ഇതി കൌടല്യഃ. രാജപുത്രമാത്മസമ്പന്നം രാജ്യേ സ്ഥാപയേൽ. സമ്പന്നാഭാവേ വ്യസനിനം കുമാരം, രാജകന്യാം, ഗർഭിണീം ദേവീം വാ പുരസ്കൃത്യ മഹാമാത്രാൻ സന്നിപാത്യ ബ്രൂയാൽ:—'അയം വോ നിക്ഷേപഃ; പിതരമസ്യാവേക്ഷധ്വം; സത്ത്വാഭിജനമാത്മനശ്ച. ധ്വജമാത്രോയം; ഭവന്ത ഏവ സ്വാമിനഃ. കഥം വാ ക്രിയതാം' ഇതി.



ഇപ്പക്ഷം പിഴെക്കും; പ്രകൃതികോപകം; അധർമ്മിഷ്ഠം, അനൈകാന്തിക[33]മാവിതുമൊണ്ടെൻറു കൌടല്യൻ പക്ഷം. ആകിൻറമയാൽ രാജപുത്രൻ ആത്മസമ്പന്നനായൊള്ളവനൈ രാജ്യം വാഴിപ്പിതു. ആത്മസമ്പന്നനില്ലാക്കാൽ വ്യസനിയായൊള്ള രാജപുത്രനൈത്താനും കൊൾവിതു. അവനുമില്ലാക്കാൽ രാജപുത്രിയുമമയും. അവളുമില്ലാക്കാൽ ഗർഭിണിയായൊള്ള രാജമഹിഷി ആമയും. അവരളിലൊരുത്തരൈ പുരസ്കരിച്ചു മഹാമാത്രരൈ എല്ലാരയും കൂട്ടി മുഖ്യനായൊള്ള അമാത്യൻ ചൊല്ലുവിതു:—'ഇവൻ നിങ്ങൾക്കു നിക്ഷേപം' എൻറു ചൊല്ലുവിതു.[33b] കീൾ ചൊന്നവരളൊരുത്തരൈ ഉദ്ദേശിച്ചു,

---

33. അനിയതം. എല്ലായിടത്തും നിയമേന യോജിയ്ക്കാത്തതു്.

33b. 'ചൊല്ലുവിതു' എന്നാവർത്തിയ്ക്കുന്നതു ഇന്നത്തെ നിലയ്ക്കാവശ്യമല്ലെങ്കിലും ഭാഷാസ്വഭാവം കാണിയ്ക്കാൻ നിലനിർത്തിയിരിയ്ക്കുന്നു.

‘ഇവൻ ഗുണവാനാകിലും അഗുണവാനാകിലും ഇവനുടയ പിതാവിൻ ഗുണം കൊൾക. നിങ്ങളുടയ സത്വമും അഭിജനമും† പ്രതിപത്തി ചെയ്യിൻ.‡[34] ഇവൻ നിങ്ങൾക്കൊരു ധ്വജം[35] മാത്രം. ഇവനു നിങ്ങളേയല്ലോ സ്വാമി ആവീർ.[35a] എന്തിനവനെക്കൊണ്ടനുഷ്ഠിക്കുമാറാവിതെ’ൻറിങ്ങനെ ചൊല്ലുവിതു.

**തഥാ ബ്രുവാണം യോഗപുരുഷാ ബ്രൂയുഃ—‘കോഽന്യോ ഭവൽപുരോഗാദസ്മാദ് രാജ്ഞഃ ചാതുർവർണ്യമർഹതി പാലയിതും’ ഇതി. തഥേത്യമാത്യഃ കുമാരം, രാജകന്യാം ഗർഭിണീം ദേവീം വാഽധികുർവീത, ബന്ധുസംബന്ധിനാം മിത്രാമിത്രദൂതാനാം ച ദർശയേൽ.**



**ഭക്തവേതനവിശേഷമമാത്യാനാം ആയുധീയാനാം ച കാരയേൽ. ‘ഭൂയശ്ചായം വൃദ്ധഃ കരിഷ്യതി’ ഇതി ബ്രൂയാൽ. ഏവം ദുർഗ്ഗരാഷ്ട്രമുഖ്യാൻ ആഭാഷേത, യഥാർഹം ച മിത്രാമിത്രപക്ഷം. വിനയകർമ്മണി ച കുമാരസ്യ പ്രയതേത.**

---

† ജന്മമും G. താളിയോലഗ്രന്ഥത്തിലും ഇങ്ങനെ തന്നെ.

‡ ചെയ്യീർ G.

34. വീര്യവും കുലവും ആലോചിപ്പിൻ.

35. കൊടി(ചിഹ്നം)—പേരിനു മാത്രമുള്ള ആൾ എന്നർത്ഥം.

35a. നിങ്ങൾ മാത്രമാണല്ലോ സ്വാമിയായിരിക്കുന്നതു്.

**കന്യായാം സമാനജാതീയാദ് അപത്യമുൽപാദ്യ വാ/ ഭിഷിഞ്ചേൽ.**

**മാതുശ്ചിത്തക്ഷോഭഭയാൽ കല്യമല്പസത്വം മാത്രം ച ലക്ഷണ്യമുപനിദധ്യാൽ. ഋതൗ ചൈനാം രക്ഷേൽ.**

**ന ചാത്മാർത്ഥം കഞ്ചിദുൽകൃഷ്ടമുപഭോഗം കാരയേൽ. രാജാർത്ഥം തു യാനവാഹനാഭരണവസ്ത്രസ്ത്രീവേശ്മപരി- വാപാൻ കാരയേൽ.**

അനന്തരം ഇവനാലേകപ്പട്ട യോഗപുരുഷന്മാർ,[36] 'മററാർ നിന്നാൽ കൊള്ളപ്പട്ട രാജാവൻറി ഇച്ചാതുർവ്വർണ്ണ്യം രക്ഷിക്കക്കെല്ലോർ?' എൻറു ചൊല്ലുവിതു. അതുകൊണ്ടമാത്യർക്കും മററൊഴിഞ്ഞവർക്കും തോൻറിച്ചു, അവർകളും അവ്വണ്ണമേ ചൊല്ലി, അനന്തരം കുമാരനൈത്താൻ, കുമാരിയൈത്താൻ, ഗർഭിണി മഹാദേവിയൈത്താൻ അധികരിപ്പിതു.[37] ബന്ധുക്കൾക്കും സംബന്ധികൾക്കും മിത്രാമിത്രന്മാരുടയ ഭൃതർക്കും കാട്ടുവിതു ഇവരൈ.

അരിയും ജീവിതമും അമാത്യർക്കും ചേവകർക്കും വിശേഷിച്ചു കല്പിപ്പിതു. 'വളന്നാൽ പെരുക അരുളിച്ചെയ്യും' എൻറു ചൊല്ലുവിതു അവ്വണ്ണമേ ദുർഗ്ഗമുഖ്യർക്കും രാഷ്ട്രമുഖ്യർക്കും ചൊല്ലുവിതു. മിത്രാമിത്ര

---

36. മുൻകൂട്ടി ഏർപ്പാടുചെയ്ത ചാരസംഘം.

37. അഭിഷേകം ചെയ്യണം.

പക്ഷങ്ങൾക്കും തക്കവാറു ചൊല്ലുവിതു. ഇവനുടയ വിനയകർമ്മങ്ങൾ ഉത്സ(ാ)ഹിപ്പിതു.[38]

രാജകന്യകയാകിൽ സമാനജാതീയനായൊരുള്ളാനൊരു രാജകുമാരനെ കൊടുത്തു മകൻ പിറന്നപ്പോൾ അവനെ അഭിഷേകം ചെയ്യിപ്പിതു.

ഇനി മാതാവിനുടയ ചിത്തക്ഷോഭ†ഭയമൊഴിവാനായ്ക്കൊണ്ടു കലമുടയോനൊരു ബ്രാഹ്മണനെത്താൻ തങ്ങൾ കുലത്തിലൊരുള്ളോനൊരുത്തനെത്താൻ അവരളരികത്തു[39] നിറുത്തുവിതു.[40] ദേവതാപൂജാ‡ പരികർമ്മവ്യപദേശം[41] ചൊല്ലി നിറുത്തുവിതു. ഋതുകാലത്തവളെ രക്ഷിപ്പിതു, പുത്രർ ജനിയാത്തവാറു.

അമാത്യൻ തനക്കായി ഉൽകൃഷ്ടമായൊരുള്ള ഉപഭോഗം ചെയ്യുതൊഴിവിതു. രാജാർത്ഥമായ് യാനങ്ങളും വാഹനങ്ങളും ആഭരണമും§

---

† മോക്ഷ M.

‡ ദേവതപൂജാ M, V, G.

§ -ങ്ങളും G.

38. വിദ്യാഭ്യാസകാര്യങ്ങളിൽ ഉത്സാഹിക്കണം. 'ഉത്സഹിപ്പിതു' എന്നു എല്ലാ മാതൃകകളിലും. ദീർഘം ഹ്രസ്വമാക്കുന്ന പതിവനുസരിച്ചായിരിക്കാം. *cf. f. n.* 41.

39. പൂജക ബ. വ. നോക്കുക.

40. അല്പസത്വൻ, ലക്ഷണ്യൻ (സൗമ്യലക്ഷണമുള്ളവൻ) എന്നീ വിശേഷണങ്ങൾ വിട്ടിരിക്കുന്നു.

41. ദേവപൂജാദികൾക്കാണെന്ന പേരിൽ. ദേവതപൂജ എന്നു മാതൃകകളിൽ. *cf.* 'പറയും ഭാഷബന്ധങ്ങളെല്ലാം'—ഉ. സ. I. 66.

ചെയ്യിപ്പിയ്ക്കു. പരിവാപങ്ങളെയും ചെയ്യിപ്പിയ്ക്കു. അതാവിതു ശയനാസനഭോജനഭാണ്ഡങ്ങൾ[41a] ചെയ്യിപ്പിയ്ക്കു.

യൌവനസ്ഥം ച യാചേത
വിക്രമം ചിത്തകാരണാൽ;
പരിത്യജേദ് അതുഷ്യന്തം,
തുഷ്യന്തം ചാനുപാലയേൽ.

പൊരുളാവിതു:—കുമാരന്നു യൌവനം വന്നപ്പോൾ അവനൈ ഇരപ്പിതു. 'വൃദ്ധനായേൻ. രാജ്യം രക്ഷിക്കപ്പെടാ. പരലോകസാധനമായൊള്ള കർമ്മം ചെയ്യുകൊൾവൻ' എൻറിരപ്പിതു, ബുദ്ധി അറിവാൻ. അനന്തരം അവൻ ഭ്രഷിച്ചിട്ടു, 'പോയിടെ'ൻറു ചൊല്ലുകിൽ വിട്ടു പോവിതു. അതൊല്ലാ എൻറു തോൻറുകിൽ അവനോടുകൂടി അവനൈ രക്ഷിപ്പിതു.

നിവേദ്യ പുത്രരക്ഷാർത്ഥം
ഗൂഢസാരപരിഗ്രഹാൻ
അരണ്യം ദീർഘസത്രം വാ
സേവേതാരുച്യതാം ഗതഃ.

ഇതിന്നു പൊരുളാവിതു:—താൻ രാജാവിനൈ വിട്ടുപോംപക്ഷത്തിൽ തന്നുടയ മകനൈ രക്ഷിക്കവേണ്ടുമെൻറു രാജാവിന്നു കാട്ടിക്കൊടുത്തു, ഗൂഢപുരുഷന്മാരെയും മൂലബലത്തെയും കാട്ടിക്കൊടുത്തു, 'ഇവരളിലും യഥാർഹമായൊള്ള പ്രതിപത്തി ചെയ്ക'വെൻറു ചൊല്ലി, രാജാവിന്ന് പിതൃപിതാമഹന്മാർ ആപൽപ്രതികാരാർത്ഥമായ് വെച്ച ്ധികളെയും കാട്ടിക്കൊടുത്തു് അമാത്യൻ കാടുപുക്ക തപസ്സുചെയ്യിതു

41a. ഭാണ്ഡം—പാത്രം.

താൻ, ദീർഘകാലസാധ്യമായൊള്ള യാഗവിശേഷത്തെത്താൻ ചെയ്‌വിതു രാജാവിനാൽ ദ്വേഷിക്കപ്പെട്ടാൽ.

മുഖ്യൈരവഗൃഹീതം വാ
രാജാനം തൽപ്രിയാശ്രിതഃ
ഇതിഹാസപുരാണാഭ്യാം
ബോധയേദ് അർത്ഥശാസ്ത്രവിൽ.[42]

ഇതിന്നു പൊരുളാവിതു—അമാത്യൻ രാജാവിനാൽ ദ്വേഷ്യനൻറിയെ[43] മാതുലാദികളാൽ [അ]സ്വതന്ത്രീകൃത†നായിരിക്കിൽ, അമ്മാതുലാദികളെ ആശ്രിച്ചിരുന്നു[43a] ഇതിഹാസപുരാണങ്ങളെക്കൊണ്ടു ബുദ്ധി പകരമാറു ചെയ്യിപ്പിതു. 'ദുര്യോധനൻ ശകുനിയുടെ വാക്കു കേട്ടു കെട്ടവാറു കണ്ടായല്ലോ' എൻറിങ്ങാതി ചൊല്ലി അവരിൽ നിൻറു ഭേദിച്ചുകൊൾവിതു അർത്ഥശാസ്ത്രമറിയുമവൻ.

---

† സ്വതന്ത്രീകൃത M, V, G.

42 *cf.* "നൃപൻ മുഖ്യർവശത്തായാൽ
അമാത്യൻ തൽപ്രിയാശ്രയാൽ
ഇതിഹാസപുരാണങ്ങൾ
വഴിയായ് നീതിയോതിടു".

കെ. വി. എം., കൗ. അ., പേ. 451.

വ്യാഖ്യാതാവ് അർത്ഥം വികസിപ്പിയ്ക്കുന്നതു് ശ്രദ്ധിയ്ക്കുക.

43. രാജാവിൻെറ ദ്വേഷിച്ചലിന്നു സ്വയം പാത്രമാകാതെ എന്നു സാരം.

43*a*. പഴയ രൂപം സ്ഥിരമായി ആശ്രിച്ചു എന്നാണ്. *cf.* 'ആഢ്യാനാററരതാത ജാഡ്യവിഭവാനാശ്രിക്കവേണ്ടാ'—അലം. സാ., പ. 52.

ശ്ലോകം—

സിദ്ധവ്യഞ്ജനരൂപോ വാ
യോഗമാസ്ഥായ പാർത്ഥിവം
ലഭേത ലബ്ധ്വാ ദൂഷ്യേഷു
ദാണ്ഡകർമ്മികമാചരേൽ.

ഇതിന്റെ പൊരുളാവിതു—മാതുലാദികളുടെ ചിറയിനാൽ[44] രാജാവിനെക്കാണവുമൊല്ലാതെ[44a] ഇരിക്കിൽ സിദ്ധവ്യഞ്ജനരൂപയോഗത്തിൽനിൻറു[44b]—[യോഗമാവിതു വർണ്ണകേശങ്ങളുടയ അന്യഥാകരണം; അതിനെത്തലനിൻറു[45]]—കണ്ടാൽ രാജാവിനെ തൻവശ†മാക്കിക്കൊള്ളലാം എൻറു തോൻറുകിൽ കണ്ടകശോധനയിൽ ചൊല്ലിയ പ്രകാരം ദൂഷ്യരെക്കൊൽവിതു.

[രാജ്യപ്രതിസന്ധാനവും ഏകൈശ്വര്യവും മുടിഞ്ഞിതു.][46]

യോഗവൃത്തമധികരണം സമാപ്തം.

---

† ത്താൻ വശ G.

44. തടസ്സത്താൽ. തടവുമുറിയും 'ചിറ' തന്നെ.

44a. *cf.* കാണാനും കഴിയാതെ. 'രാജ്യത്തെ പകുത്തു തരവും വേണ്ടും'—ദൂ. വാ., പേ. 40.

44b. യോഗികളുടേയും മററും വേഷം ധരിച്ചുകൊണ്ടു് എന്നർത്ഥം.

45. മുൻനിർത്തി, ഉപയോഗപ്പെടുത്തി. 'തലയും കടയും' മുമ്പു് (പ്രക. 84) വന്നിട്ടുള്ളതു് ഓർമ്മിക്കുക.

46. 'ദാണ്ഡകർമ്മികം മുടിഞ്ഞിതു' എന്നു എല്ലാ മാതൃകകളിലും കാണുന്നു. മുകളിലെ പദ്യത്തിലെ ദാണ്ഡകർമ്മികപദം പകർപ്പുകാരനെ വഴിതെററിച്ചിരിക്കാം.

# അധികരണം ആറ്—മണ്ഡലയോനിഃ.[1]

## പ്രകരണം 96. പ്രകൃതിസമ്പദഃ.[1a]

**സ്വാമ്യമാത്യ,ജനപദ,ദുർഗ,കോശ,ദണ്ഡ,മിത്രാണി-പ്രകൃതയഃ.[1b]**

വിനയാധികാരം തുടങ്ങി യോഗവൃത്തപര്യന്തങ്ങളായിരുന്ന അധികരണങ്ങളെയുംകൊണ്ടു തന്ത്രഭാഗം ചൊല്ലി ഇപ്പൊഴത്തു ആവാപം ചൊല്ലിന്റിതു. തന്ത്രമൂലമാകിന്റിതു സിദ്ധി. ആകിന്റമയാൽ തന്ത്രമെന്റു സ്വവിഷയാനുഷ്ഠാനത്തിന്നു സംജ്ഞ. ആവാപമെന്റു പരവിഷയഗതമായൊള്ള അനുഷ്ഠാനത്തിന്നു സംജ്ഞ. തന്ത്രനിർവ്വചനമാവിതു—'തന്ത്ര്യന്തേ വിസ്താര്യന്തേ ദുർഗ്ഗസേതുകർമവണിക്പഥശൂന്യനിവേശാഃ, ഖനിദ്രവ്യഹസ്തിവനകർമ്മാണി, ശക്തിസിദ്ധയോ,

---

1. മണ്ഡലമെന്നാൽ വൃത്തം. രാജ്യതന്ത്രപരമായ അർത്ഥത്തിൽ വിജിഗീഷുവിനെ നടുക്കു നിർത്തിക്കൊണ്ടുള്ള ഒരു സാങ്കല്പികവൃത്തമാണിതു്. ശത്രു, മധ്യമൻ, ഉദാസീനൻ എന്നിവർ ഇതിൽ പെടും.

1a. *cf.* കാമ. IV. 1–77.

1b. See Arth. VIII. 1. *cf.* 'സ്വാമ്യമാത്യാ ജനോ ദുർഗ്ഗം'—യാജ്ഞ. I. 353. 'സ്വാമ്യമാത്യൗ പുരം രാഷ്ട്രം—' മനു. IX. 294.

ധർമ്മാർത്ഥകാമാ വാ വിജിഗീഷുണാ അസ്മിന്നിതി തന്ത്രം'[2]. ആവാപമാവിതു പരവിഷയത്തിൽ സന്ധ്യാദികൾ; അതു പ്രയോഗിക്കുമാറു.[2a] അതു അനേകാധികരണസമുദായം.[3]

അതിൽ വിഷയഭൂതം ആദ്യമധികരണം മണ്ഡലയോനി. മണ്ഡലമാവിതുമൊണ്ടു്, യോനി ആവതുമൊണ്ടു്, എൻറിട്ടു[4] മണ്ഡലയോനി. വിശേഷണസമാസം. മണ്ഡലം—വിജിഗീഷ്വരിമധ്യമോദാസീനമണ്ഡലങ്ങൾ[5]. യോനി എൻറവാറു വിഷയം എൻറവാറു. എന്തിനു വിഷയമെൻറാൽ, ഷാഡ്ഗുണ്യത്തിനു വിഷയമെൻറവാറു. മണ്ഡലാധിപതികൾ† പരസ്പരം സന്ധിവിഗ്രഹാദികളൈ അനുഷ്ഠിക്കിൻറമയാൽ 'ഷാഡ്ഗുണ്യസ്യ പ്രകൃതിമണ്ഡലം യോനിഃ' എൻറു മേൽ ചൊല്ലിൻറിതു.

---

† പർകൾ G.

2. ദുർഗ്ഗസേതുകർമ്മാദികൾ, ശക്തിസിദ്ധികൾ, ധർമ്മാർത്ഥാദികൾ എന്നിവയെല്ലാം വിജിഗീഷു ഇതിൽ വിസ്തരിക്കുന്നു, അഥവാ വികസിപ്പിക്കുന്നു, എന്നതുകൊണ്ടു് 'തന്ത്രം.' 'ആ സമന്താൽ പരരാഷ്ട്രേഷു ഉപ്യന്തേ പ്രയുജ്യന്തേ ഇത്യാവാപാഃ' അല്ലെങ്കിൽ 'ആ സമന്താൽ പരരാഷ്ട്രപ്രയോജ്യാഃ സന്ധ്യാദയഃ ഉപ്യന്തേ പ്രതിപാദ്യന്തേ/ത്ര ഇത്യാവാപഃ' (പരരാഷ്ട്രങ്ങളിൽ ചുററുപാടും പ്രയോഗിക്കപ്പെടുന്ന അല്ലെങ്കിൽ അവയിൽ പ്രയോഗിക്കപ്പെടേണ്ട സന്ധ്യാദികൾ ഇതിൽ വിവരിക്കപ്പെടുന്ന എന്നതുകൊണ്ടു് 'ആവാപം'—ഗണ. അർത്ഥ. II. പേ. 224.

*2a.* അതു് പ്രയോഗിക്കുന്നതിനെയും ഉപചാരവശാൽ ഈ പദംകൊണ്ടു് പറയുന്നവെന്നർത്ഥം.

3. ഈ ആവാപം മണ്ഡലയോനി തുടങ്ങിയ പല അധികരണങ്ങളിലുമായി വിവരിക്കപ്പെടുന്നുവെന്ന താൽപര്യം.

4. എന്ന കാരണത്താൽ.

5. ആകെ നാലു്.

അങ്ങനെയിരുന്ന മണ്ഡലയോനിയിൽ ആദ്യം സൂത്രം 'പ്രകൃതിസമ്പദഃ'. പ്രകൃതികളാവോർ സ്വാമ്യമാത്യാദികൾ. 'പ്രകൃഷ്ടമന്യോന്യമുപകുർവ്വന്തീതി പ്രകൃതിഃ'[6] എമ്പിതു നിർവ്വചനം. പ്രകൃതികളുടയ സമ്പത്താവിതു മഹാകുലീന[ത്വ]ാദി† ഗുണസാകല്യം. അതു ചൊല്ലിൻറിതെമ്പിതു സൂത്രാർത്ഥം. സംബന്ധം—'ലോകയാത്രാവിദ് രാജാനം ആത്മദ്രവ്യപ്രകൃതിസമ്പന്നം പ്രിയഹിതദ്വാരേണാശ്രയേത' എൻറു കീൾ ചൊല്ലീതു.[7] അവിററിൽ ആത്മപ്രകൃതി ഇവ, ദ്രവ്യപ്രകൃതി ഇവ എൻറു തിരിച്ചു ചൊല്ലീതില്ല. അതിപ്പോൾ ചൊല്ലിൻറിതെമ്പിതു സംബന്ധം.

സ്വാമി, അമാത്യൻ, ജനപദം, ദുർഗം, കോശം, ദണ്ഡം, മിത്രം എൻറേഴു പ്രകൃതികൾ.



അവിററിൽ സ്വാമിയാവോൻ അഞ്ചു ദ്രവ്യപ്രകൃതികളൈ ഉടയവൻ. അതു ഇരണ്ടു ജാതി. രാജാവും യുവരാജാവും എൻറു്. അമാത്യകളാവോർ ബുദ്ധിസഹായർ. അവർ മൂവർ താൻ, നാൽവർ താൻ, പന്തിരുവർ താൻ[8]. ഗ്രാമാരണ്യാദി ഭേദത്തിനാൽ ജനപദമെട്ടു ജാതി. ദുർഗ്ഗമെട്ടു ജാതി—അന്തർദ്വീപം, സ്ഥലനിമ്നം, അവരുദ്ധമെൻറി[8a]

---

† കുലീനാദികളുടെ G. 'ത്വ' ഒരു മാതൃകയിലും ഇല്ല.

6. പ്ര+കൃതി. പരസ്പരം ഏററവും അധികം ഉപകരിക്കുന്നവെന്നർത്ഥത്തിൽ.

7. 'അനുജീവിവൃത്ത'ത്തിലെ (അധി. 5, പ്രക. 92.) ആദ്യവാക്യമാണിതു്. 'ലോകയാത്രയെ അറിയുന്ന പുരുഷൻ ആത്മസമ്പത്തും ദ്രവ്യസമ്പത്തുമുള്ള രാജാവിനെ പ്രിയനും ഹിതനും ആയ ഒരാൾ വഴിക്കു ആശ്രയിക്കണം' എന്നു വാക്യാർത്ഥം. വ്യാഖ്യാനത്തിന്നു് അവിടെ നോക്കുക.

8. പതിനാറും ഇരുപതും ആകാമെന്നു മന്ത്രാധികാരത്തിൽ.

8a. *cf.* 'ശ്രീശാർങ്ഗം, നന്ദകം...ശ്രീപാഞ്ചജന്യം എൻറി പഞ്ചായുധങ്ങളോടുകൂടി'—ദൂ. വാ., പേ. 4.

ഭേദത്തിനാൽ. കോശം നാലു ജാതി—രത്നം, സാരം, ഫൽഗു, കുപ്യം എൻറു. ദണ്ഡം[9] നാലു ജാതി—കരി, തുരഗ, രഥ, പദാതികൾ. മിത്രം മൂൻറു ജാതി—സഹജം, കൃത്രിമം, പ്രാകൃതം. ഇവ്വു ത്രിദണ്ഡം കണക്കെ പരസ്പരാശ്രയം. പരസ്പരസഹകാരികളായും ഒൻറൊൻറിന്നു† പ്രകൃഷ്ടമായിട്ടു ഉപകരിക്കിൻറോവായിട്ടു[9a] പ്രകൃതികളെൻറു പേർ പെ റിൻറിതു.[10]

**തത്ര സ്വാമിസമ്പൽ—മഹാകുലീനോ ദൈവബുദ്ധി-സത്വസമ്പന്നോ വൃദ്ധദർശീ ധാർമ്മികഃ സത്യവാഗവി-സംവാദകഃ കൃതജ്ഞഃ സ്ഥൂലലക്ഷോ മഹോത്സാഹോ/ ദീർഘസൂത്രഃ ശക്യസാമന്തോ ദൃഢഭക്തിഃ അക്ഷുദ്രപരി-ഷൽകോ വിനയകാമ ഇത്യാഭിഗാമികാ ഗുണാഃ.**

അവിററിൽ സ്വാമ്യാദികളെ മുന്നം ചൊല്ലീതാവിതു—മുന്ന മൊള്ളവു പ്രധാനമായിട്ട്.[11] അവിററിൽ സ്വാമിസമ്പത്താവിതു ഇരണ്ടു ജാതി—ആഭിഗാമികഗുണമും, ആത്മസമ്പത്തും. ഇരണ്ടിലും പ്രധാനം ആഭിഗാമികഗുണമാകിൻറമയാൽ ആഭിഗാമികഗുണം[11a]

---

† മൊൻറാരൊന്നിന്നു G.

9. സൈന്യം.

9a. ഉപകരിക്കിൻറോ + ആയിട്ട്. ഉപകരിക്കുന്നവയായിട്ട്.

10. 'പ്രകൃഷ്ടമന്യോന്യമുപകർവന്തി' എന്നു മുകളിൽ പറഞ്ഞതു് നോക്കുക.

11. സ്വാമി, അമാത്യൻ, ജനപദം ഇങ്ങനെയുള്ള ക്രമം ദീക്ഷിക്കുന്നതു് പ്രാധാന്യം അനുസരിച്ചാണ് എന്നർത്ഥം.

11a. മററുള്ളവരെ തന്നിലേക്കു് ആകർഷിക്കുന്ന ഗുണങ്ങൾ എന്നു അവയവാർത്ഥം.

മുന്നം ചൊല്ലിൻറിതു. അവിററിലും മഹാകുലീന[ത്വ]ാദികൾ† മുന്നം ചൊല്ലിൻറിതു, പ്രധാനമായിട്ട്.[12]

[12a]മഹാകുലീന എൻറവാറു സൂര്യസോമാന്വയത്തിലുളനാവുതും[13] ചെയ്തു ശ്രുതവൃത്തൈശ്വര്യയുക്ത[14]നമായിരിക്കമവൻ. ദൈവസമ്പന്നൻ—ദൈവമാവിതു മുന്നേ ജന്മത്തു ചെയ്ത ശുഭകർമ്മം; അതും ഉടയനായിരിപ്പിതു. അതു ചുരങ്ങ പ്രയോഗത്തിനാലേ തുലോം കാര്യസിദ്ധികൊണ്ടറിക.[15] സത്വമാവിതു ശൗര്യം. വ്യസനത്തിലും അഭ്യുദയത്തിലും വികാരമില്ലയാമ.[16] ബുദ്ധിസമ്പന്നഃ എൻറവാറു ശുശ്രൂഷാദി എട്ടു ഗുണങ്ങളോട്ടും കൂടിയ ബുദ്ധിയെ ഉടയനായിരിക്ക. വൃദ്ധദർശീ—വൃദ്ധരാവോർ ജ്ഞാനാതിശയയുക്തർ; അവരളോട്ട കേട്ടറിയുമെൻറവാറു. ധാർമ്മികഃ എൻറവാറു സ്വധർമ്മാനുഷ്ഠാനതൽപരൻ എൻറവാറു പൊരുളാവിതു.[17] സത്യവാക്—ഭൂതങ്ങൾക്ക ഉപദ്രവം

---

† കലീനാദികൾ M, V. G.

12. ഗുണങ്ങൾ വിവരിക്കുന്നതും പ്രാധാന്യക്രമത്തിലാണ്.

12a. *cf.* കാമ. VIII. 6–11.

13. 'ആവുതും' എന്ന പിൽക്കാലത്തു് നീണ്ടും കാണുന്നു. *cf.* 'ചൊല്ലുതും ചെയ്തിട്ടു നാരദൻ...പോവുതും ചെയ്തു.' ഭാഗ. ഭാ. I. പേ. 37. എങ്ങൂതു, ഉള്ളൂതു, നല്ലൂതു് ഇത്യാദി രൂപങ്ങളും കാണുന്നു.

14. വിദ്യ, ശീലം, ഐശ്വര്യം എന്നിവയുള്ളവൻ.

15. 'തസ്യ സംവൃതമന്ത്രസ്യ' (രഘു. I. 20) എന്ന കാളിദാസപദ്യം ഓർമ്മിക്കുക.

16. 'മില്ലാമ'യായിക്കൂടെന്നില്ല.

17. 'എൻറു പൊരുളാവിതു' എന്നോ 'എൻറവാറു' എന്ന മാത്രമോ മതിയാകുമായിരുന്നു.

വാരാതവാറു വസ്തുവെ ചൊല്ലുകയും പൊരുളാവിതു. അവിസംഭകൻ എൻറവാറു, ഒൻറു ചൊല്ലി ഒൻറു ചെയ്യാതെ ഒഴിയുമവൻ.[18] കൃതജ്ഞനെൻറവാറു ചെയ്ന്നൻറിക്കൊൾവാൻ[19] എൻറവാറു. സ്ഥൂലലക്ഷനെൻറവാറു പെരുതായുള്ള വസ്തുവിനൈ ഇച്ഛിപ്പിതുതാൻ, പെരുക കൊടുപ്പിതുതാൻ ചെയ്യുമവൻ. മഹോത്സാഹൻ പെരുതായൊള്ള വ്യവസായത്തെ ഉടയൻ എൻറവാറു. അദീർഘസൂത്രൻ കടുകക്കാര്യം പരിച്ഛേദിക്കുമെൻറവാറു. ശക്യസാമന്തനെൻറവാറു, പീഡിപ്പാനും, കർശിപ്പാനും, ഉച്ഛേദിപ്പാനും ശക്യരായൊള്ള അനന്തരരാജാക്കളൈ ഉടയൻ എൻറവാറു. ദൃഢഭക്തി[20] എൻറവാറു എവ്വവസ്ഥയിലും കെടാത സ്നേഹം ഉടയനെൻറവാറു. അക്ഷുദ്രപരിഷൽകൻ എൻറവാറു ഗുണവത്തുക്കളായൊള്ള പരിജനത്തെ ഉടയൻ എൻറവാറു.

---

18. ഒന്നു പറഞ്ഞു മററൊന്നു ചെയ്യാത്തവൻ (വാക്കും പ്രവൃത്തിയും ഒരുപോലെയായവൻ) എന്നൎത്ഥം.

19. നന്ദി പ്രദൎശിപ്പിക്കുന്നവൻ. കൊൾവാൻ—കൊള്ളുന്നവൻ (ത.). പിൻവിനയെച്ചവുമായി മാറാതിരിപ്പാൻ കൊൾവോൻ എന്നാക്കിയതു പിൽക്കാലത്തായിരിക്കണം. തമിൾ മുറയിൽ നാമമാകയാൽ കൊൾവാനൈ, കൊൾവാനുക്കു് ഇത്യാദി രൂപം വരും.

'ചെയ്നൻറിക്കൊള്ളുക' എന്ന ശൈലി നോക്കുക. ചെയ്ന്നൻറി, നൻറി (<നൻമൈ) ഈ രണ്ടു പദങ്ങൾക്കും കൃതജ്ഞത എന്നൎത്ഥം (T. Lex.). വ്യാഖ്യാനത്തിൽ 'ചെയ്നൻറി' എന്നു ഒരു നകാരമേ കാണുന്നുള്ളു. നൻറി>നന്നി. സംസ്കൃതവേഷം കെട്ടിയതാണു് 'നന്ദി'. നന്മ, സന്തോഷം എന്നീ അൎത്ഥവും പദത്തിന്നു കാണുന്നുണ്ടു്. *cf.* 'നന്ദി മുററു ജനയൻ വ്രജൗകസാം'—വാസു., പ. 4. നൻറു് എന്നതിന്നു വലുപ്പം എന്നും തമിഴിൽ അൎത്ഥമുണ്ടു്. അങ്ങനെയാണു് 'നൻറും നൻറേ' തുടങ്ങിയ സ്ഥലങ്ങളിൽ നൻറിന്നു വളരെ എന്നൎത്ഥം വരുന്നതു്. ധാതു 'നല്' എന്നുതന്നെ എല്ലായിടത്തും.

20. ദൃഢബുദ്ധി എന്നും പാഠമുണ്ടു്.

[വിനയകാമഃ][21]—വിനയമാവിതു ശാസ്ത്രസംസ്കാരമായൊള്ള വിജ്ഞാനം. അതിലപേക്ഷ ഉടയനായിരിപ്പിതു എൻറവാറു. എൻറിവു പതിനാറും ആഭിഗാമികഗുണങ്കളാവോ.

**ശുശ്രൂഷാ,ശ്രവണ,ഗ്രഹണ,ധാരണ,വിജ്ഞാനോ,ഹാ-**
**പോഹ,തത്ത്വാഭിനിവേശാഃ പ്രജ്ഞാഗുണാഃ.**

**ശൗര്യം അമർഷഃ ശീഘ്രതാ ദാക്ഷ്യം ചോത്സാഹഗുണാഃ.**

ശ്രോതുമിച്ഛ ശുശ്രൂഷയാവിതു. ശ്രവണം ശബ്ദാവഗതി. ഗ്രഹണം ശബ്ദത്തിൽനിൻറു അർത്ഥാവഗതി. ധാരണം അറിഞ്ഞതു മറവാമ.[21a] വിജ്ഞാനം വിശേഷജ്ഞാനം. ജ്ഞാതമായിരുന്ന അർത്ഥത്തൈ ഉപപത്തികൊണ്ടു നിരൂപിക്കുമതു ഊഹമാവിതു. ഊഹിത†മായിരുന്നതിനിൽ ദുഷ്ടപക്ഷപരിത്യാഗം അപോഹമാവിതു. അപോഹിച്ച ഗുണവൽപക്ഷാനുഷ്ഠാനം തത്ത്വാഭിനിവേശം. എൻറിവെട്ടു പ്രജ്ഞാഗുണങ്ങൾ.

ശൗര്യം ഭയപ്പെടാമ. അമർഷയാവിതു[21b] അക്ഷമ. ശീഘ്രത. ലംഘനപ്ലവനാദിസാമർത്ഥ്യം ദാക്ഷ്യം. ഇൻറിയെ[21c] ശീതാ

---

† ഔഹികം V.

21. പദം മാതൃകകളിലില്ല.

21a. മറക്കാതിരിക്കൽ. *cf.* ഇല്ലാമ

21b. *cf.* 'എൻറാൽ ഭവാൻ അമർഷയെക്കളഞ്ഞു'—ദൂ. വാ., പേ. 41–42.

21c. 'അൻറിയെ' എന്നാവാനാണു വഴി. എല്ലാ മാതൃകകളിലും 'ഇൻറിയെ' എന്നു കാണുന്നു.

തപങ്കളിലും കർമ്മം അനുഷ്ഠിച്ചിരിക്കുമതു്.[22] ഇവ്വ നാലുത്സാഹഗുണങ്ങൾ.

[22a]വാഗ്മീ പ്രഗത്ഭഃ സ്മൃതിമതിബലവാൻ ഉദഗ്രഃ സ്വവഗ്രഹഃ കൃശശില്പോ വ്യസനേ ദണ്ഡനായീ, ഉപകാരാപകാരയോർ ദൃഷ്ടപ്രതികാരീ, ഹ്രീമാൻ ആപൽപ്രകൃത്യോർവ്വിനിയോക്താ ദീർഘദൂരദർശീ ദേശകാലപുരുഷകാരകാര്യപ്രധാനഃ സന്ധിവിക്രമത്യാഗസംയമപണപരച്ഛിദ്രവിഭാഗീ സംവൃതോഽദീനാഭിഹാസ്യജിഹ്മഭ്രുകുടീക്ഷണഃ കാമക്രോധലോഭസ്തംഭചാപലോപതാപപൈശുന്യഹീനഃ ശക്ലഃ സ്മിതോദഗ്രാഭിഭാഷീ വൃദ്ധോപദേശാചാര ഇത്യാത്മസമ്പൽ.



വാഗ്മീ എൻറവാറു നിനൈച്ചത്ഥം[22b] തോൻറുംവണ്ണം പറയ വല്ലുമതു.[23] പ്രഗത്ഭനെൻറവാറു സഭയിൽ കൂച്ച†[23a]മിൻറിയെ ചൊല്ലുമെൻറമാറു. സ്മൃതിയാവിതു അതീതവിഷയജ്ഞാനം. മതിയാവിതു

† കൂച്ച് M, V.

22. *cf.* 'പൊരുതു തോററിയങ്ങിൻറടത്തു''—ദൂ. വാ., പേ. 33.

22*a*. *cf.* കാമ. IV. 14–23.

22*b*. നിനൈച്ച + അത്ഥം.

23. ആ ഗുണമാണു് വാഗ്മിത്വം എന്നു വിവക്ഷ.

23*a*. G യിൽ മാത്രമേ 'സഭയിൽ' എന്നു കാണുന്നുള്ളൂ. കൂച്ചം—നാണം, സങ്കോചം. > കൂശൽ, കൂസൽ. കൂചം, കൂച്ചം, കൂചൽ, കൂച്ചൽ (ത.).

അപ്പോഠം വേണ്ടിൻെറ ഉത്തരം തോൻറിൻറത്തു. ബലവാൻ ശരീരേന്ദ്രിയദാർഢ്യമുടയനെൻറവാറു. അൻറിയെ ഊക്കമുടയനെൻറുമാം.[24] സ്വവഗ്രഹൻ സുഖനിവാര്യൻ†[25] എൻറവാറു. കൃതശില്പ(ൻ) ഹസ്ത്യശ്വപ്രഹരണവിദ്യ വല്ലമെൻറവാറു. 'വ്യസനേ ദണ്ഡനായീ'—വ്യസനം ദൈവമാനുഷാദി അനേകപ്രകാരം. അതു ശത്രുവിനുണ്ടായപ്പോൾ പട വിട്ടുവിത്തു എൻറവാറു. തനക്കു വ്യസനമുണ്ടായപ്പോൾ തന്നുടയ പട നയിപ്പോനെൻറവാറു, രക്ഷിപ്പോനെൻറവാറു.[26] 'ഉപകാരാപകാരയോർദൃഷ്ടപ്രതികാരീ' എൻറവാറു, ഉപകാരത്തിനും അപകാരത്തിനും ദൃഷ്ട[പ്രതികാരി] എൻറവാറു.‡ ശാസ്ത്രത്തിൽ പട്ടവണ്ണമേ പ്രതികാരം ചെയ്യുമെൻറവാറു്. ദൃഷ്ടപ്രതികാരീ എൻറു സർവ്വലോകമയപ്രതികാരം ചെയ്യുമെൻറവാറാകിലുമാക. ഹ്രീമാൻ ലജ്ജ ഉടയനെൻറവാറു, അകാര്യങ്ങളനുഷ്ഠിയാൻ[26a] എൻറവാറു. 'ആപൽ പ്രകൃത്യോർ വിനിയോക്താ' എൻറവാറു—ആപത്തു, ദുർഭിക്ഷാദികളായൊള്ളതിനൈ* ദുർഗാദികഠം ചെയ്തു ഫല

---

† നിവാരി M.

‡ ദൃഷ്ടമെൻറവാറു M, V, G.

* ലുള്ളതിനൈ G. വൊള്ള—M.

24. ഊക്കം—ഊക്ക് (ത.). 'ഉദഗ്രൻ' (ചിത്തോന്നതിയുള്ളവൻ) വിട്ടിരിയ്ക്കുന്നു.

25. അകാര്യങ്ങളിൽനിന്നു നിഷ്പ്രയാസം പിന്തിരിപ്പാൻ കഴിയുന്നവൻ.

26. വാക്യം ക്ലിഷ്ടം. ശത്രുവിന്നു വ്യസനമുണ്ടാകുമ്പോഠം സ്വസൈന്യത്തെ അവൻെറ നേക്കു് നയിപ്പാനും, തനിയ്ക്കു വ്യസനം വരുമ്പോഠം അപകടം കൂടാതെ അതിനെ രക്ഷിപ്പാനും കഴിയുന്നവൻ എന്നാണു് വ്യാഖ്യാതാവിൻെറ വിവക്ഷ. വ്യത്യസ്തമായ വിവരണവും കാണുന്നു. (*cf.* കെ. വി. എം., പേ. 454).

26a. അനുഷ്ഠിയ്ക്കുയില്ല.

വത്തയിനൈ നയിക്കും.[27] പ്രകൃതിയാവിതു സുഭിക്ഷം. അതിനൈ ധാന്യാദി സംഗ്രഹങ്ങൾ ചെയ്തു വിനിയോഗിക്കും. അൻറിയേ, പ്രകൃതികളാവൊർ അമാത്യാദികൾ. അവരൈ തത്താന്തമക്കമെഞ്ഞുള്ള[27a] കാര്യത്തിൽ വിനിയോഗിക്കുമെൻറവാറു. 'ദീർഘദൂരദർശീ' എൻറവാറു ദീർഘകാലത്തൊള്ളതു പ്രജ്ഞാചക്ഷു[28]വായിട്ടറിയും; ദൂരദേശത്തൊള്ളതു ചാരചക്ഷുവായിട്ടറിയും. 'ദേശ,കാല,പുരുഷകാര,കാര്യപ്രധാനഃ†' എൻറവാറു—പ്രധാനശബ്ദം പ്രത്യേകം സംബന്ധിപ്പിതു. ദേശമാവിതു ഭൂമി. തന്നുടയ പടൈക്കു യുദ്ധാനുഗുണമായുള്ളതു. അതിനയേ പ്രധാനമാകവുടയനെൻറവാറു.[29] 'കാലപ്രധാന[ഃ] എൻറവാറു.' തന്നുടയ പടൈക്കു യുദ്ധാനുകൂലമായൊള്ള കാലത്തൈ പ്രധാനമായുടയനെൻറവാറു‡. 'പുരുഷകാരപ്രധാന[ഃ]' എൻറവാറു ഉത്സാഹാദിശക്തിപ്രധാനനെൻറവാറു. കാര്യപ്രധാനനെൻറവാറു സ്വകാര്യതൽപരൻ—

† ദേശകാലകാര്യപുരുഷപ്രധാനമെൻറവാറു M.

‡ പ്രധാനമുടയനെൻറവാറു M.

27. സംസ്കൃതരീതിയിൽ ദ്വികർമ്മകപ്രയോഗം. വാക്യം ക്ലിഷ്ടം. 'ആപദി നിയോക്താ' എന്നതിനെ വ്യാഖ്യാനിക്കുകയാണ്. ദുർഭിക്ഷാദികളിൽ ദുർഗ്ഗാദികൾ പണിചെയ്യിച്ചോ മറ്റോ ആളുകളുടെ കഷ്ടപ്പാട് തീർക്കും എന്നാണ് വിവക്ഷ. വ്യാഖ്യാനഭേദം കാണുന്നുണ്ട്. (*cf.* ഗണ. അർത്ഥ. II. പേ. 226).

27*a*. 'താന്താന്തം' എന്നും വരുന്നു. *cf.* 'അവരുമപ്പൊഴുതു താന്താന്തമുടെ ആയുധമെടുത്തു''—ബ്ര. പു. 18.

28. ഇപ്പോൾ 'ചക്ഷുസ്സ്' എന്നേ പ്രയോഗമുള്ളു. താഴെ 'പ്രിയഹിതവചൻ' എന്നു വരുന്നതു നോക്കുക.

29. 'ദേശപ്രധാനഃ എൻറവാറു' എന്ന് ഇവിടെയോ അഥവാ 'ദേശമാവിതു ഭൂമി' എന്നതിനു മുമ്പിലോ ഉണ്ടായിരുന്നതു് വിട്ടുപോയതായിത്തോന്നുന്നു. ഏതായാലും അതിൻെറ വിവരണമാണ് ഈ ഭാഗം എന്നു സ്പഷ്ടം.

യൽകിഞ്ചനകാരിയല്ല[30] എൻറവാറ. 'സന്ധിവിക്രമത്യാഗസംയമപണപരച്ഛിദ്രവിഭാഗീ' എൻറവാറ—വിഭാഗശബ്ദം പ്രത്യേകം സംബന്ധിപ്പിയ്യു. സന്ധിവിഭാഗീ എൻറവാറ സന്ധി പ്രയോഗിക്കവല്ലമെൻറവാറ. വിക്രമവിഭാഗീ എൻറവാറ പ്രകാശയുദ്ധാദികളൈ പ്രയോഗിക്കവല്ലമവൻ. ത്യാഗവിഭാഗീ എൻറവാറ ദേശകാലപുരുഷാപേക്ഷയിനാൽ അവർകൾക്ക തക്കവാറ കൊടുക്കവല്ലമവൻ. സംയമ[പണ]വിഭാഗീ† എൻറവാറ കോശാഭിസംഹരണോക്ത[31]ങ്ങളായൊള്ള ഉപായങ്ങളനുഷ്ഠിക്കമെടത്തു കുശലുടയൻ[32]എൻറവാറ—പ്രജൈക്കു വൈരാഗ്യം വാരാതവാറ.[33] പരച്ഛിദ്രവിഭാഗീ എൻറവാറ, ശത്രുവിനുടയ ഛിദ്രം—പ്രേക്ഷാ[33a]മൃഗയാദിവ്യസനങ്ങൾ—അവിറ്റൈ ഒറ്റച്ചാരരൈക്കൊണ്ടറിഞ്ഞു യഥാവസരം തീക്ഷ്ണരസ[ദ]ാദികളൈ‡ പ്രയോഗിക്കവല്ലമെൻറവാറ. 'സംവൃതഃ' എൻറവാറ സംരക്ഷിതാഭയസ്ഥാനത്തെയും, ഗൂഢമന്ത്രത്തെയും ഉടയനെൻറവാറ. അദീനാഭിഹാസി ആമവൻ

---

† സംയമവിഭാഗീ M, V, G.

‡ രസാദികളൈ M, V, G.

30. അശ്രദ്ധനിലയിൽ എന്തെങ്കിലും ചെയ്യുന്നവൻ.

31. അധി. 5, പ്രക. 90.

32. സാമർത്ഥ്യം. *cf.* കുചലം—Ability, skill (T. Lex.)

33. പ്രജാപീഡ വരാതെ ഭണ്ഡാരം പെരുക്കുന്നതിൽ സാമർത്ഥ്യം ഉള്ളവൻ ആണ് സംയമപണവിഭാഗീ എന്നു താൽപര്യം. '...ഉപായങ്ങൾ പ്രജൈക്കു വൈരാഗ്യം വാരാതവാറു അനുഷ്ഠിക്കമെടുത്തു കുശലുടയൻ' എന്നാണ് ശരിയ്ക്കു വേണ്ടതു്.

33*a*. നാടകദർശനാദികളിലുള്ള അതിപ്രസക്തിയായിരിക്കാം. എല്ലാ മാതൃകകളിലും പാഠം ഒന്നുതന്നെ.

അടീനമായിരുന്ന അഗ്നിഷ്ടോമാദികളെപ്പരിഹസിക്കുമവൻ.†[34] 'അജി ഹ്മഭ്രൂകുടീക്ഷണഃ' എൻറവാറു അവക്രമായിരുന്ന ഭ്രൂകുടിയെയും ഈ ക്ഷണത്തെയും ഉടയനെൻറവാറു. 'കാമ,ക്രോധ,ലോഭ,സ്തംഭ,ചാപലോ, പതാപ,പൈശുന്യഹീനഃ'എൻറവാറു—ഹീനശബ്ദം പ്രത്യേകം സംബ ന്ധിപ്പിതു. കാമാദികളിൻറിയെ ഇരുക്കുമവൻ. അവിററിൽ സ്തംഭ മാവിതു ഉത്സേകം.[34a] ചാപലമാവിതു വിവേകിയാതെ[35] അനുഷ്ഠിക്കു മതു. ഉപതാപമാവിതു പ്രജാദ്രോഹം. പൈശുന്യം പിശിൻ.[35a] ഇവ ഇൻറിയെ ഇരിപ്പിതു. 'ശക്ല[ഃ]' എൻറവാറു പ്രിയഹിതവചൻ.[35b] സ്മിതോദഗ്രഭാഷിയാവോൻ സ്മിതപൂർവ്വകമായി ഉന്നതമായി പേശു മവൻ. 'വൃദ്ധോപദേശാചാരഃ' എൻറവാറു പണ്ഡിതകൾ[36] ചൊല്ലിയ വണ്ണമനുഷ്ഠിപ്പോനെൻറവാറു. എൻറിവു‡ ആത്മസമ്പത്തുകളാവോ·



† ഹരിക്ക—M. ഹനിക്ക—G.

‡ അവു G.

34. 'അദീനാഭിഹാസിയ്ക്കു'' ദുഃഖിതരെ പരിഹസിയ്ക്കാത്തവൻ എന്നാണ് ഋജു വായ അർത്ഥം.

34a. അഹങ്കാരം.

35. 'വിവേഗിക്ക' എന്നും പഴയ ഗ്രന്ഥങ്ങളിൽ. *cf.* 'ഉപായമെന്തെൻറു വിവേ ഗിക്കിൻറവൻ'—ബ്ര. പു., പേ. 2. 'അവൻ വിവേഗിച്ചാൻ'—Ibid, പേ. 8.

35a. പിശുക്ക്. പിചിനൻ, പിചിനാറി (തെ. പിസിനാരി), പിചിനേറി, പിചിനി (തെ. പിസിനി), പിച്ചുനി, പിച്ചുനാറി എന്നീ പദങ്ങൾ പിശുനൻെറ തത്ഭ വമായി തമിഴിൽ കാണുന്നു. പിച്ചുനം പിശുക്ക് എന്നർത്ഥത്തിലുണ്ട്. 'പിശിൻ (=പിചുൻ) പിചുനത്തിൻെറ രൂപാന്തരമായിരിയ്ക്കാം. (*cf.* ശരൺ < ശരണം).

35b. 'വചസ്സാ'യിരിയ്ക്കണം ഇന്നത്തെ നിലയ്ക്കു. പാഠം 'വദൻ' എന്നായി ക്കൂടെന്നില്ല. G യിൽ 'ഹിതമവൻ' എന്നു കാണുന്നു.

36. G യിൽ 'ർ' ചേർത്തിട്ടുണ്ട്.

**അമാത്യസമ്പദുക്താ പുരസ്താൽ.**

അമാത്യസമ്പത്തുകൾ വിനയാധികാരത്തിൽ ചൊല്ലീതു.[37]

**മധ്യേ ചാന്തേ ച സ്ഥാനവാ,നാത്മധാരണഃ പരധാരണശ്ച,ാപദി സ്വാരക്ഷഃ സ്വാജീവഃ ശത്രുദ്വേഷീ ശക്യസാമന്തഃ പങ്കപാഷാണോഷരവിഷമകണ്ടകശ്രേണീ വ്യാളമൃഗാടവീഹീനഃ കാന്തഃ സീതാഖനിദ്രവ്യഹസ്തിവനവാൻ ഗവ്യഃ പൗരുഷേയോ ഗുപ്തഗോചരഃ പശുമാൻ അദേവമാതൃകോ വാരിസ്ഥലപഥാഭ്യാം ഉപേതഃ സാരചിത്രബഹുപണ്യോ ദണ്ഡകരസഹഃ കർമ്മശീലകർഷകോ/ ബാലിശസ്വാ,മ്യവരവർണപ്രായോ ഭക്തശുചിമനുഷ്യ ഇതി ജനപദസംപൽ.**

ഇനി ജനപദസമ്പത്തു ചൊല്ലിൻറിതു. മധ്യത്തിലും അന്തത്തിലും ദുർഗ്ഗമൊണ്ടാ ഇരിപ്പിതു. തന്നിലൊള്ള ധാന്യാദികളെക്കൊണ്ടേ തന്നിലുള്ള ജനത്തിനും[38] മററു ദേശാന്തരത്തുനിൻറു വന്നിരിക്കിൻറ‡ ജനത്തെയും ഭരിക്കൈററിരിപ്പിതു.[38a] [39]ആപത്തിങ്കൽ

---

‡ വന്നിരിക്കും G.

37. അധി. I, പ്രക. 5. (ആദ്യഭാഗം). *cf.* കാമ. IV. 27-29.

38. മാതൃകകളിലെല്ലാം ഇങ്ങനെ തന്നെ. ജനത്തേയും എന്നു വേണ്ടതാണ്.

38*a*. ഭരിസ്സാൻ കഴിവുള്ളതാകണം. √കെല്, കെല്ല്. *cf.* 'മെല്ല മെല്ലെ നടക്കൻറി കെല്ലേൻ ഞാൻ പരമാത്മനാ.' ഉണ്ണി., പേ. 43.

39. 'ആപദി സ്വാരക്ഷഃ' എന്നതിൻെറ വ്യാഖ്യാനം. മൂലപദങ്ങൾ ഇതുവരെയുള്ളതു വിവരണത്തിൽ ഉദ്ധരിച്ചിട്ടില്ല.

ശൈലവനനദീദുർഗ്ഗം എൻറിവുളുവായിട്ടു അക്ലേശമായി രക്ഷിക്കലാമായിട്ടിരിപ്പിതു. 'സ്വാജീവഃ' എൻറവാറു അദുഷ്ടജനത്തെയും സ്വല്പപ്രയാസസാധ്യമായൊള്ള സസ്യങ്ങളെയുമുടച്ചായ്,[39a] മശകാദ്യുപദ്രവങ്ങളുമിൻറിയെ ഇരിക്കമതു. 'ശത്രുദ്വേഷി' എൻറവാറു രാജശത്രുക്കളൈ വെറുത്തിരിപ്പിതു. 'ശക്യസാമന്തഃ' എൻറവാറു അരികത്തൊള്ള രാജാക്കൾ എളിയരായിരിക്കമതു. [39b]പങ്കമിൻറിയെ ഇരിപ്പിതു. പാഷാണമും, ഊഷരമും, വിഷമ‡ദേശമും, കണ്ടകങ്ങളും, [കണ്ടകരാവോർ ചോരപാരദാരികാദികൾ], ശ്രേണി[40]—കൂട്ടപട, വ്യാളമൃഗങ്ങൾ—ദുഷ്ടമൃഗങ്ങൾ—ഇൻറിയെ ഇരിപ്പിതു. 'കാന്തഃ' എൻറവാറു നദീസരസ്തടാകാരാമാദികളുളവായ് അഴക പട്ടിരിപ്പിതു. സീതാ—വിളഭൂമി. ഖനി ആവിതു വജ്രാദികളുടയ ഉൽപത്തിസ്ഥാനം. ദ്രവ്യവനം ശാകതിനിശാദി[40a]§ സാരദാരുക്കളൊള്ള കാട്—ഇവിത്തനയുമുളവായിട്ടിരിപ്പിതു. 'ഗവ്യഃ' എൻറവാറു പശുവിനുക്ക നല്ല നിലത്തെ ഉടയതായിരിപ്പിതു. 'പൌരുഷേയഃ' എൻറവാറു പുരുഷക്ക ഹിതമായിരിപ്പിതു. 'ഗുപ്തഗോ'

‡ വിഷമങ്ങളെയുമുടച്ചായ് G.

§ തിമിശാദി M, V.

39a. ഉടൈച്ചു (ത. ദേശ്യം) < ഉടൈയതു. *cf.* 'സ്വർണ്ണമയമാകിന പൃഷ്ഠത്തെയുമുടച്ചായ്'—ദൂ. വാ., പേ. 55. 'ശാസനത്തെ ഉടച്ചായ്', Ibid, പേ. 61.

39b. 'പങ്കപാഷാണ...വിഹീനഃ' എന്നതിൻെറ വിവരണം.

40. രാജവിരോധികളായ ജനങ്ങളുടെ സംഘം.

40a. തിനിശം—തൊട്ടകാര.

ചരഃ’ എൻറവാറു ലുബ്ധകാദികളാൽ[40b] രക്ഷിക്കപ്പെട്ട പുലത്തെ[41] ഉടയിതു. ‘പശുമാൻ’ എൻറവാറു മുന്നെരുതു†[42] ഉടച്ചായിരിപ്പിതു. ‘അദേവമാതൃകഃ’ എൻറവാറു ആററുനീരാൽ വിളയുമതു. ‘വാരിസ്ഥലപഥാഭ്യാം ഉപേതഃ’ [എൻറവാറു][43] നീർവഴിയും കരവഴിയും ഉടച്ചായിരിക്കും പട്ടിനങ്ക[43a]ളുടച്ചായിരിപ്പിതു. ‘സാരചിത്രബഹുപണ്യഃ’ എൻറവാറു, വില ഏറപ്പെറു‡വിതും ചെയ്‌വിതു; പലജാതി ചരക്കപേരുടച്ചായിരിപ്പിതു.*[44] ‘ദണ്ഡകരസഹഃ’—പിഴയും ഇറയും ഇറുക്കക്കെററിരിപ്പിതു.[45] ‘കർമ്മശീലകർഷകഃ’—മടിയാത്ത§ ഉഴവരൈ ഉടൈച്ചായിരിപ്പിതു. ‘അബാലിശസ്വാമീ’ എൻറവാറു, ബുദ്ധിമത്തുക്കളൊ



† മുന്നിര M. മുന്തിര V.

‡ പ്പട G.

* ച്ചേരുന്മാരാ(ചേരുമ്മാറാ)യിരിപ്പിതു G.

§ പ്രാമാദിയാത G.

40b. ലുബ്ധകൻ—കാട്ടാളൻ.

41. വയലിനെ. (ക. തു. ഹല.) *cf.* ഇടപ്പു(>പ്പ)ലം (സ്ഥലനാമം), പുലയൻ. വയലിന്നും പുരയിടത്തിന്നും പുലം എന്നു പറഞ്ഞിരുന്നു.

42. നല്ല കാളകൾ എന്നായിരിക്കാം. എരുതു. (തെ. എദ്ദു. ക. എത്തു).

43. മാതൃകകളിൽ വിട്ടിരിക്കുന്നു.

43a. പട്ടണം. *cf.* കാവിരിപ്പൂംപട്ടിനം. ‘കലചേകരപട്ടിനത്തു മാറങ്ങ് കോവിന്തനം’—തൃക്കാ. ശാ. (TAS III 166–67) ഖ. 6.

44. പലതരം ചരക്കുള്ളതു് എന്നു സാരം.

45. പിഴയും നികുതിയും (ഇറ) പിരിക്കുവാൻ (ഇറുക്കുക) കഴിവുള്ളതായിരിക്കുക. ഇറൈ (<ഇറു)—Tax (T. Lex.). ദൈവം, രാജാവു് എന്നീ അർത്ഥവും ഇറയ്ക്കുണ്ടു്. ഇറുത്തല്—To pay (T. Lex.).

യൊള്ള സ്വാമ്യം ചെയ്യിൻറ ജനത്തെ ഉടച്ചായിരിപ്പിതു.[46] 'അവര വർണ്ണപ്രായഃ' എൻറവാറു കീഴ്കുറഞ്ഞ കുലം പെരിതാ ഇരിപ്പിതു് 'ഭക്തശുചിമനുഷ്യഃ' എൻറവാറു, അനുരക്തരുമായ് ശുചികളുമായ. ചോററിനു വേണ്ടുമളവേ വ്യയമും[47] ചെയ്‌വിക്കും മനുഷ്യരൈ ഉടൈച്ചായിരിപ്പിതു. ഇവ്വണ്ണം ജനപദസമ്പത്തു ചൊല്ലീതു.

**ദുർഗസമ്പദുക്താ പുരസ്താൽ.**

ദുർഗ്ഗസമ്പത്തു ദുർഗ്ഗവിധാനത്തിൽ ചൊല്ലീതു.[48]

**ധർമ്മാധിഗതഃ പൂർവൈഃ സ്വയം വാ ഹേമരൂപ്യ-പ്രായഃ ചിത്രസ്ഥൂലരത്നഹിരണ്യോ ദീർഘാമപ്യാപദ-മനായതിം സഹേതേതി കോശസംപൽ.**

ഇനി കോശസമ്പത്തു ചൊല്ലിൻറിതു. 'ധർമ്മാധിഗതഃ' എൻറ വാറു ധാന്യഷൾഭാഗം, പണ്യദശഭാഗാദികൾ അമഞ്ഞവണ്ണം കൊണ്ടു പെരുകിയതു. 'പൂർവ്വൈഃ സ്വയം വാ' എൻറവാറു തൻഗുരുക്കൾ താൻ, താൻ നേടിയതു[49]മെൻറവാറു 'ഹേമരൂപ്യപ്രായ(ഃ)' എൻവാറു പൊന്നും വെള്ളിയും പെരുക ഉണ്ടായിരിപ്പിതു. ചിത്രങ്ങളുമായി സ്ഥൂലങ്ങളുമായിരുന്ന രത്നങ്ങളൈ ഉടൈച്ചായ്, ഹിരണ്യങ്ങളയുമുടച്ചായിരി

46. ബുദ്ധിമാന്മാരായ സ്വാമികൾ (ധനികാദികൾ) ഉള്ളതായിരിക്കുക.

47. ഭക്തപദത്തിൻെറ രണ്ടർത്ഥവും (ഭക്തൻ, ചോറു്) സ്വീകരിച്ചിരിക്കുന്നു.

48. അധി. 2, പ്രക. 20.

49. സമുച്ചയക്കുഴപ്പം. തൻ ഗുരുക്കളോ താൻ തന്നെയോ നേടിയതു് എന്നർത്ഥം.

പ്പിതു. 'ദീർഘാമപ്യാപദം അനായതിം സഹേത' എൻറവാറു, പല കാലമനുബന്ധിച്ചിരിക്കും ആപത്തിനെയും അനായതിനെയും താങ്കക്കെററിരിപ്പിതു.†[50]

പിതൃപൈതാമഹോ നിത്യോ വശ്യ സ്തുഷ്ടഭൃതപുത്രദാരഃ പ്രവാസേഷ്വപി സംപാദിതഃ സർവ്വത്രാപ്രതിഹതോ ദുഃഖസഹോ ബഹുയുദ്ധഃ സർവയുദ്ധപ്രഹരണവിദ്യാ- വിശാരദഃ സഹവൃദ്ധിക്ഷയികത്വാദദ്വൈധ്യഃ ക്ഷത്ര- പ്രായ ഇതി ദണ്ഡസമ്പൽ.

ഇനി ദണ്ഡസമ്പത്തു ചൊല്ലിൻറിതു. 'പിതൃപൈതാമഹഃ' എൻറവാറു പിതൃപൈതാമഹക്രമായാത[50a]മായിരിക്കമതു. 'വശ്യ' [ഃ] എൻറവാറു വശവത്തിയായിരിപ്പിതു. 'തുഷ്ടഭൃതപുത്രദാരഃ' എൻറവാറു തുഷ്ടരാവിതും ചെയ്തു, ഭരിക്കപ്പെട്ടവിതും ചെയ്തിരുന്ന പുത്രദാരങ്ങളയുമുടച്ചായിരിപ്പിതു. 'പ്രവാസേഷ്വപി സമ്പാദിതഃ' എൻറവാറു പടപോമെടത്തും അമഞ്ഞതു കൊടുത്തു സ്വാമിയിനാൽ ചതിക്കപ്പെടാതെ ഇരുന്നതു. 'സർവ്വത്രാപ്രതിഹതഃ' എൻറവാറു എങ്ങ‡മാരോടും ഭഞ്ജി*

---

† ക്കെല്ലിരിപ്പിതു G.

‡ എൻറു G.

* ഭംഗിയാതെ M, V, G.

50. താങ്ങാൻ കഴിവുള്ളതു്.

50a. പരമ്പരയാ വന്നുചേൻന്നതു്.

യാതെ[51] ഇരിക്കുമതു്. ['ദുഃഖസഹഃ' എൻറവാറു][51a] ക്ലേശസഹമായിരിപ്പിതു. 'ബഹുയുദ്ധഃ' എൻറവാറു പട പാറിക്കൊൾകയിൽ[52] പഴക്കമൊണ്ടായിരിപ്പിതു.[53] 'സർവ്വയുദ്ധപ്രഹരണവിദ്യാവിശാരദഃ' എൻറവാറു, എല്ലാ യുദ്ധങ്കളയും എല്ലാ പ്രഹരണങ്കളയും വല്ലി ഇരിപ്പിതു. 'സഹവൃദ്ധിക്ഷയികത്വാൽ അദ്വൈധ്യഃ[54] എൻറവാറു, സ്വാമിക്കു വൃദ്ധി വരുകിൽ തങ്ങൾക്കും വൃദ്ധി വരുവിതു; സ്വാമിക്കു ക്ഷയം വരുകിൽ തങ്ങൾക്കും ക്ഷയം വരും; ആകിൻറമയാൽ അഭേദ്യമായിരിപ്പിതു. ക്ഷത്ര†പ്രായ[ഃ]' എൻറവാറു, ക്ഷത്രിയർ പെരുകി ഇരിപ്പിതു. ഇതു ദണ്ഡസമ്പത്തു.

പിതൃപൈതാമഹം നിത്യം വശ്യം അദ്വൈധ്യം മഹാല്ലഘുസമുത്ഥമിതി മിത്രസമ്പൽ.

---

† ക്ഷത്രിയ M.

51. ഗ്രന്ഥത്തിലും പകർപ്പുകളിലുമെല്ലാം 'ഭംഗിയാതെ' എന്നാണു്. ഭംഗശബ്ദത്തിൽനിന്നു ഉണ്ടാക്കിയതാണെന്നു കല്പിക്കുന്നതു് കുറെ സാഹസമായിത്തോന്നുന്നു. 'ങ്ഗ', 'ജ്ഞ' ഇവയുടെ ഉച്ചാരണസാമ്യംകൊണ്ടു് തെററിയെഴുതിയതാകാം.

51a. മാതൃകകളിൽ കാണുന്നില്ല.

52. യുദ്ധം നടത്തുന്നതിൽ. പാറുക—പിടിയ്ക്കുക. 'പടപാറുക' പലേടത്തും വരുന്നുണ്ടു്.

53. എല്ലാ മാതൃകകളിലും 'പലർ പാററിക്കൊൾകിൽ പഴമൊണ്ടായിരിപ്പിതു' എന്നു കാണുന്നു.

54. ദ്വൈധ്യം—ദ്വിധത, ഭേദം.

ഇനി മിത്രസമ്പത്തു ചൊല്ലിന്റിതു. പിതൃപൈതാമഹമായിരിപ്പിതു. വശ്യമായിരിപ്പിതു. 'അദ്വൈധ്യ'മെന്റവാറു, ഭേദ്യമന്റിയെ[55]† ഇരിപ്പിതു. 'മഹൽ' എന്റവാറു, ശക്തിത്രയോപേതമായിരിപ്പിതെന്റവാറു. 'ലഘുസമുത്ഥം'‡ എന്റവാറു വേണ്ടും കാലത്തു കടുകി ഉതകും. എന്റി മിത്രസമ്പത്തു ചൊല്ലീതു.

**അരാജബീജീ ലുബ്ധഃ ക്ഷുദ്രപരിഷൽകോ വിരക്തപ്രകൃതി,രന്യായവൃത്തി,രയുക്തോ വ്യസനീ നിരുത്സാഹോ ദൈവപ്രമാണോ യൽകിഞ്ചനകാ,രഗതി,രനനുബന്ധഃ ക്ലീബോ നിത്യാപകാരീ ചേത്യമിത്രസമ്പൽ. ഏവംഭൂതോ ഹി ശത്രുഃ സുഖഃ സമുച്ഛേത്തും ഭവതി.**



ഇനി മിത്രസമ്പത്തിനടയ പ്രസംഗത്തിനാലെ പ്രസംഗമാകിന്റ[55a] തന്ത്രയുക്തിന്യായം പിടിച്ചു അമിത്രസമ്പത്തു ചൊല്ലിന്റിതു.[56] 'അരാ

---

† ഭേദ്യമിന്റിയെ M. അഭേദ്യമായ് G.

‡ സമത്ഥം M, V.

55. ഭേദ്യമല്ലാതെ. 'അഭേദ്യമായ്' എന്ന സുഗമപാഠം G ഒഴികെയുള്ള മാതൃകകളിൽ കാണുന്നില്ല.

55a. 'പ്രസക്തമാകിന്റ' എന്നർത്ഥത്തിൽ.

56. ഒരു പ്രയോഗംകൊണ്ടു രണ്ടു കാര്യം നടത്തുന്നതിന്നു തന്ത്രം എന്നു പേർ. പ്രകൃതത്തിൽ ആ ന്യായമനുസരിച്ചു അമിത്രസമ്പത്ത് വിവരിക്കുന്നുവെന്നർത്ഥം. അഥവാ, ഒരു വിഷയം വിവരിക്കുമ്പോൾ അതിനോടു ബന്ധമുള്ള മറ്റുചില സംഗതികളും പറയാറുണ്ടെന്ന ന്യായം പുരസ്കരിച്ച് ഈ വിഷയം വിവരിക്കുന്നു എന്നു താൽപര്യം.

ജമ്പീജീ' എൻറവാറു അകുലീനനായിരിപ്പിതു. 'ക്ഷുദ്രപരിഷൽകഃ' എൻറവാറു ഗുണവത്തുക്കളൈ അണയവൊട്ടാത[57] പരിഷത്തിനൈ ഉടയനായിരിപ്പിതു.[58] 'വിരക്തപ്രകൃതിഃ' എൻറവാറു പ്രകൃതികളാൽ വെറുക്കപ്പെട്ടവിതും താൻ വെറുപ്പിതും ചെയ്‌വിതു. അന്യായവൃത്തി അശാസ്ത്രീയ†മനുഷ്ഠിക്കുമവൻ. 'അയുക്തഃ' എൻറവാറു ഉത്ഥാനഹീനനായേ‡ ഇരിപ്പിതു. 'വ്യസനീ' എൻറവാറു വാക്പാരുഷ്യാദികളും മൃഗയാദികളും ഉടയനായിരിപ്പിതു. 'നിരുത്സാഹഃ' എൻറവാറു ശൗര്യാമർഷാദിഗുണമിൻറിയെ ഇരിക്കുമവൻ. 'ദൈവപ്രമാണഃ' എൻറവാറു പുരുഷകാരശൂന്യനായിരിപ്പിതു. 'യൽകിഞ്ചനകാരീ' എൻറവാറു വിവേകമിൻറിയെ അനുഷ്ഠിക്കുമവൻ. 'അഗതി' എൻറവാറു വലിയവനാൽ ഉച്ഛേദിക്കപ്പെട്ടപ്പോൾ പുകാ*മട[59]മില്ലാത്തവൻ. 'അനനുബന്ധഃ' എൻറവാറു ഉച്ഛിന്നനായപ്പോൾ തുണചെയ്‌വോരില്ലയാത്തവൻ. 'ക്ലീബഃ' എൻറവാറു[60]...(?). 'നിത്യാപകാരീ' എൻറവാറു തന്നുടയ ജനത്തിനും പിറക്കും നിത്യമപകാരം ചെയ്യും ശീലമുടയവൻ. ഇവ്വണ്ണമൊള്ള ശത്രുവിനൈ സുഖമാ ഉച്ഛേദിക്കലാമെൻറിട്ടു അരിസമ്പത്തുക്കളെൻറു ചൊല്ലീതു.

---

† അശാസ്ത്ര V.

‡ ഹീനനൻറിയെ M, V. ഉത്സാഹഹീനനായെ G.

* പുകാ V.

57. അടുപ്പിക്കാത്ത.

58. ക്ലിഷ്ടഘടന. സജ്ജനപരിവാരനല്ലാത്തവൻ എന്നാണ് വിവക്ഷ.

59. ആശ്രയസ്ഥലം. cf. 'സുന്ദരമന്ദിരമൊരടം'—ഉണ്ണി., പേ. 24.

60. ധൈര്യഹീനൻ എന്നോ മറ്റോ ആയിരിക്കാം. മാതൃകകളിൽ ഇല്ല.

അരിവർജാഃ പ്രകൃതയഃ
സപ്തൈതാഃ സ്വഗുണോദയാഃ
ഉക്താഃ, പ്രത്യങ്ഗഭൂതാസ്താഃ
പ്രകൃതാ രാജസമ്പദഃ.

ഇച്ചൊന്ന സ്വാമ്യാദികളിൽ അരി ഒഴിച്ചു മററവേഴും† പ്രകൃതികളാവോ. അവു തത്താന്തമ്മുടയ‡[61] ഗുണോദയത്തോടു കൂടച്ചൊല്ലപ്പട്ടന.[62] അവു ഒൻെറാൻറിന്ന ഉപകാരികളാകിൻറമയാൽ പരസ്പരം അംഗാംഗിഭാവത്തെച്ചെൻറിരുന്നോ.[63] അവു തത്താന്തമ്മുടയ‡ വ്യാപാരത്തിങ്കൽ വ്യാപ്രിയമാണങ്കളായിരുന്നവു രാജസമ്പത്തിലേ പാട്ടം.[64]

സംപാദയത്യസമ്പന്നാഃ
പ്രകൃതീ രാത്മവാൻ നൃപഃ
വിവൃദ്ധാശ്ചാനുരക്താശ്ച
പ്രകൃതീർ ഹന്ത്യനാത്മവാൻ.

---

† -റവഴ് G.

‡ താന്താന്ത—G.

61. താന്താങ്ങളുടെ. 'മുടയ' എന്നു 'മ' ഇരട്ടിയ്ക്കാതെ എഴുതിക്കാണുന്നു.

62. പറഞ്ഞുകഴിഞ്ഞു. ന. ബ. വ. *cf.* 'ഉദ്യാനത്തിൽ സകല കോകിലങ്കളും കൂകിന...പുഷ്പങ്കളും മലർന്തന'—തമിഠം ശ്രീപുരാണം. 'പടവീടുകഠം ഉളവായിന... ദ്രവ്യങ്ങളുളവായിന'—ബ്ര. പു., പേ. 72.

63. അംഗാംഗിഭാവം പ്രാപിച്ചവയാണു്.

64. സ്വകർമ്മങ്ങളിൽ വ്യാപരിയ്ക്കുന്ന അവ രാജസമ്പത്തുക്കളായി ഗണിയ്ക്കപ്പെടുന്നു എന്നു താൽപര്യം.

ആത്മവാനായുള്ള നൃപൻ അസമ്പന്നരായുള്ള പ്രകൃതികളയും സമ്പന്നരാക്കിക്കൊള്ളുകെല്ലും. ആത്മവാനെൻറവാറു ഗുണസമ്പന്നനെൻറവാറു. ഗുണസമ്പന്നനല്ലാത്തവൻ പ്രവൃദ്ധങ്ങളുമായ് അനുരക്തങ്ങളുമായിരിക്കും പ്രകൃതികളയും കെടുത്തുകളയും.

തതഃ സ ദുഷ്ടപ്രകൃതി-
ശ്ചാതുരന്തോപ്യനാത്മവാൻ
ഹന്യതേ വാ പ്രകൃതിഭി-
ര്യാതി വാ ദ്വിഷതാം വശം.

അനന്തരം ഇവൻറയ ദോഷത്തിനാൽ ദുഷ്ടരായിരുന്ന പ്രകൃതികളെ ഉടയനായിരുന്നവൻ പ്രകൃതികളാൽ കുലപ്പെട്ടുവിതു താൻ, ശത്രുവശത്തെച്ചെൽവിതു താൻ† ഒൻറു ചെയ്യും, ചതുസ്സാഗരപര്യന്തമായുള്ള ഭൂമി വാഴുംവോനേയാകിലും.

ആത്മവാൻ സ്വല്പദേശോപി
യുക്തഃ പ്രകൃതിസമ്പദാ
നയജ്ഞഃ പൃഥിവീം കൃത്സ്നാം
ജയത്യേവ ന ഹീയതേ.[65]

---

† ചെയ്യിതുതാൻ M, V, G.

65. *cf.* 'ആത്മപ്രകൃതിസംപത്തു
തികഞ്ഞോനല്പനാകിലും
നയത്താൽ ഭൂമിയഖിലം
ജയിക്കും, ക്ഷയമാർന്നിടാ.'

കെ. വി. എം., പേ. 458.

ആത്മവാനായൊള്ള രാജാവു ചുരുങ്ങ ദേശം വാഴ്‌വോനേ ആകലും പ്രകൃതിസമ്പത്തിനോടുകൂടി നയജ്ഞനുമായിരിക്കിൽ പൃഥിവ ജയിക്കപ്പെടും. അൻറി† ജയിക്കപ്പെടുവില്ല.[66]

പ്രകൃതിസമ്പദഃ എന്ന സൂത്രം മുടിഞ്ഞിതു.[67]

---




---

† ജയിക്കപ്പെട്ടു(ടു)കിലൻറി M, V, G.

66. ആ രാജാവു ഭൂമി ജയിക്കും, അല്ലാതെ അദ്ദേഹം മററാരാലും ജയിക്കപ്പെടുകയില്ല എന്നു വിവക്ഷ.

67. 'മണ്ഡലയോനിയിൽ മുതലധ്യായമും മുടിഞ്ഞിതു' എന്നു ഇതിന്നു ശേഷം മാതൃകകളിൽ എല്ലാം ചേൎത്തുകാണുന്നു.

# പ്രകരണം 97. ശമവ്യായാമികം.

---

**ശമവ്യായാമൌ യോഗക്ഷേമയോൎയ്യോനിഃ.**

[1]മണ്ഡലയോന്യവധാരണാദിപൂൎവ്വകമായിരുന്ന ശാസ്ത്രാനുഷ്ഠാനമെല്ലാററിനും യോഗക്ഷേമങ്ങൾ ഫലമാകിൻറമയാൽ,†[2] യോഗക്ഷേമങ്ങൾക്കു ശമവ്യായാമങ്ങൾ കാരണമാകിൻറമയാൽ, അവിരണ്ടും ചൊല്ലിൻറിതെമ്പിതു സംബന്ധം. അൻറിയേ, ശക്തിയും സിദ്ധിയും ഉടയനായി, സമ്പന്നപ്രകൃതികനുമായിരുന്ന വിജിഗീഷു മണ്ഡലങ്ങളിൽ പ്രകൃതികളെ നോക്കി ഷാംഗുണ്യം പ്രയോഗിപ്പാൻ യോഗക്ഷേമങ്ങളിരണ്ടുമറിയ*വേണ്ടും.[3] അവിരണ്ടിനും കാരണമാവോ ശമവ്യായാമങ്ങൾ. അവിരണ്ടും ചൊല്ലിൻറിതെൻറുതാകിലുമാക സംബന്ധം.

---

† പലവാകിൻറമയാൽ G. പലമാക്കി—V.

* മൻറിയെ M, V. —മിൻറിയെ G.

1. സൂത്രാൎത്ഥം സാധാരണപോലെ ഇവിടെ പറഞ്ഞുകാണുന്നില്ല. ശമത്തേയും വ്യായാമത്തേയും പററി ഇതിൽ പറയുന്നു എന്നു സൂത്രാർത്ഥം. രണ്ടിൻേറയും വിവരണം താഴെ വരുന്നുണ്ടു".

2. മുൻവിവരിച്ച മണ്ഡലാദികളുടെ ജ്ഞാനത്തോടുകൂടിയ ശാസ്ത്രാനുഷ്ഠാനത്തിൻേറ പരമഫലം യോഗക്ഷേമങ്ങൾ ആയതുകൊണ്ടു".

3. 'ഇരണ്ടു മൻ(മിൻ)റിയെ' എന്നു മാതൃകകളിൽ കാണുന്നതു" കൈപ്പിഴയായിരിക്കണം.

ശമവും വ്യായാമവും[3a] യോഗക്ഷേമങ്ങൾക്ക യോനി ആവോ.[4] യോഗമാവിതു അപൂർവ്വലാഭം. അതിന്നു വ്യായാമം യോനി—കാരണം എൻറവാറു. ക്ഷേമമാവിതു ഉപാർജ്ജിതത്തിന്നുടയ നിർവ്വിഘ്നമായൊള്ള ഉപഭോഗം. അതിന്നു ശമം യോനി.

**കർമ്മാരംഭാണാം യോഗാരാധനോ വ്യായാമഃ. കർമ്മഫലോപഭോഗാനാം ക്ഷേമാരാധനഃ ശമഃ.**

**ശമവ്യായാമയോർയ്യോനിഃ ഷാഡ്ഗുണ്യം.**

വ്യായാമമാവിതു തന്നുടയ വിഷയത്തിൽ ദുർഗ്ഗാദികളും പരവിഷയത്തിൽ സന്ധ്യാദികളും ആയിരുന്ന കർമ്മങ്ങളുടയ ആരംഭത്തിൽ, പുരുഷരെയും, അതിന്നു വേണ്ടിൻറ ഉപകരണങ്ങളെയും പണിയൊട്ടു കൂട്ടുമതു.[5] യോഗമാവിതു അതിനൈച്ചെയ്യിൻറതു. വ്യായാമം എൻറവാറു ഷാഡ്ഗുണ്യത്തിന്നുടയ സമ്യക്പ്രയോഗമും, ശത്രുക്കളുടയ പീഡനകർശനാദിലക്ഷണമായിരുന്ന അനുഷ്ഠാനവിശേഷ[മു][6]മെൻറവാറ. ശമമാവിതു കർമ്മഫലോപഭോഗങ്ങളുടയ ക്ഷേമാരാധനം. കർമ്മങ്ങളാവോ മുന്നം ചൊന്നവു. അവിററിന്നുടയ ഫലമാവോ, സ്വവിഷയത്തിൽ രത്നം, സാരം, ഫൽഗു, കുപ്യം, ധാന്യം, സുവർണ്ണം എൻറിവു ആറു

---

3a. ശമം സമാധാനവും, വ്യായാമം യുദ്ധവുമാണെന്നു പറയാം.

4. ശമത്തിന്നു യോഗം; വ്യായാമത്തിന്നു ക്ഷേമം—ഇങ്ങനെയുള്ള ക്രമം ഇവിടെ രക്ഷിച്ചിട്ടില്ല.

5. വിനിയോഗത്തിൻെറ തർജ്ജമ.

6. 'വിശേഷമെൻറവാറു' എന്നു മാതൃകകളിൽ.

ജാതിയും, പരവിഷയത്തിൽ മിത്രഭൂമിഹിരണ്യപ്രഭൃതികളും. അവിററിന്നുടെയ ഉപഭോഗമാവിതു ദൃഷ്ടാദൃഷ്ടാൎത്ഥമായൊള്ള വിനിയോഗം. അതിന്നുടെയ ക്ഷേമാരാധനമാവിതു എല്ലാ വിഘ്നങ്ങളെയുമൊഴിപ്പാനുള്ള ചേഷ്ടാവിശേഷം. അതു ശമമാവിതു.

ശമവ്യായാമങ്ങളിരണ്ടിനും യോനി ഷാൡണ്യം. ഷാൡണ്യമാവിതു സന്ധ്യാദികൾ ആറു ഗുണങ്ങളും. അവിരണ്ടു ജാതി—ജ്ഞാനരൂപമും ക്രിയാരൂപമും. അവിരണ്ടും ശമവ്യായാമങ്ങൾക്കു കാരണം.

**ക്ഷയഃ സ്ഥാനം വൃദ്ധിരിത്യുദയാസ്തസ്യ. മാനുഷം നയാപനയൌ. ദൈവമയാനയൌ.**

**ദൈവമാനുഷം ഹി കൎമ്മ ലോകം യാപയതി. അദൃഷ്ട-കാരിതം ദൈവം. തസ്മിന്നിഷ്ടേന ഫലേന യോഗോ/യഃ അനിഷ്ടേനാനയഃ.**

**ദൃഷ്ടകാരിതം മാനുഷം. തസ്മിൻ യോഗക്ഷേമനിഷ്പ-ത്തിർ നയഃ. വിപത്തിരപനയഃ. തച്ചിന്ത്യം. അചി-ന്ത്യം ദൈവമിതി.**

ഷാൡണ്യത്തിന്നു†[7] ക്ഷയം, സ്ഥാനം[8], വൃദ്ധി എൻറു മൂൻറും ഉദയങ്ങൾ—ഫലങ്ങളെൻറവാറു. ഷാൡണ്യപ്രയോഗത്തിനാൽ

---

† ഷാൡണ്യങ്ങൾക്കു M, V, G.

7. എല്ലാ മാതൃകകളിലും ഷാൡണ്യങ്ങൾ എന്നു കാണുന്നു. ബ. വ. പ്രത്യയം പകർപ്പുകാരുടെ വകയായിരിക്കണം.

8. മാററമില്ലാത്ത നിൽപ്പ്.

ഫലിപ്പോ[9], ക്ഷയംതാൻ, വൃദ്ധിതാൻ, സ്ഥാനംതാൻ എൻറിട്ടു ഇവി റെറ ഫലിത്മെൻറു ചൊല്ലീതു. ഇവിററയും പ്രാപിപ്പാൻ നിമിത്ത മാവിതു—ദൈവമും മാനുഷുമായൊള്ള കർമ്മങ്ങൾ. മാനുഷകർമ്മ മിരണ്ടു പ്രകാരം—നയമെൻറും അപനയമെൻറും. ദൈവമുമവ്വണ്ണമേ ഇരണ്ടു ജാതി—[അയമെൻറും അനയമെൻറും].[9a]

ദൈവമും മാനുഷുമായിരുന്ന കർമ്മങ്ങൾ ഇരണ്ടും ലോകത്തെ ഇയക്കുവോ[10]—ശുഭാശുഭഫലത്തോടു കൂട്ടുവോ എൻറവാറു. ദൈവമാ വിതു ധർമ്മാധർമ്മാത്മകമായിരുന്ന അദൃഷ്ടത്തിനാൽ ചെയ്യപ്പട്ടമതു. അതിനിൽ ഇഷ്ടമായൊള്ളതു അത്ഥലാഭപ്രിയസംപ്രയോഗാദി. അതി നോടൊള്ള കൂട്ടം[11] [അയമാവിതു്].[11a] അനയമാവിതു അനിഷ്ടമാ യൊള്ള ഫലമാവിതു. അത്ഥബന്ധുപ്രിയാദികളോടൊള്ള വിപ്രയോഗം. അതിനോടൊള്ള കൂട്ടം അനയമാവിതു.[12]

ദൃഷ്ടകാരിതം മാനുഷമാവിതു എൻറവാറു—മന്ത്രപ്രഭുത്സാഹ ശക്തിഹേതുകമായിരുന്ന ഷാഡ്ഗുണ്യപ്രയോഗത്തിനാൽ വന്നതു് മാനു

9. ഫലിയ്ക്കുന്നു.

9a. മാതൃകകളിൽ കാണുന്നില്ല.

10. ലോകയാത്രയെ ഈ കർമ്മങ്ങൾ സാധിപ്പിയ്ക്കുന്നുവെന്നർത്ഥം. ഇയങ്ങുക, ഇയക്കുക (പ്രയോ.).

11. ചേർച്ച. പദം താഴത്തും വരുന്നുണ്ടു്. കൂട്ടം (ത.) കൂടു (തെ. കൂടമു; ക. തു. കൂട) Union, meeting (T. Lex.). ഇപ്പോൾ കൂട്ടു് എന്നാണു് ഭാഷയിൽ പ്രയോഗം. കൂട്ടം സംഘാർത്ഥകമായി മാറിയിരിയ്ക്കുന്നു.

11a. മാതൃകകളിൽ വിട്ടിരിയ്ക്കുന്നു. അയം—ഭാഗ്യം( × അനയം).

12. അത്ഥാദിവിരഹമാണു് അനയം എന്നർത്ഥം.

ഷമാവിതു. അവിററിൽ അപൂൎവ്വലാഭമും കൎമ്മഫലോപഭോഗമും യാതൊന്നിനാൽ വരുവിതു, അതു നയമാവിതു. അപനയ†മാവിതു്—അവിരണ്ടും പിഴെക്കമാറു ചെയ്യുമതു് അപനയമാവിതു.[12a] അതാവിതു സന്ധ്യാദികളുടയ അസമ്യക്പ്രയോഗം എൻറവാറു. അമാനുഷകൎമ്മം അചിന്ത്യം. മാനുഷം കൎമ്മം പ്രത്യക്ഷമാകിൻറമയാൽ, മേലും കീഴും ആരാഞ്ഞുകൊള്ളവേണ്ടും, യോഗക്ഷേമസിദ്ധ്യൎത്ഥമായും വിപത്തിപരിഹാരാൎത്ഥ[മായും][13]. അചിന്ത്യം ദൈവം അപ്രത്യക്ഷം. ആകിൻറമയാൽ ആരായാവിതൊൻറല്ല അതു്. എൻറു ശമവ്യായാമങ്ങളിരണ്ടും ചൊല്ലീതു.

രാജാ ആത്മദ്രവ്യപ്രകൃതിസമ്പന്നോ നയസ്യാധിഷ്ഠാനം വിജിഗീഷുഃ. തസ്യ സമന്തതോ മണ്ഡലീഭൂതാ ഭൂമ്യനന്തരാ അരിപ്രകൃതിഃ. തഥൈവ ഭൂമ്യേകാന്തരാ മിത്രപ്രകൃതിഃ.

അരിസമ്പദ്യുക്തഃ സാമന്തഃ ശത്രുഃ. വ്യസനീ യാതവ്യഃ. അനപാശ്രയോ ദുൎബ്ബലാശ്രയോ വാ ഉച്ഛേദനീയഃ. വിപൎയ്യയേ പീഡനീയഃ കൎശനീയോ വാ—ഇത്യരിവിശേഷാഃ.

---

† അനയ M, V.

12a. 'അപനയമാവിതു്' എന്ന വാക്യത്തിൻെറ രണ്ടുഭാഗത്തും വരുന്നതു് ഭാഷാസമ്പ്രദായമാണ്. ആദ്യത്തേതിനെ വിഷയം അവതരിപ്പിക്കുന്നതായി ഗണിച്ചാൽ മതി.

13. 'പരിഹാരാൎത്ഥം' എന്ന മാതൃകകളിൽ.

ഇനി മണ്ഡലം ചൊല്ലുവാൻ അവധിഭൂതനായിരുന്ന[14] വിജിഗീഷുവിനെ ചൊല്ലിൻറിതു:—രാജാവു് ആത്മസമ്പന്നനുമായ് ദ്രവ്യപ്രകൃതിസമ്പന്നനുമായ് ഇരിക്കുമവൻ വിജിഗീഷുവാവോൻ. ആത്മസമ്പത്തിയാവിതു മഹാകുലീനത്വം ആദിയായ് വൃദ്ധോപദേശാചാരം അന്തമായ് ചൊല്ലിന‡ ഐമ്പത്തേഴു ഗുണങ്ങളും.[15] 'ദ്രവ്യപ്രകൃതിസമ്പന്നഃ' എൻറവാറു യഥോക്തമായിരുന്ന പ്രകൃതികളോടു കൂട ഇരിന്നോ*നെൻറവാറു. വിജിഗീഷു എൻറവാറു വിധിപ്രകാരം സാമാദി§[16] ഗുണങ്ങളെക്കൊണ്ടു ജയിപ്പാനിച്ഛ ഉടയവൻ. അങ്ങനെ ഇരുന്ന വിജിഗീഷുവിനുടയ ദേശം ചൂഴൻറു മറുത്തോരുള്ള ഭൂമി അരിപ്രകൃതി ആവിതു. വിജിഗീഷുവിനുടയ ഒൻറിടയിട്ട ഭൂമി മിത്രപ്രകൃതി എമ്പിതു.[17]¶

‡ ചൊന്ന G.

* ഇരുൻറാ V.

§ സമാധി M, V, G.

¶ എമ്പിതു പേർ M, G.

14. അതിരായി കല്പിക്കപ്പെട്ട.

15. അധ്യാ. 6, പ്രക. 96 നോക്കുക.

16. 'സമാധി' എന്നാണു് എല്ലാ മാതൃകകളിലും. സമാധിക്കു സ്ഥിരനിശ്ചയം, ഏകാഗ്രത തുടങ്ങിയ അർത്ഥങ്ങൾ ഉണ്ടെങ്കിലും സമാദ്യുപായങ്ങളായിരിക്കണം വ്യാഖ്യാതാവിൻെറ വിവക്ഷ.

17. മിത്രപ്രകൃതി എന്ന പേരുള്ളതാണു്. 'എമ്പിതു പേർ' എന്നു മാതൃകകളിൽ കാണുന്നതു് പകർത്തിയതിൽ വന്ന കുഴപ്പമാകാം. എമ്പിതു=എന്നു് എന്ന ധാരണയിൽ എഴുതിയതാണെന്നു കല്പിച്ചാൽ വാക്യത്തിലെ 'ഭൂമിയെ', 'ഭൂമിക്കു' എന്നു തിരുത്തേണ്ടിയും വരും.

ഇനി ശത്രുക്കളുടെയ ഭേദം നാലു ജാതി ചൊല്ലിൻറിതു[17a]:—അരി സമ്പത്തുക്കളൊടുവാ അരാജബീജ്യാദി കീഴ്ചൊന്നവു[18] വ്യസനങ്ങളാവോ മൃഗയാദികളും ദുർഭിക്ഷമരകാദി†കളും. [അരി വ്യസനിയാകിൽ യാതവ്യൻ][18a]. അനപാശ്രയനായിരിക്കുമവനും ദുർബ്ബലാശ്രയനും ഉച്ഛേദനീയർ. അനപാശ്രയനെൻറവാറു ദുർഗ്ഗാദി ആശ്രയമില്ലാത്തവനും മിത്രരില്ലാത്തവനും. ദുർബ്ബലാശ്രയനെൻറവാറു ദുർഗ്ഗമിത്രങ്ങൾ ദുർബ്ബലമായിരുന്നവിറ്റെറ ഉടയനെൻറവാറു. [ഇവരൾ][19] വിഷയത്തിൽനിൻറു കട്ടത്തിക്കളെയപ്പെറു‡മവരെൻറവാറു.[19a] ഇവിരണ്ടു ഗുണത്തിനുടയ വിപരീതത്തിൽ പീഡനീയനും കർശനീയനുമാം. അനപാശ്രയവിപരീതം മധ്യമാശ്രയം*. അൻറു കെട്ടചുട്ട പണ്ണപ്പെറുമവൻ[20]—പീഡനീയൻ. ദുർബ്ബലാശ്രയ¶ത്തിനുടയ വിപരീതം ബലവദാ$ശ്രയം. അൻറു

† മകരാദി M, V.

‡ പെട്ട M, V.

* മധ്യമാപാശ്രയം M, G.

¶ -ലാപാശ്രയ M, G.

$ -ദപാശ്രയം M.

17a. യാതവ്യൻ, ഉച്ഛേദനീയൻ, പീഡനീയൻ, കർശനീയൻ ഇങ്ങനെ നാലു ജാതിക്കാരാണുള്ളതു്.

18. അധി. 6, പ്രക. 96.

18a. മാതൃകകളിൽ കാണുന്നില്ല. വിട്ടതാണെന്നു സന്ദർഭം തെളിയിക്കുന്നു.

19. പദം അർത്ഥബോധത്തിന്നു വേണ്ടി ചേർത്തതാണു്; പകർപ്പുകളിലില്ല.

19a. 'മവനെൻറവാറു'' എന്നാണു് മാതൃകകളിൽ.

20. നാശം വരുത്തുവാൻ അർഹിക്കുന്നവൻ. 'പീഡനീയ'നെ വിവരിക്കുകയാണു്. M, V കളിൽ 'പെട്ടമവൻ' തന്നെ,

കർശനീയൻ—ധനം കൊടുംവിളു. എൻറു നാലു ജാതി അരിവിശേഷങ്ങളെ ചൊല്ലീതു.

തസ്മാൽ മിത്രമരിമിത്രം മിത്രമിത്രം അരിമിത്രമിത്രം ചാനന്തര്യേണ ഭൂമീനാം പ്രസജ്യതേ പുരസ്താൽ. പശ്ചാൽ പാർഷ്ണിഗ്രാഹ ആക്രന്ദഃ പാർഷ്ണിഗ്രാഹാസാര ആക്രന്ദാസാര ഇതി.

ഭൂമ്യനന്തരഃ പ്രകൃത്യമിത്രഃ തുല്യാഭിജനഃ സഹജഃ. വിരുദ്ധോ വിരോധയിതാ വാ കൃത്രിമഃ.

ഭൂമ്യേകാന്തരം പ്രകൃതിമിത്രം മാതാപിതൃസംബന്ധം സഹജം; ധനജീവിതഹേതോരാശ്രിതം കൃത്രിമമിതി.

ശത്രുവിനനന്തരം മിത്രൻ; മിത്രനനന്തരം അരിമിത്രൻ†; അവനനന്തരം മിത്രമിത്രൻ‡; [അവനനന്തരൻ അരിമിത്രമിത്രൻ][21]—എൻറിങ്ങനെ ഭൂമിക്കടുത്തതും വിജിഗീഷുവിന്നും മുന്നലൊള്ള രാജാക്കളേ. അവ(ൻ) പിന്നലൊള്ളേർ, പാർഷ്ണിഗ്രാഹൻ[22], ആക്രന്ദൻ[23], പാർ

---

† മിത്രം M, V.

‡ മിത്രാമിത്രൻ M, V, G.

21. മാതൃകകളിൽ ഇല്ല.

22. കാൽമടമ്പു കടന്നു പിടിയ്ക്കുന്നവൻ എന്നു പദത്തിൻെറ അർത്ഥം.

23. അന്യരാജാവിനെ സഹായിക്കുന്നതിൽനിന്നു സ്വമിത്രത്തെ പിന്തിരിയ്ക്കുന്നവൻ (ന. ഭാ. നി.).

ഷ്ണിഗ്രാഹാസാരൻ[24], [ആക്രന്ദാസാരൻ][24a] എൻറു നാല്വർ ഭൂമിക്കട്ടു ത്തേടത്തൊള്ളോർ—എൻറിങ്ങനെ ദശരാജമണ്ഡലം.[25]

ഇനി അവരളിലെ ശത്രുമിത്രന്മാരുടെ അവാന്തരഭേദം ചൊല്ലിൻറിതു. [26]പ്രകൃത്യമിത്രനും, തുല്യാഭിജനനുമെൻറിരുവർ സഹജശത്രുക്കൾ. പ്രകൃത്യമിത്രനാവോൻ തൻഭൂമിക്കട്ടത്തൊള്ളുവൻ. തുല്യാഭിജനനാവോൻ തൻകുലത്തിലൊള്ളുവൻ, ദായത്തിനർഹനായൊള്ളുവൻ. അപരാധം ചെയ്യപ്പട്ടമവനും, അപരാധം ചെയ്യുവനും കൃത്രിമശത്രു.[27]

ഭൂമ്യേകാന്തരമായൊള്ള[28] പ്രകൃതിമിത്രമും† മാതാപിതൃസംബന്ധ‡മായൊള്ളതുമിരണ്ടും സഹജമിത്രമായൊള്ളതു. മാതാപിതൃസംബന്ധമാവിതു മാതുലാദികളും പിതൃഷ്വസ്രീയാദികളും.[29] ധനം നിമിത്തമായും ജീവൻ നിമിത്തമായും ആശ്രിക്കിൻറവൻ കൃത്രിമമിത്രനാവോൻ.

---

† മിത്രനും M, V, G.

‡ സംബന്ധമു M, V.

24. ആസാരത്തിന്നു സഖ്യസൈന്യം എന്നർത്ഥം കാണുന്നു.

24a. മാതൃകകളിൽ ഇല്ല.

25. വിജിഗീഷു നടുവിൽ; ക്രമത്തിൽ ശത്രു, മിത്രൻ ഇങ്ങനെ അഞ്ചുപേർ മുമ്പിൽ; പാർഷ്ണിഗ്രാഹൻ തുടങ്ങി നാലുപേർ പിമ്പിൽ—അങ്ങനെ പത്തു്.

26. 'ഭൂമ്യനന്തരഃ'—വിജിഗീഷുവിൻെറ തൊട്ടടുത്ത രാജ്യത്തിലുള്ളവൻ എന്നതു വിട്ടിരിക്കുന്നു. 'ഇരുവർ' എന്നു പറയുന്നതുകൊണ്ടു പദം വ്യാഖ്യാതാവിൻെറ മൂലപാഠത്തിൽ ഉണ്ടായിരുന്നില്ലെന്നു സ്പഷ്ടം.

27. ക്രിയകൊണ്ടു് ശത്രുവായവൻ എന്നു താൽപര്യം.

28. വിജിഗീഷുവിൻെറ ഭൂമിയിൽനിന്നു് ഒന്നിടവിട്ട ഭൂമിയിൽ ഉള്ളതു്.

29. അച്ഛൻപെങ്ങളുടെ മക്കൾ മുതലായവർ,

അരിവിജിഗീഷ്വോർഭൂമ്യനന്തരഃ, സംഹതാസംഹതയോരനുഗ്രഹസമർത്ഥോ, നിഗ്രഹേ ചാസംഹതയോർ, മധ്യമഃ.

അരിവിജിഗീഷുമധ്യാനാം ബഹിഃ പ്രകൃതിഭ്യോ, ബലവത്തരഃ, സംഹതാസംഹതാനാം അരിവിജിഗീഷുമധ്യമാനാം അനുഗ്രഹേ സമർത്ഥോ, നിഗ്രഹേ ചാസംഹതാനാം, ഉദാസീനഃ.

ഇതി പ്രകൃതയഃ.

ഇനി മധ്യമനെച്ചൊല്ലിൻറിതു. അരിക്കും വിജിഗീഷുവിനുക്കും ഭൂമ്യനന്തരനാ ഇരിപ്പിതു. അരിവിജിഗീഷുക്കൾ തമ്മിൽ വിഗ്രഹിച്ചിരിക്കിലും സന്ധി ചെയ്തിരിക്കിലും അനുഗ്രഹം ചെയ്‌വാൻ സമർത്ഥനായിട്ടിരിപ്പിതു. അവരൾ വിഗ്രഹിച്ചിരിക്കും നാൾ നിഗ്രഹിക്കവും കെററിരിപ്പിതു.[30] അവൻ മധ്യമനാവോൻ.

അരിക്കും വിജിഗീഷുവിനുക്കും[31] പുറത്തിരിപ്പോനെൻറവാറു, ഒരുവക്കത്താൻ ഇരുവക്കത്താൻ പുറത്തിരിപ്പോൻ†. പ്രകൃതികളിൽക്കാട്ടിൽ[32] ബലവത്തരൻ.[32a] പ്രകൃതികളാവോർ അരിവിജിഗീഷുക്കളിൽ

---

† അടുത്തിരിപ്പോൻ M, V, G. (ഗ്രന്ഥത്തിലും ഇങ്ങനെ തന്നെ.)

30. നിഗ്രഹിപ്പാനും കഴിവുള്ളവനായിരിക്കണം. √കെല്‌.

31. മധ്യമനും എന്നുകൂടി വേണ്ടതാണ്‌. വ്യാഖ്യാതാവിൻെറ മൂലപാഠം ഭിന്നമായിത്തോന്നുന്നു.

32. √കാൺ. താരതമ്യാർത്ഥത്തിൽ കാട്ടിൽ > കാൾ. കാട്ടിൽ, കാട്ടിലും—രണ്ടും തമിഴിൽ ഉണ്ട്‌. *cf.* കമലത്തെക്കാട്ടിൽ മുഖമഴകിയതു''—ലീ. പേ. 130. 'ആദിത്യനെക്കാട്ടിൽ ഉയന്നിരിക്കയാൽ'—ബ്ര. പു., പേ. 53.

32*a*. മധ്യമനേക്കാൾ ബലവത്തരൻ എന്നാകേണ്ടതാണ്‌. (*cf.* കെ. വി. എം., പേ. 462).

ക്കാട്ടിൽ[33] പടയും ഭണ്ഡാരമും പെരുക ഉടയനായിരിപ്പിതു. അരിപ്രകൃതികൾ തമ്മിൽ സംഹതരായിരിക്കിലും വിഗ്രഹിച്ചിരിക്കിലും അനുഗ്രഹിപ്പാനും[34] സമർത്ഥനായിട്ടിരിപ്പിതു. അവൻ ഉദാസീനവാവോൻ.

എൻറു ദ്വാദശരാജപ്രകൃതി ചൊല്ലീതു.[34a]

---

33. പ്രകൃതികളാവോർ അരിവിജിഗീഷുക്കൾ; അവരിൽക്കാട്ടിൽ എന്നായാലേ അർത്ഥം വ്യക്തമാകു.

34. 'നിഗ്രഹിപ്പാനും' എന്നുകൂടി വേണ്ടതാണ്. പകർപ്പുകളിൽ ഇല്ല. അരിവിജിഗീഷുമധ്യമന്മാർ സന്ധിചെയ്താലും ഇല്ലെങ്കിലും അവരെ അനുഗ്രഹിപ്പാൻ കഴിവുള്ളവനും, സന്ധിചെയ്യാതിരുന്നാൽ നിഗ്രഹിപ്പാൻ കഴിവുള്ളവനും എന്നാണ് മൂലാനുസാരിയായ അർത്ഥം.

34a. U. N. Ghoshal എഴുതിയ 'The System of Inter-relations and of Foreign Policy in the Early Arthasastra State' എന്ന ലേഖനം നോക്കുക. —India Antiqua, (Leiden, 1947,) Pp 136-145. ശ്രീ. ഘോഷൽ മണ്ഡലസമ്പ്രദായം താഴെ ചേർത്ത വിധം പട്ടികയായിക്കാണിക്കുന്നു:—

| | | |
|---|---|---|
| (1) | വിജിഗീഷു | (മധ്യത്തിൽ) |
| (2) | അരി | (ഒന്നാം നമ്പറിൻെറ മുമ്പിൽ) |
| (3) | മിത്രം | (രണ്ടാം ,, ,, ) |
| (4) | അരിമിത്രം | (മൂന്നാം ,, ,, ) |
| (5) | മിത്രമിത്രം | (നാലാം ,, ,, ) |
| (6) | അരിമിത്രമിത്രം | (അഞ്ചാം ,, ,, ) |
| (7) | പാർഷ്ണിഗ്രാഹൻ | (1-ാം നമ്പറിൻെറ പിന്നിൽ) |
| (8) | ആക്രന്ദൻ | (7-ാം ,, ,, ) |
| (9) | പാർഷ്ണിഗ്രാഹാസാരൻ | (8-ാം ,, ,, ) |
| (10) | ആക്രന്ദാസാരൻ | (9-ാം ,, ,, ) |
| (11) | മധ്യമൻ | (1-ാം നമ്പറിന്നടുത്ത്.) |
| (12) | ഉദാസീനൻ | (11-ാം നമ്പറിന്നടുത്ത്.) |

(ഇതൊരു മാതൃകാ (standard) മണ്ഡലമെന്നേയുള്ളു. അനുഭവത്തിൽ കുറെ വ്യത്യാസങ്ങൾ കാണുമെന്നു സ്പഷ്ടം).

സന്ധ്യാദികളെ സംബന്ധിച്ചും ശ്രീ. ഘോഷൽ വിസ്തരിച്ചു പ്രതിപാദിച്ചിട്ടുണ്ട്.

**വിജിഗീഷുർ മിത്രം മിത്രമിത്രം വാ/സ്യ പ്രകൃതയ-സ്തിസ്രഃ. താഃ പഞ്ചഭിരമാത്യജനപദദുർഗകോശദണ്ഡ-പ്രകൃതിഭിരേകൈകശഃ സംയുക്താ മണ്ഡലമഷ്ടാദശകം ഭവതി. അനേന മണ്ഡലപൃഥക്ത്വം വ്യാഖ്യാതം അരി-മധ്യമോദാസീനാനാം.**

ഇനി ചതുർമണ്ഡലസംക്ഷേപം ചൊല്ലിൻറിതു:—വിജിഗീഷു, അവനുടയ മിത്രൻ, മിത്രമിത്രൻ എൻറു മൂൻറു പ്രകൃതികൾ. ഒരോ ത്തൎക്കം[35] അമാത്യ,ജനപദ,ദുർഗ,കോശ,ദണ്ഡമെൻറു അയ്യഞ്ചു ദ്രവ്യ പ്രകൃതികൾ എൻറിങ്ങനെ വിജിഗീഷുമണ്ഡലം അഷ്ടാദശപ്രകൃതികമാ യിതു.[36] ഇവ്വണ്ണമേ അരിമധ്യമോദാസീനന്മാർ†മണ്ഡലങ്കളും അഷ്ടാദശ പ്രകൃതികങ്കളാമാറു കണ്ടുകൊൾക.[36a]

**ഏവം ചതുൎമ്മണ്ഡലസംക്ഷേപഃ. ദ്വാദശരാജപ്രകൃ-തയഃ; ഷഷ്ടിർ ദ്രവ്യപ്രകൃതയഃ. സങ്ക്ഷേപേണ ദ്വി-സപ്തതിഃ.**

---

† അരിവിജിഗീഷുമധ്യമന്മാർ M, V, G. (ഗ്രന്ഥത്തിലും ഇതുപോലെ തന്നെ).

35. ഓരോരുത്തൎക്കും.

36. വിജിഗീഷുവും അമാത്യാദിപഞ്ചകവും ചേൻറ ആറു്. അതുപോലെ മിത്രനും മിത്രമിത്രനും അവരവരുടെ അമാത്യാദിപഞ്ചകത്തോടുകൂടി പന്ത്രണ്ടു്. ആകെ പതിനെട്ടു്.

36a. അരിയും, മധ്യമനും, ഉദാസീനനും താന്താങ്ങളുടെ അമാത്യാദിപഞ്ചകങ്ങളോടു ചേൻറ ആകെ പതിനെട്ടു്.

ചതുർമ്മണ്ഡലസംക്ഷേപം[37] ചൊല്ലീതു. ഇപ്പോൾ എഴുപത്തു രണ്ടു പ്രകൃതിയാമാറു ചൊല്ലിൻറിതു[37a]. പന്തിരണ്ടു രാജപ്രകൃതികൾ; ഒരൊരുത്തൎക്കു ഐയയ്യു ദ്രവ്യപ്രകൃതികൾ; പന്തിരുവൎക്കുമായ് ദ്രവ്യ പ്രകൃതികൾ അറുപതു്. പന്തിരുവരും കൂട എഴുപത്തിരണ്ടും[38] ചൊല്ലീതു.

**താസാം യഥാസ്വം സമ്പദഃ.**

**ശക്തിഃ സിദ്ധിശ്ച. ബലം ശക്തിഃ; സുഖം സിദ്ധിഃ.**

**ശക്തിസ്ത്രിവിധാ—ജ്ഞാനബലം മന്ത്രശക്തിഃ; കോശദണ്ഡബലം പ്രഭുശക്തിഃ; വിക്രമബലമുത്സാഹശക്തിഃ.**

**ഏവം സിദ്ധിസ്ത്രിധൈവ—മന്ത്രശക്തിസാധ്യാ മന്ത്രസിദ്ധിഃ, പ്രഭുശക്തിസാധ്യാ പ്രഭുസിദ്ധിഃ, ഉത്സാഹശക്തിസാധ്യാ ഉത്സാഹസിദ്ധിരിതി.**

പ്രകൃതികളുടയ സമ്പത്തുകൾ തമക്കമെഞ്ഞവു കീഴ് 'പ്രകൃതിസമ്പദഃ' എന്നും[38a] സൂത്രത്തിൽ ചൊല്ലീതു.

---

37. വിജിഗീഷു, അരി, മധ്യമൻ, ഉദാസീനൻ ഇവരുടെ സംക്ഷിപ്തവിവരം.

37a. ഈ പദം ചില പകർപ്പുകളിലില്ല.

38. അരിമിത്രാദികളായിപ്പറയപ്പെട്ടവർ പത്തും മധ്യമോദാസീനന്മാരും കൂടി രാജപ്രകൃതികൾ പന്ത്രണ്ടു്. ഓരോരുത്തൎക്കും വെവ്വേറെ അമാത്യാദിദ്രവ്യപ്രകൃതികൾ അയ്യഞ്ചുവീതം ആകെ ദ്രവ്യപ്രകൃതികൾ അറുപതു്. ഇതും രാജപ്രകൃതികൾ പന്ത്രണ്ടും കൂടിയാൽ എഴുപത്തിരണ്ടു്. *cf.* കെ. വി. എം., പേ. 462.

38a. പ്രക. 96.

ഇനി ശക്തിയും സിദ്ധിയും ചൊല്ലിൻറിതു—ശക്തിയാവിതു ബലം. ബലമാവിതു ജ്ഞാനാദികളുടയ യോഗക്ഷേമസാധനസാമർത്ഥ്യം. സുഖം സിദ്ധിയാവിതു.

ശക്തി മൂൻറു ജാതി. മന്ത്രശക്തിയാവിതു ജ്ഞാനബലം; കോശ ദണ്ഡബലം പ്രഭുശക്തിയാവിതു; വിക്രമബലം ഉത്സാഹശക്തിയാവിതു.

ഇവ്വണ്ണമേ സിദ്ധിയും മൂൻറു ജാതി. മന്ത്രശക്തികൊണ്ടു സാധിക്കിൻറിതു മന്ത്രസിദ്ധി†; പ്രഭുശക്തി[കൊണ്ടു][39] സാധിക്കിൻറിതു പ്രഭുസിദ്ധി; ഉത്സാഹശക്തി[കൊണ്ടു][39a] സാധിക്കിൻറിതു ഉത്സാഹ സിദ്ധി.

താഭിരഭ്യുച്ചിതോ ജ്യായാൻ ഭവതി. അപചിതോ ഹീനഃ. തുല്യശക്തിഃ സമഃ. തസ്മാച്ഛക്തിം സിദ്ധിം ച ഘടേതാത്മന്യാവേശയിതും. സാധാരണോ വാ ദ്രവ്യപ്രകൃതിഷ്വാനന്തര്യേണ ശൗചവശേന വാ. ദൂഷ്യാമിത്രാഭ്യാം വാപക്രഷ്ടും യതേത.

ഇച്ചൊന്ന ശക്തി പെരുക ഉടയവൻ ജ്യായാൻ. ചുരുങ്ങൊള്ളവൻ[40] ഹീനൻ. തുല്യശക്തിയായൊള്ളവൻ സമൻ. ആകിൻറമയാൽ ശക്തിയും സിദ്ധിയും തന്നിൽ പെരുക്കവാനായ്ക്കൊണ്ടു ഉത്സാ

---

† ശക്തി M, V, G.

39, 39a. മാതൃകകളിൽ പദം കാണുന്നില്ല. 'മന്ത്രശക്തികൊണ്ടു'' എന്നാദ്യം ഉള്ളതുകൊണ്ടു് എല്ലായിടത്തും ആ പദം ചേർത്തിരിക്കുന്നു.

40. ചുരുങ്ങ + ഉള്ളവൻ.

ഹിക്കവേണ്ടും വിജിഗീഷു. അന്റിയെ സാധാരണമായൊള്ള ദ്രവ്യപ്രകൃതികളിൽ കീഴ്ചൊന്ന ക്രമത്തിനാൽ മുന്നം അമാത്യനിൽ, പിന്നെ ജനപദത്തിൽ,† എന്റിവണ്ണം ക്രമത്താൽ ശക്തിസിദ്ധികളുളവാക്കാൻ ഉത്സാഹിച്ചാലുമമയും. അന്റിയെ, അമാത്യാദികളിൽ ശുദ്ധന.യൊളളവനിൽ മുന്നം ശക്തിസിദ്ധി ഉണ്ടാക്കുവാൻ ഉത്സാഹിച്ചാലുമമയും. അൻറിയെ ദൂഷ്യരെ‡ക്കൊണ്ടും ശത്രുക്കളെക്കൊണ്ടും ശത്രുവിന്റെയ സിദ്ധികളെ ആക്രമിച്ചു*കൊൾവാൻ ഉത്സാഹിപ്പിയ്യു.

**യദി വാ പശ്യേൽ—'അമിത്രോ മേ ശക്തിയുക്തോ വാഗ്ദണ്ഡപാരുഷ്യാർത്ഥദൂഷണൈഃ പ്രകൃതീരുപഹനിഷ്യതി, സിദ്ധിയുക്തോ വാ മൃഗയാദ്യൂതമദ്യസ്ത്രീഭിഃ പ്രമാദം ഗമിഷ്യതി, സ വിരക്തപ്രകൃതിരുപക്ഷീണഃ പ്രമത്തോ വാ സാദ്ധ്യോ മേ ഭവിഷ്യതി, വിഗ്രഹാഭിയുക്തോ വാ സർവ്വസന്ദോഹേനൈകസ്ഥോ ദുർഗസ്ഥോ വാ സ്ഥാസ്യതി, സസംഹിതസൈന്യോ മിത്രദുർഗവിയുക്തഃ സാദ്ധ്യോ മേ ഭവിഷ്യതി, 'ബലവാൻ വാ രാജാ പരതഃ ശത്രുമുച്ഛേത്തുകാമഃ തമുച്ഛിദ്യ ന മാമുച്ഛിന്ദ്യാ'ൽ ഇതി, 'ബലവതാപ്രാർത്ഥിതസ്യ മേ വിപന്നകർമ്മാരംഭസ്യ വാ സാഹായ്യം ദാസ്യതി മദ്ധ്യമലിപ്സായാം ചേ'തി,—ഏവമാദിഷു കാരണേഷു അമിത്രസ്യാപി ശക്തിം സിദ്ധിം ചേച്ഛേൽ.**

† ജനപദത്തിനിൽ M. ഗ്രന്ഥത്തിലും ഇങ്ങനെ കാണുന്നുണ്ടു്.

‡ ആഢ്യരെ (?) M.

* ആകർഷിച്ചു M.

അതിന്നപവാദം:—'എന്നുടയ ശത്രു ശക്തിയുക്തനായിട്ട് വാക്പാരുഷ്യമും ദണ്ഡപാരുഷ്യമും അൎത്ഥദൂഷണങ്ങളെയും[41] കൊണ്ടു പ്രകൃതികളെക്കെടുത്തുകളയും' എന്റു തോന്റുകിലും, അന്റിയെ 'സിദ്ധിയുടയ[ന്][42]നായാട്ടിനാലും ചൂതിനാലും, സ്വഭാവത്തിനാലും സ്ത്രീകറം വഴി മേലും പ്രമാദത്തിനെച്ചെല്ലു'[43]മെന്റു തോന്റിലും, അന്റിയെ 'വിരക്തപ്രകൃതിയായിട്ടു താൻ ഉപക്ഷീണനായിട്ടു താൻ എനക്കു† സാധ്യനാ'[44]മെന്റു തോന്റിലും, അന്റിയെ 'എന്നാൽ യുദ്ധത്തിന്നായ് നിയോഗിക്കപ്പെട്ടവൻ[45] തന്നുടയ പട എല്ലാംകൊണ്ടു മിത്രവൎഗ്ഗാദികളിൻറിയെ തനിയേ നില്ക്കും, അപ്പോഴ് പടയും ചുരുങ്ങി മിത്രവൎഗ്ഗാദികളുമിൻറിയെ ഇരുന്നവസ്ഥയിൽ എനക്കു‡ സാധ്യനാ'മെന്റു തോന്റുകിലും, അന്റിയെ 'എന്നുടയ മിത്രനായിരുന്ന രാജാവു ബലവാനായൊള്ളവൻ എനക്കു മുന്നലൊള്ള ശത്രുവിനെ കരയേററി[46]ക്കളഞ്ഞാൽ പിന്നെ എന്മേലും വരു'മെന്റു തോന്റിലും, അന്റിയെ 'ബലവാനായൊള്ള ശത്രു എന്നോടു*

---

† ഇതക്കു G. ഇതൻകു M, V.

‡ തനെക്കു G.

* തന്നോടു G.

41. 'ദൂഷണമും' എന്നായിരിക്കേണ്ടതാണ്. മാതൃകകളിൽ എല്ലാം 'ദൂഷണങ്ങളെയും' എന്നു തന്നെ.

42. സിദ്ധിയുക്തനാണെങ്കിലും എന്നു വിവക്ഷ.

43. പ്രമാദം പ്രാപിക്കും. സംസ്കൃതരീതി.

44. ജയിപ്പാൻ കഴിയുന്നവൻ. 'ഇതൻകു (ഇതക്കു) സാധ്യനാം' എന്ന പാഠം കൈപ്പിഴയായിരിക്കണം.

45. എന്നാൽ ആക്രമിക്കപ്പെട്ടവൻ എന്നു താൽപര്യം.

46. നാട്ടിൽനിന്നു ആട്ടിക്കളയുക. പദം പലേടത്തും വന്നിട്ടുണ്ട്.

യുദ്ധം പ്രാൎത്ഥിച്ചേടത്തുവെച്ചു, കൎമ്മാരംഭങ്ങൾ† പിഴെച്ചു് എളിയനായിരുന്നപ്പോൾ,[46a] എനക്കു പിഴച്ചാൽ തന്മേലും ചെല്ലുമെൻറു കരുതി തുണചെയ്യു’മെൻറു തോൻറിലും, അൻറിയെ ‘മധ്യമൻ മേൽ[47] എന്നുടയ മണ്ഡലം കൊൾവാൻ നിനൈക്കുംപോൾ എനക്കു തുണയാം’[47a]—എൻറിജ്ജാതി കാരണങ്ങൾ തോൻറുകിൽ ശത്രുവിനും ശക്തി സിദ്ധികളിയവിത്തു.[48a] അവനുടയ ശക്തികൾ ചിനക്കുവാൻ[49] ഉത്സാഹിയാതെ ഉപേക്ഷിച്ചിട്ടിരിപ്പിതെൻറവാറു.

ശ്ലോകം:—

നേമിമേകാന്തരാൻ രാജ്ഞഃ
കൃത്വാ ചാനന്തരാൻ അരാൻ
നാഭി മാത്മാന മായച്ഛേൽ
നേതാ പ്രകൃതിമണ്ഡലേ.

---

† കൎമ്മാന്തങ്ങൾ G.

46a. ഞാൻ എളിയനായിരിക്കുമ്പോൾ എന്നൎത്ഥം.

47. മേൽ—മേലിൽ. മധ്യമലിപ്സായാം—ഒരു മധ്യമൻെറ ആവശ്യം വരുമ്പോൾ. വ്യാഖ്യാതാവു്, ‘മധ്യമൻ എൻെറ മണ്ഡലം ആഗ്രഹിക്കുമ്പോൾ’ എന്നൎത്ഥം കല്പിക്കുന്നു.

47a. വാക്യം ക്ലിഷ്ടം. അവസാനഭാഗത്തിൻെറ വ്യാഖ്യാനം വ്യത്യസ്തമായും കാണുന്നു. *cf.* കെ. വി. എം., പേ. 464.

48. ശത്രുവിനും ശക്തിസിദ്ധികൾ ഉണ്ടാവാൻ അനുവദിക്കാം (ഇയൈവിത്തു). ഇയൈതൽ—To agree, to be palatable (T. Lex.).

49. നശിപ്പിക്കാൻ, ഛിന്നഭിന്നമാക്കാൻ. ചിനങ്ങുക—നുറുങ്ങുക; ചിനക്ക്—ഇണ്ടു് (ന. ഭാ. നി.).

ശ്ലോകാൎത്ഥം†:— ഷോഡശരാജമണ്ഡലത്തിന്നു നേതാവായിരിന്ന വിജിഗീഷു ഏകാന്തരത്തൊള്ള[49a] മിത്രരാജാക്കളെ നേമിയാകച്ചെയ്തു,[50] അനന്തരരാജാക്കളെ[50a]—അടുത്തൊള്ള‡ രാജാക്കളെ— അര[51]മാകച്ചെയ്തു, തന്നെ നാഭി[52]യാ[യ്] കല്പിപ്പിതു. ഇവ്വണ്ണം രാജമണ്ഡലത്തെ ഒരു ചക്രമായ് കല്പിപ്പിതെൻറവാറു. എൻറാൽ സിദ്ധിയാവിതു.

ശ്ലോകം:—

മദ്ധ്യേ ഹ്യപഹിതഃ ശത്രു-  
ൎന്നേതുൎമ്മിത്രസ്യ ചോഭയോഃ  
ഉച്ഛേദ്യഃ പീഡനീയോ വാ  
ബലവാനപി ജായതേ.

---

† -ൎത്ഥമാവിതു G.

‡ അനന്തരരാജാക്കളെ നെമിയാക. അകത്തൊള്ള M.

49a. ഒന്നിടവിട്ട.

50. ചക്രമായിക്കല്പിച്ചു്.

50a. തൊട്ടടുത്ത രാജാക്കന്മാരെ.

51. ചക്രത്തിൻെറ അഴി.

52. മദ്ധ്യം.

ശ്ലോകാൎത്ഥം†:—നേതാവിനോടും മിത്രനോടും ശത്രുവിനെ ഇടൈ ഇട്ടുകൊണ്ടാൽ[53] ഉപചിതനമായ് ബലവാനമായിരിപ്പോനേ ആകിലും ഉച്ഛേദ്യനാവിതുതാൻ, പീഡനീയനാവിതുതാൻ ഇരണ്ടിലൊൻറു മുടിയും.[54]

ശമവ്യായാമമാകിൻറ അധ്യായമും[55] മണ്ഡലയോനി[56] ആകിൻറ അധികരണമും മുടിഞ്ഞിതു.

---

† -ൎത്ഥമാവിതു G.

53. നേതാവിൻെറയും മിത്രത്തിൻെറയും നടുവിൽ ശത്രുവിനെ ആക്കിയാൽ. സംബന്ധികാൎത്ഥത്തിൽ സംയോജിക വരുന്നു. ഇടൈ ഇടുക—നടുക്ക നിറുത്തുക.

54. രണ്ടാലൊന്നു സാധിക്കും.

*cf.* 'ബലവാനാകിലും ശത്രു
നേതൃമിത്രാന്തരസ്ഥിതൻ
ഉച്ഛേദ്യനായ് ഭവിച്ചീടു-
മഥവാ പീഡനീയനാം.'

കെ. വി. എം., പേ. 464.

55. ഈ പ്രകരണം ഗ്രന്ഥമാതൃകകളിൽ കൂടുതൽ അബദ്ധജടിലമായിരിക്കുന്നു.

56. *cf.* കാമ. VIII, 1–42. താഴെ ചേൎത്ത ശുക്രപദ്യം കാമന്ദകൻ ഉദ്ധരിക്കുന്നു (പ. 42):—

'അഷ്ടശാഖം ചതുൎമ്മൂലം
ഷഷ്ടിപത്രം ദ്വയേ സ്ഥിതം
ഷട്പുഷ്പം ത്രിഫലം വൃക്ഷം
യോ ജാനാതി സ നീതിവിൽ.'

(അഷ്ടശാഖം—മിത്രാദി 4 + പാൎഷ്ണിഗ്രാഹാദി 4.
ചതുൎമ്മൂലം—അരിവിജിഗീഷുമധ്യമോദാസീനന്മാർ 4.
ഷഷ്ടിപത്രം—മൂലശാഖാശ്രിതങ്ങളായ ദ്രവ്യപ്രകൃതികൾ 60.
ദ്വയേ സ്ഥിതം—ദൈവമാനുഷകൎമ്മങ്ങൾ 2.
ഷട്പുഷ്പം—ഗുണങ്ങൾ 6.
ത്രിഫലം—ക്ഷയസ്ഥാനവൃദ്ധികൾ 3,

# അധികരണം ഏഴ്—ഷാഡ്ഗുണ്യം.

## പ്രക. 98, 99. ഷാഡ്ഗുണ്യസമുദ്ദേശഃ, ക്ഷയസ്ഥാനവൃദ്ധിനിശ്ചയശ്ച.

### [1. ഷാഡ്ഗുണ്യസമുദ്ദേശഃ.]

**ഷാഡ്ഗുണ്യസ്യ പ്രകൃതിമണ്ഡലം യോനിഃ.**

**'ഷാഡ്ഗുണ്യസമുദ്ദേശഃ' എന്നിത്തു സൂത്രം. ഷാഡ്ഗുണ്യത്തിന്റെ സംക്ഷേപം ഷാഡ്ഗുണ്യസമുദ്ദേശ[1]മാവിതു. അൻറിയെ പൂൎവ്വപക്ഷ നിരാകരണവഴിമേൽ** സ്വസിദ്ധാന്തസ്ഥാപനമാകിലുമാക.[1a] **പൂൎവ്വ പക്ഷം, 'ദ്വൈഗുണ്യമിതി വാതവ്യാധിഃ'** എൻറിജ്ജാതി. സിദ്ധാന്തം, 'ഷാഡ്ഗുണ്യമേവൈതദ് അവസ്ഥാഭേദാദിതി കൗടല്യഃ' എൻറു ചൊല്ലിൻറിതു.[2] ഇതായിലുമാക സമുദ്ദേശം. ഷാഡ്ഗുണ്യസമുദ്ദേശം ചൊല്ലിൻറി

---

1. സമുദ്ദേശത്തിന്നു സംക്ഷേപമെന്നും സ്ഥാപനമെന്നും അൎത്ഥം കല്പിക്കുന്നു.

*cf.* കാമ. XI, 1–49. See also article on *Six Gunas in the Kautalya* by Dr. Narendranath Law, K. B. Pathak Comm. Vol. (Poona, 1944), Pp. 449–61.

1*a*. സ്ഥാപനവുമാകാം. വൈകല്പികാൎത്ഥം കാണിക്കുന്നതാണു 'ആക'. *cf.* 'ഉയരാളരാക ഇടൈയീടരാക'—മാമ്പ. ശാ. (TAS IV, P. 9.) വ. 12.

2. താഴെ വിവരിക്കുന്നുണ്ടു്.

തെന്വിതു സൂത്രാർത്ഥം. സംബന്ധമാവിതു[2a]—ദൈവമാനുഷങ്ങളുടയ സ്വരൂപം കീഴ് ചൊല്ലീതു. അതിനിൽ അചിന്ത്യം ദൈവം, ചിന്ത്യം മാനുഷം. ചിന്തിക്കുമാറു ഷാഡ്ഗുണ്യോപദേശം കൊണ്ടു ചൊല്ലിൻറിതെന്വിതു. അധികരണസംബന്ധമാവിതു[3]—കീഴെ പ്രകരണത്തിൽ 'ശമവ്യായാമയോര്യോനിഃ ഷാഡ്ഗുണ്യം' എൻറു ചൊല്ലീതു. ഇപ്പോൾ ഷാഡ്ഗുണ്യമാമാറു[3a] ചൊല്ലിൻറിതെന്വിതു സംബന്ധം. മണ്ഡലയോനിക്കനന്തരം ഷാഡ്ഗുണ്യം ചൊല്ലിൻറതാവിതു, മണ്ഡലം ഷാഡ്ഗുണ്യത്തിനു കാരണമാകിൻറമയാൽ.

ഇവർത്ഥം 'ഷാഡ്ഗുണ്യസ്യ പ്രകൃതിമണ്ഡലം യോനിഃ' എൻറവാറു.[4] [ഷാഡ്ഗുണ്യം][4a] ആറു ഗുണങ്ങൾ†. പ്രകൃതിമണ്ഡലമാവിതു സ്വാമ്യാദിസപ്തപ്രകൃതിയും, ദ്വാദശരാജമണ്ഡല[വും].[5] ഇവിരണ്ടും ഷാഡ്ഗുണ്യത്തിനു യോനി ആവോ.

---

† ങ്ങളും M, V, G.

2a. വിഷയസംബന്ധമാണിതു്.

3. 'പ്രകരണസംബന്ധമാവിതു' എന്നാണു് ശരിക്കു വേണ്ടതു്. അധികരണസംബന്ധം 'മണ്ഡലയോനിക്കനന്തരം' എന്ന താഴെ വരുന്ന വാക്യത്തിലാണു് വരുന്നതു്. ഇതത്ര കാര്യമായി ഗണിച്ചിട്ടില്ലെന്നു തോന്നുന്നു.

3a. ഇപ്പോൾ ഷാഡ്ഗുണ്യം തന്നെ നേരിട്ടു പറയുന്നുവെന്നർത്ഥം. ആം + ആറു് —ആമാറു (ആമ്മാറു്) പിൽക്കാലത്തു വളരെ വർദ്ധിച്ചുകാണുന്നു.

4. ഇ + അർത്ഥം. 'ഷാഡ്ഗുണ്യസ്യ' എന്നു തുടങ്ങുന്ന സൂത്രത്തിന്നു് ഈ ഒടുവിൽ പറഞ്ഞതാണു് അർത്ഥം എന്നു വിവക്ഷ.

4a. പകർപ്പുകളിലില്ല.

5. 'മണ്ഡലം' എന്നു മാതൃകകളിൽ.

'സന്ധി,വിഗ്രഹ,ാസന,യാന,സംശ്രയ,ദ്വൈധീഭാവാഃ ഷാഡ്ഗുണ്യം' ഇത്യാചാര്യാഃ.

'ദ്വൈഗുണ്യ'മിതി വാതവ്യാധിഃ, സന്ധിവിഗ്രഹാ-ഭ്യാം ഹി ഷാഡ്ഗുണ്യം സംപദ്യത ഇതി.

'ഷാഡ്ഗുണ്യമേവൈതദ് അവസ്ഥാഭേദാദ്' ഇതി കൗടല്യഃ.

ആറു ഗുണങ്ങളാവോ എവ്വെൻ[6]റാൽ—സന്ധി, വിഗ്രഹം, യാനം, ആസനം, സംശ്രയം, ദ്വൈധീഭാവം എൻറിവാറു ഗുണങ്ങളെൻറാചാര്യ്യന്മാർ ചൊല്ലുവിതു.

ഇരണ്ടേ† ഗുണമെൻറു വാതവ്യാധി[7] ചൊല്ലുവിതു. സന്ധിവിഗ്രഹങ്ങളിലേ അകപ്പട്ടം മററെ ഗുണങ്കൾ നാലും. ആസനമും സംശ്രയമും സന്ധിയിൽ‡ലകപ്പട്ടം. യാനം വിഗ്രഹത്തിലകപ്പട്ടം. ദ്വൈധീഭാവമിരണ്ടിലുമകപ്പട്ടം.[7a] ആകിൻറമയാൽ സന്ധിവിഗ്രഹങ്കൾ ഇരണ്ടുമേ പ്രധാനഗുണങ്ങൾ എൻറു ഉദ്ധവ*പക്ഷം.

---

† രണ്ടേ G.

‡ -യിങ്ക V.

* വർ G.

6. എവ്വ് (എവ). cf. അവ്വ, ഇവ്വ.

7. ഉദ്ധവൻ. പരിശിഷ്ടം (അചാര്യ്യന്മാരുടെ പട്ടിക) നോക്കുക.

7a. ഈ വാക്യം കഴിഞ്ഞാണ് 'യാനം വിഗ്രഹത്തിൽ' എന്ന മുൻവാക്യം മാതൃകകളിൽ ചേർത്തുകാണുന്നത്.

ഗുണങ്ങളാമാറുമുള്ള[8]; അവസ്ഥാഭേദത്തിനാൽ ഭിന്നങ്ങളായൊള്ളേ[9]† എൻറു ചാണക്യൻ പക്ഷം.[9a] അവസ്ഥാഭേദമാവിതു സ്വരൂപഭേദം.‡

**തത്ര—പണബന്ധഃ സന്ധിഃ; അപകാരോ വിഗ്രഹഃ; ഉപേക്ഷണമാസനം; അഭ്യുച്ചയോ യാനം; പരാർപ്പണം സംശ്രയഃ; സന്ധിവിഗ്രഹോപാദാനം ദ്വൈധീഭാവഃ, ഇതി ഷഡ് ഗുണാഃ.**

ഇപ്പൊഴുതു അവ്വാറും* ചൊല്ലിൻറിതു.

(i) 'പണബന്ധം§ സന്ധി' എൻറവാറു—ഭൂമി, ഭണ്ഡാരം, പട ഇവററിൽ ഒൻറു കൊടുക്കമാറു ചൊല്ലി സത്യശപഥാദികൾ ചെയ്തു, 'ഇക്കാരിയം ചെയ്യാലിതു തരുവിതെ'ൻറു ദൃഢീകരിക്കുമതു സന്ധി ആവിതു.

---

† യുള്ളൊരു G.

‡ ഭേദവും M, V, G.

* അവിരണ്ടും M, V, G.

§ നിബന്ധം M, V.

8. ഗുണങ്ങളാം + ആറും + ഉള—ഗുണങ്ങൾ ആറു തന്നെയാണെന്നു താൽപര്യം.

9. ഉള്ളതേ. ഭിന്നങ്ങളായുള്ളവ മാത്രമാണ്. 'പക്ഷേ, പാഠം ഭിന്നങ്ങളായൊള്ളോ എന്നായിരിക്കാം.

9a. *cf.* "ന്യായ്യോ ഗുണോ വിഗ്രഹ ഏക ഏവ
സന്ധ്യാദയോ/ന്യേ തു ഗുണാ സ്തദുത്ഥാഃ
അവസ്ഥയാ ഭേദമുപാഗതഃ സൻ
ഷാഡ്ഗുണ്യ മിത്യേവ ഗുരോർമ്മതം നഃ."

കാമ. XI-40.

(ii) വിഗ്രഹമാവിതു—ശത്രുവിനുടെ ദേശത്തു കെട്ടുചുട്ട ആദികൾ ചെയ്തു അവനെ ദ്രോഹിക്കുമതു വിഗ്രഹമാവിതു.

(iii) ആസനം സന്ധ്യാദികളുടയ പ്രയോഗംമൊഴിഞ്ഞിട്ടിരിക്കുമതു.

(iv) 'അഭ്യുച്ചയം യാനം.' അഭ്യുച്ചയമാവിതു—ശക്തിദേശകാലാദികളുടയ അതിശയയോഗം അഭ്യുച്ചയമാവിതു. അതു യാനത്തിന്നു കാരണമായി, ഉപചരിച്ചു യാനമെൻറു ചൊല്ലിൻറിതു.[10]

(v) 'പരാർപ്പണം സംശ്രയ'മെൻറവാറു, തന്നെയും മക്കളെയും, ദ്രവ്യമുമെൻറിത്തനയും, ബലവാനായൊള്ളോനൊരു രാജാവിനിൽ അർപ്പിപ്പിതു, ശക്തി നിമിത്തമായും സിദ്ധി നിമിത്തമായും[10a]. അതു സംശ്രയമാവിതു.

(vi) 'സന്ധിവിഗ്രഹോപാദാനം ദ്വൈധീഭാവം'[11]—എൻറിവാറു ഗുണങ്ങളെല്ലാം വേണ്ടുമാറു ചൊല്ലീതു.

---

10. അഭ്യുച്ചയം യാനത്തിന്നു കാരണമാകയാൽ യാനത്തെയും ആ പദംകൊണ്ടു പറയുന്നു. കാരണത്തിൽ കാര്യോപചാരം—തമ്മിൽ അഭേദകല്പന—എന്നു താല്പര്യം.

10a. ശക്തിയും ജയവും നേടാൻ.

11. വ്യാഖ്യാനമില്ല. സന്ധിവിഗ്രഹങ്ങൾ രണ്ടും സ്വീകരിക്കലാണ് ദ്വൈധീഭാവം. (ഇതു രണ്ടുതരത്തിൽ. "രണ്ടു ശത്രുക്കളുടെ അടുക്കൽ രണ്ടുവിധത്തിൽ വാക്കുകൊണ്ടു മാത്രം ആത്മസമർപ്പണം ചെയ്തു ഗൂഢവൃത്തിയായിരിക്കുന്നതൊന്നു"; ശത്രുവിനോടു സ്പഷ്ടമായി സന്ധിചെയ്തു ഗൂഢമായി ദ്രോഹം ചെയ്യുന്നതു് മറ്റൊന്നു"—കെ. വി. എം., പേ. 466).

*cf.* "ബലിനോർ ദ്വിഷതോർമ്മധ്യേ
വാചാത്മാനം സമർപ്പയേൽ
ദ്വൈധീഭാവേന വർത്തേത
കാകാക്ഷിവ ദലക്ഷിതഃ."

കാമ. XVI, 23.

പരസ്മാദ്ധീയമാനഃ സന്ദധീത.

അഭ്യുച്ചീയമാനോ വിഗൃഹ്ണീയാൽ.

'ന മാം പരോ, നാഹം പരം, ഉപഹന്തും ശക്തഃ' ഇത്യാസീത.

ഗുണാതിശയയുക്തോ യായാൽ.

ശക്തിഹീനഃ സംശ്രയേത.

സഹായസാദ്ധ്യേ കാൎയ്യേ ദ്വൈധീഭാവം ഗച്ഛേൽ.

ഇതി ഗുണാവസ്ഥാപനം.

ഇനി ചൊന്ന ഗുണങ്ങൾ പ്രയോഗിപ്പാൻ വിഷയം ചൊല്ലിൻറിതു:—പരനിൽ താൻ കുറഞ്ഞു തോൻറുകിൽ പരൻ തന്നോടു സന്ധ ചെയ്യുമാറു ചെയ്തുകൊൾവിതു.

പരനിൽക്കാട്ടിൽ തനക്കു പെരുക്കമുണ്ടാകിൽ വിഗ്രഹം ചെയ്വിതു

'എനക്കും പരന്മേൽ‡ ചെല്ലപ്പടാ; പരനുമെന്മേൽ വരപ്പടാതെ'ൻറു തോൻറുകിൽ[12] ആസനമനുഷ്ഠിപ്പിതു.

---

‡ എനക്കുമവനുമേൽ G.

12. 'എനിക്കു പരനേയും പരനു' എന്നേയും വിഗ്രഹിപ്പാൻ സാധ്യമല്ല' എന്നു തോന്നുകയാണെങ്കിൽ. ചെല്ലപ്പടാ, വരപ്പടാ എന്നീ രൂപങ്ങൾ ശ്രദ്ധിക്കുക. ചെല്ലലിൽ പെടുക, വരലിൽ പെടുക എന്നേ അൎത്ഥമുള്ളൂ. 'വരപ്പെടാതെൻറു' എന്നു മാതൃകകളിൽ കാണുന്നു. 'പെടാ എൻറു' എന്നേ വേണ്ടൂ; തകാരം ഉച്ചാരണസുഖത്തിന്നു ചേൎത്തതാകാം. താഴെ 'വാരാതെൻറു' (*f. n.* 23*b*) എന്നു വരുന്നതു് നോക്കുക.

പരനിൽക്കാട്ടിൽ ഗുണാതിശയം തനക്കൊണ്ടെൻറു തോൻറുകിൽ യാനമനുഷ്ഠിപ്പിതു. ഗുണാതിശയമാവിതു 'അഭിയാസ്യൽകർമ്മത്തിൽ'[13] ചൊല്ലിൻറ ശക്തിദേശകാലാദികൾ.

സർവ്വഥാ ശക്തിഹീനനാകിൽ സംശ്രയം ചെയ്‌വിതു. ഗുരുവിനെ ശിഷ്യനാശ്രിപ്പോരെക്കണക്കെ ബലവാനെ ആശ്രിപ്പിതു. അങ്ങനെ നിന്നാൽ തന്നുടയ† കർമ്മാരംഭങ്ങൾക്കു പിഴ വാരാതു.[13a]

സഹായസാധ്യം കാര്യമെൻറു തോൻറുകിൽ ദ്വൈധീഭാവം ചെയ്‌വിതു

എൻറിവണ്ണം വിഷയഭേദത്താനാലും ആറു ഗുണങ്ങളെമ്പതു നിൻറതു.[14]

എൻറിങ്ങനെ ഷാഡ്ഗുണ്യസമുദ്ദേശമാകിൻറ
സൂത്രം മുടിഞ്ഞിതു.

## [2. ക്ഷയസ്ഥാനവൃദ്ധിനിശ്ചയഃ.]

**തേഷാം യസ്മിൻ വാ ഗുണേ സ്ഥിതഃ പശ്യേൽ, 'ഇഹസ്ഥഃ ശക്ഷ്യാമി ദുർഗ,സേതുകർമ്മ,വണിക്പഥ,-ശൂന്യനിവേശ, ഖനിദ്രവ്യ, ഹസ്തിവന കർമ്മാണ്യാത്മനഃ**

---

† നിൻറാൽ തമ്മുടെ G.

13. അധി. 9.

13a. വരികയില്ല. വര്, തര് എന്നീ ധാതുക്കൾ വാ, താ ഇങ്ങനെ ദീർഘിയ്ക്കുന്നതിനെപ്പററി പല വാദപ്രതിവാദങ്ങളും നടന്നിട്ടുണ്ട്. സമാനാർത്ഥകങ്ങളായ രണ്ടുതരം ധാതുക്കൾ ആണ് അവയെന്നു ചിലർ. സംസ്കൃതത്തിലെ 'ദാ'വിൻെറ മാതൃകയിൽ നിർമ്മിച്ചതാണ് അവയെന്നു മററു ചിലർ.

14. സ്ഥാപിതം എന്നതിൻെറ തർജ്ജമ.

പ്രവൎത്തയിതും, പരസ്യ ചൈതാനി കൎമ്മാണ്യുപഹന്തും' ഇതി തമാതിഷ്ഠേൽ, സാ വൃദ്ധിഃ.

'ആശുതരാ മേ വൃദ്ധിഃ ഭൂയസ്തരാ വൃദ്ധ്യുദയതരാ വാ ഭവിഷ്യതി, വിപരീതാ പരസ്യ' ഇതി ജ്ഞാത്വാ പരവൃദ്ധിമുപേക്ഷേത.

തുല്യകാലഫലോദയായാം വൃദ്ധൌ സന്ധിമുപേയാൽ.

'ക്ഷയസ്ഥാനവൃദ്ധിനിശ്ചയം' എന്നിതു സൂത്രം. ക്ഷയമാവിതു കോശദണ്ഡങ്ങളുടയ ചുരുക്കം. സ്ഥാനമാവിതു സാമ്യാവസ്ഥാനം.† വൃദ്ധിയാവിതു കോശദണ്ഡങ്ങളുടയ പെരുക്കം. നിശ്ചയമാവിതു അവിററിനുടയ സ്വരൂപാവധാരണം. അതു ചൊല്ലിൻറിതെന്നിതു സൂത്രാൎത്ഥം. സംബന്ധമാവിതു—കീഴം ആറു ഗുണങ്ങളെച്ചൊല്ലീതു. ഇപ്പോൾ അവിററിന്നു ഫലമായിരുന്ന ക്ഷയസ്ഥാനവൃദ്ധികളുടയ സ്വരൂപാവധാരണം ചൊല്ലിൻറിതെന്നിതു സംബന്ധം. മൂൻറിലും, സൂത്രത്തിൽ വൃദ്ധി പിന്നെ ചൊല്ലീതാകിലും‡, പ്രധാനമായിട്ടും മംഗല്യകമായിട്ടും വൃദ്ധി മുന്നം ചൊല്ലിൻറിതു.[15]

'അഗ്ഗുണമാറിലും യാതൊരു ഗുണം അനുഷ്ഠിച്ചാൽ എനക്കു ഉൎഗ്ഗസേതുകൎമ്മം, വണിക്പഥം, ശൂന്യനിവേശം, ഖനിദ്രവ്യവനകൎമ്മം, ഹസ്തിവനം എൻറിജ്ജാതി* കൎമ്മം കൊള്ളാം,¶ പരനൈ ഒട്ടായ്

† –വസ്ഥ G.

‡ ചൊല്ലീതേ ആകിലും G.

* ഹസ്തി എൻറിജ്ജാതി M, V.

¶ ജ്ജാതി കൊള്ളാം G.

15. ക്ഷയം, സ്ഥാനം, വൃദ്ധി എന്നീ മൂന്നെണ്ണത്തിൽ വൃദ്ധി ഒടുവിലാണ് വരുന്നതെങ്കിലും പ്രാധാന്യാദികൾ നോക്കി അതിനെപ്പററി ആദ്യം പറയുന്നുവെന്നൎത്ഥം. പാണിനി 'വൃദ്ധിരാദൈച്' എന്ന സൂത്രം അഷ്ടാധ്യായിയിൽ ആദ്യം ചേൎത്തതു് മംഗല്യാൎത്ഥമാണെന്നും മററും പണ്ഡിതന്മാർ പറയാറുള്ളതു് ഓൎമ്മിയ്ക്കുക.

കൊള്ളവുമാം' എൻറു[16] തോൻറുവിതു, എങ്കിൽ അഗ്ഗുണമനുഷ്ഠിപ്പിതു അതു വൃദ്ധിയാവിതു. അതു വൃദ്ധിനിമിത്തമായ്† ഉപചരിച്ചിട്ട്[17] അതിനയേ വൃദ്ധിയെൻറു ചൊല്ലിൻറിതു‡. വൃദ്ധിയാവിതു കീഴ്ച്ചൊന്ന ശക്തിസിദ്ധികൾ.

പരനുടെ വൃദ്ധി ഉപേക്ഷിപ്പാൻ വിഷയം ചൊല്ലിൻറിതു:— 'എനക്കു കടുകി വൃദ്ധി വരും; പരനു* പലനാൾ കൂടി വരുവിതു[18]— എൻറൊരു വിഷയം. വൃദ്ധി ഇരുവർക്കുമൊക്ക[19] വരുകിലും ഒരുകാലേ[20] ച്കിലും, എനക്കു പെരുക വരും, പരനു ചുരുങ്ങിവരും എൻറു തോൻറിലും; അൻറിയെ ഇരുവോത്തിനു§[21] മൊക്ക¶വരുകിലും എന്നുടയ



† -മായിട്ടു M.

‡ ചൊൻറിതു G.

* അവനു G.

§ ഇരുവത്തിനു M, V.

¶ ഒക്കവെ M, V.

16. പരനു ഇതൊന്നും കിട്ടാതെ കഴിയുകയും (ഒട്ടായ് കൊള്ളുക) ആകാം.

17. ആ ഗുണം വൃദ്ധിയ്ക്കു കാരണമാകയാൽ അതിനെയും വൃദ്ധിയെന്നു പറയുന്നുവെന്നർത്ഥം. മുകളിൽ *f. n.* 10 നോക്കുക.

18. വൃദ്ധി എന്നു ശേഷം.

19. ഒപ്പം.

20. ഒരേ കാലത്ത്. *cf.* 'പെരുമാറിപ്പോമൊരുക്കാലൊളിച്ച്''—പദ്യ. പ. 6.

21. G പാഠം. ഇരുപേർക്കും. പദം ശ്രദ്ധേയം. *cf.* 'ഇരുവോമൊക്കുള്ളറിട്ടുകൊൾവോം'—ഭാ. കൗ, I. പേ. 23. ഇരുവോം > ഇരുവം (M, V പാഠം). 'ഇരുവീർ' (മ. പു.) പ. മ. ത്തിൽ പ്രചുരപ്രചാരമായിക്കാണുന്നു. *cf.* 'ഇരുവീർക്കും ബുദ്ധിവന്നു ഇരുവീരുടെ അസ്ത്രങ്ങൾ ഇരുവീരും സംഗ്രഹിക്കിലേ ത്രൈലോക്യം ജീവിച്ചു മുടിവിതു—' ബ്ര. പു., പേ. 87. *cf.* എല്ലീർ. 'എല്ലീരും കൂടി ഇരിക്കുംപൊഴുതു എങ്ങനെ കേൾക്ക ഇളെപ്പിതു'—Ibid. പേ. 36.

വൃദ്ധി അനുബന്ധിനിയായ് വരും, [പരനു അനനുബന്ധിനിയായ് വരും.][22] എൻറു തോൻറുകിലും—ഈ വിഷയങ്ങളിൽ പരനുടയ വൃദ്ധി ഉപേക്ഷിപ്പിതു എൻറവാറു, അവനുടയ വൃദ്ധി കെടുപ്പാൻ ഉത്സ(ാ)ഹി‡യാതൊഴിവിതു.[22a]

തന്നുടയ വൃദ്ധി കെടാതൊഴിവാനായ് വേണ്ടിൻറിതു:—ഇരുവൎക്കും വൃദ്ധി തുല്യകാലമും[23] തുല്യോദയമുമായിരിക്കിൽ സന്ധി ചെയ്‌വിതു. എൻറിങ്ങനെ വൃദ്ധി ചൊല്ലീതു.

**യസ്മിൻ വാ ഗുണേ സ്ഥിതഃ സ്വകൎമ്മണാമുപഘാതം പശ്യേൽ, നേതരസ്യ, തസ്മിന്നതിഷ്ഠേൽ. ഏഷ ക്ഷയഃ.**

**'ചിരതരേണാല്പതരം വൃദ്ധ്യുദയതരം വാ ക്ഷേഷ്യേ, വിപരീതം പരഃ' ഇതി ജ്ഞാത്വാ ക്ഷയമുപേക്ഷേത.**

**തുല്യകാലഫലോദയേ വാ ക്ഷയേ സന്ധിമുപേയാൽ.**

***യസ്മിൻ വാ ഗുണേ സ്ഥിതഃ സ്വകൎമ്മവൃദ്ധിം ക്ഷയം വാ നാഭിപശ്യേദേതൽ സ്ഥാനം.**

***'ഹ്രസ്വതരം വൃദ്ധ്യുദയതരം വാ സ്ഥാസ്യാമി, വിപരീതം പരഃ' ഇതി ജ്ഞാത്വാ സ്ഥാനമുപേക്ഷേത.**

---

‡ ഉത്സഹി M, V, G.

22. പകൎപ്പുകളിൽ വിട്ടിരിക്കുന്നു. പരൻെറ വൃദ്ധി തുടൎന്നില്ലയില്ല എന്നൎത്ഥം.

22a. 'ഉത്സഹി' രൂപം എല്ലാ മാതൃകകളിലും കാണുന്നു; ഇവിടെ മാത്രമല്ല, മററു മിക്ക സ്ഥലത്തും. കൈപ്പിഴയാണെന്നോ അല്ലെന്നോ തീൎത്തുപറവാൻ വയ്യ.

23. 'തുല്യഫലവും' എന്നതു വിട്ടിരിക്കുന്നു.

*'തുല്യകാലഫലോദയേ വാ സ്ഥാനേ സന്ധിമുപേ-
യാദ്' ഇത്യാചാര്യാഃ'

'നൈതദപിഭാഷിതം' ഇതി കൗടല്യഃ.

ഇനി ക്ഷയം ചൊല്ലിൻറിതു:—യാതൊരു ഗുണമനുഷ്ഠിച്ചാൽ തന്നുടയ കർമ്മാരംഭങ്ങൾക്കു പിഴ വരുവിതു, ശത്രുവിനുക്കു† പിഴ വാരാതെൻറു[23a] തോൻറുവിതു അതു ക്ഷയമാവിതു. എൻറാൽ[24] അതു അനുഷ്ഠിക്കലാകാ.

അതിന്നപവാദം:—'പലകാലം കൂടി എനക്കു ക്ഷയം വരുവിതു, ശത്രുവിനുക്കു കടുക വരു'മെൻറു തോൻറുകിലും, 'എനക്കല്പം ക്ഷയം, ശത്രുവിനുക്കു ബഹുതരം' എൻറു തോൻറിലും, 'എന്നുടയ ക്ഷയം വൃദ്ധ്യുദയത്തെ‡ അനുസരിച്ചിരിക്കം*, ശത്രുവിനുടയ ക്ഷയം§ ക്ഷയാനുബന്ധിപ്രായിരിക്കം എൻറു തോൻറുകിലും, തന്നുടയ ക്ഷയമുപേക്ഷിപ്പിതു.[25]
)ക്കാലതിന്നു പ്രതികാരം ചെയ്‌വിതു.

---

† ശതുവിനു G.

‡ -ത്തെയു(ം) M, V, G.

* അനുബന്ധി- G.

§ ക്ഷയമും M, V.

23*a*. വാരായെൻറു എന്നതിന്നു പകരം. *cf. f. n.* 12.

24. അതുകൊണ്ടു്. But എന്നതിൻെറ അർത്ഥമല്ല. *cf.* 'എനക്കവളെ വേണ്ടുൻറിതില്ലാ; എൻറാൽ...ഇവളെ കൊൻറു കളക'—ബ്ര. പു., പേ. 61. 'എൻറാൽ നീ പോയ് വടമതിരയിൽ ചെൻറു'—ഉ. സ. I. 34. 'എൻറാൽ ഇനി തിരുവേകാദശി വ്രതം ദീക്ഷിക്ക'—പ്രാ. ഗ. മാ., പേ. 15.

25. *cf.* 'ദപിഷ്ഠതാമുദയഃ സുമേധസാ
ഗുരു രസപന്തതരഃ സുമർഷണഃ
ന മഹാനപി ഭൂതിമിച്ഛതാ
ഗുണസമ്പൽപ്രവണഃ പരിക്ഷയഃ.'

ഭാരവി, കിരാ. II. 8.

ശത്രുവിനും തനിക്കും ക്ഷയം തുല്യകാലം, തുല്യഫലോദയം എൻറു തോൻറുകിൽ സന്ധി ചെയ്‌വിതു എൻറിങ്ങനെ ആചാര്യന്മാർ പക്ഷം.[26]

ഇതു വിശേഷിച്ചു ചൊല്ലീതില്ല എൻറു കൗടല്യൻ പക്ഷം.[27]

**യദി വാ പശ്യേൽ—'സന്ധൗ സ്ഥിതോ മഹാഫലൈഃ സ്വകർമ്മഭിഃ പരകർമ്മാണ്യുപഹനിഷ്യാമി, മഹാഫലാനി വാ സ്വകർമ്മാണ്യുപഭോക്ഷ്യേ, പരകർമ്മാണി വാ, സന്ധി-വിശ്വാസേന വാ യോഗോപനിഷൽപ്രണിധിഭിഃ പര-കർമ്മാണ്യുപഹനിഷ്യാമി, സുഖം വാ സാനുഗ്രഹപരി-ഹാരസൗകര്യം ഫലലാഭഭൂയസ്ത്വേന സ്വകർമ്മണാം പര-കർമ്മയോഗാവഹം ജനമാസ്രാവയിഷ്യാമി, ബലിനാ-തിമാത്രേണ വാ സംഹിതഃ പരഃ സ്വകർമ്മോപഘാതം**

---

26. ഇതിന്നു ശേഷം വരേണ്ടതും സ്ഥാനത്തെ സംബന്ധിച്ചതുമായ മൂന്നു വാക്യങ്ങൾക്കുള്ള വ്യാഖ്യാനം മാതൃകകളിൽ കാണുന്നില്ല. നക്ഷത്രചിഹ്നാങ്കിതമായ ആ ഭാഗത്തിൻെറ അർത്ഥം:—"യാതൊരു ഗുണത്തിങ്കൽ സ്ഥിതിചെയ്യുന്നതായാൽ സ്വകാര്യങ്ങൾക്കു വൃദ്ധിയോ ക്ഷയമോ വരികയില്ലെന്നു കാണുന്നുവോ അതിനെ സ്ഥാനമെന്നു പറയുന്നു. 'എനിക്കുല്പകാലം മാത്രമെ സ്ഥാനം വരികയുള്ളു; വൃദ്ധിയെ അനുസരിച്ചിട്ടുള്ളതാണ് എൻെറ സ്ഥാനം; പരന്നു ഇതു വിപരീതമാണ്' എന്നു കാണുന്നപക്ഷം സ്ഥാനത്തെ ഉപേക്ഷിച്ചിരിക്കാം. എന്നാൽ തൻെറ സ്ഥാനം കാലംകൊണ്ടും ഫലംകൊണ്ടും ഉദയംകൊണ്ടും പരൻെറ സ്ഥാനത്തോട് തുല്യമായിരിക്കുന്നപക്ഷം സന്ധിയെത്തന്നെ അനുഷ്ഠിക്കണം—ഇങ്ങനെയാണ് ആചാര്യന്മാർ അഭിപ്രായപ്പെടുന്നതു'"—കെ. വി. എം., കൗ. അ., പേ. 467.

27. 'നൈതദ്വിഭാഷിതം'—'ഇതു വൈകല്പികമല്ല' എന്നാണ് ശരിക്കർത്ഥം. ക്ഷയസ്ഥാനവൃദ്ധികളിലുള്ള സന്ധിയെപ്പററിയും മററും ആചാര്യന്മാർ പറഞ്ഞതിനോടു കൗടല്യൻ യോജിക്കുന്നുവെന്നു താൽപര്യം,

പ്രാപ്സ്യതി, യേന വാ വിഗൃഹീതോ മയാ സന്ധാത്തേ തേന അസ്യ വിഗ്രഹം ദീർഘം കരിഷ്യാമി, മയാ വാ സംഹിതസ്യ മദ്ദ്വേഷിണോ ജനപദം പീഡയിഷ്യതി, പരോപഹതോ വാഽസ്യ ജനപദോ മാം ആഗമിഷ്യതി, തതഃ കർമ്മസു വൃദ്ധിം പ്രാപ്സ്യാമി, വിപന്നകർമ്മാരംഭോ വാ വിഷമസ്ഥഃ പരഃ കർമ്മസു ന മേ വിക്രമേത, പരതഃ പ്രവൃത്തകർമ്മാരംഭോ വാ, താഭ്യാം സംഹിതഃ കർമ്മസു വൃദ്ധിം പ്രാപ്സ്യാമി, ശത്രുപ്രതിബന്ധം വാ ശത്രുണാ സന്ധിം കൃത്വാ മണ്ഡലം ഭേത്സ്യാമി, ഭിന്നമവാപ്സ്യാമി, ദണ്ഡാനുഗ്രഹേണ വാ ശത്രുമുപഗൃഹ്യ മണ്ഡലലിപ്സായാം വിദ്വേഷം ഗ്രാഹയിഷ്യാമി, വിദ്വിഷ്ടം ഘാതയിഷ്യാമി' ഇതി സന്ധിനാ വൃദ്ധിമാതിഷ്ഠേൽ.



ഇനി തന്നുടയ പക്ഷം ചൊല്ലിൻറിതു:—

സന്ധി ചെയ്താൽ മഹാഫലങ്ങളായൊള്ള ദുഗ്ഗ്ഖനിപ്രഭൃതി†കർമ്മങ്ങളെക്കൊണ്ടു പരന്നുടയ കർമ്മം കെടുക്കാമെൻറു തോൻറുകിലും, [കെടുക്കുമാറാവിതു:—സന്ധി‡ചെയ്തു തന്നുടയ കർമ്മത്തിനാൽ ജനിച്ച വസ്തു പ്രഭൂതമാവും സാരമായുമൊള്ളതിനെ പരവിഷയത്തിന്നു പോക്കി, അവന്നുടയ* കർമ്മത്തിൽ ജനിച്ച വസ്തുക്കൾ വില പെരുകാത്ത§വാറു ചെയ്‌വിതു];

---

† പ്രഭൃതികൾ M, V.

‡ സന്ധിവിഗ്രഹം G.

* അപരന്നടെ G.

§ പെരുക്കാത്ത M. പെരുതാ(കാ)ത്തക്ക G.

അൻറിയെ മഹാഫലങ്ങളായൊള്ള കർമ്മങ്ങൾ ഇവനോട്ട സന്ധി ചെയ്തിട്ട് അനുഭവിപ്പതെൻറു തോൻറിലും;

പരനുടയ മഹാഫലങ്ങളായൊള്ള കർമ്മങ്ങൾ ഉപഭോഗിക്കലാം അവനോട്ട സന്ധിചെയ്യാലെൻറു തോൻറിലും;

അൻറിയെ സന്ധുകൊണ്ടു വിശ്വസിപ്പിച്ചിട്ടു പരനുടയ മഹാഫലങ്ങളായൊള്ള കർമ്മങ്ങൾ യോഗോപനിഷൽപ്രക്ഷേപം[28]കൊണ്ടു കെടുത്തുകളയലാം എൻറു തോൻറുകിലും—[യോഗരാഭവോർ ഗൂഢപുരുഷതീക്ഷ്ണാദികൾ; ഉപനിഷത്താവിതു വിഷധൂമം, അംബു†ദൂഷണം എൻറിജ്ജാതികൾ];

അൻറിയെ ശത്രുവിനുടയ കർമ്മങ്ങൾ സാധിക്കിൻറ ജനത്തെ ശത്രുവിനോട്ട സന്ധിചെയ്തിട്ടു അവരൾക്കു വിത്തും കൂലിയും കൊടുത്തു, ഇറയു[29]മൊഴിഞ്ഞു,‡ പ്രയാസമിൻറിയെ കൃഷ്യാദിഫലങ്ങൾ പെട്ടെക്ക സിദ്ധിക്കുമാറു ചെയ്തുകൊടുത്തു സുഖമായ് എനുടയ കർമ്മത്തിൽ നിയോഗിപ്പാൻ വിളിച്ചുകൊള്ളാമെൻറു തോൻറുകിലും;

അൻറിയെ, ബലവാനായൊള്ളോനൊരു ശത്രുവിനോട്ട എനുടയ ശത്രു സന്ധുചെയ്യാൽ അതിൻ നിമിത്തമായ്* അവനു[29a] കർമ്മോപ

---

† അശ്വ M, G.

‡ വിത്തുകൂലി കൊടുക്കയുമൊഴിഞ്ഞു G.

* മായെ M.

28. പ്രയോഗം.

29. നികുതി.

29a. ശത്രുവിനു",

ഘാതം വരും, അവനുടയ പെരുക്കത്തുക്ക തക്കവാറു പെരുക ധനം കൊടുക്കവേണ്ടും' എൻറു [തോൻറിലും];[29b]*

അൻറിയെ, 'യാവനൊരുത്തനോടു വിഗ്രഹിപ്പാൻ എന്നോടു സന്ധിചെയ്യിൻറിതു, ഇവനോടു സന്ധിചെയ്തു നിന്നേ അവനോടു ഇവനു† ദീർഘതരം വിഗ്രഹം ചെയ്യിക്കാം'[30] എൻറു തോൻറിലും;

അൻറിയെ, 'എന്നോടിവൻ സന്ധി ചെയ്താൽ ഇവനുടയ ജനപദമെനക്ക വന്നുകൂട്ടും, എനക്ക കർമ്മവൃദ്ധി വരും' എൻറു തോൻറിലും;

അൻറിയെ, 'ദുർഗ്ഗാദികർമ്മാരംഭങ്ങളുടയൻ ശത്രു; താനും[30a] പോയ് ദുർഗ്ഗസ്ഥൻ. ഇവനോടു സന്ധി‡ചെയ്തു എന്നുടയ ദുർഗ്ഗാദികർമ്മങ്ങളും കെടാതവാറു ചെയ്വ'നെൻറു തോൻറിലും;

അൻറിയെ, 'ശത്രു§ എന്നുടയ മിത്രനുടയ ധനംകൊണ്ടു കർമ്മാ¶രംഭങ്ങളും ചെയ്യിൻറിതു$; അതു ശത്രുവിനോടു സന്ധിചെയ്യാക്കാൽ പെരു

---

* എൻറുതാൻ M, V, G.

† എന്നോടു സന്ധിചെയ്തു നിൻെറ അവനോടിവനു G.

‡ സന്ധി G.

§ ശത്രുവിനുടയ M, V. -നുടെ G.

¶ ധർമ്മാ- M.

$ ചൊല്ലിൻറിതു (?) M, V.

29b. 'എൻറു താൻ' എന്നാണു് പകർപ്പുകളിൽ. മററു വാക്യങ്ങൾ നോക്കുമ്പോൾ ഇതു കൈപ്പിഴയാണെന്നു തോന്നുന്നു.

30. വാക്യയോജന വളരെ ക്ലിഷ്ടം. ഇവൻ—ശത്രു. അവൻ—ശത്രുവിൻെറ ശത്രു

30a. ശത്രു.

താകിൻറമയാൽ[30b]§ ഇ[രി]†വരോടും സന്ധിചെയ്താൽ കർമ്മങ്ങളെ ചെയ്തു കൊള്ളലാ'മെൻറു തോൻറുകിലും;[31]

അൻറിയെ, 'ശത്രുവിനോടു കൊടുകെട്‡ ചെയ്തിരുന്ന* മണ്ഡലം ശത്രുനോടു സന്ധിചെയ്തിട്ടു അവനോടു മണ്ഡലത്തോടു[32] ഭേദം¶ ചെയ്യാം;'

'ഭിന്നമായാൽ കർമ്മങ്ങളെ എനക്കു ചെയ്തുകൊള്ളാ'മെൻറു തോൻറിലും;[32a]

---

§ ചെയ്യാക്കാൽ ധനം പൊരൊനാകിൻറമയാൽ (?) M, V. പോരൊട്ടനാകിൻറമയാൽ (?) G.

† ഇവരോടും M, V, G.

‡ ശത്രുവിനൊട്ടു കൊടു കെട്ട M. ശത്രുവിനോട്ടു കേട്ട G.

* ഇരുൻറ M.

¶ ഭേദ്യം M, V.

30b. ശത്രുവിനോട്ട് സന്ധിചെയ്തില്ലെങ്കിൽ മിത്രത്തിൽനിന്ന അയാൾ സമ്പാദിയ്ക്കുന്ന ധനത്തിൻെറ തുക വദ്ധിയ്ക്കുന്നതുകൊണ്ട്. പാഠം ശരിയോ എന്നു നല്ല ഉറപ്പില്ല.

31. ഇക്കഴിഞ്ഞ രണ്ടു ഖണ്ഡങ്ങളുടെ വ്യാഖ്യാനം ദുർഘടമാണ്. *cf.* 'അഥവാ കർമ്മാരംഭങ്ങൾക്ക് ക്ഷയം സംഭവിച്ചു സങ്കടത്തിൽ പെട്ടിരിയ്ക്കുന്ന പരൻ എൻെറ കർമ്മങ്ങളിൽ വിക്രമം പ്രവർത്തിയ്ക്കാത്തതുകൊണ്ട് അവനും, പരസാഹായ്യത്താൽ കർമ്മാരംഭങ്ങളിൽ ഏർപ്പെട്ടിരിയ്ക്കുന്ന മറെറാരാളും തമ്മിൽ സന്ധിചെയ്യിച്ച് എനിയ്ക്കു കർമ്മവൃദ്ധിയെ പ്രാപിയ്ക്കാൻ സാധിയ്ക്കും'—കെ. വി. എം., പേ. 468-69. വ്യാഖ്യാതാവിൻെറ മൂലപാഠം കുറെയധികം വ്യത്യസ്തമാണെന്നു തോന്നുന്നു. ഗണപതിശാസ്ത്രി (അർഥ. II. പേ. 241-42) ഏതാനും ഭാഗങ്ങളിൽ വ്യാഖ്യാതാവിനെ പിന്തുടരുന്നുണ്ട്.

32. അവനും മണ്ഡലവുമായി.

32a. 'ശത്രുവിനാൽ ഭേദിയ്ക്കപ്പെടാത്തതായ മണ്ഡലത്തെ ശത്രുവുമായി സന്ധിചെയ്താൽ എനിയ്ക്കു ഭേദിപ്പാൻ സാധിയ്ക്കും'—കെ. വി. എം., പേ. 469.

അൻറിയെ, പട കൊട്ടത്തു ശത്രുവിനെ വശമാക്കി മണ്ഡലം ലഭിപ്പാനിച്ഛയുണ്ടായപ്പോൾ[32b] അമ്മണ്ഡലമുടയവനോടു ഇവനോടു[33] ശത്രുത ചെയ്യിക്കാം;'

'അനന്തരം മണ്ഡലത്തെക്കൊണ്ടേ ഇവനെ†ക്കൊല്ലിക്കാം' എൻറു തോൻറുകിലും;—എൻറിജ്ജാതി കാരണങ്ങൾ[34] തോൻറുകിൽ സന്ധിചെയ്തു തനക്കു വൃദ്ധിചെയ്തു കൊൾവിതു. എൻറിവണ്ണം സന്ധി വഴിമേൽ തനക്കു വൃദ്ധി ചെയ്തുകൊള്ളുമാറു ചൊല്ലീതു.‡

**യദി വാ പശ്യേൽ—'ആയുധീയപ്രായഃ ശ്രേണീപ്രായോ വാ മേ ജനപദഃ ശൈലവനനദീദുർഗ്ഗൈകദ്വാരാരക്ഷോ വാ ശക്ഷ്യതി പരാഭിയോഗം പ്രതിഹന്തു'മിതി, 'വിഷയാന്തേ ദുർഗ്ഗമവിഷഹ്യമപാശ്രിതോ വാ ശക്ഷ്യാമി പരകർമ്മാണ്യുപഹന്തു'മിതി, 'വ്യസനപീഡോപഹതോത്സാഹോ വാ പരഃ സംപ്രാപ്തകർമ്മോപഘാത–**

† ക്കൊണ്ടിവനെ G.

‡ ചൊല്ലിൻറിതു M, V, G.

32b. ആ ശത്രുവിന്നു ഇച്ഛ വന്നപ്പോൾ.

33. മണ്ഡലമുടയവനും ഇവനുമായി (*cf. f. n.* 32).

34. വ്യാഖ്യാനം ക്ലിഷ്ടവും അപൂർണ്ണവുമാണു്; ചിലേടത്തു വ്യത്യസ്തവും. ആകെ ഹേതുക്കൾ പതിനഞ്ചാണെന്നു വ്യാഖ്യാതാവുതന്നെ അടുത്ത പ്രകരണത്തിൽ പറയുന്നുണ്ടു്. ഇവിടെപ്പറഞ്ഞവയിൽ മൂലത്തിലെ എട്ടാമത്തെ ഇനം വിട്ടുകളഞ്ഞതായി കാണുന്നു. 'മയാ വാ സംഹിതസ്യ മദ്ദ്വേഷിണോ ജനപദം പീഡയിഷ്യതി' ('ഞാനുമായി സന്ധിചെയ്തിട്ടുള്ള എന്റെ ഒരു ശത്രുവിന്റെ ജനപദത്തെ പരൻ പീഡിപ്പിക്കും'—കെ. വി. എം., പേ. 468) എന്ന ഭാഗമാണതു്. അതു് കൂടി ചേർത്താൽ 15 ആകും. വ്യാഖ്യാനവ്യത്യസം മുമ്പു ചൂണ്ടിക്കാണിച്ചിട്ടുണ്ടു്.

**കാല' ഇതി, 'വിഗ്രഹീതസ്യാന്യതോ വാ ശക്ഷ്യാമി ജനപദമപവാഹയിതും' ഇതി, വിഗ്രഹേ സ്ഥിതോ വൃദ്ധിമാതിഷ്ഠേൽ.**

'എന്നുടയ ജനപദം ആയുധിയപ്രായമായും, ശ്രേണീപ്രായമായും ഇരിക്കിൻറിതെൻറു തോൻറുകിലും—[ആയുധീയരാവോർ ക്ഷത്രിയാ†ദികൾ. ശ്രേണിയാവിതു കൃഷിചെയ്തും ഭേവിച്ചും‡[34a] ജീവിച്ചുനില്ക്കുമവരൾ]; അൻറിയെ ശൈലദുർഗ്ഗം, വനദുർഗ്ഗം എൻറി ദുർഗ്ഗങ്ങളെ മുടൈച്ചു, ഏകദ്വാരരക്ഷകമാവിതു എൻറവാറു ഒരു വാതിൽ പുകവാനും പുറപ്പെടുവാനും ഒള്ളിതു, സുഖമായ് രക്ഷിച്ചുകൊള്ളവുമാം,* എൻറു ശത്രുവിനുടയ അഭിയോഗം കെടുക്കലാ'മെൻറു തോൻറുകിലും;[35]

അൻറിയെ, 'വിഷയാന്തത്തിൽ ദുർഗ്ഗമാരാലും അഴിക്ക ഒല്ലാതിതു;[36] അതിനൈ ആശ്രിച്ചു പരകർമ്മങ്ങളൈ കെടുക്കക്കെല്ലു'നെൻറു തോൻറുകിലും;

അൻറിയെ, 'വ്യസനപീഡയിനാൽ ഉപഹതമായിരുന്ന ഉത്സാഹത്തൈ ഉടയനായിരുന്ന ശത്രു സംപ്രാപ്തമായിരുന്ന കർമ്മോപഘാതകാലത്തൈ ഉടയൻ'[37] [എൻറു തോൻറുകിലും];[37]

---

† ക്ഷത്ര്യാദി M, V, G.

‡ ചെയ്യിച്ചും G.

* കൊൾവാനുമാം G.

34a. <ഭസവിച്ച്.

35. ശൈലദുർഗ്ഗങ്ങൾ ഉള്ളതുകൊണ്ടും മററും ശത്രുക്കളെ തടുക്കാമെന്നു തോന്നുകിലും. ഗർഭവാക്യങ്ങൾ കുത്തിനിറച്ച് അർത്ഥബോധം വിഷമമാക്കിത്തീർത്തിരിക്കുന്നു.

36. പിടിച്ചടക്കാൻ വയ്യാത്തതാണ്. ഒല്ലുതൽ—To be possible (T. Lex.).

37. മാതൃകകളിൽ ഇല്ല. സംസ്കൃതഭാഗത്തിന്റെ വെറും പരാവർത്തനമാണ് വ്യാഖ്യാനം. *cf.* 'വ്യസനങ്ങളാലും പീഡകളാലും ഉത്സാഹം ക്ഷയിച്ചവശായിരിക്കുന്ന പരന്നു കർമ്മോപഘാതം വരുത്തുവാൻ ഇപ്പോൾ അവസരം വന്നിരിക്കുന്നു'—കെ. വി. എം., പേ. 469.

'അൻറിയെ, 'ഇവനൊട വിഗ്രഹിച്ചിരിക്കുമ്പോൾ[38] മററൊരു പടിയെ† ഇവൻറെ ജനപദം ആവാഹിച്ചുകൊള്ളാ'മെൻറു തോൻറുകിലും—എൻറിവണ്ണം നാലുജാതി കാരണങ്ങൾ തോൻറുകിൽ വിഗ്രഹം ചെയ്തു വൃദ്ധി ആകാംക്ഷിച്ചാലമയും.

**യദി വാ മന്യേത—'ന മേ ശക്തഃ പരഃ കർമ്മാണ്യുപഹന്തും, നാഹം തസ്യ കർമ്മോപഘാതീ വാ, വ്യസനമസ്യ, ശ്വവരാഹയോരിവ കലഹേ വാ സ്വകർമ്മാനുഷ്ഠാനപരോ വാ വർദ്ധിഷ്യേ'—ഇത്യാസനേന വൃദ്ധിമാതിഷ്ഠേൽ.**

ആസനവഴിമേൽ വൃദ്ധി ചൊല്ലിൻറിതു:—'എനക്കു പരൻറെ കർമ്മങ്ങൾ കെടുക്കൊല്ലാ;[38a] എൻറെ കർമ്മങ്ങളവനും കെടുക്കൊല്ലാ. ഇരിവത്തിൻറെ[39] യുദ്ധമും ശ്വവരാഹകലഹ[40]മാകിൻറമയാൽ എൻറെ കർമ്മങ്ങളനുഷ്ഠിച്ചു പരന്മേൽ ചെല്ലാതെ നിൻറു വൃദ്ധിചെയ്തു കൊൾവനെൻറു തോൻറുകിൽ ആസനമനുഷ്ഠിച്ചുകൊൾവിതു.

**യദി വാ മന്യേത—'യാനസാധ്യഃ കർമ്മോപഘാതഃ ശത്രോഃ, പ്രതിവിഹിതസ്വകർമ്മാരക്ഷശ്ചാസ്മി' ഇതി യാനേന വൃദ്ധിമാതിഷ്ഠേൽ.**

---

† വഴിയെ G.

38. മററൊരു ശത്രു ഇവനോടു യുദ്ധം നടത്തുമ്പോൾ.

38a. കെടുക്കാൻ വയ്യ.

39. ഞങ്ങൾ രണ്ടുപേരും തമ്മിലുള്ള. 'ഇരിവെത്തിനു'' എന്നു എല്ലാ പകർപ്പുകളിലും. *cf. f. n.* 21.

40. നായും പന്നിയും പോലെ സമന്മാർ തമ്മിൽ നടത്തുന്ന യുദ്ധം.

ഇനി യാനവഴിമേൽ വൃദ്ധി ചൊല്ലിൻറിതു—'യാനം കൊണ്ടേ കർമ്മങ്ങൾ കെടുക്കലാവിതു. എന്നുടയ കർമ്മം കെടാത്തവാറു പ്രതിവിധാനം ചെയ്യേൻ' എൻറു തോൻറുകിൽ യാനംകൊണ്ടു തനക്കു വൃദ്ധി ചെയ്തു കൊൾവിതു.

**യദി വാ മന്യേത—'നാസ്മി ശക്തഃ പരകർമ്മാണ്യുപഹന്തും, സ്വകർമ്മോപഘാതം വാ ത്രാതും' ഇതി ബലവന്തമാശ്രിതഃ സ്വകർമ്മാനുഷ്ഠാനേന ക്ഷയാൽ സ്ഥാനം, സ്ഥാനാദ്വൃദ്ധിം ചാകാങ്ക്ഷേത.**

അൻറിയെ, 'എനക്കു പരകർമ്മങ്കൾ കെടുപ്പതരുതു്; സ്വകർമ്മങ്ങളുടയ കേടു താങ്ങവാനും സമർത്ഥനല്ല[41]' എൻറു തോൻറുകിൽ ബലവാനൈ ആശ്രിച്ചു തന്നുടയ കർമ്മാനുഷ്ഠാനം ചെയ്തു അതിൻ വഴിമേൽ ക്ഷയത്തിൽനിൻറു സ്ഥാനത്തെ ആകാംക്ഷിപ്പിതു. സ്ഥാനം വന്നപ്പോൾ വൃദ്ധി ആകാംക്ഷിപ്പിതു.

**യദി വാ മന്യേത—'സന്ധിനൈകതഃ സ്വകർമ്മാണി പ്രവർത്തയിഷ്യാമി വിഗ്രഹേണൈകതഃ പരകർമ്മാണ്യുപഹനിഷ്യാമി' ഇതി ദ്വൈധീഭാവേന വൃദ്ധിമാതിഷ്ഠേൽ.**

അൻറിയെ, 'ഒരുത്തനോടു സന്ധുചെയ്തു എന്നുടയ കർമ്മങ്ങളൈ ച്ചെയ്തുകൊണ്ടു മറെറാരുത്തനോടു വിഗ്രഹമും ചെയ്തു അവനുടയ കർമ്മങ്ങളൈ കെടുക്കവുമാ'മെൻറു തോൻറുകിൽ ദ്വൈധീഭാവംകൊണ്ടു വൃദ്ധി ചെയ്വിതു.

---

41. ഞാൻ എന്നു അധ്യാഹാര്യം.

ഏവം ഷഡ്ഭിർ ഗുണൈരേതൈഃ
സ്ഥിതഃ പ്രകൃതിമണ്ഡലേ
പര്യേഷേത ക്ഷയാൽ സ്ഥാനം
സ്ഥാനാദ് വൃദ്ധിം ച കർമ്മസു.

ശ്ലോകാർത്ഥം സുബോധം.[42]

ക്ഷയസ്ഥാനവൃദ്ധിനിശ്ചയഃ എന്നും സൂത്രം മുടിഞ്ഞിതു.




42. 'ഷാൾഗുണ്യംകൊണ്ടു പ്രകൃതി-
മണ്ഡലത്തിങ്കൽ നേടണം
ക്ഷയത്തിൽനിന്നും സ്ഥാനത്തെ,
സ്ഥാനത്തിങ്കന്നു വൃദ്ധിയും.'

കെ. വി. എം., പേ. 471.

'സുബോധം' എന്നെഴുതിയിരിക്കുന്നതിൽനിന്നു വ്യാഖ്യാതാവിന്റെ ലക്ഷ്യം സാമാന്യം പാണ്ഡിത്യം നേടിയവർക്ക് മാർഗ്ഗദർശനം ചെയ്യുക മാത്രമാണെന്നു വരുന്നു. അതുകൊണ്ടുതന്നെയായിരിക്കാം ചിലേടത്തെല്ലാം നിഷ്കർഷക്കുറവു കാണുന്നതു്. അവിടവിടെ കാണുന്ന ചെറിയ വിടവുകൾക്കും ഇതായിരിക്കാം കാരണം.

# പ്രകരണം 100. സംശ്രയവൃത്തിഃ.

---

**സന്ധിവിഗ്രഹയോ സ്തുല്യായാം വൃദ്ധൗ സന്ധിമുപേയാൽ. വിഗ്രഹേ ഹി ക്ഷയവ്യയപ്രവാസപ്രത്യവായാ ഭവന്തി.**

**തേനാസനയാനയോഃ ആസനം വ്യാഖ്യാതം.**

ഇനി 'ക്ഷയസ്ഥാനവൃദ്ധിനിശ്ചയഃ' എൻറിസ്സൂത്രത്തിന്† ശേഷമായും വക്ഷ്യമാണമാകിൻറ സംശ്രയവൃത്തി പ്രസംഗിപ്പാൻ ചൊല്ലിൻറിതു.‡ കീഴോരോ ഗുണങ്ങളാൽ തനക്ക വൃദ്ധി ചെയ്തുകൊള്ളുമാറു ചൊല്ലീതു. ഇപ്പോൾ ഇവിരണ്ടും ഗുണങ്ങളാൽ വൃദ്ധി ഒത്തിരിക്കിൽ ഇന്ന ഗുണമനുഷ്ഠിപ്പിതു എന്നതറിയിപ്പാൻ* ചൊല്ലിൻറിതു [1]

സന്ധിവിഗ്രഹവഴിമേൽ വൃദ്ധി ഒത്തിരിക്കിൽ, [ഒത്തിരിപ്പീതു എൻറവാറു പ്രമാണമും കാലമും അനുബന്ധമും ഒത്തിരിക്കിൽ], സന്ധി ചെയ്‌വിതു. എന്തിനെൻറാൽ വിഗ്രഹത്തിൽ വെച്ചു ക്ഷയമും, വ്യയമും, പ്രവാസമും, പ്രത്യവായമുമുളവാം. ക്ഷയമാവിതു മുഖ്യപുരുഷരുടയ

---

† എൻറും സൂത്ര– G.

‡ ചൊല്ലീതു M, V, G.

* എന്നതറി– M, V.

1. 2a നോക്കുക.

ചുരുക്കം. വ്യയം ധാന്യഹിരണ്യാദികടലുയ ചുരുക്കം. പ്രവാസം പ്രസിദ്ധം. പ്രത്യവായമായിട്ടു പരപ്രയുക്തരായൊള്ള പുരുഷരാൽ ചെയ്യപ്പെട്ടിരുന്ന ഉദകദൂഷണാദി വഴിമേൽ ഉള്ള പീഡ.

ഇതുകൊണ്ടെ ആസനയാനങ്ങളിൽ ഫലമൊക്കിൽ ആസനവഴിമേൽ അനുഷ്ഠിക്ക. യാനത്തിൽ ക്ഷയാദികറം വരുമതു കണ്ടുകൊൾക.

**ദ്വൈധീഭാവസംശ്രയയോർ ദ്വൈധീഭാവം ഗച്ഛേൽ. ദ്വൈധീഭൂതോ ഹി സ്വകർമ്മപ്രധാന ആത്മന ഏവോപകരോതി. സംശ്രിതസ്തു പരസ്യോപകരോതി, നാത്മനഃ.**

സംശ്രയത്തിനാലും ദ്വൈധീഭാവത്തിനാലും ഫലമൊക്കിൽ ദ്വൈധീഭാവമേ അനുഷ്ഠിക്ക.† ദ്വൈധീഭൂതനായൊള്ളവൻ തന്നുടയ കർമ്മങ്ങളെയേ‡ അനുഷ്ഠിച്ചു, തനക്കേ ഉപകരിക്കും. സംശ്രിതനായൊള്ളവൻ പരനുക്ക ഉപകരിക്കുമളവേ ആയിട്ടു; തനക്കരുതു്.[2]

**യദ്ബലഃ സാമന്തഃ തദ്വിശിഷ്ടബലമാശ്രയേത. തദ്വിശിഷ്ടബലാഭാവേ തമേവാശ്രിതഃ കോശദണ്ഡഭൂമീനാം അന്യതമേനാസ്യോപകർത്തുമദൃഷ്ടഃ പ്രയതേത.**

---

† ഷ്ഠിയ G.

‡ –ങ്ങളെ G.

2. അന്യനെ ഉപകരിക്കുയുള്ളു; തനിക്കുപകരിക്കില്ല.

(ഇതിനു ശേഷം എല്ലാ പകർപ്പുകളിലും, 'എൻറിങ്ങനെ ക്ഷയസ്ഥാനവൃദ്ധിനിശ്ചയമാകിൻറ പ്രകരണം മുടിഞ്ചിതു' എന്നെഴുതിക്കാണുന്നു. അടുത്ത വാക്യം പ്രകരണാരംഭം പോലെ തോന്നുന്നതായിരിക്കാം കാരണം. *f. n.* 2*a* നോക്കുക.

**മഹാദോഷോ ഹി വിശിഷ്ടസമാഗമോ രാജ്ഞാമന്യത്രാരിവിഗൃഹീതാൽ.**

**അശക്യേ ദണ്ഡോപനതവദ് വർതേത.**

'സംശ്രയവൃത്തി'[൮] എന്നിതു സൂത്രം.[2a] സംശ്രയവൃത്തി ആവിതു സംശ്രയാനുഷ്ഠാനം. അതുകൊണ്ടു തന്നുടയ ശക്തിക്ക ആപ്യായനം[3] ചെയ്യുമാറു ചൊല്ലിൻറിതെന്നിതു സൂത്രാർത്ഥം. സംബന്ധമാവിതു—കീഴ്സന്ധിവിഗ്രഹയാനാസനങ്ങളുടയ വൃത്തി ചൊല്ലി.[3a] അനന്തരം സംശ്രയത്തിൻവൃത്തി ചൊല്ലുവാനടുത്തിതു, സന്ധിവിധേയമായിട്ടും അപായബഹുലമായിട്ടും,[4] എൻറിതു സംബന്ധം.

അഭിയോക്താവിനു[5] യാതൊരളവു ബലമൊള്ളിതു അതിലധികവും സാമ്യമായിരുന്ന ബലമുയിരുടൈയവനെ[6] ആശ്രിപ്പിതു. വിശിഷ്ട[ബല]വാ†നില്ലെയാകിൽ അഭിയോക്താവുതന്നെ ആശ്രിച്ചുനിന്റു, കോശദണ്ഡഭൂമികളാലൊൻറു[7] കൊടുത്തു അദൃഷ്ടസേവയാലുതസാഹിപ്പിതു.[8] വിശിഷ്ടബലരായൊള്ള രാജാക്കളോടുകൂടി നില്ക്കുമതു വധ

---

† വിശിഷ്ടവാൻ M, V, G.

2a. ശരിയ്ക്കുള്ള സൂത്രവിവരണം ഇവിടന്നാണു തുടങ്ങുന്നതു്. മുകളിൽ പറഞ്ഞതെല്ലാം ഒരവതാരികയേ ആകുന്നുള്ളു.

3. പരിപൂരണം.

3a. ക്രിയയിൽ പുരുഷപ്രത്യയം വിട്ടതായിക്കല്പിയ്ക്കാം. മുൻവിനയെച്ചമായി ഗണിച്ചു അടുത്ത വാക്യത്തോടു് ചേർക്കുകയും ചെയ്യാം.

4. സന്ധിമൂലമോ അപായമൂലമോ ആയി സംശ്രയം വരാമല്ലോ.

5. ആക്രമിയ്ക്കുന്നവൻ. സാമന്തപദം വിട്ടിരിയ്ക്കുന്നു.

6 ബലവും ഉയിരും (=ഉശിർ, ക. ഉസിർ) ഉള്ളവൻ. 'ബലമുമുയിരുമുടയവനെ' എന്നായിരിയ്ക്കുമോ പാഠം?

7. കോശഭൂമികളിൽ ഒന്നു്.

8. ദൂരത്തിരുന്നു പ്രസാദിപ്പിപ്പാൻ ശ്രമിയ്ക്കണം.

ബാഹ്വാദി മഹാദോഷങ്ങളെച്ചെയ്യും. ബലവാനോട നില്ക്കപ്പുറവും, അവൻ ശത്രുവിനോട വിഗ്രഹിക്കന്നാം.

അദൃഷ്ടസേവ ഒല്ലാ എൻറു ചൊല്ലുവോനാകിൽ, കൂടിട്ടു ദണ്ഡോപനതനെ[9]ക്കണക്കേ ഇരിപ്പിതു.

**യദാ ചാസ്യ പ്രാണഹരം വ്യാധിമന്തഃകോപം ശത്രുവൃദ്ധിം മിത്രവ്യസനമുപസ്ഥിതം വാ തന്നിമിത്താമാത്മനശ്ച വൃദ്ധിം പശ്യേൽ, തദാ സംഭാവ്യവ്യാധിധർമ്മകാര്യാപദേശേനാപയായാൽ. സ്വവിഷയസ്ഥോ വാ നോപഗച്ഛേൽ. ആസന്നോ വാസ്യ ഛിദ്രേഷു പ്രഹരേൽ.**

യാതൊരിക്കാൽ ഇവന്നു പ്രാണഹരമായൊള്ള വ്യാധി[താൻ][10] അന്തഃക്ഷോഭം താൻ—[അന്തഃക്ഷോഭമാവിതു മന്ത്രിപുരോഹിതാദികോപം], ശത്രുവൃദ്ധിതാൻ, മിത്രവ്യസനം താൻ തോൻറുവിതു,[11] അപ്പോൾ തേറലാംവണ്ണമൊള്ള വ്യാധി താൻ, ധർമ്മകാര്യം താൻ ചൊല്ലിപ്പൊയ്പ്പോവിതു.† അൻറിയെ സ്വവിഷയത്തിലിരുപ്പോനാകിൽ പ്രാണഹരവ്യാധ്യാദിയുടയനായിരുന്നവൻ വിളിച്ചാലും, വ്യാധിതാൻ, ധർമ്മകാര്യംതാൻ ഒരു കുറവു ചൊല്ലിച്ചെല്ലാതൊഴിവിതു. ഉടൻ[12] ഇരുന്നിട്ടു‡

---

† ചൊല്ലിപ്പോവിതു G.

‡ ഉടനെ ഇരിന്നിട്ടു M.

9. ദണ്ഡോപ്പണസന്ധി (താഴെ പറയുന്നതു്) ചെയ്തവനെപ്പോലെ.

10. പദം വിട്ടുകാണുന്നു.

11. 'തന്നിമിത്തം തനിയ്ക്കു വൃദ്ധി വരാനിടയുള്ളതായും' എന്ന ഭാഗം വിട്ടിരിയ്ക്കുന്നു.

12. ഒപ്പം. cf. ഉടമ്പി(പ്പി)റന്നവൾ. 'ഇടവകൈയ്യും പിരകിതിയ്യും ഉടൻകൂടിനിൻറ''—തിരുനെ. ശാ. (Ep. Ind. XVI., പേ. 343), വ. 9.

അവരോടയി¶ ഛിദ്രങ്ങളിൽ പ്രഹരിച്ചാലുമമയും—എൻറിങ്ങനെ ബലവാനോടൊത്തൻ അഭിയോഗിക്കുന്നോരം ചൊല്ലീതു.

**ബലീയസോർ വാ മധ്യഗതഃ ത്രാണസമർത്ഥമാശ്രയേൽ. യസ്യ വാനന്തർധിഃ സ്യാൽ. ഉഭൗ വാ. കപാലസംശ്രയസ്തിഷ്ഠേൽ. മൂലഹരമിതരസ്യേതര മപദിശൻ ഭേദമുഭയോർവാ പരസ്പരാപദേശം പ്രയുഞ്ജീത. ഭിന്നയോരുപാംശുദണ്ഡം.**

ഇരുവർ ബല†വത്തുക്കൾ അഭിയോഗിക്കുന്നോരം ചെയ്യുമതു ചൊല്ലിൻറിതു. ഇരുവർ ബലവത്തുക്കളാലഭിയോഗിക്കപ്പെട്ടു ഇരുവരുടെ മധ്യഗതനാകിൽ ഇരിവരിലും രക്ഷിപ്പാൻ സമർത്ഥനായുള്ളോനൊരുത്തനെ ആശ്രയിച്ചിരിപ്പിതു. ഇരുവരും തുല്യബലരാകിൽ ഇരുവരിലും ചാരത്തുള്ളവനോടു കൂടിയിരിപ്പിതു. അൻറിയെ ഇരുവരൊടും കപാലസന്ധി[13] ചെയ്താലുമമയും. കപാലസന്ധി ചെയ്തിരിക്കുമാറാവിതു—ഒരോരുത്തർക്കു്,‡ 'നീ എന്നെ രക്ഷിച്ചതില്ലാകിൽ* പരൻ§ എന്നെ ഉച്ഛേദിക്കും. പിന്നെ [നിന്നെ]യും[14] ഉച്ഛേദിക്കും. അതവനുടെ അപേക്ഷ'[15]

---

¶ ഇവ– M.

† വെല G.

‡ ഒരോത്തനയും G.

* –പ്പിതില്ലാകിൽ G.

§ പണ്ടെ M, V, G.

13. കപാലം—ഭിക്ഷപ്പാത്രം. കിഴിഞ്ഞു യാചിയ്ക്കലാണ് കപാലസന്ധിയുടെ അടിസ്ഥാനം.

14. മാതൃകകളിൽ പദം കാണുന്നില്ല.

15. ആവശ്യം, ആഗ്രഹം. വ്യാഖ്യാതാവിൻെറ സ്വന്തമാണിതെല്ലാം.

എൻറു ചൊല്ലി നില്പിതു. ഇരുവരെയുമാശ്രിപ്പോരൈ[15a]ക്കണെക്കെ ഇരിപ്പിയ്ക്കു. അൻറിയെ പരസ്പരാപദേശം ചൊല്ലി എൻറവാറു, ഗൂഢപുരുഷന്മാരെക്കൊണ്ടു ഒരോരുത്തൎക്കേ അപകാരം ചെയ്തു, ഇരുവൎക്കുമിരുവരും അപകാരം ചെയ്യുമാറു ചൊല്ലി, ഇരുവരെയും ഭേദിപ്പിതു.[16] ഭിന്നരായവാറേ [ഉപാംശുദണ്ഡം ചെയ്‌വിതു.][17]

**പാർശ്വസ്ഥോ വാ ബലസ്ഥയോരാസന്നഭയാൽ പ്രതികുർവീത. ദുർഗാപാശ്രയോ വാ ദ്വൈധീഭൂതസ്തിഷ്ഠേൽ. സന്ധിവിഗ്രഹക്രമഹേതുഭിർവ്വാ ചേഷ്ടേത. ദൂഷ്യാമിത്രാടവികാനുഭയോരുപഗൃഹ്ണീയാൽ. ഏതയോരന്യതരം ഗച്ഛംസ്തൈരേവാന്യതരസ്യ വ്യസനേ പ്രഹരേൽ. ദ്വാഭ്യാം ഉപഹിതോ വാ മണ്ഡലാപാശ്രയസ്തിഷ്ഠേൽ. മധ്യമമുദാസീനം വാ സംശ്രയേത തേന സഹൈകമുപഗൃഹ്യേതരമുച്ഛിന്ദ്യാൽ; ഉഭൗ വാ.**

യാവനൊരുത്തനിൽനിൻറു ഭയം ആസന്നമായ്‌ തോൻറുവിതു അവനിൽനിൻറു വരും ഭയത്തിന്നു പ്രതീകാരം ചെയ്‌വിതു. ദുൎഗ്ഗമാശ്രിച്ചു ദ്വൈധീഭാവമനുഷ്ഠിച്ചാലമയും. സന്ധി‡വിക്രമഹേതുക്ക[17a]ളായൊള്ളവ

---

‡ സന്ധ്യ G.

1 *a*. ആശ്രയിക്കുന്നതുപോലെ.

16. ഓരോരുത്തനോടും അവനെ മററവൻ മൂലച്ഛേദം വരുത്തുമെന്നു പറഞ്ഞു ഭേദിപ്പിക്കണം എന്നൎത്ഥം.

17. പകർപ്പുകളിൽ വിട്ടിരിക്കുന്നു. വ്യാഖ്യാതാവു് വിട്ടതല്ലെന്നു സ്പഷ്ടം.

17*a*. 'സന്ധിവിഗ്രഹക്രമ' എന്നാണു് മൂലപാഠം. വ്യാഖ്യാതാവിൻെറ പാഠം 'സന്ധിവിക്രമ' എന്നായിരുന്നുവെന്നു താഴെ വരുന്ന 'വിക്രമഹേതുക്കളായവോ' എന്ന ഭാഗം വ്യക്തമാക്കുന്നു.

കൊണ്ടു ചേഷ്ടിച്ചാലുമമയും. സന്ധിഹേതുക്കളാവോ കീഠംചൊന്ന, 'മഹാഫലൈഃ സ്വകർമ്മഭിരഭിയോക്ഷ്യേ' എൻറിജ്ജാതി പതിനഞ്ചു ചൊല്ലിയവു[18]. വിക്രമഹേതുക്കളാവോ, 'ആയുധീയപ്രായഃ ശ്രേണീ പ്രായഃ ജനപദഃ' എൻറു കീഠം ചൊന്നവു[19]. അൻറിയെ ഇരുവരുടെ ദൂഷ്യരും[20] അമിത്രരെൻറവരളെ ദാനമാനാദികളെക്കൊണ്ടു സ്വീകരിച്ചു† ഇരുവരഭിയോക്താക്കളിൽ ഒരുവന്മേൽ പടയെടുക്കിൻറതാക്കിക്കാട്ടി, താൻ‡ സംഗ്രഹിച്ച ദൂഷ്യാടവികാദികളെക്കൊണ്ടു മററവനുടയ ഛിദ്രത്തിൽ പ്രഹരിപ്പിതു. ഇരുവരാലും പീഡിക്കപ്പെട്ടകിൽ മററൊരു മണ്ഡലങ്ങളെ ആശ്രിച്ചു നില്പിതു. 'ഞാനെല്ലാ ജാതിയും പ്രണതനായിരുക്കച്ചെയ്യേ എന്നെ ആട്ടിൻറവാറു കണ്ടീരോ?'[20a] എൻറു ചൊല്ലുവിതു. അൻറിയെ മധ്യമനൈത്താൻ ഉദാസീനനൈത്താൻ ആശ്രിച്ചാലു*മമയും. ഇരുവരളിൽ ഒരുത്തനൈ ആശ്രിച്ചു ദാനമാനാദികളെക്കൊണ്ടു സ്വീകരിച്ചു മററവനൈ ഉച്ഛേദിപ്പിതു. അൻറിയെ ഇരുവരെയും ഉച്ഛേദിക്കാകിലുമമയും. എൻറിങ്ങനെ ഇരുവരാൽ ഭേദിക്കപ്പെട്ടമവൻ വ്യാപാരം ചൊല്ലിതു.§

---

† സ്വീകരിപ്പിച്ചു G.

‡ -ക്കിൻറകാ(താ)ക്കി താൻ G.

* ത്താലും G.

§ ചൊല്ലിൻറിതു M, G.

18. അധി. 7, പ്രക. 99. 'സന്ധിചെയ്താൽ മഹാഫലങ്ങളായൊള്ള ദുർഗ്ഗഖനിപ്രഭൃതി' എന്നു തുടങ്ങുന്ന ഭാഗം (പേ. 303).

19. 51 പ്രകരണം. 'എന്നുടയ ജനപദം ആയുധീയപ്രായമായും' എന്നു തുടങ്ങുന്ന ഭാഗം (പേ. 308).

20. സമുച്ചയം ആവശ്യമല്ല. കൂട്ടത്തിൽ ആടവികരെ വിട്ടിരിയ്ക്കുന്നു.

20a. എന്നെ ആട്ടിപ്പായിയ്ക്കുന്നതു് നിങ്ങഠം കണ്ടുവോ?

**ദണ്ഡോപനതവൃത്തം**... 

**മധ്യമോദാസീനയോ സ്തൽപക്ഷീ-യാണാം വാ രാജ്ഞാം ന്യായവൃത്തിമാശ്രയേത. തുല്യാ-നാം വാ യസ്യ പ്രകൃതയഃ സുഖേയ്യുരേനം, യത്രസ്ഥോ വാ ശക്നുയാൽ ആത്മാനമുദ്ധർത്തും, യത്ര വാ പൂർവ-പുരുഷോചിതാഗതിരാസന്നഃ സംബന്ധോ വാ മിത്രാണി ഭൂയാംസീതി ശക്തിമന്തി വാ ഭവേയുഃ.**

ഇനി ഇരുവരാലുമുപദ്രുതിക്കപ്പെട്ടിൻറവൻറെ വ്യാപാരം ചൊല്ലിൻറിതു:—ഇരുവരാൽ കരയേററപ്പെട്ടാകിൽ മധ്യമനെത്താൻ ഉദാസീനനെത്താൻ, അവരുടെ മിത്രാദികളെത്താൻ ഇവരിൽ ന്യായവൃത്തനായൊരുവനെ ആശ്രിപ്പിതു. എല്ലാരും ന്യായവൃത്തികളേയാകിൽ, യാവനൊരുത്തനുടെ പ്രകൃതികൾ ഇവനെക്കൊണ്ടാടിയിരിപ്പോർ† അവനെ[21] ആശ്രിച്ചിരിപ്പിതു. പ്രകൃതികളും എല്ലാരുമൊത്തു വരികിൽ യാവനൊരുത്തനെയാശ്രിച്ചുനിൻറു പ്രതീകാരം ചെയ്യാമെൻറു തോൻറുവിതു, അവനെ ആശ്രിപ്പിതു.[22] അവിടമൊക്കിൽ വിവാഹാദിസംബന്ധം ചാൻറൊരുവനെ[23] ആശ്രിപ്പിതു. അവിടമുമൊക്കിൽ‡ യാവനൊരുത്തനു പല മിത്രന്മാർ ശക്തി ഉടയരായിരിക്കിൻറിതു അവനെ ആശ്രിപ്പിതു.

---

† -യിരിപ്പൊൻ G.

‡ അവളവുമൊക്കിൽ G.

21. 'ആരുടെ പ്രകൃതികൾ തനിക്കു സുഖമുണ്ടാക്കിത്തീർക്കുന്നുവോ അദ്ദേഹത്തേയും' —കെ. വി. എം., പേ. 479.

22. 'എല്ലാരും ന്യായവൃത്തികളേയാകിൽ' എന്നതു മുതൽ ഇതുവരെയുള്ള ഭാഗം M, V പകർപ്പുകളിൽ വിട്ടിരിക്കുന്നു. G യിൽ ഉണ്ടു്.

23. വിവാഹാദികൾ വഴിയു ചാർച്ചയുള്ളവൻ. ചാർതല്—To unite, to be related to (T. Lex.).

ശ്ലോകം—

പ്രിയോ യസ്യ ഭവേദ് യോ വാ
പ്രിയോസ്യ കതരസ്തയോഃ
പ്രിയോ യസ്യ സ തം ഗച്ഛേൽ
ഇത്യാശ്രയഗതിഃ പരാ.

ശ്ലോകാൎത്ഥം—ആശ്രിക്കിന്റവൻ യാവനൊരുത്തന്നു പ്രിയനായിരിപ്പ്വിതു ഇരിവരിലും, അവിടെ തന്നെ ഉവക്കമവനൈ[24] ആശ്രിക്ക; താൻ ഉവക്കമവനൈ അല്ല—എൻറിങ്ങനെ ആശ്രയവൃത്തി ചൊല്ലീതു.[25]

ആശ്രയവൃത്തി മുടിഞ്ഞിതു.



24. ഇഷ്ടപ്പെടുന്നവനെ.

25. *cf.* 'അന്യോന്യപ്രിയരാം രണ്ടു
പേരിലാരോ നിജപ്രിയൻ
അവനെസ്സംശ്രയിക്കേണ-
മതാണുത്തമസംശ്രയം.'

കെ. വി. എം., പേ. 474.

# പ്രക. 101, 102. സമഹീനജ്യായസാം ഗുണാഭിനിവേശഃ, ഹീനസന്ധയശ്ച.

---

## [1. സമഹീനജ്യായസാം ഗുണാഭിനിവേശഃ.]

**വിജിഗീഷുഃ ശക്ത്യപേക്ഷഃ ഷാഡ്ഗുണ്യമുപയുഞ്ജീത. സമജ്യായോഭ്യാം സന്ധീയേത. ഹീനേന വിഗൃഹ്ണീയാൽ. വിഗൃഹീതോ ഹി ജ്യായസാ ഹസ്തിനാ പാദയുദ്ധമിവാഭ്യുപൈതി. സമേന ചാമം പാത്രമാമേനാഹതമിവോഭയതഃ ക്ഷയം കരോതി. കുംഭേനേവാശ്മാ ഹീനേനൈകാന്തസിദ്ധിമവാപ്നോതി.**

'സമഹീനജ്യായസാം ഗുണാഭിനിവേശഃ' എന്നിതു സൂത്രം. സമനാവോൻ ശത്രുവിനോടൊത്ത ശക്തിയും സിദ്ധിയുമുടയവൻ. ഹീനനാവോൻ കുറഞ്ഞുള്ളവൻ. ജ്യായാനാവോൻ പെരിയവൻ. ഇമ്മൂൻറവസ്ഥയിലുമൊള്ള ഗുണസ്ഥാപനം ചൊല്ലിൻറിതെന്നിതു സൂത്രാർത്ഥം. സംബന്ധമാവിതു—കീഴ് കാരണാപേക്ഷമായൊള്ള† ഷാഡ്ഗുണ്യപ്രയോഗം ചൊല്ലീതു. ഇപ്പോഴ് ശക്ത്യപേക്ഷമായ് ചൊല്ലിൻറിതെന്നിതു സംബന്ധം.

---

† മായ G.

വിജിഗീഷു തന്നുടയ ശക്തിക്ക തക്കവാറു ഷാൾഗുണ്യം പ്രയോഗിപ്പിതു. ശത്രു സമനായിരിക്കിൽ സന്ധു ചെയ്വിതു. ഹീനനാകിൽ വിഗ്രഹം ചെയ്വിതു. പെരിയനോടു വിഗ്രഹിക്കിൽ ആനയോടു കാലാൾ പററി[1]ക്കൊൾവോരെക്കണക്കെ[1a] ആയ് വരും. സമനോടു പററിക്കൊൾകിൽ പച്ചെക്കലമിരണ്ടും‡ തകർത്തോരെക്കണക്കെ വരും.[2] ഹീനനോടു വിഗ്രഹിച്ചാൽ കലത്തിന്മേൽ കരുകൽ വീണ്ണോരെക്കണക്കെ[3] ഏകാന്തസിദ്ധിയിനൈ[4] പ്രാപിക്കും.

ജ്യായാംശ്ചേന്ന സന്ധിമിച്ഛേൽ, ദണ്ഡോപനതവൃത്തമാബലീയസം വാ യോഗമാതിഷ്ഠേൽ.

സമശ്ചേന്ന സന്ധിമിച്ഛേൽ, യാവന്മാത്രമപകുര്യ്യാൽ താവന്മാത്രമസ്യ പ്രത്യപകുര്യ്യാൽ. തേജോ ഹി സന്ധാനകാരണം; നാതപ്തം ലോഹം ലോഹേന സന്ധത്ത ഇതി.



---

‡ പച്ചെച്ച(?)ക്കല– M, V.

1. പിടിയ്ക്കുക (Grasp, seize). ഇവിടെ എതിർക്കുക.

1a. എതിർക്കുന്നതുപോലെ. 'കണക്കെ' എന്നതിനെ 'കിണക്കെ' എന്നും പണ്ടെഴുതിയിരുന്നതായിക്കാണുന്നു. *cf.* 'നീലമേഘം നിറഞ്ഞു വന്നിറങ്ങിന കിണക്കെയും' —പ്രാ. ഗ. മാ., പേ. 7.

2. തകർത്തതുപോലെ വരും.

3. വീണതുപോലെ. എല്ലാ പകർപ്പുകളിലും 'വീണ്ണതു' എന്നുതന്നെ കാണുന്നു. *cf.* ലീ. സൂ. 51, 56, 57. 'വാഞ്ഛരാരീതിയിൽ വീണ്ണുഴിഞ്ഞ ഹൃദയം' —പദ്യ. പ. 216. 'മാനസലിലം വീണ്ണ കാലത്തു'—ദൂ. വാ., പേ. 5. എന്നാൽ ബ്ര. പു. ത്തിൽ 'നരകത്തിൽ വീണപോയയേനേയും (പേ. 64) എന്നും കാണായ്കയില്ല.

4. പൂർണ്ണജയം.

**ഹീനശ്ചേൽ സൎവ്വത്രാനുപ്രണതസ്തിഷ്ഠേൽ, സന്ധി-മുപേയാൽ. ആരണ്യോഗ്നിരിവ ഹി ദുഃഖാമൎഷജം തേജോ വിക്രമയതി. മണ്ഡലസ്യ ചാനുഗ്രാഹ്യോ ഭവതി**

ജ്യായാനായൊള്ളവൻ സന്ധു ചെയ്യാതെ ഒഴിവോനാകിൽ ദണ്ഡോപനതവൃത്തവും[5] ആബലീയസയോഗവും[5a] ചെയ്‌വിതു

സമനായൊള്ളവൻ സന്ധു ചെയ്യാതെ ഒഴികിൽ, യാതൊരളവു ശത്രു അപകാരം ചെയ്‌വിതു, അത്തന പ്രത്യപകാരമിവനും ചെയ്‌വിതു. തേജസ്സു സന്ധാനകാരണമാവിതു. അതിനു ദൃഷ്ടാന്തമാവിതു— തപ്തമായിരുന്ന ലോഹം തപ്തമായിരുന്ന† ലോഹത്തോടു കൂടുവിതു.‡

ഹീനനോടു സന്ധു ചെയ്യലാകാ എൻറല്ലോ കീഴ് ചൊല്ലീതു. അതിനപവാദമിപ്പോഴ് ചെല്ലിൻറിതു. ഹീനൻ എല്ലാ ജാതിയും ഇവനെ[5b] വണങ്ങി നില്പോനാകിൽ അവനോടു* സന്ധു ചെയ്‌വിതു. സന്ധു ചെയ്യാതൊഴികിൽ അവനു ദുഃഖവഴിമേലും അമൎഷവഴിമേലും ഉണ്ടാം തേജസ്സു വിജിഗീഷുവിനെ കെടുത്തുകളയും, കാട്ടുതീ കാട്ടിനെ§ ചുട്ടു

---

† ഇരുൻറ M, V.

‡ കൂട്ടുവിതു V.

* ഇവനോടു M.

§ കാട്ടുതന്നെ G.

5. അധ്യ. 7. പ്രക. 120.

5a. അധ്യ. 12.

5b. വിജിഗീഷുവിനെ.

കളയും കണക്കെ. മററൊഴിഞ്ഞ മണ്ഡലമും ഇവനെ നോക്കി ദയ†പ്പെട്ടും.[6]

**സംഹിതശ്ചേൽ, 'പരപ്രകൃതയോ ലുബ്ധക്ഷീണാപചകിതാഃ പ്രത്യാദാനഭയാദ്‌ വാ നോപഗച്ഛന്തി' ഇതി പശ്യേൽ ഹീനോപി വിഗ്രഹ്ണീയാൽ.**

വിജിഗീഷു ഹീനനാം നാൾ സന്ധു ചെയ്യുമാറു(ം) സംശ്രയം ചെയ്യുമാറു(ം)[7] ചൊല്ലീതു. ഇനി അതിന്നപവാദം ചൊല്ലിൻറിതു:— ഹീനനായിരുന്ന വിജിഗീഷു, 'പരനോടു സന്ധു ചെയ്താൽ, പരനുടയ പ്രകൃതികൾ ലുബ്ധരായും, ക്ഷീണരായും, വിരക്തരായും[8] എന്നോടു കൂടിയവരല്ല‡, ഞാൻ സന്ധിചെയ്താൽ അവനെക്കെടുപ്പനെൻറു നിനെച്ചു എന്നെ വിട്ടുപോവാരെൻറു* തോന്നുകിൽ സന്ധിയൊഴിഞ്ഞു ഹീനനാകിലും വിഗ്രഹമേ§ ചെയ്‌വിതു.[8a]

† ദയാ M, V.

‡ വന്നുകൂടിയവരൽ G.

* പോമോ(?)മെൻറു M, V, G.

§ വിഗ്രഹം V.

6. അവനിൽ ദയ കാണിക്കും. 'ദയാപ്പെട്ടും' എന്ന (M, V) പാഠവും ശരിയായിക്കൂടെന്നില്ല. 'ദയാവു', 'ഭയപ്പാവു' എന്നെല്ലാമാണു് മൂലപ്രതിയിലിരുന്നതു്.

7. സമുച്ചയം പകർപ്പുകളിൽ വിട്ടുകാണുന്നു.

8. അപചകിതർ (അസ്വസ്ഥർ) എന്നാണു് വ്യാഖ്യാതാവിൻെറ പാഠം. ഗണപതി ശാസ്ത്രിയുടെ പാഠവും ഇതുതന്നെ. അപചരിതർ എന്ന പാഠാന്തരം കുറെക്കൂടി ഭംഗിയായിത്തോന്നുന്നു. അടുത്ത ഖണ്ഡികയിൽ അപചരിതപദം വരുന്നതു നോക്കുക. അനാദൃതർ എന്നർത്ഥം.

8a. വാക്യം ക്ലിഷ്ടം. *cf.* "സന്ധിചെയ്താൽ, 'പരൻെറ പ്രകൃതികൾ ലുബ്ധരും ക്ഷീണരും അപകൃതരുമാകനിമിത്തമോ, പരൻ പ്രത്യാദാനം (പ്രതിനിവർത്തനം) ചെയ്യുമെന്ന ഭയം നിമിത്തമോ എൻെറ കീഴിൽ വരികയില്ല' എന്നു കാണുന്നപക്ഷം ഹീനനായിട്ടുള്ളവൻ വിഗ്രഹമേ ചെയ്യുമിതു."—കെ. വി. എം., പേ. 476.

**വിഗൃഹീതശ്ചേൽ, 'പ്രകൃതയോ ലുബ്ധക്ഷീണാപചാരിതാഃ വിഗ്രഹോദ്വിഗ്നാ വാ മാം നോപഗച്ഛന്തി' ഇതി പശ്യേൽ, ജ്യായാനപി സന്ധീയേത; വിഗ്രഹോദ്വേഗം വാ ശമയേൽ.**

ജ്യായാനായൊള്ളവൻ ഹീനനോടു വിഗ്രഹിക്ക എൻറതിന്നപവാദം:—'ഹീനനോടു§ വിഗ്രഹിച്ചാൽ ഹീനൻറെ പ്രകൃതികൾ, ലുബ്ധക്ഷീണാപചരിതരായിട്ടു എന്നോടുകൂടി ഇരുന്നവരല്ല†, വിഗ്രഹഭീതരായിട്ടു‡ എന്നോടൊഴിഞ്ഞു[8b] പോവതെൻറു തോന്റുകിൽ ജ്യായാനാകിലും ഹീനനോടു സന്ധി ചെയ്‌വിതു.[9] അല്ലായാക്കാൽ* വിഗ്രഹത്തിലൊള്ള ഭയം[9a] കെടുപ്പിതു.

**വ്യസനയൗഗപദ്യേ 'ഗുരുവ്യസനോസ്മി, ലഘുവ്യസനഃ പരഃ സുഖേന പ്രതികൃത്യ വ്യസനമാത്മനോഽഭിയുഞ്ജ്യാൽ' ഇതി പശ്യേൽ, ജ്യായാനപി സന്ധീയേത.**

---

§ ഹീനനെന്നോടു M, V, G.

† ഇരുൻറവരല്ല M, V.

‡ വിഘ്നരായിട്ടു M, V, G.

* അല്ലാക്കിൽ V.

8b. എന്നിൽനിന്നകന്നു. പ്രയോഗം ശ്രദ്ധേയം.

9. ക്ലിഷ്ടമാണു് വാക്യഘടന. പരൻെറ പ്രകൃതികൾ ലുബ്ധക്ഷീണാദികളാകനിമിത്തമോ വിഗ്രഹത്തെ ഭയപ്പെടുക നിമിത്തമോ തന്നിൽനിന്നു വിട്ടുപോകുമെന്നു കണ്ടാൽ സന്ധിചെയ്യണം എന്നാണു് വിവക്ഷ.

9a. വിഗ്രഹം കാരണമായി പ്രകൃതികൾക്കുള്ള ഭയം.

വ്യസനമിരുവക്കുമുടനെ[10]യൊണ്ടായാൽ, 'എനക്കു വ്യസനം പെരുകും, ശത്രുവിന്നു ചുരുങ്ങും; അവൻ സുഖമായ് വ്യസനപ്രതികാരം ചെയ്തു അഭിയോഗിക്കും' എൻറു തോൻറുകിൽ ജ്യായാനാകിലും സന്ധിം ചെയ്‌വിതു.

**സന്ധിവിഗ്രഹയോശ്ചേൽ പരകർശനമാത്മോപചയം വാ നാഭിപശ്യേൽ, ജ്യായാനപ്യാസീത.**

**പരവ്യസനമപ്രതികാര്യം ചേൽ പശ്യേൽ, ഹീനോഽപ്യഭിയായാൽ.**

**അപ്രതികാര്യാസന്നവ്യസനോ വാ ജ്യായാനപി സംശ്രയേത.**

**സന്ധിനൈകതോ വിഗ്രഹേണൈകതശ്ചേൽ കാര്യസിദ്ധിം പശ്യേൽ, ജ്യായാനപി ദ്വൈധീഭൂതസ്തിഷ്ഠേദിതി.**

**ഏവം സമസ്യ ഷാഡ്ഗുണ്യോപയോഗഃ. തത്ര തു പ്രതിവിശേഷഃ.**

സന്ധിവിഗ്രഹങ്ങൾ ഇരണ്ടിലും ശത്രുവിന്നു കർശനവും തനക്കുപചയവും തോൻറാക്കാൽ ജ്യായാനാകിലും ആസനം ചെയ്‌വിതു.

ശത്രുവിനക്കു പ്രതികാരം ചെയ്യൊല്ലാത്തവണ്ണം അന്തഃകോപാദികവ്യസനം തോൻറുകിൽ ഹീനനാകിലും യാനം ചെയ്‌വിതു.

---

10. ഒപ്പം, ഒരുകാലത്തു്.

തനക്ക പ്രതികാരം ചെയ്യൊല്ലാത്ത വ്യസനം തോൻറുകിൽ ജ്യായാനാകിലും സംശ്രയം ചെയ്വിതു.

സന്ധിവഴിമേൽ ഒരുത്തനോടും, വിഗ്രഹവഴിമേൽ ഒരുത്തനോടും കാൎയ്യസിദ്ധി തോൻറുകിൽ ജ്യായാനാകിലും ദ്വൈധീഭാവമനുഷ്ഠിപ്പിതു.

ഇവ്വണ്ണമേ സമനം കാരണം തോൻറുകിൽ സന്ധി ഒഴിഞ്ഞു വിഗ്രഹാദിവഴിമേൽ അനുഷ്ഠിക്കുമാറു കണ്ടുകൊൾക.

സമഹീനജ്യായസാം ഗുണാഭിനിവേശഃ എൻറും
സൂത്രം മുടിഞ്ഞിതു.

## [2. ഹീനസന്ധയഃ.]

1. പ്രവൃത്തചക്രേണാക്രാന്തോ
രാജ്ഞാ ബലവതാ/ബലഃ
സന്ധിനോപനമേൽ തൂർണം
കോശദണ്ഡാത്മഭൂമിഭിഃ.

2. സ്വയം സംഖ്യാതദണ്ഡേന
ദണ്ഡസ്യ വിഭവേന വാ
ഉപസ്ഥാതവ്യമിത്യേഷ
സന്ധിരാത്മാമിഷോ മതഃ.

3. സേനാപതികുമാരാഭ്യാം
ഉപസ്ഥാതവ്യമിത്യയം
പുരുഷാന്തരസന്ധിഃ സ്യാൽ
നാത്മനേത്യാത്മരക്ഷണഃ.

4. ഏകേനാന്യത്ര യാതവ്യം
സ്വയം ദണ്ഡേന വേത്യയം
അദൃഷ്ടപുരുഷഃ സന്ധി–
ർദ്ദണ്ഡമുഖ്യാത്മരക്ഷണഃ.

5. മുഖ്യസ്ത്രീബന്ധനം കുർയ്യാൽ
പൂർവ്വയോഃ പശ്ചിമേ ത്വരിം
സാധയേൽ ഗൂഢമിത്യേതേ
ദണ്ഡോപനതസന്ധയഃ.



6. കോശദാനേന ശേഷാണാം
പ്രകൃതീനാം വിമോക്ഷണം
പരിക്രയോ ഭവേൽ സന്ധിഃ
സ ഏവ ച യഥാസുഖം.

7. സ്കന്ധോപനേയോ ബഹുധാ
ജ്ഞേയഃ സന്ധിരുപഗ്രഹഃ
നിരുദ്ധോ ദേശകാലാഭ്യാം
അത്യയഃ സ്യാദുപഗ്രഹഃ.

8. വിഷഹ്യദാനാദ് ആയത്യാം
ക്ഷമഃ സ്ത്രീബന്ധനാദപി
സുവർണ്ണസന്ധിർ വിശ്വാസാ–
ദേകീഭാവഗതോ ഭവേൽ.

9. വിപരീതഃ കപാലഃ സ്യാദ്
അത്യാദാനാദ് അഭാഷിതഃ
പൂർവ്വയോഃ പ്രണയേൽ കുപ്യം
ഹസ്ത്യശ്വം വാ ഗരാന്വിതം.

10. തൃതീയേ പ്രണയേദ് അർദ്ധം
കഥയൻ കർമ്മണാം ക്ഷയം
തിഷ്ഠേൽ ചതുർത്ഥ ഇത്യേതേ
കോശോപനത സന്ധയഃ.

11. ഭൂമ്യേകദേശത്യാഗേന
ദേശപ്രകൃതിരക്ഷണം
ആദിഷ്ടസന്ധി സ്തത്രേഷ്ടോ
ഗൂഢസ്തേനോപഘാതിനഃ.

12. ഭൂമീനാ മാത്തസാരാണാം
മൂലവർജ്ജം പ്രണാമനം
ഉച്ഛിന്നസന്ധി സ്തത്രൈഷ
പരവ്യസനകാങ്ക്ഷിണഃ.

13. ഫലദാനേന ഭൂമീനാം
മോക്ഷണം സ്യാദവക്രയഃ
ഫലാതിഭൂക്തോ ഭൂമിഭ്യഃ
സന്ധിഃ സ പരിദൂഷണഃ.

14. കയ്യാദവേക്ഷണം പൂർവൗ
പശ്ചിമൗ ത്വാബലീയസം
ആദായ ഫലമിത്യേതേ
ദേശോപനതസന്ധയഃ.

15. സ്വകാര്യാണാം വശേനൈതേ
ദേശേ കാലേ ച ഭാഷിതാഃ
ആബലീയസികാഃ കാര്യാ-
സ്ത്രിവിധാ ഹീനസന്ധയഃ.

'ഹീനസന്ധയഃ' എന്നിതു സൂത്രം. ഹീനനാവോൻ—ശക്തിസന്ധികളിൽ കുറഞ്ഞുള്ളവൻ—സന്ധു ചെയ്യുമാറു ചൊല്ലിൻറിതെന്നിതു സൂത്രാത്ഥം. സംബന്ധമാവിതു:—കീഴം സമഹീനജ്യായസ്സുകൾക്കു ശക്തി വഴിമേൽ സന്ധ്യാദിപ്രയോഗമൊക്ക[11]ച്ചൊല്ലീതു. അതിലിപ്പോൾ ഹീനനെ പ്രതി[11a] വിശേഷം ചൊല്ലിൻറിതു:—

1. പ്രവൃത്തചക്രനമായ്[12] ബലവാനമായിരുന്ന രാജാവിനാൽ ആക്രമിക്കപ്പെട്ടിൻറ ബലഹീനൻ കടകി ഭണ്ഡാരം, പട, ഭൂമി എൻറിവു കൊടുത്തു സന്ധുചെയ്തു‡ വണങ്കുവിതു.

---

‡ ചെയ്തിതു M, V, G.

11. ഒരുപോലെ.

11a. ഹീനനെ സംബന്ധിച്ചിടത്തോളം. *cf.* 'എൻറു ദേവകൾ ചൊല്ലർക്കു എന്നെ പ്രതി കോപത്തോടും കൂടെ ദേവകളെ രക്ഷിപ്പിതെൻറു'—ബ്ര. പു., പേ. 20.

12. ഒരു സൈന്യത്തോടുകൂടിയവൻ.

2. അവിററിൽ[12a] ദണ്ഡിൽ അപേക്ഷയാകിൽ[13] അവിററിൽ ചൊന്നളവു പടതാൻ, വിഭവം താൻ തനക്കാമതു കൊണ്ടുചെൻറു അവനക്ക പണിയുണ[14] ചെയ്‌വിതു. ഇതിന്ന ആത്മാമിഷമെൻറു പേർ.[15]

3. സേനാപതിയെത്താൻ കുമാരനെത്താൻ അമൈഞ്ഞു പടയൊടു കൂടക്കൊടുത്തു പോക്കിത്തുണൈക്കമതു പുരുഷാന്തരസന്ധി എമ്പിതു.† ഇതിനൈ താനൊഴിയിൻറമയാൽ ആത്മരക്ഷണമെൻറ(ം) ചൊല്ലുവർ.

4. ബലവാനോടും അവനുടയ പടയോടും കൂടാതെ തനിയെ താനാക, തന്നുടയ പടതാൻ [ആക][16] ഇവനുടയ കാര്യത്തിനായ് മററൊരിടത്തിന്ന പോവാനമാവിതു. ഇതു അദൃഷ്ടപുരുഷ‡[17]മാകിൻറമയാൽ ദണ്ഡമുഖ്യാത്മരക്ഷണ[18]മെമ്പിതു സന്ധി.

5. ജ്യായാനുടയ മുഖ്യകന്യാക്കളെ വിവാഹാദിവഴിമേൽ വിശ്വസിപ്പാൻ കൈക്കൊണ്ടു കീഴ്‌ ചൊന്ന ആത്മാമിഷസന്ധിയും ആത്മ

---

† എന്നിതു M. ആവിതു G.

‡ ഇതിന്ന പൗരുഷമാകിൻറമയാൽ (?) M, V, G.

12a. കോശദണ്ഡാദികളിൽ.

13. ദണ്ഡിൽ=ദണ്ഡത്തിൽ (സൈന്യത്തിൽ). ശത്രു സൈന്യമാവശ്യപ്പെട്ടാൽ എന്നർത്ഥം.

14. ശൈലി നോക്കുക. *cf.* കെട്ടുചുട്ടു.

15. തന്നെ ആമിഷം (ഭക്ഷ്യം) ആക്കിക്കൊണ്ടുള്ള സന്ധിയാകയാൽ.

16. പകർപ്പുകളിൽ ഇല്ല.

17. ആളെ കാണാത്തതു്. ഇതൊരു സംജ്ഞാനാമമായും ഗണിയ്ക്കണം.

18. സേനാനായകന്മാൎക്കും തനിയ്ക്കും രക്ഷ കിട്ടുന്നതുകൊണ്ടു്.

രക്ഷണസന്ധിയും അവനൈ[19] ച്ചെയ്‌വിതു. ദണ്ഡമുഖ്യാത്മരക്ഷണത്തിൽ ശത്രുവിനൈ ഗൂഢമായി വിഷാദിപ്രയോഗംകൊണ്ടു സാധിപ്പിതു എൻറിവണ്ണം ദണ്ഡം കൊടുത്തുപനതനായിരുന്നവൻ സന്ധി ചെയ്യുമാറു ചൊല്ലീതു.†

6. ധനം കൊടുത്തു, ശേഷിച്ച പ്രകൃതികൾ, ബലവാനാൽ ഗ്രസ്തരായിരുന്നവര[ളെ][20] പിടിച്ചുകൊള്ളുമതിന്നു[21] പരിക്രയ[22]മെൻറിതു പേർ.

7. അതുവേ[23] തനക്കു പീഡ വാരാതവാറു ചുരുങ്ങച്ചുരുങ്ങപ്പലതുടയാൽ[23a] കൊടുപ്പാനമയുമതിന്നു ഉപഗ്രഹമെമ്പിതു പേർ. ഉപഗ്രഹമേ, ഇന്ന കാലത്തിന്ന ദേശത്തു കൊണ്ടുവന്നു് ഇന്നത്തിന ഒരോക്കാൽ കൊടുക്കക്കടവിയൻ എൻറമൈയുമതു അത്യയമെൻറിതു.‡[24]

---

† ചൊല്ലിൻറിതു M, V, G.

‡ അത്യയഹേതു (?) M, V, G.

19. അവനോടു എന്നർത്ഥം.

20. ഗ്രസ്തരായിരുന്ന പ്രകൃതികളെ എന്നർത്ഥം. 'ഗ്രസ്തരായിരുന്നവരൾ' എന്നാണു മാതൃകകളിൽ.

21. വിമോചിപ്പിയ്ക്കുന്നതിന്ന എന്നു വിവക്ഷ.

22. കൈമാററം, വിലയ്ക്കു വാങ്ങൽ എന്നർത്ഥത്തിൽ. *cf.* 'കോശദാനംകൊണ്ടു് ശേഷ-പ്രകൃതി പ്രതിമോക്ഷണം'—കെ. വി. എം., പേ. 478.

23. അതു + ഏ. അതു (ധനം) തന്നെ.

23*a*. പ്രാവശ്യമായി.

24. ഇതിന്നുശേഷം, 'ആകിൻറമയാൽ ആത്മരക്ഷണമെൻറു ചൊല്ലുവർ' എന്നു എല്ലാ പകർപ്പുകളിലും കാണുന്നു. മുകളിൽ 3-ാം പദ്യവാഖ്യാനത്തിൻെറ ഒടുവിൽ വരുന്നതാണിതു്. ആവർത്തനം കൈപ്പിഴയാകണം.

8. കാലത്തു ആമയു തരുവൻ എൻറമയുമതു സ്ത്രീബന്ധനത്തിൽ കാട്ടിൽ നൻറു. ഇതിന്നു സുവൎണ്ണസന്ധി[25] എന്നിതു പേർ. ഇതു വിശ്വാസത്തിനാൽ. ഇരുവരും ഒൻറായിത്തോൻറുവിതും ചെയ്യും.

9. ഇസ്സുവൎണ്ണസന്ധിക്കു വിപരീതം, കൊടുപ്പാനമയുമതുക്ക് ഒല്ലാത്തതു, അക്ഷണമേ കൊടുപ്പാനമയുമതു, കപാലസന്ധി[25a] എന്നിതു. ഇതു കൊടുക്കൊല്ലാത്തതു കൊടുപ്പാനാകിൻറമയാൽ ഇസ്സന്ധി കൎത്തവ്യമായ് ചൊല്ലിൻറിതില്ല ആചാൎയ്യന്മാർ മുന്നം ചൊന്ന പരിക്രയസന്ധിവിശേഷമായിരുന്ന ഉപഗ്രഹസന്ധിയിലും അത്യയസന്ധിയിലും വസ്ത്രാഭരണാദിയായുള്ള അസാരദ്രവ്യം കൊടുപ്പിതു. ആന, കുതിര എൻറിവ വേണ്ടുകിൽ[26] നാലുമൂൻറു തിങ്കളിൽ[26a] ചാംവണ്ണം വിഷമിട്ടു കൊടുപ്പിതു.

10. കീഴം ചൊന്ന സുവൎണ്ണസന്ധിയിൽ, കൎമ്മങ്ങൾ പിഴച്ചു പോയിതെൻറു ചൊല്ലിച്ചുരുങ്ങൊരു ധനം കൊടുപ്പിതു. നാലാം കപാലസന്ധിയിൽ മധ്യമനൈത്താൻ ഉദാസീനനൈത്താൻ ആശ്രിച്ചു 'തരുവ'. നെൻറു ചൊല്ലി[27] വളുസം പറഞ്ഞു നിൻറു കാലം കഴിപ്പിതു. ഏതു

25. ഗുണോൽക്കർഷംകൊണ്ടാകാം. ഉരുക്കിയ സ്വൎണ്ണംപോലെ രണ്ടുപേരും ഒന്നിച്ചുചേരുന്ന എന്നൎത്ഥത്തിലുമാകാം. അടുത്ത വാക്യങ്ങൾ നോക്കുക.

25a. കലത്തിന്റെ ഓട്ടുകൾ (കപാലം) പോലെ ചേർത്താൽ ചേരാത്ത സന്ധി എന്നു വ്യാഖ്യാനം.

26. ആവശ്യപ്പെട്ടാൽ.

26a. മൂന്നുനാലാണ് ഇപ്പോൾ പ്രസിദ്ധം. മൂലത്തിൽ കാലവ്യവസ്ഥയില്ല.

27. പദം ആവശ്യമല്ല.

മൊൻറു കൊടാതെയുമൊഴിപിതു. എൻറിവണ്ണം നാലു ജാതി കോശോപനതന്നുടയ സന്ധി ചൊല്ലിയന.[28]

11. ഭൂമിയുടയ ഏകദേശം കൊടുത്തു സന്ധുചെയ്യുമാറു ചൊല്ലിൻറിതു:—ഭൂമിയുടയ ഏകദേശം കൊടുത്തു ശേഷിച്ച ഭൂമിയും പ്രകൃതിയും രക്ഷിക്കമതു ആദിഷ്ടസന്ധി[28a] എമ്പിതു†. അതു, ആക്കിഷ്ടമാവിതെൻറാൽ—യാവനൊരുത്തൻ ഗൂഢപുരുഷരയും കള്ളരെയും കൊണ്ടു, താൻ കെട്ടുക്കിൻറിതെമ്പതറിയ ഒല്ലാതവാറു ഉൽപാതം ചെയ്തു[29] തനക്കേ അതു ഭൂമി ആക്കിക്കൊള്ളാമളവു സാമർത്ഥ്യമുള്ളവനക്ക പറവുവിതു.

12. തന്നുടയ ഭൂമികളുടയ ഫലം കൊണ്ടിട്ടു, രാജധാനിയും ദുർഗമൊഴിയ മററുള്ളതെല്ലാം കൊടുക്കമതു ഉച്ഛിന്നസന്ധി എമ്പിതു†. ഇതു ആർ ചെയ്‌വിതെൻറാൽ:—ശത്രുവിനുടയ വ്യസനം കാംക്ഷിച്ചു, വ്യസനത്തിൽ വളച്ചെല്ലാം ചോൻറു[30]കൊൾംവനൊൻറു തോൻറുമവനു ഇസ്സന്ധി പറവുവിതു.

---

† 'എമ്പിതു പേർ' G. എൻറിതു പേർ M, V.

‡ കൊടു M, V, G.

28. ചൊല്ലിയതു എന്നതിൻെറ ബ. വ.

ഈ വാക്യം കഴിഞ്ഞു; 'ഭൂമി കൊടുത്തു സന്ധിചെയ്യുമാറു ചൊല്ലിൻറിതു' എന്നൊരു വാക്യം പകർപ്പുകളിൽ കാണുന്നുണ്ടു്. അടുത്ത വാക്യം നോക്കുമ്പോൾ ഇതു് ആവശ്യമായിത്തോന്നുന്നില്ല. കൈപ്പിഴയല്ലെങ്കിൽ ഇതു് ഒരു പൊതുശീർഷകമാണെന്നു കല്പിക്കണം. ഏതായാലും അർത്ഥത്തെ ബാധിക്കാത്തതിനാൽ വാക്യം വിട്ടുകളഞ്ഞിരിക്കുന്നു.

28a. ഒന്നിനു പകരം മറെറാന്നു എന്നർത്ഥത്തിലായിരിക്കാം.

29. പീഡയുണ്ടാക്കി.

30. മടക്കി എടുക്കുക (പണയംപോലെ); സ്വതന്ത്രമാക്കുക. അടിമകളെ സംബന്ധിച്ചു് മുമ്പും പദം വന്നിട്ടുണ്ടു്. ചോല്(ല്)തൽ—To redeem, as a mortgage (T. Lex.). 'ചൊല്(ല്)തലി'നു To speak, remove, put away എന്നെല്ലമാണു് അർത്ഥം. ദീർഘപ്പുള്ളി പഴയ കാലങ്ങളിൽ ഇടാറില്ലാത്തതിനാൽ പകർപ്പുകളിലെല്ലാം 'ചൊൻറു' എന്നു എഴുതിക്കാണുന്നതു് അർത്ഥബോധത്തിനു നല്ല വിഷമം വരുത്തുന്നുണ്ടു്.

13. ഭൂമികളിലൊള്ള പോതരവു[31] കൊടുത്തു ഭൂമികളെ പിടിച്ചു കൊള്ളുമതിന്നു[32] അവക്രയമെന്നിതു പേർ. ഭൂമി അറവേ[33] വിട്ടാൽ തന്നെ വിട്ടുപോം; അതു വിടാതെ ഒഴിവാനായ് അതു ചെയ്യിൻറിതു.† ഭൂമിയിൽ പെടും‡[33a] പോതരവിൽ പെരുകക്കൊള്ളവേണ്ടുംശത്രു ചൊല്ലുമതു പരിദൂഷണമെമ്പിതു.[34]

14. കീറംചൊന്ന ആദിഷ്ടസന്ധിയിലും ഉച്ഛിന്നസന്ധിയിലും പരവ്യസനം പാർത്തുപേക്ഷണം[34a] ചെയ്യിതു. അവക്രയസന്ധിയിലും പരിദൂഷണത്തിലും ജനപദത്തിലൊള്ള* ഫലം കൊണ്ടുവച്ചു ആബലീയ സോക്തമായിരുന്ന അനുഷ്ഠാനങ്ങൾ ചെയ്‌വിതു. എൻറിവണ്ണം നാലു ജാതി ദേശോപനതസന്ധു ചെയ്യുമാറു.

---

† ചൊല്ലിൻറിതു M.

‡ പെരുക M, V, G.

* ലുമൊള്ള M, V.

31. വരുമാനം. പോതാതല് (പോതരുതല്)—To bring (T. Lex.). *cf.* 'പോ, താ, പോതാ, വാ'—ലീ. പേ. 136. 'വേണ്ടുപറഞ്ഞതുമർത്ഥം പോതന്നീലതു' —ഉണ്ണിച്ചിരു. പേ. 21.

32. കൈവശം വെയ്ക്കുന്നതിന്നു്.

33. മുഴുവൻ. 'അറമെ' എന്നു ദേശ്യം. *cf.* 'തുണാവൽതജീവിതമറക്കളെഞ്ഞവൻ'—വാസു. പ. 8.

33*a*. 'പെരുക' എന്നതു അപപാഠമായിരിയ്ക്കണം.

34. വാക്യം ക്ലിഷ്ടം. 'കൊള്ളവേണ്ടുംശത്രു' എന്നു ഒറ്റപ്പദം. ഭൂമിയിൽനിന്നുള്ള ഫലത്തിൽ കവിഞ്ഞു, ശത്രു പറഞ്ഞതു കൊടുത്തുകൊണ്ടുള്ള സന്ധിയാണു് പരിദൂഷണം എന്നർത്ഥം. വാക്യാവസാനത്തിൽ 'എമ്പിതു പേർ' (G), 'എന്നിതു പേർ' (M, V.) ഇങ്ങനെ ഇവിടെയും പകർപ്പുകളിൽ കാണുന്നു.

34*a*. അവേക്ഷണം (പ്രതീക്ഷ) എന്നു മൂലത്തിൽ.

**15.** തന്നുടയ കാര്യത്തിന്നും ദേശത്തിന്നും കാലത്തിന്നും തക്കവാറു ബലഹീനൻ മൂന്നു ജാതി സന്ധി ചെയ്യുമാറു—ദണ്ഡു കൊടുത്തും, ദണ്ഡാരം കൊടുത്തും, [ഭൂമി കൊടുത്തും][35] സന്ധി ചെയ്യുമാറു—ചൊല്ലീതു.[36]

[ഹീനസന്ധയഃ എൻറും സൂത്രം മുടിഞ്ഞിതു.][37]

---

35. പകർപ്പുകളിൽ വിട്ടിരിയ്ക്കുന്നു.

36. 'ആബലീയസവിധ്യുക്ത-
ഹീനസന്ധികളാണിവ' എന്നാണു് മൂലം.

37. മാതൃകകളിൽ ഈ സമാപനവാക്യമില്ല.
സന്ധികളുടെ പൊതുവിവരം :—

I ദണ്ഡോപനതസന്ധി.

1. ആത്മാമിഷം—ശത്രുവിന്നു എല്ലാം അടിയറ വെയ്ക്കൽ.
2. പുരുഷാന്തരം (ആത്മരക്ഷണം)—തനിയ്ക്കു പകരം മറ്റൊരാളെ അയയ്ക്കൽ.
3. അദൃഷ്ടപുരുഷം—ശത്രു കാണാതെ അയാൾക്കു സഹായം ചെയ്യൽ.

II കോശോപനതസന്ധി.

1. പരിക്രയം. (കോശദാനം ചെയ്തു സ്വാമ്യമാത്യാദികളായ മറ്റു പ്രകൃതികളെ മോചിപ്പിയ്ക്കൽ.)
   - (a) ഉപഗ്രഹം—ഗഡുവായി സൌകര്യം പോലെ പണം കൊടുക്കുന്നതു്.
   - (b) അത്യയം—കാലദേശാദിവ്യവസ്ഥയുള്ളതു്.
   - (c) സുവർണ്ണം—കഴിവിന്നനുസരിച്ചു് ധനം നൽകിച്ചെയ്യുന്നതു്.
   - (d) കപാലം—(c)യ്ക്കു വിപരീതം.

N. B: ഉപഗ്രഹത്തിലും അത്യയത്തിലും നിസ്സാരവസ്തുക്കൾ കൊടുക്കുക. സുവർണ്ണസന്ധിയിൽ സാരമായതു കുറച്ചു കൊടുക്കുക. കപാലത്തിൽ തരാമെന്നു കളവു പറഞ്ഞു കഴിയ്ക്കുക.

III ദേശോപനതസന്ധി

1. ആദിഷ്ടം—ഭൂമിയിൽ ഏകദേശം കൊടുക്കൽ. (ഗൂഢപുരുഷന്മാരെക്കൊണ്ടു വീണ്ടെടുക്കുന്നതു്).
2. ഉച്ഛിന്നം—തലസ്ഥാനവും ദുർഗ്ഗവും കളയാതെ മറ്റു ഭൂമിയെല്ലാം കൊടുക്കൽ. (പരവ്യസനത്തിൽ വീണ്ടെടുക്കാം).
3. അവക്രയം—ഫലം മുഴുവൻ കൊടുത്തു ഭൂമി കൈയിൽ നിർത്തുന്നതു്.
4. പരിഭൂഷണം—ഫലത്തിൽ കവിഞ്ഞും കൊടുക്കാമെന്നു നിശ്ചയിയ്ക്കുന്നതു്.

ഇപ്പറഞ്ഞ മൂന്നു വക സന്ധികളും ഹീനസന്ധികൾ (ബലം കുറഞ്ഞവർ ബലം ഏറിയവരോടു് ചെയ്യുന്നവ) ആണു്.

# പ്രക. 103—107. വിഗൃഹ്യാസനം, സന്ധായാസനം, വിഗൃഹ്യയാനം, സന്ധായയാനം, സംഭൂയപ്രയാണം ച.

## [1. വിഗൃഹ്യാസനം.]

**സന്ധിവിഗ്രഹയോരാസനം യാനം ച വ്യാഖ്യാതം. സ്ഥാന,മാസന,മുപേക്ഷണം ചേത്യാസനപര്യായാഃ.**

**വിശേഷസ്തു, ഗുണൈകദേശേ സ്ഥാനം; സ്വവൃദ്ധിപ്രാപ്ത്യർത്ഥം ആസനം; ഉപായാനാം അപ്രയോഗ ഉപേക്ഷണമിതി.**

വിഗൃഹ്യാസനം എന്നിതു സൂത്രം. ശത്രുവിന്റെ ഭൂമിയിങ്കൽ കെട്ടുപെട്ടു ചെയ്തു ആസനമനുഷ്ഠിക്കുമാറു ചൊല്ലിന്റിതെന്നിതു സൂത്രാർത്ഥം സംബന്ധമാവിതു—ഷാഡ്ഗുണ്യസമുദ്ദേശത്തിങ്കൽ കേവലം ആസനയാനങ്ങൾ പ്രയോഗിക്കുമാറു ചൊല്ലീതു. ഇപ്പോൾ ഗുണാന്തരയുക്തങ്ങളായ്[1] പ്രയോഗിക്കുമാറു ചൊല്ലിന്റിതു.

സന്ധിയിലും വിഗ്രഹത്തിലുമേ പൂർവ്വാചാര്യന്മാരാൽ† ആസനമും യാനമും വ്യാഖ്യാതമായിതു. (i) സ്ഥാനമെൻറും, (ii) ആസനമെൻറും, (iii) ഉപേക്ഷണമെൻറും ആസനപര്യായം.

---

† പൂർവ്വാചാര്യന്മാർ M, V, G.

1. മററു ഗുണങ്ങൾ—വിഗ്രഹാദികൾ—ഇടകലന്നതു്.

വിശേഷമാവിതു:— (i) ഗുണൈകദേശത്തിങ്കൽ സ്ഥാനശബ്ദം പ്രയോഗിപ്പിതു:[2] ഗുണമെൻറു ചൊല്ലിൻറിതു ആസനത്തെ. ആസനത്തിന്നു സാമാന്യലക്ഷണമാവിതു, ശക്തിസാമ്യം. അതിന്നുടയ ഏകദേശമാവിതു അതിന്നവയവം—അതാവിതു ശക്തിയുടയ ചുരുക്കം. ശത്രു ഒരപകാരം ചെയ്താൽ വിജിഗീഷു അതിന്നു പ്രത്യപകാരം ചെയ്യുക്കില്ലാത്തിതൊരവസ്ഥ ആവതു. ആസനലക്ഷണത്തിൽകാട്ടിൽ ഹീനമാകിൻറമെയാൽ സ്ഥാനമെൻറു ചൊല്ലുവിതു. അതു ശക്തി ചുരുങ്ങിൻറമയാൽ വിജിഗീഷുവിനുക്ക സന്ധായാസനത്തിന്നു നിമിത്തമാം.

(ii) ഇപ്പോൺ ആസനം ചൊല്ലിൻറിതു. തനക്ക വൃദ്ധിപ്രാപ്തി നിമിത്തമാ(യ്) ഒള്ളേടത്തു ആസനം പ്രയോഗിപ്പിതെൻറവാറു. [ആസനം][3] സ്ഥാനലക്ഷണ‡വിപരീതമായിരിന്നതു*—വിജിഗീഷു പരനുക്ക അപകാരം ചെയ്താൽ പരനെതിത്തു പററിക്കൊള്ളുവും കില്ലാതെ താൻ[4], അവൻ മാത്രമൊരപകാരം ചെയ്യുക്കില്ലാതിരിക്കമവസ്ഥ. അതു ശക്തിസാമ്യമായിരുന്ന ആസനലക്ഷണത്തിൽകാട്ടിൽ വിജിഗീഷുവിന്നു ശക്തി അധികമായ് തോൻറുകിൻറമായാൽ വിജിഗീഷുതനക്ക വൃദ്ധ്യർത്ഥമാ

---

‡ -ണം M, V, G.

* ഇരുൻറതു M.

2. ശക്തിച്ചുരുക്കത്തിലുള്ള ആസനത്തെയാണ് സ്ഥാനശബ്ദംകൊണ്ടു പറയുന്നതെന്നർത്ഥം.

3. മാതൃകകളിൽ ഇല്ല; അർത്ഥവ്യക്തിയ്ക്കുവേണ്ടി ചേർത്തതാണ്. പഴയ നിലയ്ക്കു പദം വേണമെന്നില്ല.

4. പരനു എതിർക്കാനും കഴിയാതെ. 'കെല' എന്നതിനെ 'കില' എന്നു പലേടത്തും എഴുതുന്നു.

യൊള്ള ആസനം. അതു ശക്തി പെരുതാകിൻറമയാൽ വിഗ്രഹ്യാസനത്തിന്നു നിമിത്തമായ്.

(iii) ഉപേക്ഷണമാവിതു ഉപായങ്ങളെ പ്രയോഗിയാതെ ഒഴിയുമതു. ഒഴിവിതെൻറവാറു, ചൂരങ്ങത്താൻ ഒളിച്ചുതാൻ പ്രയോഗിപ്പിതു. എൻറിവണ്ണം പര്യായശബ്ദങ്ങളേയാകിലും, സ്ഥാനം, [ആസനം],[5] ഉപേക്ഷണമെൻറു ഓരോ വിശേഷങ്ങൾ കിഞ്ചിൽകരിച്ചു(?)†[6] സംജ്ഞകൾ വരുമാറു ചൊല്ലീതു.

മററു ചിലർ[6a] മററൊരു ജാതിയും ചൊല്ലുവർ:—(i) ഇണൈകദേശസ്ഥാന[7]കപാലസന്ധ്യാദികളിൽ കൊട്ടപ്പാനമഞ്ഞ ധനം കൊടാതെ ഇരിക്കുമതു സ്ഥാനമാവിതു. (ii) സ്വവൃദ്ധിപ്രാപ്ത്യർത്ഥമാസനമെൻറവാറു, പര(ൻ)ഭ്രമി‡ എല്ലാം കൊണ്ടെടുത്തുവെച്ചു,[8] ഉച്ഛിന്നസന്ധിയിൽ പരനുടയ [വ്യസനം][8a] ആകാംക്ഷിച്ചിരിക്കുമതു ആസനമാവിതു. (iii) ഉപേക്ഷണമാവിതു, സാമാദ്യുപായങ്ങളുടയ അപ്രയോഗം എൻറിങ്ങനെ പ്രസംഗാഗതമായിരുന്ന ആസനഭേദം ചൊല്ലീതു.

---

† കറച്ചു് V.

‡ പരഭ്രമി M, V, G.

5. പകർപ്പുകളിൽ വിട്ടിരിക്കുന്നു.

6. ആസ്പദമാക്കി എന്നാണു് വിവക്ഷ. കറച്ചു് എന്നു ശരിക്കർത്ഥം. വല്ല അക്ഷരപ്പിഴയും വന്നിരിക്കുമെന്നു തോന്നുന്നു. V, 'കിഞ്ചി'ലിൻെറ അർത്ഥമെഴുതിയതായിരിക്കണം 'കറച്ചു്' എന്നു്.

6a. ഇവർ ആരെന്നറിഞ്ഞുകൂട.

7. ശക്തിയുടെ അല്പതമൂലം ഉണ്ടായിട്ടുള്ള.

8. കൈവശപ്പെടുത്തിയ അവസ്ഥയിൽ.

8a. പകർപ്പുകളിലില്ല.

**സന്ധാനകാമയോഃ അരിവിജിഗീഷ്വോരുപഹന്തു-**

**മശക്തയോഃ വിഗ്രഹ്യാസനം, സന്ധായ വാ.**

ഇനി പ്രസ്തുതാൎത്ഥം ചൊല്ലിൻറിതു:—പരസ്പരം അതിസന്ധാനം ചെയ്യാനിച്ഛയുടയരായിരുന്ന അരിവിജിഗീഷുക്കൾ ഒൻറാരൊത്തൎക്ക്† അപകാരം ചെയ്യുവും കില്ലാതിരിക്കിൽ വിഗ്രഹ്യാസനം താൻ സന്ധായാസനം താൻ ഒൻറു ചെയ്വിതു. തനക്കു ശക്തി മേൽ പെരുക്കമെൻറു തോൻറുകിൽ വിഗ്രഹ്യാസനമനുഷ്ഠിപ്പിതു. തനക്കു ശക്തി മേൽ‡ ചുരുങ്ങ വരുമെൻറു തോൻറുകിൽ സന്ധായാസനം ചെയ്വിതു. വിഗ്രഹ്യാസനത്തിൻ ഫലമാവിതു, പരകൎമ്മങ്ങൾ കെടുപ്പിതും* സ്വകൎമ്മങ്ങളനുഷ്ഠിക്കമതും ചെയ്യുമതു. സന്ധായാസനത്തിൽ തന്നുടയ കൎമ്മങ്ങൾക്കു പിഴ വാരാതെ അനുഷ്ഠിച്ചു നില്ക്കുമതു ഫലം.

**യദി വാ പശ്യേൽ–'സ്വദണ്ഡൈർ മിത്രാടവീദണ്ഡൈ-**

**ർവാ സമം ജ്യായാംസം വാ കർശയിതും ഉത്സഹേ' ഇതി,**

**തദാ കൃതബാഹ്യാഭ്യന്തരകൃത്യോ വിഗ്രഹ്യാസീത.**

ഇനി വിശേഷം ചൊല്ലിൻറിതു. 'എന്നുടയ പടയും മിത്രനുടയ പടയും, ആടവികനുടയ പടയുംകൊണ്ടു, എന്നോടു സമനാകിലും അധികനാകിലും ശത്രുവിനുക്കു കർശനം ചെയ്യക്കില്ലുമെൻറു തോൻറുകിൽ, ബാഹ്യം—ജനപദം, ആഭ്യന്തരം—ദുർഗാദി, ഇവിരണ്ടിലുമൊള്ള കൃത്യ

---

† -രുത്തൎക്കു M.

‡ മേലിൽ G.

* -പ്പിതു M. G.

ലുബ്ധഭീതാദികളെ ശത്രുവിനക്ക ചെരുക്കി, തന്റെ വിഷയത്തിൽ കൃത്യരെ[9] ശമിപ്പിച്ചു വിഗൃഹ്യാസനം ചെയ്‌വിതു.

യദി വാ പശ്യേൽ—'ഉത്സാഹയുക്താ മേ പ്രകൃതയഃ സംഹതാ വിവൃദ്ധാഃ സ്വകർമ്മണ്യവ്യാഹതാശ്ചരിഷ്യന്തി, പരസ്യ വാ കർമ്മാണ്യുപഹനിഷ്യന്തി' ഇതി, തദാ വിഗൃഹ്യാസീത.

അൻറിയെ, 'എന്റെ പ്രകൃതികൾ ഉത്സാഹമുടയർ, തമ്മിൽ† സംഹതരാവിതും ചെയ്‌വിതു; വൃദ്ധരാ[10]യുമിരുന്നോർ; എന്റെ കർമ്മങ്ങൾ പിഴയാതെ അനുഷ്ഠിപ്പർ; ശത്രുവിന്റെ കർമ്മങ്ങളെ കെടുത്തുകളവർ' എൻറിങ്ങനെ തോൻറുകിലും വിഗൃഹ്യാസനം ചെയ്‌വിതു.

യദാ വാ പശ്യേൽ—'പരസ്യാപചരിതാഃ ക്ഷീണാ ലുബ്ധാഃ സ്വചക്രസ്തേനാടവീവ്യഥിതാ വാ പ്രകൃതയഃ സ്വയമുപജാപേന വാ മാമേഷ്യന്തീതി, സംപന്നാ മേ വാർത്താ, വിപന്നാ പരസ്യ തസ്യ പ്രകൃതയോ ദുർഭിക്ഷോപഹതാ മാ മേഷ്യന്തി, വിപന്നാ മേ വാർത്താ, സംപന്നാ പരസ്യ, തം മേ പ്രകൃതയോ ന ഗമിഷ്യന്തി, വിഗൃഹ്യ ചാസ്യ ധാന്യപശുഹിരണ്യാന്യാഹരിഷ്യാമി, സ്വപണ്യോപഘാതീതി വാ പരപണ്യാനി നിവർതയിഷ്യാമി,

---

† തങ്ങളിൽ G.

9. മുൻപറഞ്ഞ ക്രുദ്ധലുബ്ധാദികൾ.

10. ശക്തർ.

**പരവണിക്പഥാദ് വാ സാരവന്തി മാമേഷ്യന്തി, വിഗൃഹീതേ നേതരം, ദൂഷ്യമിത്രാടവീനിഗ്രഹം വാ വിഗൃഹീതോ ന കരിഷ്യതി, തൈരേവ വാ വിഗ്രഹം പ്രാപ്സ്യതി, മിത്രം മേ മിത്രഭാവ്യഭിപ്രയാതോ ബഹ്വല്പകാലം തനുക്ഷയവ്യയമർത്ഥം പ്രാപ്സ്യതി, ഗുണവതീ മാദേയാം വാ ഭൂമിം സർവസന്ദോഹേന വാ മാമനാദൃത്യ പ്രയാതുകാമഃ കഥം ന യായാൽ' ഇതി പരവൃദ്ധിപ്രതിഘാതാർത്ഥം പ്രതാപാർത്ഥം ച വിഗൃഹ്യാസീത.**

അൻറിയെ, 'പരനുടയ പ്രകൃതികൾ അവനാൽ അവജ്ഞ ചെയ്യപ്പട്ടവിളും ചെയ്യു ദുർഭിക്ഷാദിയിനാൽ ക്ഷീണതരമായ്,† തന്നുടയ പടയാൽ താൻ പീഡിതരമായിരുന്നവരൾ‡. തങ്ങളെത്താൻ*[11], എന്നാൽ ഭേദിക്കപ്പെട്ടു താൻ, വന്നു എന്നോടു കൂടുവർ' എൻറിങ്ങനെ തോൻറുകിലും വിഗൃഹ്യാസനം അനുഷ്ഠിപ്പൂ. 'എനക്കു കൃഷ്യാദികൾ സമ്പന്നങ്കൾ. പരന്നു കൃഷ്യാദികൾ വിപന്നങ്കൾ. പരനുടയ പ്രകൃതികൾ ദുർഭിക്ഷാപഹതരായിട്ടു എന്നെ വന്നു കൂടുകവർ'[12] എൻറു തോൻറുകിൽ വിഗൃഹ്യാസനം ചെയ്‌വിതു.[13] അൻറിയെ വിഗ്രഹിച്ചിട്ടു നെല്ലും പൊന്നും കവൻറുകൊള്ളാമെൻറു തോൻറുകിലും വിഗൃഹ്യാ

---

† മായ് താൻ G.

‡ -രളെ M, V, G.

* 'തങ്ങളെത്താൻ' M, V.

11. സ്വയം.

12. ആശ്രയിക്കും.

13. മൂലത്തിലെ ചില ഭാഗം വിട്ടിരിക്കുന്നു.

സനം ചെയ്‌വിതു. 'എന്നുടയ ചരക്ക വില പോകാതവണ്ണം ഉള്ളതു. അങ്ങനിൻറു വരുമതിനൈ' ഒഴിപ്പിതെൻറു തോൻറുകിലും[14] വിഗ്രഹ്യാസനം ചെയ്‌വിതു. അൻറിയെ ശത്രുവിനുടയ വണിക്പഥത്തിൽ നിൻറു സാരമായൊള്ള ഹസ്ത്യശ്വഗന്ധദന്താദികൾ എന്നൈ വന്തു കരുകം[15]; പരനുക്ക ഒഴിവിതും ചെയ്യും[16] വിഗ്രഹിച്ചാലെൻറു തോൻറുകിലും വിഗ്രഹ്യാസനം ചെയ്‌വിതു. അൻറിയെ, 'പ്രഷ്യർ, മിത്രർ, ആടവികർ എൻറിവരളൊട്ടു ശത്രു തന്നുടയ മണ്ഡലശുദ്ധ്യർത്ഥമായ് വിഗ്രഹിപ്പാനൊരുമ്പടിൻറിതു; ഞാൻ വിഗ്രഹം ചെയ്യില്ലൊഴിവി[17]തെൻറു തോൻറുകിലും വിഗ്രഹ്യാസനമനുഷ്ഠിപ്പിതു. അൻറിയെ, 'ഞാൻ വിഗ്രഹിച്ചാൽ അവരൾ* തങ്ങളേ[18] വിഗ്രഹിപ്പവ'രെൻറു തോൻറുകിലും വിഗ്രഹ്യാസനമനുഷ്ഠിപ്പിതു. എൻറിങ്ങനെ സമൻ വിഗ്രഹ്യാസനം അനുഷ്ഠിക്കുമാറു ചൊല്ലീതു. ജ്യായാനുടയ വിഗ്രഹ്യാസനം ചൊല്ലിൻറിതു:—'എന്നുടയ മിത്രൻ മിത്രഭാവിയായൊള്ളവനൈ മേൽചെല്ലിൻേറാൻ[19] ശത്രു. മിത്രഭാവി എൻറവാറു, ഏകാർത്ഥാനർത്ഥസംബ

---

* അവർ G.

14. തന്റെ ചരക്ക ചിലവാകാതെ കിടക്കുന്നുവെന്ന പേരിൽ പരപണ്യത്തെ തടയാൻ തനിയ്ക്കു കഴിയുമെന്നു തോന്നിയാൽ എന്നർത്ഥം.

15. വന്നാശ്രയിയ്ക്കും. 'വൻറു' എന്നു Mൽ. എല്ലായിടത്തും ഇങ്ങനെ കാണുന്നുമില്ല.

16. കിട്ടുകയുമില്ല.

17. ഇങ്ങനെയാണു് മാതൃകകളിൽ. 'ചെയ്യാതൊഴിവിതു' എന്നായിരിയ്ക്കണം പാഠം. 'ഞാൻ വിഗ്രഹിയ്ക്കരുതു്; വിഗ്രഹിച്ചാൽ പരനു ദൂഷ്യാദികളെ നിഗ്രഹിപ്പാൻ സാധ്യമാവില്ല' എന്നാണു് മൂലാനുസാരിയായ അർത്ഥം.

18. ദൂഷ്യാമിത്രാദികൾതന്നെ പരനോടു് യുദ്ധം ചെയ്യും.

19. ആക്രമിയ്ക്കുന്നവൻ. 'മിത്രനെ മേൽചൊല്ലുക' എന്ന പ്രയോഗം ശ്രദ്ധിയ്ക്കുക.

ന്ധിയുമായ്, ഉപകാരിയുമായ്, അവികാരിയായിരിക്കുമവൻ[20]. അങ്ങനെയിരുന്ന മിത്രത്തെ മേൽചെല്ലിൻേറാൻ. ചുരുങ്ങ കാലത്താലെ, ചുരുങ്ങ ക്ഷയവ്യയത്തിനാലെ, തുഃലാം ധനം സിദ്ധിക്കും ഇവന്നു;[21] ഇതൊഴിപ്പ്'നെൻറു† തോൻറുകിൽ വിഗ്രഹ്യാസനം അനുഷ്ഠിപ്പിതു. അൻറിയെ, 'ഗുണവതി[22]യുമായ് ശത്രുവിനുക്ക സുഖമായ് ഗ്രഹിക്കവുമാംവണ്ണം ഇരുന്ന ഭൂമി കൊൾവാനായ്കൊണ്ടു എന്നെ അവജ്ഞ ചെയ്തിട്ടു പട എല്ലാം കൊണ്ടുപോവാൻ ഒരുമ്പട്ടാൻ‡[23]; ഇവനെ പോകാമൽ കാക്കവേണ്ടും'—*[24] എൻറു തോൻറുകിലും വിഗ്രഹ്യാസനം അനുഷ്ഠിപ്പിതു, പരവൃദ്ധിപ്രതിഷേധാർത്ഥമായ്.[25]

---

† അതൊഴിപ്പാൻ G.

‡ പട്ടാൽ M, G.

* പോകാമാകാക്ക— M.

20. മിത്രഭാവിമിത്രൻെറ ലക്ഷണം താഴെ (അധി. 7; പ്രക. 116) വരുന്നുണ്ടു്.

cf. 'അർത്ഥാനർത്ഥങ്ങളിൽ ഭാഗ-
ഭാക്കായ് നിത്യോപകാരിയായ്
വികാരം ദ്വൈധ്യവും വിട്ട
മിത്രം താൻ മിത്രഭാവിയാം.'

കെ. വി. എം, പേ. 519.

ദ്വൈധ്യം—ഭേദഭാവം.

21. ശത്രുവിനു്.

22. ഭൂമിയുടെ വിശേഷണമാകയാൽ സംസ്കൃതരീതിയിൽ സ്ത്രീലിംഗം.

23. പരൻ എന്നു അധ്യാഹാര്യം.

24. തമിഴ്രൂപം നോക്കുക.

25. 'പ്രതാപത്തിന്നു വേണ്ടിയും' എന്നതു വിട്ടു.

തമേവ ഹി പ്രത്യാവൃത്തോ ഗ്രസത ഇത്യാചാര്യാഃ.

നേതി കൗടല്യഃ. കർശനമാത്രമസ്യ കുര്യാദ് അവ്യസനിനഃ. പരവൃദ്ധ്യാ ഹി വൃദ്ധഃ സമുച്ഛേദനം.

ഏവം പരസ്യ യാതവ്യോഽന്യസ്മൈ സാഹായ്യമവിനഷ്ടഃ പ്രയച്ഛേൽ. തസ്മാൽ സർവസന്ദോഹപ്രകൃതം വിഗ്രഹ്യാസീത.

തൻപടയെല്ലാം കൊണ്ടു യാതവ്യനെ നോക്കിച്ചെല്ലിൻറവനെ ഒഴിയ വിഗ്രഹ്യാസനമനുഷ്ഠിപ്പിതൻറു ആചാര്യന്മാർ ചൊല്ലുവിതു. അതിനു നിമിത്തമാവിതു—യാതവ്യനൈ സാധിച്ചു തിരിഞ്ഞു[26] വന്നാൽ വിഗ്രഹ്യാസനം ചെയ്യിൻറ വിജിഗീഷുവിനെക്കരയേററിക്കളയും. ആകിൻറമയാൽ സർവ്വസന്ദോഹസഹിതനായ്†[27] യാതവ്യന്മേൽ ചെല്ലിൻറവനോടു വിഗ്രഹ്യാസനമനുഷ്ഠിക്കലൊകാതെൻറു ആചാര്യപക്ഷം.

അപ്പക്ഷം പിഴെയ്ക്കുമെൻറു കൗടല്യൻ.* വിജിഗീഷു അവ്യസനിയാകിൽ കർശനമാത്രം പ്രത്യാവൃത്തനായിട്ടു ചെയ്‌വിതു.§[28]

---

† സന്നിഹിതൻ V.

* കൗടില്യൻ M, V.

§ വൈപ്പിതു (?) M, V, G.

26. തിരിച്ചുവന്നാൽ എന്നാണിന്നത്തെ പ്രയോഗം.

27. സർവ്വസൈന്യസന്നാഹങ്ങളോടുകൂടിയവൻ.

28. പരൻ മടങ്ങിവന്നാൽ കർശനം മാത്രമേ ചെയ്കയുള്ളു (ഉച്ഛേദനം ചെയ്കയില്ല) എന്നർത്ഥം.

ഇവൻ വിഗ്രഹ്യാസനം ചെയ്യാക്കാൽ അവനെ ഉച്ഛേദിച്ചിട്ട അവനുടയ വൃദ്ധിയും ക്രടത്തനക്ക കൊണ്ടിട്ടിരുന്നവൻ വിജിഗീഷുവിനെ ഉച്ഛേദിച്ചേ കളയും.

അതേയുമല്ല, യാതവ്യന്മേൽ ചെല്ലുമ്പോൾ† വിജിഗീഷു വിഗ്രഹ്യാസനം ചെയ്തു യാതവ്യനെ ഉച്ഛേദിക്കൊട്ടാ(യ്)ക്കൊണ്ടാൽ‡[29] വിജിഗീഷുവിന്മേൽ വരുമ്പോൾ യാതവ്യനും അവ്വുപകാരം[29a] നിനെച്ചു വിജിഗീഷു[വിനു][30] തുണ ചെയ്യും. ആകിൻറമയാൽ [സർവ്വസന്ദോഹസഹിതനായ് യാതവ്യന്മേൽ][30a] ചെല്ലിൻറ*വനോടും വിഗ്രഹ്യാസനം ചെയ്വിതെൻറു കൌടല്യൻപക്ഷം.

എൻറിവണ്ണം വിഗ്രഹ്യാസനം മുടിഞ്ഞിതു.



## [2. സന്ധായാസനം.]

**വിഗ്രഹ്യാസനഹേതുപ്രാതിലോമ്യേ സന്ധായാസീത.**

'സന്ധായാസനം' എമ്പിതു സൂത്രം. സന്ധുചെയ്തു ആസനമന്വേഷിക്കമാറു ചൊല്ലിൻറിതെമ്പിതു സൂത്രാർത്ഥം.

---

† യാതവ്യനെ മെൽചൊ(ചെ)ല്ലും G.

‡ ഉച്ഛേദിക്കൊല്ലാക്കൊണ്ടാൽ M.

* ചെയ്യിൻറ M, V.

29. ഉച്ഛേദിയ്ക്കാതെ കഴിച്ചാൽ.

29a. അ + ഉപകാരം.

30. 'വിജിഗീഷുതുണ' എന്നേ പകർപ്പുകളിലുള്ളു. ഒരു സമാസമായി ഗണിയ്ക്കുന്നതിനേക്കാൾ അക്ഷരം വിട്ടുപോയതായിക്കരുതുന്നതാണ് യുക്തം.

30a. പകർപ്പുകളിൽ കാണുന്നില്ല. മുകളിൽനിന്നു അധ്യാഹരിച്ചു ചേർത്തിരിയ്ക്കുന്നു. (*f. n.* 27 ചേർത്ത വാക്യം നോക്കുക).

ഇച്ചൊന്ന വിഗൃഹ്യാസനഹേതുക്കളുടെയ വൈപരീത്യം തോന്റു കിൽ സന്ധായാസനമനുഷ്ഠിപ്പിതു എൻറതിന്നു പൊരുളാവിതു:—വിഗൃഹ്യാസനഹേതുക്കൾ ശത്രുവിന്നുളവാവിതു, തനക്കില്ലയാവിതു; അന്റു[31] സന്ധായാസന[32]മനുഷ്ഠിപ്പിതു.

എൻറു സന്ധായാസനമാകിൻറ സൂത്രം മുടിഞ്ചിതു.

## [3. വിഗൃഹ്യയാനം.]

വിഗൃഹ്യാസനഹേതുഭിരഭ്യുച്ചിതഃ, സർവ്വസന്ദോഹ-
വർജം വിഗൃഹ്യ യായാൽ.

'വിഗൃഹ്യയാന'മെമ്പിതു സൂത്രം. വിഗൃഹ്യയാനം ചൊല്ലിൻറി തെമ്പിതു സൂത്രാൎത്ഥം. സംബന്ധമാവിതു—കീഴ് വിഗൃഹ്യാസനം ചൊല്ലീതു*. ഇപ്പോൾ വിഗൃഹ്യയാനം ചൊല്ലിൻറിതെമ്പിതു സംബന്ധം.

കീഴ്ചൊന്ന വിഗൃഹ്യാസനഹേതുക്കളാൽ പെരുകിയ [ശക്തിയൈ][33] ഉടയനായിട്ടിരുന്നവൻ†, സൎവ്വസന്ദോഹസഹിതനായ് യാതവ്യന്മേൽ ചെല്ലിൻറവനൈ‡ ഒഴിച്ചു[34], മററവനോടു വിഗൃഹ്യയാനം ചെയ്‌വിതു.

---

* ചൊല്ലി G.

† പെരുകിയവനൈ (?) ഉടയനായിട്ടിരുന്നവൻ M, V. -യിവനൈ(?)ഉടയ- G.

‡ ചൊല്ലിൻറവനൈ M, V, G.

31. ശത്രുവിനുണ്ടാവുകയും തനിക്കില്ലാതാവുകയും ചെയ്യുമ്പോൾ.

32. സന്ധിചെയ്തു സ്വസ്ഥമായിരിക്കുൽ.

33. പകർപ്പുകളിൽ ഇല്ല.

34. അവനോടു് വിഗൃഹ്യയാനം വേണമെന്നു മുമ്പു പറഞ്ഞിട്ടുണ്ടു്.

യദാ വാ പശ്യേൽ—വ്യസനീ പരഃ, പ്രകൃതി-വ്യസനം വാസ്യ ശേഷപ്രകൃതിഭിരപ്രതികാര്യം, സ്വ-ചക്രപീഡിതാ വിരക്താ വാസ്യ പ്രകൃതയഃ കർശിതാ നിരുത്സാഹാഃ പരസ്പരാൽ ഭിന്നാഃ ശക്യാ ലോഭയിതും, അഗ്ന്യുദകവ്യാധിമരകദുർഭിക്ഷനിമിത്തക്ഷീണയുഗ്യപുരു-ഷനിചയരക്ഷാവിധാനഃ പരഃ' ഇതി, തദാ വിഗൃഹ്യ യായാൽ.

അൻറിയെ, 'ശത്രു വ്യസനി; ഇവനുടയ പ്രകൃതിവ്യസനം[34a] ശേഷിച്ച പ്രകൃതികളാൽ ഒഴിക്കവും പടാ[35]; തന്നുടയ പടയാലെ പീഡിതരുമായ് വിരക്തങ്കളുമായ്†[35a], കർശിതരുമായ്, നിരുത്സാഹരുമായ് ഒരോരൊത്തർ തമ്മിൽ ഭിന്നരുമായിരുന്നോർ‡ പ്രകൃതികൾ; ഇവരളെച്ചിറിയിതൊൻറു* കൊട്ടുത്തു എന്നൊടു കൂട്ടി§ക്കൊള്ളാ'[36]മെൻറു

† വിരക്തകളും V. ആദ്യം 'ക്തം' എന്നെഴുതി 'ക്തർ' എന്നു G യിൽ തിരുത്തിക്കാണുന്നു.

‡ -യിരുന്നാൽ M, V, G.

* പ്രകൃതികളിലവരളെച്ചതിയിതെൻറു M, V. പ്രകൃതികളിവരളെ- G.

§ കൂടി M, V, G.

34a. അമാത്യാദികളുടയ വ്യസനം.

35. ഒഴിക്കാനും സാധ്യമല്ല.

35a. ഭാഷാവിശേഷമായി ഗണിക്കാം. 'വിരക്തകൾ' ശരിയാണെങ്കിൽ 'ർ' ലോപിച്ചതാകണം. cf. 'അമാതൃന്മാക്കും ചാമന്തകൾക്കും'—ബ്ര. പു., പേ. 12.

36. പ്രലോഭിപ്പിക്കാം എന്നാണ് മൂലം.

തോൻറുകിലും; 'അഗ്നി, ഉദകം, വ്യാധി ദുർഭിക്ഷം എൻറിജ്ജാതി നിമിത്തങ്ങളാൽ† ക്ഷീണരായിരുന്ന ആന, കുതിര, പട, നെല്ല്, കെട്ടപ്പെട്ടിരുന്ന കിടങ്ങു, മതിൽ എൻറിവറ്റെ ഉടയനായിരിപ്പ്രിതു പരൻ' എൻറു തോൻറുകിലും‡ വിഗൃഹ്യയാനം ചെയ്‌വിതു.

യദാ വാ പശ്യേൽ—'മിത്രമാക്രന്ദശ്ച മേ ശൂരവൃദ്ധാനുരക്തപ്രകൃതിഃ,വിപരീതപ്രകൃതിഃ പരഃ, പാർഷ്ണിഗ്രാഹശ്ചാസാരശ്ച, ശക്ഷ്യാമി മിത്രേണാസാരമാക്രന്ദേന പാർഷ്ണിഗ്രാഹം വാ വിഗൃഹ്യ യാതും' ഇതി, തദാ വിഗൃഹ്യ യായാൽ.

യദാ വാ ഫലമേകഹാര്യമല്പകാലം പശ്യേൽ, തദാ പാർഷ്ണിഗ്രാഹാസാരാഭ്യാം വിഗൃഹ്യ യായാൽ.

അൻറിയെ, [37]'മിത്രനും ആക്രന്ദനും[38] ഇരുവരും* ശൂരരുമായ് വൃദ്ധരുമായിരുന്ന പ്രകൃതികളെ ഉടയർ§. പരൻ വിപരീതപ്രകൃതികനായിരുന്നോൻ.¶ പാർഷ്ണിഗ്രാഹകനും വിപരീതൻ.‖ ആസാരനും

---

† നിമിത്തങ്ങളായ് M, V, G.

‡ തോൻറുകിൽ M, V, G.

* ഇരുവരുമായ് M, V, G.

§ ഉടയൻ M, V, G.

¶ –യിരുന്നാർ M, V. ഇരുന്നാൽ G.

‖ –രീതനും M, V, G.

37. 'എനുടയ' എന്നധ്യാഹരിക്കുക.

38. ക്രമത്തിൽ മുമ്പിലും പിമ്പിലുമുള്ള മിത്രങ്ങൾ.

വിപരീതപ്രകൃതികനാ[യ്] ഇരുന്നോൻ†. മിത്രനോടു ആസാരനെ[39] വിഗ്രഹിപ്പിച്ചു, ആക്രന്ദനോടു പാർഷ്ണിഗ്രാഹകനോടു[39a] വിഗ്രഹിക്കു മാറു ചെയ്തിട്ടു യാതവ്യന്മേൽ ചല്ലാം'—എൻറു തോൻറുകിലും വിഗൃഹ്യ യാനം ചെയ്‌വിതു.

അൻറിയെ തനക്കൊരുത്തനാലേ സാധിക്കാം, ചുരുങ്കക്കാലത്തിലേ ഫലം,എൻറു തോൻറിലും[40] പാർഷ്ണിഗ്രാഹകനോടും[ആസാരനോടും][40a] വിഗ്രഹിച്ചു യാതവ്യന്മേൽ യാനമനുഷ്ഠിച്ചാലുമമയും. ഇവരൾ പൃഷ്ഠ കോപം ചെയ്യും മുന്നെ, ഫലം അല്പകാലസാധ്യമാകിൻറമയാൽ സാധിച്ചു വന്നിവരളൈ സാധിക്കലാം.[40b] ആകിൻറമയാൽ, വിഗ്രഹിച്ചിട്ടു യാനം ചെയ്കാലുമമയും.

എൻറിവണ്ണം വിഗൃഹ്യയാനം മുടിന്തതിതു.

---

† ഇരുന്നാൽ M, G.

39. 'ആസാരനോടു' എന്നും വരാം. അടുത്ത വരി നോക്കുക.

39a. ആക്രന്ദനോടു പാർഷ്ണിഗ്രാഹകനെ. ഇന്തരം പ്രയോഗം പല ദിക്കിലും വന്നിട്ടുള്ളതു് സ്മരിക്കുക.

40. വിഗ്രഹംകൊണ്ടു് സിദ്ധിക്കുന്ന ഫലം ഏകഹാര്യം (തനിക്കു മാത്രമായി കിട്ടുന്നതു്) ആവുക, എളുപ്പത്തിൽ അതു സിദ്ധിക്കുകയും ചെയ്യുക—ഈ അവസരത്തിൽ എന്നർത്ഥം.

40a. പാഠം പകർപ്പുകളിൽ ഇല്ല. പാർഷ്ണിഗ്രാഹകൻ വിജിഗീഷുവിൻെറ പിൻഭാഗത്തുള്ള രാജാവു് (അരിമിത്രം). അവൻെറ പിന്നിൽ ആക്രന്ദൻ (വിജിഗീഷുമിത്രം). അവനും പിന്നിൽ പാർഷ്ണിഗ്രാഹാസാരൻ (അരിമിത്രമിത്രം). അവനും പിന്നിൽ ആക്രന്ദാസാരൻ (വിജിഗീഷുമിത്രമിത്രം). കൂടുതൽ വിവരങ്ങൾക്കു് ശമവ്യായാമികം (അധ്യാ. 6, പ്രക. 97) നോക്കുക.

40b. ജയിക്കാം.

## [4. സന്ധായയാനം.]

**വിപൎയ്യയേ സന്ധായായാൽ.**

'സന്ധായയാന'മെന്നിതു സൂത്രം. സന്ധിപൂൎവ്വമായുള്ള യാനം ചൊല്ലിൻറിതെന്നിതു സൂത്രാൎത്ഥം. സംബന്ധം—കീഴ് വിഗൃഹ്യയാനം ചൊല്ലീതു. ഇപ്പോഠം സന്ധായയാനം ചൊല്ലിൻറിതെന്നിതു സംബന്ധം.

കീഠംചൊന്ന വിഗൃഹ്യയാനഹേതുക്കഠം തനക്കിൻറിയെ, ശത്രുവിനുളവായും[41] തോൻറുകിൽ വിജിഗീഷു സന്ധായയാനം അനുഷ്ഠിപ്പിതു.

സന്ധായയാനമാകിൻറ സൂത്രം മുടിഞ്ഞിതു.

## [5. സംഭൂയപ്രയാണം.]

**യദാ വാ പശ്യേൽ—'ന ശക്യമേകേന യാതും, അവശ്യം ച യാതവ്യം' ഇതി, തദാ സമഹീനജ്യായോഭിഃ സമവായികൈഃ സംഭൂയ യായാൽ. ഏകത്ര നിൎദിഷ്ടേനാംശേന അനേകത്രാനിൎദിഷ്ടേനാംശേന. തേഷാം അസമവായേ ദണ്ഡമന്യതമസ്മിൻ നിവിഷ്ടാംശേന യാചേത. സംഭൂയാഭിഗമനേന വാ നിൎവിശ്യേത. ധ്രുവേ ലാഭേ നിൎദിഷ്ടേനാംശേന, അധ്രുവേ ലാഭാംശേന.**

'സംഭൂയപ്രയാണ'മെന്നിതു സൂത്രം. സൂത്രാൎത്ഥമും സംബന്ധമും കീഴെക്കണക്കെ കണ്ടുകൊഠംക.

---

41. തനിക്കില്ലാതേയും ശത്രുവിന്നുണ്ടായും.

'എന്നാലൊരുത്തനാലെ യാതവ്യനെ യാനമനുഷ്ഠിക്കപ്പെടാ;[41a] അവശ്യം യാനമനുഷ്ഠിക്കവേണ്ടും[42] എൻറു തോൻറുകിൽ, അപ്പോഠം സമഹീനജ്യായസ്സുകളെ[42a]ക്കൂട്ടിക്കൊണ്ടു യാതവ്യന്മേൽ ചെൽവിതു. ഒരിടത്തു പോകുമ്പോഠം അംശം പറഞ്ഞുകൊണ്ടു[43] പോവിതു.† ഒരിടത്തു പറയാതെ പോവിതു.[44] അതു ദേശത്തിന്നു തക്കവാറു. കൂടപ്പോരാത രാജാവിനുടയ അംശം കൊടുക്കുമാറു പറഞ്ഞു പടയും വേണ്ടിക്കൊഠംവിതു. അംശം പറഞ്ഞു പട താരാക്കാൽ‡ കൂടപ്പോരവേണ്ടുമെൻറു ചൊല്ലുവിതു. 'ഞാനും നിനക്കു വേണ്ടുമെടത്തു പോരുവ'നെൻറു അമൈഞ്ഞു കൂട്ടിക്കൊണ്ടു പോവിതു. അവിടയും ലാഭം ധ്രുവമെൻറു തോൻറുകിലും അംശമമഞ്ഞുകൊണ്ടു പോവിതു. അധ്രുവമാകിൽ[45] 'പെററതിൽ[46] കൂറു തരുവൻ' എൻറമഞ്ഞു കൊണ്ടുപോവിതു.

അംശോ ദണ്ഡസമഃ പൂർവഃ
പ്രയാസസമ ഉത്തമഃ
വിലോപോ വാ യഥാലാഭം
പ്രക്ഷേപസമ ഏവ വാ.

---

† പറഞ്ഞുപോവിതു G.

‡ തരാക്കാൽ V, G.

41a. എനിയ്ക്കു ഒററയ്ക്കു യാതവ്യന്മേൽ യാനം സാധ്യമല്ല.

42. 'യാനമനുഷ്ഠിക്കവും വേണ്ടും' എന്നായാൽ കൂടുതൽ നന്നായിരുന്നു.

42a. തന്നോടൊത്തവരോ, തന്നിൽ താണവരോ, ഉയൎന്നവരോ ആയ സഹായികഠം.

43. ജയിച്ചാൽ കിട്ടുന്ന പങ്കു നിശ്ചയിച്ച്.

44. ഒരു ദേശത്തിലേയ്ക്കാണു പോകുന്നതെങ്കിൽ അംശം നിശ്ചയിക്കണം. അനേകദേശങ്ങളിലേയ്ക്കാണെങ്കിൽ അതു വേണ്ട എന്നാണു മൂലത്തിലെ ആശയം. 'ഒരിട'ത്തിൻെറ പ്രയോഗം തെററിദ്ധാരണയുണ്ടാക്കുന്നു.

45. ലാഭം അനിശ്ചിതമാണെങ്കിൽ.

46. ഉണ്ടായതിൽ.

ശ്ലോകാൎത്ഥം:—അംശം ചെയ്യുമാറു† ചൊല്ലിന്റിതു—പല രാജാക്കൾ കൂടി യാതവ്യനെ ജയിച്ചു ധനം കൊണ്ടാൽ പടെക്കു തക്കവാറു, പട പെരിയവനുക്കു അംശം പെരുക്കവിതു‡ എന്റിതൊരു പക്ഷം. അന്റിയെ ഉഴൈപ്പു[47] പെരിയവനുക്കു അംശം പെരുക്കവിതെന്റു ഉത്തമപക്ഷം. അന്റിയെ കവൎന്നുകൊണ്ടെടത്തു തത്താന്താം[48] കവൎന്നുകൊണ്ടതു തമക്കേ ആവിതെന്റു ചിലർപക്ഷം.* അന്റിയെ ധനസാധ്യം കാൎയ്യസിദ്ധിയാകിൽ യാവനൊരുത്തൻ ധനം ഏറ വ്യയിച്ചോൻ അവനു അംശമും പെരുക്കവിതെന്റു ചിലർപക്ഷം.[49]

[എന്റു സംശ്രയപ്രയാണമും ഷാഡ്ഗുണ്യത്തിൽ
നാലാമധ്യായമും മുടിഞ്ഞിതു.]



---

† ചെല്ലു M.

‡ പെരുകവിതു G. താഴത്തും ഇതുപോലെ.

§ ചില—G. താഴെയും ഇതുപോലെ.

47. പ്രയത്നം, പ്രയാസം.

48. താന്താങ്ങൾ.

49. *cf.* 'യുഗ്യം ഹേമ ച കുപ്യം ച
യോ യജ്ജയതി തസ്യ തൽ
ദദ്യാൽ വസ്ത്വന്തരൂപം വാ
ഹൃഷ്ടോ യോധാൻ പ്രഹർഷയേൽ.'

കാമ. XX. 21.

# പ്രക. 108—110. യാതവ്യാമിത്രയോരഭിഗ്രഹചിന്താ, ക്ഷയലോഭവിരാഗഹേതവഃ പ്രകൃതീനാം, സാമവായികവിപരിമർശഃ.

---

## [1. യാതവ്യാമിത്രയോരഭിഗ്രഹചിന്താ.]

**തുല്യസാമന്തവ്യസനേ യാതവ്യമമിത്രം വേത്യമിത്രമഭിയായാൽ, തത്സിദ്ധൗ യാതവ്യം. അമിത്രസിദ്ധൗ ഹി യാതവ്യഃ സാഹായ്യം ദദ്യാന്നാമിത്രോ യാതവ്യസിദ്ധൗ.**



'യാതവ്യാമിത്രയോരഭിഗ്രഹചിന്താ' എന്നിതു സൂത്രം. യാതവ്യനാവോൻ—അരിസമ്പത്ത്യക്തനുമായ് വ്യസനിയായിരിക്കുമവൻ† യാതവ്യനെൻറു യാതവ്യലക്ഷണം ചൊല്ലീതു. അമിത്രനാവോൻ വിജിഗീഷുവിനുക്ക നിത്യാപകാരിയുമായ് അനന്തരനായൊള്ള[1] രാജാവു. അഭിഗ്രഹമാവിതു പീഡനകർശനമെൻറിജ്ജാതി. അഭിഗ്രഹത്തിനു ഹേതുവാകിൻറമയാൽ യാനത്തെ ഇവിടെ അഭിഗ്രഹമെൻറു ചൊല്ലിൻറിതു. ചിന്തയാവിതു യാതവ്യനെ നോക്കി യാനം ചെയ്‌വിതോ, അൻറിയേ അമിത്രനെ നോക്കി യാനമനുഷ്ഠിപ്പിതോ എൻറൊള്ള ആരാഴ്ച.[1a] അതു ചൊല്ലിൻറിതെന്നിതു സൂത്രാർത്ഥം.

---

† മവനെ (നേ?) G.

1. തൊട്ടടുത്തുള്ള.

1a. അന്വേഷണം. cf. 'ഗുരുവിനെ ആരാഴ്ച പണ്ണി നമസ്കരിച്ച്'—ബ്ര. പു. പ. 47. ആരാഴ്ഞ്ഞു > ആരായ്ഞ്ഞു > ആരാഞ്ഞു.

സംബന്ധം—കീഠം, ശുദ്ധമായും സങ്കീർണ്ണമായും യാനഭേദങ്ങൾ ചൊല്ലിയന[2]. ഇപ്പോൾ യാതവ്യഭേദം ചൊല്ലിൻറിതെന്നിതു സംബന്ധം.

അനന്തരത്തൊരുള്ള രാജാക്കളിരുവൎക്കും വ്യസനം തുല്യമായിട്ടിരിക്കിൽ യാതവ്യനെ നോക്കിയും യാനമനുഷ്ഠിപ്പാൻ അടുത്തേടത്തു, മുന്നം അമിത്രനെ നോക്കി യാനമനുഷ്ഠിപ്പിതു. അമിത്രനെ സാധിച്ചു അനന്തരം യാതവ്യനെ നോക്കി യാനമനുഷ്ഠിപ്പിതു. അതിനു നിമിത്തമാവിതു:—അമിത്രനെ നോക്കിപ്പട എടുക്കുമ്പോൾ കാരണം കാട്ടിയാൽ യാതവ്യൻ വിജിഗീഷുവിനു തുണ ചെയ്‌വിതും ചെയ്യും. ഭൃത്യഭാവിയായിട്ടുതാൻ മിത്രഭാവിയായിട്ടുതാൻ തുണചെയ്യാനടുപ്പിതു. യാതവ്യന്മേൽ മുന്നം പട എടുക്കിൽ അമിത്രൻ സാഹായ്യം ചെയ്യാൻ[3]; അരിഭാവിയാകിൻറമയാൽ അമിത്രനാവോൻ വിജിഗീഷുവിനുക്കെപ്പോഴും അപകാരം ശീലമായിരിപ്പിതു. ആകിൻറമയാൽ യാതവ്യനെക്കാട്ടിൽ മുന്നം അമിത്രനെ സാധിപ്പിതു. പിന്നെ യാതവ്യനെ സാധിപ്പിതു എൻറിങ്ങനെ വ്യസനസാമ്യത്തിൽ യാനമനുഷ്ഠിക്കുമാറു ചൊല്ലീതു.

**ഗുരുവ്യസനം യാതവ്യം ലഘുവ്യസനമമിത്രം വേതി, 'ഗുരുവ്യസനം സൗകൎയ്യതോ യായാൽ' ഇത്യാചാൎയ്യാഃ.**

**നേതി കൗടല്യഃ. ലഘുവ്യസനമമിത്രം യായാൽ. ലഘ്വപി വ്യസനം അഭിയുക്തസ്യ കൃച്ഛ്രം ഭവതി. സത്യം ഗുൎവപി ഗുരുതരം ഭവതി. അനഭിയുക്തസ്തു ലഘു-വ്യസനഃ സുഖേന വ്യസനം പ്രതികൃത്യാമിത്രോ യാതവ്യമഭിസരേൽ. പാൎഷ്ണിം ഗൃഹ്ണീയാൽ.**

---

2. ബഹുവചനം.

3. ചെയ്കയില്ല.

ഇനി വ്യസനവൈഷമ്യത്തിൽ യാനമനുഷ്ഠിക്കുമാറു ചൊല്ലിൻറിതു. ഗുരുവ്യസനൻ യാതവ്യൻ, [ലഘുവ്യസനൻ][4] അമിത്രൻ എന്നിരുവരുമാമിടത്തിൽ ഗുരുവ്യസനനെ സുഖമായ് മേൽച്ചെല്ലാം;[5] ലഘുവ്യസനനെ അത്തന സുഖമായ് ചെല്ലരുതു എൻറിവണ്ണം ആചാര്യന്മാരുടെയ പക്ഷം.

അതല്ലവെൻറു കൌടല്യൻ പക്ഷം. ലഘുവ്യസനനാകിലും അമിത്രനെ നോക്കിയേ യാനം ചെയ്‌വിതു. ലഘുവായിരുന്ന വ്യസനമും വിജിഗീഷുവിനുടയ അഭിയോഗമും കൂടിനാൽ[5a] കൃച്ഛ്റസാധ്യമാം.[6] അനഭിയുക്തനാകിൽ[7] വ്യസനിത്തിനു സുഖമായ് പ്രതീകാരം ചെയ്തു അമിത്രൻ യാതവ്യനു‡ തുണ ചെയ്‌വിതുതാൻ, വിജിഗീഷുവിനുടയ പാർഷ്ണിഗ്രഹണം താൻ[8] ഒൻറു ചെയ്യും—എൻറു ഇരുവരിൽ യാനമനുഷ്ഠിക്കുമാറു ചൊല്ലീതു.

യാതവ്യയൗഗപദ്യേ ഗുരുവ്യസനം ന്യായവൃത്തിം ലഘുവ്യസനമന്യായവൃത്തിം വിരക്തപ്രകൃതിം വേതി, വിരക്തപ്രകൃതിം യായാൽ. ഗുരുവ്യസനം ന്യായവൃത്തി

---

† സ്വവ്യസന G.

‡ 'അമിത്രഞ്ജാതവ്യൻ' എന്നു പകർപ്പുകളിൽ.

4. M, Vകളിൽ വിട്ടിരിക്കുന്നു. G യിലും പിന്നെച്ചേർത്തതാണ്.

5. പ്രയാസം കൂടാതെ ആക്രമിക്കാം.

5a. കൂടിയാൽ.

6. കഠിനമായിത്തീരുമെന്നു താൽപര്യം.

7. ആക്രമിക്കപ്പെടാതിരുന്നാൽ. ഇതിനു മുമ്പൊരു വാക്യം മൂലത്തിൽ ഉള്ളതു വിട്ടുകളഞ്ഞിരിക്കുന്നു. ('സത്യം ഗുർവപി ഗുരുതരം ഭവതി'—'യാതവ്യൻെറ വ്യസനം അഭിയോഗത്തിൽ ആദ്യത്തേക്കാൾ വർദ്ധിക്കും എന്നതു ശരിതന്നെ').

8. ചെയ്യിതുതാൻ എന്നു വേണ്ടതാണ് സമുച്ചയം ശരിയാകാൻ.

മഭിയുക്തം പ്രകൃതയോഽനുഗൃഹ്ണന്തി. ലഘുവ്യസനമന്യായവൃത്തിമുപേക്ഷന്തേ. വിരക്താ ബലവന്തമപ്യുച്ഛിന്ദന്തി. തസ്മാൽ വിരക്തപ്രകൃതിമേവ യായാൽ.

ഇനി മൂവരിൽ സംശയിച്ചു യാനമനുഷ്ഠിക്കുമാറു ചൊല്ലിൻറിതു. ഗുരുവ്യസനനുമായ് ന്യായവൃത്തിയുമായിരിപ്പിതൊരുത്തൻ, ലഘുവ്യസനിയുമായ് അന്യായവൃത്തികനു†മായിരിപ്പിതൊരുത്തൻ, വിരക്തപ്രകൃതികനായിരിപ്പിതൊരുത്തൻ, എൻറിമ്മൂവരിൽ ആർ മേൽ യാനമനുഷ്ഠിപ്പതെൻറാൽ:—ഗുരുവ്യസനിയും ന്യായവൃത്തികനും ആയിരുന്നവനെ അഭിയോഗിച്ചാൽ പ്രകൃതികളവനു അനുഗ്രഹം ചെയ്‌വർ. ആകിൻറമയാൽ അവൻ ദുസ്സാധ്യൻ. ലഘുവ്യസനിയുമായ് അന്യായവൃത്തികനുമായിരുന്നവനെ പ്രകൃതികളുപേക്ഷിപ്പർ.[8a] വിരക്തപ്രകൃതികനെ അഭിയോഗിച്ചാൽ പ്രകൃതികളും കൂടി അവനെ ഉച്ഛേദിപ്പവരാകിൻറമയാൽ വിരക്തപ്രകൃതികനെ നോക്കിപ്പട എടുപ്പിതു.

ക്ഷീണലുബ്ധപ്രകൃതിമപചരിതപ്രകൃതിം വേതി—ക്ഷീണലുബ്ധപ്രകൃതിം യായാൽ. ക്ഷീണലുബ്ധാ ഹി പ്രകൃതയഃ സുഖേനോപജാപം പീഡാം വാ ഉപഗച്ഛന്തി, നാപചരിതാഃ പ്രധാനാവഗ്രഹസാധ്യാ, ഇത്യാചാര്യാഃ.

നേതി കൗടല്യഃ. ക്ഷീണലുബ്ധാ ഹി പ്രകൃതയോ ഭർത്തരി സ്നിഗ്ദ്ധാ ഭർത്തൃഹിതേ തിഷ്ഠന്തി. ഉപജാപം വാ വിസംവാദയന്തി, അനുരാഗേ സാർവഗുണ്യമിതി. തസ്മാദ് അപചരിതപ്രകൃതിമേവ യായാൽ.

---

† വൃത്തിയു G.

8a ഉപേക്ഷിക്കുകയേ ഉള്ളൂ, ഉച്ഛേദിക്കുകയില്ല എന്നു താൽപര്യം.

ക്ഷീണലുബ്ധപ്രകൃതികനാം† അപചരിതപ്രകൃതിയുമാമേടത്തു[9], ക്ഷീണലുബ്ധപ്രകൃതികനെ നോക്കി പ്പട എടുപ്പിതു. ക്ഷീണരും ലുബ്ധരും ആയിരുന്ന പ്രകൃതികളെ സുഖമായ്[10] ഭേദിക്കവും പീഡിക്കവുമാം. അപചരിതപ്രകൃതികളെ അരുതു്[10a]. അവരളെ പ്രധാനപുരുഷ[രെ] സ്വീകരിച്ചുകൊണ്ടു സാധിക്കാവിതു[11]—എൻറിങ്ങനെ ആചാര്യന്മാർ പക്ഷം.

അതല്ല. ക്ഷീണരുമായ് ലുബ്ധരുമായിരുന്ന പ്രകൃതികൾ സ്വാമിയെ സ്നേഹവുമൊണ്ടാകിൽ സ്വാമിക്കു ഹിതമനുഷ്ഠിച്ചു നില്പർ. ഭേദിച്ചാലും ഭേദവഴിമേൽ പോകാതെയുമിരുപ്പർ. അനുരാഗവഴിമേൽ എല്ലാഗ്ഗുണങ്കളുമൊണ്ടായിതു. ആകിൻറമയാൽ അപചരിതപ്രകൃതികനെ നോക്കി പ്പട എടുപ്പിതെൻറു കൌടില്യൻ‡പക്ഷം.

**ബലവന്തമന്യായവൃത്തിം ദുർബലം വാ ന്യായവൃത്തിമിതി—ബലവന്തമന്യായവൃത്തിം യായാൽ. ബലവന്തമന്യായവൃത്തിം അഭിയുക്തം പ്രകൃതയോ നാനുഗൃഹ്ണന്തി; നിഷ്പാതയന്തി, അമിത്രം വാ/സ്യ ഭജന്തേ. ദുർബലം തു ന്യായവൃത്തിമഭിയുക്തം പ്രകൃതയഃ പരിഗൃഹ്ണന്തി, അനുനിഷ്പതന്തി വാ.**

† പ്രകൃതനം G.

‡ കൌടില്യപക്ഷം M, V.

9. ആയിവരുന്ന ദിക്കിൽ.

10. നിഷ്പ്രയാസം.

10a. അവരെ അങ്ങനെ ചെയ്‌വാൻ സാധ്യമല്ല.

11. പ്രധാനികളെ ഭേദിക്കുക മാത്രമേ അവരോടു ഉപായമുള്ളു എന്നു സാരം.

ബലവാനുമായ് അന്യായവൃത്തികനുമായിരിപ്പിതൊരുത്തൻ, [ദുൎബ്ബലനും ന്യായവൃത്തികനുമായിരിപ്പിതൊരുത്തൻ][12]—ഇരിവരിലുമാമെടത്തു[13], അന്യായവൃത്തികനുമായ് ബലവാനു†മായിരുന്നവനെ നോക്കിപ്പട എടുപ്പിതു. ബലവാനുമായ് അന്യായ‡വൃത്തികനുമായിരുന്നവനെ നോക്കിപ്പട എടുത്താൽ ഇവ[നെ] പ്രകൃതികൾ ഉപേക്ഷിപ്പർ. ഇവനെ ദുൎഗ്ഗാദികളിൽനിൻറു പുറപ്പെടുപ്പർ[14]. അൻറിയെ ഇവനുടെ ശത്രുക്കളോടു ചെൻറു കൂടുവർ. ദുൎബ്ബലനുമായ് ന്യായവൃത്തികനുമായിരുന്നവനെ അഭിയോഗിച്ചാൽ പ്രകൃതികൾ അവനു തുണ ചെയ്‌വർ. കരെയേറിനില്ലു§മവനോടു കൂടക്കരെയേറുവർ.¶[15] ആകിൻറമയാൽ ബലാവാനാകിലും അന്യായവൃത്തികന്മേലെ പട എടുപ്പിതു.

[എൻറിങ്ങനെ 'യാതവ്യാമിത്രയോരഭിഗ്രഹചിന്താ' എൻറും സൂത്രം മുടിഞ്ഞിതു].

---

† ദുൎബ്ബലനു M, V, G.

‡ ന്യായ M.

§ കരെയെ നില്ലു– M, V. കരെയേലു G.

¶ വാൻ (ർ?) V.

12. മാതൃകകളിൽ ഇല്ല.

13. ഇരുവരും എന്നു വിവക്ഷ. മുൻപറഞ്ഞ രണ്ടു പേർ യാതവ്യരാകുമ്പോൾ.

14. പുറപ്പെടുവിക്കും—ആട്ടിക്കളയും.

15. അനുനിഷ്ക്രമിക്കും—നാടു വിടുമ്പോൾ ഒപ്പം പോകും എന്നൎത്ഥം. 'കരയേറൽ' ഈ ഗ്രന്ഥത്തിൽ പല ദിക്കിലും വരുന്നു.

## [2. ക്ഷയലോഭവിരാഗഹേതവഃ പ്രകൃതീനാം.]

1. അവക്ഷേപേണ ഹി സതാം
അസതാം പ്രഗ്രഹേണ ച
അഭൂതാനാം ച ഹിംസാനാം
അധൎമ്മ്യാണാം പ്രവൎത്തനൈഃ,

2 ഉചിതാനാം ചരിത്രാണാം
ധൎമ്മിഷ്ഠാനാം നിവൎത്തനൈഃ
അധൎമ്മസ്യ പ്രസങ്ഗേന
ധൎമ്മസ്യാവഗ്രഹേണ ച,

3. അകാൎയ്യാണാം ച കരണൈഃ
കാൎയ്യാണാം ച പ്രണാശനൈഃ
അപ്രദാനൈശ്ച ദേയാനാം
അദേയാനാം ച സാധനൈഃ,

4. അദണ്ഡനൈശ്ച ദണ്ഡ്യാനാം
ദണ്ഡ്യാനാം ചണ്ഡദണ്ഡനൈഃ
അഗ്രാഹ്യാണാമുപഗ്രാഹൈർ
ഗ്രാഹ്യാണ്യാം ചാനഭിഗ്രഹൈഃ,

5. അനൎത്ഥ്യാനാം ച കരണൈ–
രൎത്ഥ്യാനാം ച വിഘാതനൈഃ
അരക്ഷണൈശ്ച ചോരേഭ്യഃ
സ്വാനാം ച പരിമോഷണൈഃ,

6. പാതൈഃ പുരുഷകാരണാം
കർമ്മണാം ഗുണദൂഷണൈഃ
ഉപഘാതൈഃ പ്രധാനാനാം
മാന്യാനാം ചാവമാനനൈഃ,

7. വിരോധനൈശ്ച വൃദ്ധാനാം[15a]
വൈഷമ്യേണാനൃതേന ച
കൃതസ്യാപ്രതികാരേണ
സ്ഥിതസ്യാകരണേന ച,

8. രാജ്ഞഃ പ്രമാദാലസ്യാഭ്യാം
യോഗക്ഷേമവധേന ച
പ്രകൃതീനാം ക്ഷയോ ലോഭോ
വൈരാഗ്യം ചോപജായതേ.

9. ക്ഷീണാഃ പ്രകൃതയോ ലോഭം,
ലുബ്ധാ യാന്തി വിരാഗതാം,
വിരക്താ യാന്ത്യമിത്രം വാ,
ഭർത്താരം ഘ്നന്തി വാ സ്വയം.

തസ്മാൽ പ്രകൃതീനാം ക്ഷയലോഭവിരാഗകാരണാനി നോൽപാദയേൽ. ഉൽപന്നാനി വാ സദ്യഃ പ്രതികുർവീത.

---

15a. 'ഭൃത്യനാം' എന്നും പാഠമുണ്ടു്. വ്യാഖ്യാതാവു് ഇതനുസരിക്കുന്നു.

'ക്ഷയലോഭവിരാഗഹേതവഃ പ്രകൃതീനാം' എന്നിതു സൂത്രം. ക്ഷയമാവിതു ആന, കുതിര[16], മുഖ്യപുരുഷർ എൻറിവരുടെയ ചുരുക്കം.† ധനാദികളുടെയും ചുരുക്കവും ഇതുകൊണ്ട ഉപലക്ഷിക്കിൻറിതു. ലോഭമാവിതു തൃഷ്ണാതിരേകം. വിരാഗമാവിതു പ്രദ്വേഷം. ഇമ്മൂൻറും പ്രകൃതികൾക്കുളവാവാൻ കാരണങ്ങൾ ചൊല്ലിൻറിതെന്നിതു സൂത്രാർത്ഥം. സംബന്ധമാവിതു— ക്ഷയാദികൾ യാതവ്യനിതം വരുവാൻ നിമിത്തമെൻറു കീഴ്ച്ചൊല്ലീതു. അവ[17], വിജിഗീഷു, ഹേതുക്കളൈ അറിഞ്ഞുകൊണ്ടു പരിഹരിപ്പാനായ്ക്കൊണ്ടു അവററിനുടയ ഹേതുക്കളൈച്ചൊല്ലിൻറിതെന്നിതു സംബന്ധം.

സത്തുക്കളൈ അവജ്ഞതെ ചെയ്കാലും, [സത്തുക്കളാവോ, വിദ്യ‡, വൃത്തം, അഭിജനം, ശൗര്യം എൻറിവറൈറ ഉടയവരൾ][18], അസത്തുക്കളൈ കൊണ്ടാടിയിട്ടും, [അസത്തുക്കളാവോ നടനർത്തകാദികൾ], അനുചിതങ്ങളായിരുന്ന ഹിംസകൾ ചെയ്കിട്ടും, അധർമ്മങ്ങളായൊള്ള വൃത്തി ചെയ്കിട്ടും, ഉചിതങ്ങളായൊള്ള ചരിതങ്ങളും ധർമ്മിഷ്ഠങ്ങളായൊള്ള ക്രിയകളും* ഒഴിച്ചാലും, [ഉചിതങ്ങളായൊള്ള ചരിതങ്ങളാവോ ഭക്ഷി

---

† ചുരുക്കവും M, V, G.

‡ വിദ്യാ M, G.

* കളൈ M, V, G.

16. ആനൈ, കുതിരൈ— ഇങ്ങനെ ഒരു മാതൃകയിലും കാണുന്നില്ല. ഐകാരം പകർപ്പുകാർ ഉപേക്ഷിച്ചതാകാനാണ് വഴി.

17. ക്ഷയാദികൾ.

18. ഇവിടെയും താഴത്തും ചതുരവലയത്തിനുള്ളിൽ ചേർത്ത ഭാഗങ്ങൾ അതാതു പദങ്ങളുടെ വിശദീകരണങ്ങളാണ്; വിട്ട ഭാഗങ്ങളല്ല.

ണാപഥത്തിൽ മാതുലകന്യാവിവാഹാദികൾ; ധർമ്മിഷ്ഠങ്ങളായവോ തടാകാരാമ,ദേവകുലാദികൾ—ഇവ മഴിച്ചാലും], അധർമ്മത്തിൽ അതിസക്തി ചെയ്തിട്ടും, [അധർമ്മം പരസ്ത്രീഗ്രഹണസ്തേയാദികൾ], ധർമ്മങ്ങളായൊള്ള യാഗാദികളെ ഹിംസ എൻറിട്ടൊഴിച്ചാലും, അകാര്യങ്ങളായൊള്ളൊ[18a] നിഷ്ഫലങ്ങളായൊള്ളവു—അവു ചെയ്താലും, കാര്യങ്ങളായൊള്ള ദുർഗ്ഗസേതുകർമ്മങ്ങളെ കെടുത്തിട്ടും, കൊടുക്കവേണ്ടും വണ്ണം ഭൃത്യവേതനാദികൾ കൊടാതൊഴിഞ്ഞിട്ടും, ഇറ[19] പണ്ടില്ലാത്തതു സാധിച്ചിട്ടും, ദണ്ഡ്യരായൊള്ള ചോരാദികളെ ദണ്ഡിയാതൊഴിഞ്ഞാലും, അദണ്ഡ്യരെ ദണ്ഡിച്ചിട്ടും, അഗ്രാഹ്യരായൊള്ള ദസ്യുവാടവികളൂഷ്യാദികളെ സംഗ്രഹിച്ചാലും, ഗ്രാഹ്യരായൊള്ള—ജാനപദ(ത്രപാ)ദി ഗുണോപേതരുമായി പിതൃപൈതാമഹക്രമാഗതരായിരുന്ന—മൂലപുരുഷരെ സംഗ്രഹിയാതൊഴിഞ്ഞിട്ടും[20], [ഗ്രഹിയാതൊഴിവിതെൻറു മന്ത്രാദികളിൽ കൂട്ടിക്കൊള്ളാതൊഴിവിതു], അനർത്ഥബഹുലങ്ങളായൊള്ള സന്ധ്യാദികളെ യഥാസ്ഥാനത്തിൽ പ്രയോഗിയാതൊഴിഞ്ഞിട്ടും[20a], കള്ളരിൽ നിൻറു രക്ഷിയാതൊഴിഞ്ഞിട്ടും, താൻ കളിച്ചുതാൻ കവൻറുതാൻ കൊണ്ടിട്ടും, പുരുഷകാരങ്ങൾ ചെയ്യാവതിനെ ദൂഷിച്ചിട്ടും, കർമ്മാദികൾ ചെയ്തിട്ടു നൻറായ് ചെയ്തവിറൈറ അനുപൂജ ചെയ്യുമതു മടിച്ചു ദൂഷിച്ചാലും, [കർമ്മമാവിതു സേതുദുർഗാദികൾ], പ്രധാനപുരുഷരെ മിത്ഥ്യാദോഷം ചൊല്ലി പണ്ടെയിൽകാട്ടിൽ കുറഞ്ഞ കർമ്മത്തിൽ നിയോഗിച്ചിട്ടും, മാന്യരായൊള്ള ഋത്വിഗാചാര്യപുരോഹിതാദികളെ

18a. അകാര്യങ്ങൾ എന്നാൽ.

19. നികുതി.

20. അമാത്യാദിമുഖ്യപുരുഷരെ സ്വീകരിയ്ക്കാതിരിയ്ക്കുക.

20a. *cf.* പ. 5. പൂർവ്വാർദ്ധം. അനർത്ഥാവഹങ്ങളെ ചെയ്തിട്ടും അർത്ഥാവഹങ്ങളെ തടഞ്ഞിട്ടും എന്നാണ് ശരിയ്ക്കു വേണ്ടതു്.

അവമാനം† ചെയ്തിട്ടും, ഭൃത്യന്മാരെ പരസ്പരം വിരോധം മുടിച്ചിട്ടും,[20b] ഭൃത്യരിൽ വൈഷമ്യം ചെയ്തിട്ടും, [എൻറവാറ ഭൃത്യർ തമ്മിലൊക്കമ വരളെ, ഒരുത്തനെ ചുരുങ്ങവച്ചു ഒരുത്തനെ പെരുക വച്ചിട്ടും][21], വളുസം പറഞ്ഞിട്ടും, കൃതത്തിനു പ്രതീകാരം ചെയ്യാ‡തൊഴിഞ്ഞിട്ടും, സ്ഥിതമായിരുന്ന* [എൻറവാറ നിത്യമെൻറവാറ]—നിത്യമായൊള്ള ശക്രോത്സവാദികളെച്ചെയ്യാതൊഴിഞ്ഞിട്ടും, രാജാവിനുടയ പ്രമാദത്താലും, ആലസ്യത്താലും, [പ്രമാദമാവിതു മൃഗയാദികളിലൊള്ള അതിസക്തി; ആലസ്യം—മടിയിനാലും], യോഗക്ഷേമവധം വന്നിട്ടും—എൻറിച്ചൊന്ന കാരണങ്ങളാൽ പ്രകൃതികൾക്ക ക്ഷയമും ലോഭമും വൈരാഗ്യമുമൊണ്ടാം.[22] ക്ഷയാദികൾക്ക കാരണങ്ങൾ 'സതാമവക്ഷേപാദികൾ'[23] യഥാസംഭവം കണ്ടുകൊൾക. സതാമവക്ഷേപാദികൾ വൈരാഗ്യഹേതുക്കൾ. അദേയദാനങ്ങളും¶, ദേയാപ്രദാനവും[24] ക്ഷയഹേതു

---

† വിമാനം M, V, G.

‡ ചെയ്തു M.

* –ന്നത് M.

¶ –സാധനങ്ങളും (?) M, G.

20b. ഭൃത്യരെ തമ്മിൽ വിരോധിപ്പിച്ചിട്ടും. പാഠത്തെ സംബന്ധിച്ച് (15a) നോക്കുക.

21. ഒപ്പം പ്രാപ്തിയുള്ള ഭൃത്യന്മാരിൽ പക്ഷഭേദം കാണിക്കുക. 'ഭൃത്യൻ തമ്മിൽ'—ഇങ്ങനെയാണ് പകർപ്പുകളിൽ.

22. മുപ്പതോളം ഹേതുക്കൾ ക്രോഡീകരിച്ചിരിക്കുന്നു. cf. കെ. വി. എം., പേ. 489–90.

23. സത്തുക്കളെ അവമാനിക്കുക തുടങ്ങി മുൻപറഞ്ഞവ.

24. കൊടുക്കേണ്ടാത്തതു കൊടുക്കുക, കൊടുക്കേണ്ടതു് കൊടുക്കാതിരിക്കുക.

ക്കാം. ക്ഷയലോഭഹേതു വൃദ്ധമായാൽ വൈരാഗ്യത്തിനെ ച്ചെൽവർ.‡ വിരക്തരായാൽ ശത്രുവിനോട കൂടവിളു താൻ, സ്വാമിയെക്കൊൻറു കളവിളുതാൻ ചെയ്വർ. ആകിൻറമയാൽ പ്രകൃതികാംക്ഷ ക്ഷയ ലോഭവിരാഗഹേതുക്കാം അനന്തിക്കലാകാ; ഉളവായവിററിന്ന കടുകി പ്രതീകാരം ചെയ്യുവും വേണ്ടും[25]. ഇവിറ്റൈറ ഉപേക്ഷിക്കിൽ ബന്ധ മൂലങ്ങളാവോ.[26]

ക്ഷീണാ ലുബ്ധാ വിരക്താ വാ പ്രകൃതയ ഇതി. ക്ഷീണാഃ പീഡനോച്ഛേദനഭയാൽ സദ്യഃ സന്ധിം യുദ്ധം നിഷ്പ–തനം വാ രോചയന്തേ. ലുബ്ധാ ലോഭേനാസന്തുഷ്ടാഃ പരോപജാപം ലിപ്സന്തേ. വിരക്താഃ പരാഭിയോഗ–മഭ്യുത്തിഷ്ഠന്തേ.

താസാം ഹിരണ്യധാന്യക്ഷയഃ സർവോപഘാതീ കൃച്ഛ്റപ്രതികാരശ്ച; യുഗ്യപുരുഷക്ഷയോ ഹിരണ്യ ധാന്യസാധ്യഃ.

ലോഭ ഐകദേശികോ മുഖ്യായത്തഃ പരാർത്ഥേഷു ശക്യഃ പ്രതിഹന്തും ആദാതും വാ.

വിരാഗഃ പ്രധാനാവഗ്രഹസാധ്യഃ. നിഷ്പ്രധാനാ ഹി പ്രകൃതയോ ഭോഗ്യാ ഭവന്ത്യനപജാപ്യാശ്ചാന്യേഷാം

‡ –ച്ചെവർ M, V, G.

25. ഉടനെ പരിഹാരം ചെയ്കയും വേണം.

26. ഇവ ഉപേക്ഷിച്ചാൽ ദോഷമുണ്ടാകും എന്നു വിവക്ഷ.

അനാപൽസഹാസ്തു. പ്രകൃതിമുഖ്യപ്രഗ്രഹൈസ്തു ബഹുധാ ഭിന്നാ ഗുപ്താ ഭവന്ത്യാപൽസഹാശ്ച.

[ക്ഷീണാദികൾ][27] പാകിൽ അരയാൾ പ്രാസാദത്തിനൈ കെട്ടപ്പോരൈക്കണക്കെ[28] കീഴും മേലും വിജിഗീഷുവിനൈ കെട്ടുത്തുകളയും. ക്ഷീണരും, ലുബ്ധരും, വിരക്തരുമാമേടത്തു മേന്മേൽ ഗൗരവം പെരിതു†[28a] ക്ഷീണരായൊള്ളവരൾ പീഡനോച്ഛേദനഭയത്തിനാൽ കടുകി സന്ധിതാൻ, യുദ്ധം താൻ, വേങ്കുവുതു‡[29] താൻ വിജിഗീഷുവിനുക്ക മനമില്ലാകിലും[29a] ചെയ്‌വർ. എൻറാൽ[29b] വിജിഗീഷു ശത്രുവിനൈ പ്രതിഹതോത്സാഹനാക്കി താൻ നിനൈച്ചേടത്തു സന്ധു ചെയ്‌വാൻ നിനൈക്കിലും, പ്രകൃതികൾ ക്ഷീണരായിട്ടു പീഡനോച്ഛേദ[നഭയ]ത്താൽ[30] കടുകി സന്ധു ചെയ്വർ. അൻറിയെ ഇവനുടെ[30a]

---

† വരി(ൻറി?)തു M.

‡ വേണ്ടു- M, V. ചെൻറുവിളു (?) G.

27. മാതൃകകളിൽ കാണുന്നില്ല.

28. കെട്ടക്കുന്നതുപോലെ. ഉപമ വ്യാഖ്യാതാവിൻെറ വകയാണു്.

28a. ക്ഷീണാദികളിൽ ഒടുവിൽ ഒടുവിൽ പറഞ്ഞവക്കു് ഗൌരവം കൂട്ടം എന്നർത്ഥം.

29. നിഷ്പതനത്തിൻെറ വിവരണമാണിതു്. വേങ്കുതൽ—പിൻവാങ്ങൽ. (Withdraw, retreat, carry away—T. Lex.). വേങ്കുതൽ അത്ര പരിചിതമായ പദമല്ലായ്കയാൽ വേണ്ടുതൽ എന്നു പകർപ്പുകാർ എഴുതിയതായിരിക്കണം. താഴെ *f. n.* 32 നോക്കുക.

29a. -'ക്കിലും' എന്നു പകർപ്പുകൾ ഇരട്ടിച്ചെഴുതുന്നു.

29b. തന്മൂലം.

30. -'ച്ഛേദത്താൽ' എന്നാണു് പകർപ്പുകളിൽ.

30a. ശത്രുവിൻെറ.

ഛിദ്രം പാർത്തു വിജിഗീഷു യുദ്ധം ചെയ്‌വാൻ നിനെക്കിലും, പ്രകൃതികൾ ക്ഷീണരായിട്ടു† കടുകി യുദ്ധം ചെയ്തു പടുവിതു താൻ[31], പോവിതു താൻ ഒൻറു ചെയ്‌വർ. വിജിഗീഷു അർത്ഥപരിക്ഷീണനമായ് ഉപായം കെട്ടപ്പോൾ ദുർഗ്ഗത്തിൽ തീ കൊളുത്തി വേങ്കിപ്പോവിതെൻറു[32] നിനെക്കിലും, പ്രകൃതി ക്ഷീണമായതപ്പോഴേ പോവാനാം‡[32a], എൻറിജ്ജാതികൾ പ്രകൃതിക്കു ക്ഷീണം വന്നാൽ ക്ഷീണമാവിതു[32b]. ഇനി ലുബ്ധരാകിൽ ശത്രുവിനാൽ ഭേദിക്കപ്പെട്ടവർ. വിരക്തരാകിൽ ശത്രുവിനോടു കൂടി വിജിഗീഷുവിനെ അഭിയോഗിപ്പർ.[33]

ഇവിററിൽ ഹിരണ്യധാന്യക്ഷയം, ആന, കുതിര എന്റിവെല്ലാററിനും കേടാകിൻറമയാൽ കൃച്ഛ്റപ്രതീകാരം.[34] അശ്വപുരുഷാദിക്ഷയം ഹിരണ്യധാന്യം കൊണ്ടു സാധിച്ചുകൊള്ളാം.

ലോഭമാവിതു പ്രകൃതികൾ മുഖ്യരായൊള്ളോർ ചിലർ കൊണ്ടാടുവിതു.[35] അവുലോഭം[36] പിറരുടയ അർത്ഥത്തിലൊണ്ടാവിതു. യാത

---

† മായിട്ടു M, V.

‡ പോവാനം M, V. പോയാനാം G.

31. മരിക്കുകയോ.

32. പിൻവാങ്ങാമെന്നു്.

32a. പ്രകൃതികൾ ക്ഷീണരാണെങ്കിൽ സ്ഥലം വിടാൻ ഇടവരും.

32b. മൂലത്തിലെ ആദ്യത്തെ രണ്ടു വാക്യത്തിൻെറ വിവരണമാണു് ഇതുവരെ. വാക്യഘടന ദുർഘടം.

33. തന്മൂലം ഏററവും വലിയ ഗൗരവം ഇതിന്നാണെന്നു താൽപര്യം.

34. പ്രതിവിധിചെയ്യാൻ വിഷമമുള്ളതു്.

35. ഐകദേശികം—പ്രകൃതികളിൽ ചിലക്കും, പ്രത്യേകിച്ചു മുഖ്യക്കും ഉള്ളതു് എന്നു വിവക്ഷ.

36. പ്രയോഗം ശ്രദ്ധിക്കുക. 'അവുലോപം' (അ + ഉലോപം) എന്നായിരുന്നുവോ പാഠമെന്നറിഞ്ഞുകൂടാ. തത്സമമായി കഴിഞ്ഞ വാക്യത്തിൽ 'ലോഭം' എന്നുതന്നെ പ്രയോഗിച്ച സ്ഥിതിക്കു 'അവുലോഭം' കൃത്രിമസൃഷ്ടിയായിരിക്കണം. ആലോഭം എന്നേ വിവക്ഷയുള്ളു. എല്ലാ പകർപ്പിലും 'അവുലോഭം' തന്നെ. ഉലോപം (<ലോഭം) തമിഴിലുണ്ടു്.

വ്യാരിമിത്രന്മാരുടയ അത്ഥം കൊണ്ടേ ശമിപ്പിക്കാം. അത്ഥമും കൊണ്ടു കൊള്ളാം.[37]

വിരാഗമാവിതു പ്രധാനപുരുഷന്മാരുടയ നിഗ്രഹവഴിമേൽ സാധിക്കവേണ്ടു. പ്രകൃതികൾ നിഷ്പ്രധാനരായാൽ[37a] വിജിഗീഷുവിന്നു വശവത്തികളുമായ് അഭേദ്യരുമാവർ. ഒരു പിഴയൊണ്ടു്. നിഷ്പ്രധാനരായാൽ ആപത്തു പൊറുക്കക്കില്ലാതിരിപ്പർ*[38]. ആകിൻറമയാൽ പ്രകൃതിമുഖ്യന്മാരെ സൽക്കരിച്ചു അവരളോടുക്കൂട പ്രകൃതികളെ നിറുത്തിയാൽ ഭേദിക്കവും പടാ[38a]; രക്ഷിതരുമാവർ; പരാഭിയോഗത്തിൽ ആപത്തും സഹിക്കക്കെല്പർ—എൻറിങ്ങനെ

['ക്ഷയലോഭവിരാഗഹേതവഃ പ്രകൃതീനാം' എൻറ സൂത്രം മുടിഞ്ചിതു.]

## [3. സാമവായികവിപരിമശഃ.]

**സാമവായികാനാമപി സന്ധിവിഗ്രഹകാരണാന്യ-വേക്ഷ്യ ശക്തിശൗചയുക്തേന സംഭൂയ യായാൽ. ശക്തി-മാൻ ഹി പാർഷ്ണിഗ്രഹണേ യാത്രാസാഹായ്യദാനേ വാ**

---

* പൊറുക്കില്ല(ാ)തിരിപ്പർ M, V.

37. പ്രകൃതിമുഖ്യന്മാരുടെ ലോഭം പരൻെറയും മററും ധനം എടുത്തുകൊള്ളാൻ അനുവദിച്ചാൽ ശമിയ്ക്കും; ആ ധനം അവക്കു് കൊടുക്കകയും വേണമെന്നു സാരം. അന്ത്യവാക്യം ക്ലിഷ്ടം.

37a. നേതാക്കന്മാരില്ലാത്തവരായാൽ.

38. പൊറുക്കാൻ ശക്തിയുള്ളവരാവില്ല. കില്=കെല്.

38a. ഭേദിയ്ക്കുന്നതു സാധ്യമാവില്ല.

**ശക്തഃ, ശുചിഃ സിദ്ധൗ ചാസിദ്ധൗ ച യഥാസ്ഥിത-
കാരീതി.**

‘സാമവായികവിപരിമർശഃ’ എന്നിതു സൂത്രം. സാമവായികവോർ വിജിഗീഷുവിനോടുകൂടി യാതവ്യന്മേൽ ചെല്ലിന്റ രാജാക്കൾ. അവരുടെ വിപരിമർശമാവിതു ഗുരുലാഘവചിന്ത. അതിനെ ചൊല്ലിന്റിതെന്നിതു സൂത്രാർത്ഥം. സംബന്ധമാവിതു—സംഭൂയപ്രയാണത്തിൽ അംശം ചെയ്യുമാറു നിരൂപിച്ചു[39]. സാമവായികരുടെ ഗുരുലാഘവം നിരൂപിച്ചതില്ല. അതിപ്പോൾ നിരൂപിക്കിന്റിതെന്നിതു സംബന്ധം.

സാമവായികന്മാരിൽ സന്ധിവിക്രമകാരണങ്ങൾ പ്രതിപത്തി ചെയ്യു ശക്തിയും ശൗചവും ഉടയവനോടു കൂടിപ്പോവിതു[39a]. ശക്തിയുടയവനോടു കൂടിപ്പോയാൽ പാർഷ്ണിഗ്രഹണമൊഴിക്കവും കില്ലും[39b]. താൻ താൻ തങ്ങളുടെ†[40] പട താൻ യാത്രയിൽ സാഹായ്യം ചെയ്യവും കില്ലും. ശുചിയായൊള്ളവൻ നിനൈച്ചപോയ കാര്യം പോയെടത്തു സിദ്ധിയാകിലും പറഞ്ഞതു ചെയ്യും.

**തേഷാം ജ്യായസൈകേന ദ്വാഭ്യാം സമാഭ്യാം വാ
സംഭൂയ യാതവ്യമിതി. ദ്വാഭ്യാം സമാഭ്യാം ശ്രേയഃ,**

---

† താന്താത്തങ്ങളുടെ M. താന്തങ്ങ- G.

39. അധ്യാ. 7. പ്രക. 107. ‘നിരൂപിച്ചു’ എന്ന പുരുഷപ്രത്യക്ഷമില്ലാത്ത ക്രിയ നോക്കുക. പറുവിനയായെടുപ്പാൻ ഇവിടെ സാധ്യമല്ല.

39a. ‘ശക്തിശൗചയുക്തൗ’ എന്നും ഒരു മൂലപാഠമുണ്ടു്. യുക്തി—യോഗം.

39b. =കെല്ലും. പാർഷ്ണിഗ്രാഹകനെ ഒഴിപ്പാൻ കഴിയും എന്നു സാരം.

40. ‘തന്നുടെ’ എന്നേ വേണ്ടൂ. ശക്തൻ നേരിട്ടോ സൈന്യമയച്ചോ വിജിഗീഷുവിനെ സഹായിപ്പാൻ ശക്തനാകും എന്നാണു് പറയുന്നതു്.

**ജ്യായസാ ഹ്യവഗൃഹീതശ്ചരതി, സമാഭ്യാ മതിസന്ധാ-നാധിക്യേ വാ തൌ ഹി സുഖൌ ഭേദയിതും. ദുഷ്ടശ്ചൈകോ ദ്വാഭ്യാം നിയന്തും ഭേദോപഗ്രഹം ചോപഗന്തുമിതി.**

ഇനി ഇവരളിൽ ജ്യായാനാവോനൊരുത്തനോട്ട കൂടിപ്പോവിതോ, തന്നോടൊപ്പോർ ഇരിവരോട്ടക്കൂടി പ്പോവിതോ എൻറുള്ള സംശയത്തിൽ, തന്നോടൊപ്പോർ ഇരിവരോട്ടക്കൂടി പ്പോമതു നൻറു. തന്നിൽ പെരിയവനോട്ടക്കൂടി പ്പോയാൽ അവൻകീഴടങ്കിനില്ക്കവേണ്ടും ഇവനു†[41]. സമരായൊള്ള ഇരിവരൊട്ട കൂടിപ്പോയാൽ അവരളിരുവരയും പരസ്പരം ഭേദിച്ചു അതിസന്ധാനവഴിമേൽ[42] വിജിഗീഷുവിനുക്ക അധികനായ് നില്ക്കാം‡. അവരളൈ സുഖമായ് ഭേദിക്കവുമാം. ഒരുത്തൻ ദുഷ്ടനാകിൽ മററവനൈയും കൂട്ടിക്കൊണ്ടു ഇവനൈ നിഗ്രഹിപ്പാനുമെളുതു്, ഭേദവഴിമേൽ ദുഷ്യാദികളൈ ഭേദിച്ചിട്ടു അവരളൈക്കൊണ്ടേ ഇവനൈ നിഗ്രഹിപ്പാനുമാം. ആകിൻറമയാലൊരുത്തൻ ജ്യായാനോട്ട[43] പോമതിൽക്കാട്ടിൽ സമരിരുവരൊട്ട പോമതു നൻറു.

**സമേനൈകേന ദ്വാഭ്യാം ഹീനാഭ്യാം വേതി. ദ്വാഭ്യാം ഹീനാഭ്യാം ശ്രേയഃ. തൌ ഹി ദ്വികാര്യസാധകൌ വശ്യൌ ച ഭവതഃ.**

---

† മിവനും G.

‡ നില്ലാം G.

41. വിജിഗീഷുവിനു പെരിയവൻെറ കീഴിൽ (അവൻകീഠ) അടങ്ങിനില്ലേണ്ടി വരും. 'അവൻ കീഴടങ്കി' ഇങ്ങനെ എടുത്താൽ 'അവൻ' വിജിഗീഷു; 'ഇവൻ' പെരിയവൻ).

42. വഞ്ചനകൊണ്ടു്.

43. ജ്യായാനോട്ട (തന്നേക്കാൾ കേമനായ ഒരാളോട്ട) കൂടി എന്നർത്ഥം. അടുത്ത വരിയിൽ 'സമരിരുവരോട്ട' എന്നിടത്തും ഇതുപോലെതന്നെ. മിക്ക ദിക്കിലും 'കൂടി' എന്നു ചേർത്തിട്ടുതന്നെ പ്രയോഗം,

സമനൊരുത്തനോട് കൂടിപ്പോമതോ, ഹീനരിരിവരോടുകൂടി?പ്പോമതോ നല്ല എൻറു നിനെക്കിൽ, ഹീനരായൊള്ള ഇരിവരും ഇരണ്ടു കാൎയ്യം സാധിപ്പർ. ഒരുത്തൻ മുമ്പു കാക്കം†; ഒരുത്തൻ പിമ്പു കാക്കം.†[44] ഹീനരാകിൻറമയാൽ വശവൎത്തികളുമായിരിപ്പർ. ആകിൻറമയാൽ സമനൊരുത്തനോട്[44a] പോമതിൽ [കാട്ടിൽ][45] ഹീനരിരിവരൊടു കൂടിപ്പോമതു നൻറു—എൻറിവണ്ണം വിജിഗീഷു താൻ മുഖ്യനായ് രാജാക്കളെ കൂട്ടിക്കൊണ്ടുപോമ്പോൺ അനുഷ്ഠാനം ചൊല്ലി.[46]

കാൎയ്യസിദ്ധൗ തു:—

1. കൃതാൎത്ഥാജ്ജ്യായസോ ഗൂഢഃ
സാപദേശമപസ്രവേൽ
അശുചേഃ, ശുചിവൃത്താൽ തു
പ്രതീക്ഷേതാവിസർജ്ജനാൽ

2. സത്രാദപസരേൽ യത്തഃ
കളത്രമപനീയ വാ

---

† ക്കാക്കം M.G.

44. മുമ്പു, പിമ്പു ഇവയ്ക്കുശേഷം M, G കളിൽ കകാരം ഇരട്ടിച്ചതു എഴുത്തിലെ വൈകൃതമാകണം. Vയിൽ ഇരട്ടിപ്പില്ല.

44a. 'കൂടി' വിട്ടിരിക്കുന്നു. *cf. f. n.* 43.

45. പദം പകർപ്പുകളിൽ ഇല്ല. സാധാരണ കാണുന്നതുകൊണ്ടു ഭാഷാസ്വഭാവമാണെന്നു കരുതുന്നതിനെക്കാൾ വിട്ടതാണെന്നു കരുതാനാണ് വഴി. ശൈലീവിശേഷമായിക്കൂടെന്നുമില്ല. *cf. f. n.* 44a.

46. പുരുഷപ്രത്യയം വിട്ടതായിക്കരുതാം.

സമാദപി ഹി ലബ്ധാൎത്ഥാൽ
വിശ്വസ്തസ്യ ഭയം ഭവേൽ.

3. ജ്യായസ്ത്വേ ചാപി ലബ്ധാൎത്ഥഃ
സമോ വിപരികല്പതേ
അഭ്യുച്ഛ്രിതശ്ചാവിശ്വാസ്യോ
വൃദ്ധിശ്ചിത്തവികാരിണീ.

4. വിശിഷ്ടാ ദല്പമപ്യംശം
ലബ്ധ്വാ തുഷ്ടമുഖോ വ്രജേൽ
അനംശോ വാ തതോഽസ്യാങ്കേ
പ്രഹൃത്യ ദ്വിഗുണം ഹരേൽ.

5. കൃതാൎത്ഥസ്തു സ്വയം നേതാ
വിസൃജേൽ സാമവായികാൻ;
അപി ജീയേത ന ജയേൽ
മണ്ഡലേഷ്ടസ്തഥാ ഭവേൽ.

ഇനി വിജിഗീഷുവിനെ മററു രാജാക്കൾ കൂട്ടിക്കൊണ്ടുപോമ്പോൾ വിജിഗീഷു അനുഷ്ഠിക്കമാറു ചൊല്ലിൻറിതു. വിജിഗീഷു[47], വിജിഗീഷുവിനെ കൂട്ടിക്കൊണ്ടുപോകിൻറ ജ്യായാനു കാൎയ്യസിദ്ധി വന്നാൽ, കൃതാൎത്ഥനായിരുന്ന ജ്യായാനിൽനിൻറു അവനറിയാതവണ്ണം മേതേനമൊരു ഫലം ചൊല്ലി വേറുപെടുവിതു, അവൻ അശുചിവൃത്തനാകിൽ. അവൻ ശുചിവൃത്തനാകിൽ അവനോടു വേറുപെടുമാറു

47. G യിൽ പദമില്ല.

ചൊല്ലിൻറിതു[48]:—ഘനധാന്യദുർഗ്ഗാദി സങ്കടപ്രദേശം[47a] സത്രമാവിതു. അതിൽനിൻറു സന്നദ്ധനായ് പണ്ടേതാകിലു[49]മൊരു വ്യാജം ചൊല്ലി, തന്നുടെ കളത്രമായിരുന്ന അന്തഃപുരവാസികളായൊള്ള ദാസീദാസങ്ങൾ[50], ഭണ്ഡാരമെൻറിജ്ജാതികൾ[50a] കടത്തിവെച്ചു താനും പോരുവിതു. സമനിൽനിൻറു അങ്ങനെ പോരവേണ്ടിൻറിതെന്തിനെൻറാൽ, സമനാകിലും ലബ്ധാത്ഥനായാൽ അവനിൽനിൻറു വിശ്വാസ്സുന്ന ഭയം വരും, അശുചിയാകിൻറമയാൽ[50b]. അതെയുമല്ല, ലബ്ധാത്ഥനായാൽ, സമനയാകിലും ജ്യായാനാകിലും വികല്പിക്കലാം[51]. ശ്രീ പെരുകിയാൽ അവനൈ വിശ്വസിക്കവുമൊല്ലാ. വൃദ്ധിയാവിതു ചിത്തവികാരിണി ആയിരിപ്പിതു. ആകിൻറമയാൽ ബലവാനായുള്ളവനൊടു അമഞ്ഞ അംശത്തിൽ പുരുഷ സിദ്ധിക്കിലും തുഷ്ടമുഖനായേ പോവിതു. അല്ലാക്കാൽ ഏത്തും കൊള്ളാതെ പോയാലുമമയും. ഛിദ്രം പാത്തിവനൈ പ്രഹരിച്ചു, താൻ പിഴകിയതി[52]ലിരട്ടി കൊണ്ടാലുമമയും—എൻറിങ്ങനെ

---

47a. വിഷമപ്രദേശം.

48. ശുചിവൃത്തനാണെങ്കിൽ വിട്ടാവരെ നില്ക്കണം എന്നുകൂടി മൂലത്തിലുണ്ട്. രണ്ടാം പദ്യവുമായി ഇങ്ങനെ ബന്ധിപ്പിയ്ക്കേണ്ടതില്ലെന്നു വ്യാഖ്യാതാവുതന്നെ താഴെ വെളിവാക്കുന്നു. (*cf. f. n.* 50*b*). ഇവിടെ ഒരു വാക്യം വിട്ടുപോയിരിയ്ക്കാനാണ് വഴി.

49. സാധാരണപോലുള്ള വല്ലതും എന്നായിരിയ്ക്കാം.

50. *cf.* വാലങ്ങൾ (കുട്ടികൾ). നിസ്സഹായത, പാരതന്ത്ര്യം ഇവയെ സൂചിപ്പിയ്ക്കുന്നതാണ് നപുംസകപ്രത്യയം.

50*a*. കളത്രപദം ഇവയ്ക്കും ഉപലക്ഷണമാണെന്നാണ് വിവക്ഷ. ഭാര്യ, ദാസർ ഭണ്ഡാരം ഇവയെല്ലാം സ്വകാര്യത്തിൽ ആദ്യം കടത്തണമെന്നു പറയുന്നു.

50*b*. *f. n.* 48 നോക്കുക. അശുചിവൃത്തനിൽനിന്നു രക്ഷപ്പെടുന്നതാണ് മൂലത്തിലെ രണ്ടാം പദ്യത്തിൽ പറയുന്നതു്.

51. അവൻെറ മട്ടു മാറും എന്നു താൽപര്യം.

52. നഷ്ടപ്പെട്ടതിൽ. കടപറിച്ചെറിയുക (*cf.* പിഴ്തൽ—To uproot) എന്ന അത്ഥം മാത്രമേ തമിഴിലുള്ളു.

വിജിഗീഷു പരതന്ത്രനായിരിപ്പോമെടത്തു അനുഷ്ഠാനം ചൊല്ലീതു. ഇനി വിജിഗീഷു സ്വതന്ത്രനമായ് പോരിട്ടു കൃതാർത്ഥനമാകിൽ സാമവായികളെ വിടുമ്പോൾ അവർക്കുമെത്ത അംശം അവർക്കു ജയം വരുമാറേ[53] കൊടുപ്പിതു. താൻ വലസുചെയ്തു കൊള്ളലാകാ.[54] അങ്ങനെ ചെയ്താൽ ദ്വാദശരാജമണ്ഡലത്തുക്കു അഭിമാനം എൻറവാറു, എല്ലാരൊടും അനുരാഗം പെരുക്കും.

[എൻറിങ്ങനെ സാമവായികവിപരിമർശഃ എൻറ സൂത്രമും
അഞ്ചാമദ്ധ്യായമും മുടിഞ്ഞിതു.]



53. അവർക്കു പ്രതീക്ഷിച്ചതിൽ അധികം കൊടുക്കണം എന്നു താൽപര്യം.

54. സ്വത്രംകൊണ്ടു കൈയിലാക്കുക. 'കൈവലസു്' മുമ്പും വന്നിട്ടുണ്ടു്. വലതു <വലം—സാമർത്ഥ്യം (*cf.* വായുള്ളാർ പേചവും വലതുള്ളാർ കൊഴിക്കവും—T. Lex.) മലയാളി 'വലതി'നെ 'വലസാ'ക്കിയതായിരിക്കണം.

# പ്രക. 111—112. സംഹിതപ്രയാണികം, പരിപണിതാ,പരിപണിത,ാ-പസൃതസന്ധയശ്ച.[1]

## [1. സംഹിതപ്രയാണികം.]

വിജിഗീഷുർ ദ്വിതീയാം പ്രകൃതിമേവമതിസന്ദധ്യാൽ. സാമന്തം സംഹിതപ്രയാണേ യോജയേൽ—'ത്വമിതോ യാഹി, അഹമിതോ യാസ്യാമി, സമാനോ ലാഭ' ഇതി.

ലാഭസാമ്യേ സന്ധിഃ. വൈഷമ്യേ വിക്രമഃ.

'സംഹിതപ്രയാണികം' എന്നിതു സൂത്രം. അരിവിജിഗീഷുക്കൾ തമ്മിൽ ഭിന്നദിക്കുമായ്[1a] പ്രയാണം ചെയ്യുമാറു ചൊല്ലിൻറിതെന്നിതു സൂത്രാത്ഥം. സംബന്ധം:—യാനം കീഴ് പ്രകൃതമായിതു. അതു ശുദ്ധ മെൻറും, ഗുണാന്തരമിശ്രമെൻറും†. അവിററിൽ ശുദ്ധം മുതൽ[2] അധ്യായത്തിൽ ചൊല്ലീതു, 'യാനേന വൃദ്ധിമാതിഷ്ഠേൽ'[3] എൻറും ഗ്രന്ഥം

---

† ഗുണാന്തരമെൻറും M. V. G.

1. *cf.* കാമ. IX. 1–79.

1a. പല ദിക്കിലേക്കുമായി.

2. ആദ്യത്തെ.

3. അധി. 7, പ്രക. 99. (പേ. 309.)

കൊണ്ടു്. ഗുണാന്തരമിശ്രമും നാലുജാതി. അവാവോ വിഗൃഹ്യയാനം, സന്ധായയാനം, സംഭൂയപ്രയാണം, സംഹിതപ്രയാണം എൻറിവററിൽ വിഗൃഹ്യയാനാദികൾ മൂൻറും ചൊല്ലിയന. നാലാമതു സംഹിതപ്രയാണികം ചൊല്ലിൻറിതെന്ത്രിതു സംബന്ധം.

വിജിഗീഷു അനന്തരമൊള്ള ശത്രുപ്രകൃതിയിനൈ[4] ഇവ്വണ്ണം അതിസന്ധാനം ചെയ്‌വിതു. അതിസന്ധാനം ഇളക്കുക.[5] സമശക്തിയായൊള്ള അനന്തരരാജാവിനൈ സന്ധിചെയ്തു ഭിന്നദിക്കമൊകയൊള്ള പ്രയാണത്തിൽ പ്രവത്തിപ്പിതു:—'നീ നിന്നുടയ യാതവ്യന്മേൽ പട യെടു. ഞാനുമെന്നുടയ യാതവ്യന്മേൽ പട എടുക്കിൻറേൻ†. ഇരുവത്തിനും[6] ലാഭമൊക്കും', എൻറു ചൊല്ലുവിതു.

എൻറു ചൊല്ലി പ്പട എടുത്താൽ ഇരിവക്കും ഫലമൊത്തു വരികിൽ പിന്നെയും ശക്തി സമമാകിൻറമയാൽ സന്ധി ചെയ്‌വിതു. വിജിഗീഷുതനക്കു ലാഭം അധികം വരുകിൽ ജ്യായാനാകിൻറമായാൽ വിക്രമിപ്പിതു.

[സംഹിതപ്രയാണിക*മാകിൻറ സൂത്രം മുടിഞ്ഞിതു.]

---

† എടുക്കിന്നോൻ M, V.

* പ്രയാണ M.

4. ശത്രുവാകുന്ന പ്രകൃതി. (മൂലത്തിലെ ദ്വിതീയപ്രകൃതി).

5. വഞ്ചിക്കുക എന്നു സാധാരണാത്ഥം.

6. രണ്ടുപേക്കും. പദം മൂന്നും വന്നിട്ടുണ്ടു്. 'ഇരുവോം' 'ഇരുവ'മായതാകാം. 'ഇരുവേ(വെ)ത്തിനും' എന്നു Gയിൽ.

# [2. പരിപണിതാപരിപണിതാ

# പസൃതസന്ധയഃ.]

**സന്ധിഃ പരിപണിതശ്ച,ാപരിപണിതശ്ച.**

'പരിപണിത,ാപരിപണിത,ാപസൃതസന്ധയഃ' **എമ്പിതു സൂത്രം.** പരിപണിതസന്ധികളും, **അപരിപണിതസന്ധികളും, അപസൃത** സന്ധികളും കീഠം ചൊല്ലിൻറിതെമ്പിതു സൂത്രാൎത്ഥം. പരിപണിത **ങ്കളാവോ ദേശം, കാൎയ്യം, കാലം ഒട്ടി**[7]ച്ചെയ്യുമവ. **ഇതിനുടയ വിപ രീതം അപരിപണിതം.** അപസൃതസന്ധി ആവിതു—മിത്രൻ താൻ. **ഭൃത്യൻ[താൻ] ഏതാകില്യ†മൊരു വഴിമേൽ തന്നെ വിട്ടുപോയവര ളോടു സന്ധിചെയ്‌വിതു**[8]. സംബന്ധമാവിതു:—**കീഠം ത്രിവിധം ഹീന സന്ധി എൻറു ചൊല്ലീതു.‡**[9] **ഇത്തനയേ സന്ധികഠം എൻറുള്ള** സംശയത്തിൽ, **മററും പരിപണിതാദികഠം സന്ധികഠം* ഉള**[10] **എൻറു അറിയിപ്പാനായ്‌ ചൊല്ലിൻറിതെമ്പിതു സംബന്ധം.**

---

† ഭൃത്യർ ഏതാകില്യ M, V. ഭൃത്യർ എങ്കില്യ G.

‡ ചൊല്ലിൻറിതു M, V, G.

* -താദികർമ്മസന്ധികഠം G.

7. നിശ്ചയിച്ച്‌.

8. എന്തെങ്കിലും കാരണത്താൽ തന്നെ വിട്ടുപോയ മിത്രനോടോ ഭൃത്യനോടോ സന്ധിചെയ്യുന്നതു്‌.

9. അധി. 7, പ്രക. 102. (അന്ത്യപദ്യം—'ത്രിവിധാ ഹീനസന്ധയഃ').

10. ഉണ്ടു്‌. (ബ. വ.) *cf.* ചൊന്നവും ചൊല്ലാതവും അനേകമുള നദികഠം' (ബ്ര. പു. പേ. 51). എന്നാൽ 'ഉള' ബ. വ. മാണെന്ന കാൎയ്യം ചില എഴുത്തുകാർ മറന്നതായിത്തോന്നുന്നു. *cf.* വളരിളമുല താങ്ങി നീ വരുമ്പോ–ളുള കളഭാഷിണി മന്മഥന്നു കൂത്തു''—ലീ. ഉ. പ. 56.

'ത്വമേതം ദേശം യാഹി, അഹമിമം ദേശം യാസ്യാ-മീ'തി പരിപണിതദേശഃ.

'ത്വമേതാവന്തം കാലം ചേഷ്ടസ്വ, അഹമേതാവന്തം കാലം ചേഷ്ടിഷ്യ' ഇതി പരിപണിതകാലഃ.

'ത്വമേതാവൽ കാൎയ്യം സാധയ, അഹമേതാവൽ കാൎയ്യം സാധയിഷ്യാമീതി' പരിപണിതാൎത്ഥഃ.

അവിററിൽ പരിപണിതസന്ധികൾ മൂന്നു ജാതി:—(i) 'നീ ഇന്ന ദേശം സാധിക്ക. ഞാൻ ഇന്ന ദേശം സാധിപ്പാൻ പോകിന്റേൻ'† എന്റു സന്ധിചെയ്യുമതു പരിപണിതദേശ[10a]മാകിന്റ സന്ധി.

(ii) 'ഇത്ര കാലം നിന്മനമായവാറു;[10b] ഞാനുമിത്രകാലം എന്മന മായവാറു ചേഷ്ടിക്കിന്റേൻ'‡ എന്റു ചൊല്ലുമതു പരിപണിതകാലം.

(iii) 'നീ ദുൎഗ്ഗാദികളിൽ ഒരു കാൎയ്യം ചെയ്യു. ഞാനും ദുൎഗ്ഗാദി യിൽ ഇന്ന കാൎയ്യം സാധിക്കിന്റേൻ'* എന്റു സന്ധു ചെയ്യുമതു പരി പണിതകാൎയ്യം—എന്റു മൂന്റു്.

യദി വാ മന്യേത—ശൈലവനനദീദുൎഗ്ഗം, അടവീവ്യവ-ഹിതം, ഛിന്നധാന്യപുരുഷവീവധാസാരം, അയവസേന്ധ-

---

† പോകിന്നോൻ M, V.

‡ ചേഷ്ടിക്കിന്നോൻ M, V.

* സാധിക്കിന്നോൻ M, V.

10a. ദേശം വ്യവസ്ഥചെയ്യുതു്.

10b. നിന്റെ ഇഷ്ടംപോലെ.

**നോദകം, അവിജ്ഞാതം, പ്രകൃഷ്ടം, അന്യഭാവദേശീയം വാ, സൈന്യവ്യായാമാനാം അലബ്ധഭൗമം വാ ദേശം പരോ യാസ്യതി, വിപരീതം അഹം' ഇതി, ഏതസ്മിൻ വിശേഷേ പരിപണിതദേശം സന്ധിമുപേയാൽ.**

ഇവററിൽ—ശൈലദുർഗ്ഗം, വനദുർഗ്ഗം, നദീദുർഗ്ഗം എൻറിവററയു†മുടൈച്ചു[11]; അടവിയിനാൽ വ്യവഹിതം; കൂഴിയക്കവും പടാ;[11a] പുരുഷർക്കു ഇയങ്കപ്പടാ;[12] തന്നുടയ ദേശത്തുനിൻറു നെയ്, എണ്ണ, അരിചി[13] എൻറിജ്ജാതികൾ വിളിച്ചുകൊള്ളവും പടാ; മിത്രബലത്തിനു ചെല്ലപ്പടാ[13a]; തണ്ഡുലം, ധാന്യം, യവസം[14], ഇന്ധനം, ഉദകം എൻറിവു ഇല്ല; അദ്ദേശത്തിൽ പരിചയ‡മുമില്ല; ദൂരമാവിതു

---

† എൻറിവയു M, G.

‡ -ജയ M, V. (ഉച്ചാരണം കാണിയ്ക്കുന്നു).

11. ഇവ ചേൻതാണ്. ഉടൈയതു > ഉടൈച്ചു. *cf.* ആച്ചു, പോച്ചു (ത. ദേശ്യം).

11*a*. ഭക്ഷണം (ധാന്യം) കൊണ്ടുവരാൻ സാധ്യമല്ല. കൂഴ്—Food, thick gruel. ഇയക്കം < ഇയങ്കുതൽ, To move, travel (T. Lex.).

12. ഇയങ്ങ്കലിൽ പെടുക അതായതു സഞ്ചരിയ്ക്കുക (11*a* നോക്കുക).

13. അരിയെന്നുതന്നെ V യിൽ. പകർപ്പുകാരൻ മാററിയതായിരിക്കാമെങ്കിലും എ. ഡി. 10–11 ശതകങ്ങളിൽ തന്നെ 'അരി'ശാസനങ്ങളിൽ കാണുന്നുണ്ട്. *cf.* 'പതിനാഴി അരികൊണ്ടു'—തൃക്കാ. ശാ. (TAS III. 166–67) വ. 2. 'അരി മുന്നാനാഴിയാൽ'—തിരുനെ. ശാ. (Ep. Ind. XVI. പേ. 343), വ. 4. 'പന്നിരുനാഴി അരിയ' (TAS VIII. പേ. 44–45, വ. 10). 'അരിയിക്ക' (TAS VII പേ. 25. വ. 25). ഇവിടങ്ങളിൽ ചകാരം യകാരമായും, യകാരം പകതിയായും കാണാം. പല രൂപവും ഉപയോഗിച്ചിരുന്നുവെന്നല്ലാതെ ഇതിൽ കാലക്രമം തികച്ചും യോജിയ്ക്കുകയില്ല.

13*a*. ചെല്ലുന്നതിൽ പെടുക, ചെല്ലാൻ കഴിയുക. *cf.* ഇയങ്കപ്പടാ. *f. n.* 12.

14. പുല്ല്.

മൊണ്ടു്; ദേശത്തൊള്ള പ്രകൃതികളും [ആ]സ്വാമിഭക്തർ*; പററി ക്കൊൾവാൻ[15] പടയിലുമും നൻറല്ല—ഇവ്വണ്ണമിരുന്ന ദേശത്തിന്നു ശത്രു പോകിൻറിതു. ഇച്ചൊന്നതിന്നു വിപരീതമായിരുന്ന ദേശത്തിന്നു ഞാൻ പോകിൻറിതു[16]—എൻറിങ്ങനെ വിജിഗീഷുവിന്നു തോൻറുകിൽ പരിപണിതദേശമാകിൻറ സന്ധി† ചെയ്വിതു.

**യദി വാ മന്യേത—'പ്രവർഷോഷ്ണശീതം അതിവ്യാധിപ്രായം, ഉപക്ഷീണാഹാരോപഭോഗം, സൈന്യവ്യായാമാനാം ചൗപരോധികം, കാര്യസാധനാനാം ഊനമതിരിക്തം വാ കാലം പരശ്ചേഷ്ടിഷ്യതേ, വിപരീതം അഹം' ഇതി, തസ്മിൻ വിശേഷേ പരിപണിതകാലം സന്ധിമുപേയാൽ.**

അൻറിയെ, പെരുതായിരുന്ന വർഷശീതോഷ്ണങ്ങളെ ഉടൈച്ചു[17]; ഉപക്ഷീണമായിരുന്ന ആഹാരോപഭോഗങ്ങളെ ഉടൈച്ചു; സൈന്യത്തിന്നു ഒരു വ്യായാമം ചെയ്യവും പടാ; കാര്യം സാധിപ്പാൻ ഊനമായ് താനിരിക്കും. അങ്ങനെ ഒത്തിരുന്ന കാലം പരൻ ചേഷ്ടിപ്പാൻ നിനൈക്കിൻറിതു. അതിന്നു വിപരീതകാലം [ഞാൻ][18] ചേഷ്ടിപ്പാൻ

---

* സ്വാമിഭക്തർ M, V, G.

† കാര്യം G.

15. വ്യായാമം ചെയ്യിപ്പാൻ എന്നു മൂലം. പററുക—പിടിയ്ക്കുക, ശത്രുവുമായി ഏററുമുട്ടുക.

16. ക്രിയാരൂപം നോക്കുക.

17. ഇതിന്നുശേഷം 'കാലം' എന്നു M, V കളിൽ കാണുന്നു. 'ഉടച്ചാലതുപക്ഷീണ' എന്നാണ് G യിൽ. അക്ഷരപ്പിഴയാകണം.

18. പകർപ്പുകളിലില്ല.

ഇരിക്കിൻറിതു' എൻറു വിജിഗീഷുവിന്നു തോൻറുകിൽ പരിപണിത കാലം സന്ധി ചെയ്‌വിതു.

**യദി വാ മന്യേത—'പ്രത്യാദേയം, പ്രകൃതികോപകം, ദീർഘകാലം, മഹാക്ഷയവ്യയം, അല്പം, അനത്ഥാനുബന്ധം, അകല്യം, അധമ്മ്യം, മധ്യമോദാസീനവിരുദ്ധം മിത്രോപഘാതകം വാ കാര്യം പരഃ സാധയിഷ്യതി, വിപരീതമഹം' ഇതി, തസ്മിൻ വിശേഷേ പരിപണിതാത്ഥം സന്ധിമുപേയാൽ.**

'ദുർഗാദികാര്യം ഇവൻ ചെയ്‌വാൻ നിനെക്കിൻറിതു. രക്ഷിപ്പതരുതായിട്ടു ശത്രുക്കൾ പറിച്ചുകൊൾവർ. പ്രകൃതികൾക്കു കോപങ്ങകൾ†; ദീർഘകാലസാധ്യമാവിതുമൊണ്ടു്; ക്ഷയവ്യയങ്ങൾ പെരുതു്; കാര്യത്താൽ‡ ചുരുങ്ങും; അനർത്ഥങ്ങളോടും കൂടി ഇരിക്കും; ദുഃഖമും പെരിതു; അധമ്മ*മാവിതുമൊണ്ടു്; മധ്യമോദാസീനന്മാക്കു് വിരുദ്ധമാവിതുമൊണ്ടു്; തന്നുടയ മിത്രനക്കും പീഡാകരം—അങ്ങനെ ഒത്ത കാര്യം പരൻ സാധിക്കിൻറിതു. ഇതിന്നു വിപരീതം ഞാൻ സാധിക്കിൻറിതു—എന്റു തോൻറുകിൽ പരിപണിതകാര്യം സന്ധി ചെയ്‌വിതു.[19]

---

† ജനനം M. V. G.

‡ കാര്യം താൻ M.

* അധർമാദിക M.

19. ചെറുചെറുവാക്യങ്ങളുടെ ഭംഗിയും ഊർജ്ജസ്വലതയും നോക്കുക.

**ഏവം ദേശകാലയോഃ കാലകാര്യയോഃ ദേശകാര്യയോഃ ദേശകാലകാര്യാണാം ചാവസ്ഥാപനാൽ സപ്തവിധഃ പരിപണിതഃ. തസ്മിൻ പ്രാഗേവാരഭ്യ പ്രതിഷ്ഠാപ്യ ച സ്വകർമ്മാണി, പരകർമ്മസു വിക്രമേത.**

എൻറിവ്വണ്ണം മൂൻറും വെവ്വേറെ പരിപണിതസന്ധി ചൊല്ലിയിതു. ഇനി ദേശകാലാദികൾ ഇവിരണ്ടും കൂട്ടി പരിപണിതമായ് മൂൻറും, എല്ലാംകൂട പരിപണിതമായ് ഒൻറും, എൻറിവ്വണ്ണം ഏഴ ജാതി[20] പരിപണിതസന്ധി ചൊല്ലിയിതു[20a]. എൻറിങ്ങനെ ശത്രുവിനെ ഇളക്കുവാൻ ചൊന്ന സന്ധി ഒന്നിനെ പിടിച്ചുനിൻറ തന്നുടയ കർമ്മങ്ങളെ മുന്നമേ ഒരുമ്പെടുത്തുവെച്ചു[21], ശത്രുവിനോടു ഏതാകിലുമൊൻറു ചൊല്ലി സന്ധാഴിഞ്ഞു അവനുടയ കർമ്മങ്ങളെ കെടുപ്പാൻ ഒരുമ്പെടുവിതു.

**വ്യസന,ത്വരാ,വമാനാ,ലസ്യയുക്തം അജ്ഞം വാ ശത്രും അതിസന്ധാതുകാമോ ദേശകാലകാര്യാണാം അനവസ്ഥാപനാൽ, 'സംഹിതൗ സ്വഃ' ഇതി സന്ധിവിശ്വാസേന പരച്ഛിദ്രമാസാദ്യ പ്രഹരേൽ—ഇത്യപരിപണിതഃ.**

---

20. മുൻപറഞ്ഞ മൂന്നെണ്ണത്തോടു, (i) ദേശകാലങ്ങൾ (ii) കാലകാര്യങ്ങൾ (iii) ദേശകാര്യങ്ങൾ ഇവ ചേർത്താൽ ആറ്. ദേശകാലകാര്യങ്ങൾ മൂന്നും വ്യവസ്ഥപ്പെടുത്തിയ ഒന്നുകൂടി ചേർത്താൽ ഏഴ്.

20a. ചിലപ്പോൾ 'ചൊല്ലിയന' എന്നും വരുന്നതു നോക്കുക.

21. ക്ലിഷ്ടം. പരിപണിതസന്ധി ചെയ്യുന്നതിനു മുമ്പുതന്നെ തൻെറ കാര്യങ്ങൾ ആരംഭിച്ചു ശരിപ്പെടുത്തിവെയ്ക്കണം എന്നാണാശയം.

ഇനി അപരിപണിതസന്ധി ചൊല്ലിൻറിതു. മൃഗയാദിവ്യസനം, ഒരു കാൎയ്യത്തിലുഴൻറും[22], വിജിഷുവിനിലുള്ള അവജ്ഞ, ആലസ്യം എൻറിവറ്റൈയുമുടയ†നായ് അജ്ഞനമായിരിക്കും ശത്രുവിനൈ അതിസന്ധാനം ചെയ്‌വാൻ നിനൈക്കിൽ, ദേശകാലകാൎയ്യങ്ങളുടയ അവസ്ഥാപനം ചെയ്യാതെ വായ്കൊണ്ടു, 'സന്ധി ചെയ്യാം നാം' എൻറു [വിശ്വസിപ്പിച്ച്][23] ശത്രുവിനുടയ ഛിദ്രം പ്രാപിച്ചു പ്രഹരിപ്പിതു—എൻറു അപരിപണിതസന്ധി.‡

തന്റൈതൽ ഭവതി—

സാമന്തേനൈവ സാമന്തം
വിധായാനായോജ്യ വിഗ്രഹേ
തതോന്യസ്യ ഹരേൽ ഭൂമിം
ഛിത്വാ പക്ഷം സമന്തതഃ.

ഇച്ചൊന്ന സന്ധിചെയ്താൽ അനന്തരം ചെയ്‌വിതാവിതു—യാതവ്യന്മേൽ വിജിഗീഷു ചെൽവാൻ നിനൈക്കുമ്പോൾ അനന്തര

---

† മുടയവ G.

‡ പരിപണിത M, V, G.

22. ഉഴറൽ—ബദ്ധപ്പാടു് (മൃ. താര.)—എന്നു വിവക്ഷ. വ്യസനം, ആലസ്യം ഇവയുടെ നടുക്കു ഒരു ക്രിയ ചേൎത്തു വാക്യം അലങ്കോലപ്പെടുത്തിയിരിക്കുന്നു.

23. പകർപ്പുകളിൽ കാണുന്നില്ല. അൎത്ഥവ്യക്തിക്കു ചേൎത്തതാണു്.

ത്തൊള്ള പാർഷ്ണിഗ്രാഹനെ ആക്രന്ദനോട് വിഗ്രഹിപ്പിച്ച്[24] യാതവ്യ നടയ ഭൂമിയെ ഹരിപ്പിയ്ക്കു. അവനുടയ മിത്രന്മാരെ ഉച്ഛേദിച്ച് അവനെ നിരനുഗ്രഹ*നാക്കി ഭൂമി ഹരിപ്പിയ്ക്കു.

**സന്ധേരകൃതചികീഷാ, കൃതശ്ലേഷണം, കൃതവിദൂഷണം, അവശീർണക്രിയാ ച. വിക്രമസ്യ പ്രകാശയുദ്ധം, കൂടയുദ്ധം, തൂഷ്ണീം യുദ്ധം—ഇതി സന്ധിവിക്രമൌ.**

**അപൂർവസ്യ സന്ധേഃ സാനുബന്ധൈഃ സാമാദിഭിഃ പര്യേഷണം സമഹീനജ്യായസാം ച യഥാബലമവസ്ഥാപനം അകൃതചികീഷാ.**

**കൃതസ്യ പ്രിയഹിതാഭ്യാം ഉഭയതഃ പരിപാലനം യഥാസംഭാഷിതസ്യ ച നിബന്ധനസ്യാനുവർത്തനം രക്ഷണം ച, 'കഥം പരസ്മാന്ന ഭിദ്യേത ഇതി' കൃതശ്ലേഷണം.**

**പരസ്യ അപസന്ധേയതാം ദൂഷ്യാതിസന്ധാനേന സ്ഥാപയിത്വാ വ്യതിക്രമഃ, കൃതവിദൂഷണം.**

---

* ഗ്രാഹക M. V.

24. മൂലത്തിൽ ഇത്രയേ ഉള്ളു:—

'സാമന്തനാലേ സാമന്തൻ
തന്നിൽ ചെയ്യിച്ചു വിഗ്രഹം
നേട്ട തദന്യൻതൻ ഭൂമി
പക്ഷം ഛേദിച്ചു ബുദ്ധിമാൻ.'

കെ. വി. എം., പേ. 497.

നേരെ പിന്നിലുള്ള അരിമിത്രത്തെ അവന്നു പിന്നിലുള്ള വിജിഗീഷുമിത്രത്തോടു (അധി. 6, പ്രക. 97 നോക്കുക) എതിർപ്പിയ്ക്കുക. മൂലത്തിലെ പക്ഷം ഛേദിയ്ക്കുക എന്നതിന്നു യാതവ്യമിത്രത്തെ നശിപ്പിയ്ക്കുക എന്നർത്ഥം.

**ഭൃത്യേന മിത്രേണ വാ ദോഷാപസൃതേന പ്രതിസന്ധാനം അവശീർണക്രിയാ.**

സന്ധിധമ്മങ്ങൾ അകൃതചികീർഷ†, കൃതശ്ലേഷണം, കൃതവിദൂഷണം, അവശീർണക്രിയ എൻറിവു നാലു. പ്രകാശയുദ്ധം, കൂടയുദ്ധം, തൂഷ്ണീംയുദ്ധം എൻറു മൂൻറു വിഗ്രഹധമ്മങ്ങൾ.

അവിററിൽ സവ്വസന്ധിധമ്മത്തിൽ അകൃതചികീഷ ചൊല്ലിൻറിതു. അകൃതചികീഷയാവിതു—പണ്ടു സന്ധുചെയ്യില്ലയാത്ത രാജാവിനോടു സാന്തബന്ധങ്ങളായിന സാമാദികളെക്കൊണ്ടു—[സാന്തബന്ധമെൻറവാറു, സാമം ദാനത്തോടുകൂടിയിരിപ്പിതു; ദാനം സാമത്തോടുകൂടിയിരിപ്പിതു. അങ്ങനെയിരുന്ന സാമാദികളെക്കൊണ്ടു്]—സന്ധു[25] ചെയ്‌വാൻ ഉത്സാഹിപ്പിതു*. സമഹീനജ്യായസ്സുകളോടും ശക്തികൾ തക്കവാറു അവസ്ഥാപനം ചെയ്‌വിതെൻറവാറു, സമശക്തികനോടും കോശദണ്ഡാദികളെക്കൊള്ളുമതും കൊടുക്കുമതും ഒഴിവിതു. ഹീനനിടൈ§ക്കൊൾവിതു. ജ്യായാനുക്കു കൊടുപ്പിതു. ഇങ്ങനെ ചെയ്യും സന്ധിക്കു (i) അകൃതചികീഷ[25a] എൻറിതു പേർ.

---

† –ഷണം M, V.

* ഉത്സഹി– M, V, G.

§ നടെ M, V, G.

25. സന്ധി, സന്ധു, സന്ധു് ഈ മൂന്നു രൂപവും കാണുന്നു.

25a. മുമ്പു ചെയ്യാത്തതും ഇപ്പോൾ ചെയ്യാൻ ആഗ്രഹിക്കുന്നതും എന്ന പദത്തിന്റെ അത്ഥം.

25

ഇനി കൃതശ്ലേഷണം ചൊല്ലിൻറിതു. ചെയ്യപ്പെട്ടിരുന്ന സന്ധു ഒന്നൊരൊത്തൎക്ക പ്രിയഹിതങ്ങൾ; ആ സന്ധിനെ*[26] കെടാതെ കൊൾവിതു. അമഞ്ചുതു† ചെയ്‌വിതു. ശത്രുക്കളിൽനിൻറു സന്ധി വിഘ്നം വാരാത്തവാറു കാപ്പിതും ചെയ്യുമതു (ii) കൃതശ്ലേഷണം.[26a]

കൃതവിദൂഷണമാവിതു—പരനോടു ചെയ്ത സന്ധു പരൻ, വിജിഗീഷു തന്നുടയ ദൂഷ്യനാൽ§ അതിസന്ധാനം ചെയ്തു‡, യോഗ്യനല്ല എൻറു ചൊല്ലി സന്ധൊഴിയുമതു (iii) കൃതവിദൂഷണമാവിതു.[27]

അവശീർണക്രിയയാവിതു—ഭൃത്യൻ താൻ, മിത്രം താൻ ഒരു ദോഷവഴിമേൽ പോമവനോടു സന്ധു ചെയ്യുമതു (iv) അവശീർണക്രിയയാവിതു.[28] അവശീർണക്രിയയും അപസൃതസന്ധിയിൽ പെടും.

---

* സന്ധിനെ M.

† -തും G.

§ ദൂഷ്യനൈ M, V, G.

‡ ചെയ്‌വാൻ M, V, G.

26. <സന്ധി. സന്ധിനെ എന്ന പാഠം (*cf.* കട്ടിനെ) പ്രാകൃതമായിത്തോന്നുന്നു. G യിൽ സന്ധിനെ എന്നുതന്നെ കാണുന്നുണ്ടു്. 'സുഖത്താൽ രാജ്യോം വാണു' (പ്രാ. ഗ. മാ., പേ. 2), 'അവനോളേം പാപി ആരുമില്ല (ബ്ര. പു.). 'ഭ്രാതാക്കളേയും ഭാര്യേയും' (ദ്ര. വാ., പേ. 13) ഇത്യാദികളിൽ കാണുംപോലെ 'സന്ധിയിനെ' എന്നതു് 'സന്ധിനെ' എന്നാക്കിക്കൂടെന്നുമില്ല.

26*a*. കൃതം—ചെയ്തതു്. ശ്ലേഷണം—ഉറപ്പിക്കൽ.

27. ക്ലിഷ്ടം. വിജിഗീഷു, തൻെറ ദൂഷ്യന്മാർ വഴി വഞ്ചിച്ചു, പരൻ സന്ധിക്കർഹനല്ല എന്നു വരുത്തി സന്ധി ലംഘിക്കുന്നതാണു് കൃതവിദൂഷണം. 'പര'നെ 'യോഗ്യനല്ല' എന്നതിനോടു് അന്വയിപ്പിക്കണം. ദൂഷ്യൻ രാജദ്രോഹി.

28. വിജിഗീഷുവിൽനിന്നു വല്ല കാരണത്താലും തെററിപ്പോയ ഭൃത്യാദികളോടു വീണ്ടും സന്ധിചെയ്യുന്നതാണിതു്. അവശീർണ്ണമായ—നശിച്ച—ബന്ധത്തിൽ പുതുതായി പ്രവേശനമുണ്ടാക്കുന്നതു്.

തസ്യാം ഗതാഗതശ്ചതുർവിധഃ—കാരണാദ് ഗതാഗതഃ, വിപരീതഃ, കാരണാദ് ഗതോऽകാരണാദ് ആഗതഃ, വിപരീതശ്ചേതി.

സ്വാമിനോ ദോഷേണ ഗതോ ഗുണേനാഗതഃ, പരസ്യ ഗുണേന ഗതോ ദോഷേണാഗത ഇതി കാരണാദ് ഗതാഗതഃ സന്ധേയഃ.

സ്വദോഷേണ ഗതാഗതോ ഗുണമുഭയോഃ പരിത്യജ്യ അകാരണാദ് ഗതാഗതശ്ചലബുദ്ധിരസന്ധേയഃ.

അവശീർണക്രിയ[യിൽ] ഗതാഗതൻ†[29] നാലു ജാതി:—(i) കാരണവഴിമേൽ പോയി വരുന്നാനൊരുത്തൻ. (ii) അകാരണമായേ പോവിതും വരവിതും‡ ചെയ്യുമവൻ ഒരുത്തൻ. (iii) കാരണത്താൽ പോയിട്ടു കാരണമിൻറിയെ വന്നവൻ ഒരുത്തൻ. (iv) നിമിത്തമിൻറിയെ പോയിട്ടു നിമിത്തമൊണ്ടായിട്ടു വന്നവൻ ഒരുത്തൻ—എൻറിവരം നാൽവർ.*

കാരണവഴിമേൽ പോവിതും വരവിതും ചെയ്യുമവ[നൈ] ചൊല്ലിൻറിതു.§ സ്വാമിയുടയ ദോഷത്തിനാൽ പോയാൻ[29a], പിന്നെ സ്വാ

---

† ക്രിയ ഗതാ– M, V, G.

‡ –മതും M.

* നാലർ G.

§ മവ ചൊല്ലിൻറിതു M, V, G.

29. വിജിഗീഷുവിനെ ഉപേക്ഷിച്ചുപോയി തിരികെ വന്നവൻ.

29a. M ൽ പോയാൽ, വന്നാൽ, ആശ്രിച്ചാൽ—ഇങ്ങനെ കാണുന്നു.

മിയുടയ ഗുണത്തിനാൽ വന്നാൻ, പരനൈ ഗുണവഴിമേൽ ചെൻറാശ്രിച്ചാൻ, ദോഷവഴിമേൽ പോന്നാൻ—ഇങ്ങനെ നിമിത്തമൊണ്ടായി പോവിതും വരുവിതും ചെയ്യുമവൻ സന്ധിയോഗ്യൻ. അവനോടു സന്ധിചെയ്‌വിതു.

സ്വാമികുററ[30]മിൻറിയെ തൻദോഷത്താലെ പോയി ശത്രുവിനോടു കൂടിയാൻ, അവനുമൊരു കുററം ചെയ്യാതെ പോന്നാൻ, ഇരുവരുടൈയ ഗുണങ്ങളെയും പ്രതിപത്തി ചെയ്യാതെ നിമിത്തമിൻറിയെ പോവിതും വരുവിതും ചെയ്യുമവൻ ചലബന്ധു; സന്ധിയോഗ്യനല്ല.

**സ്വാമിനോ ദോഷേണ ഗതഃ പരസ്മാൽ സ്വദോഷേണാഗത ഇതി കാരണാൽ ഗതോഽകാരണാദാഗതസ്തർക്കയിതവ്യഃ—'പരപ്രയുക്തഃ സ്വേന വാ ദോഷേണാപകർത്തുകാമഃ, പരസ്യോച്ഛേത്താരം അമിത്രം മേ ജ്ഞാത്വാ പ്രതിഘാതഭയാദാഗതഃ, പരം വാ മാമുച്ഛേത്തുകാമം പരിത്യജ്യാനൃശംസ്യാദാഗതഃ' ഇതി. ജ്ഞാത്വാ കല്യാണബുദ്ധിം പൂജയേൽ; അന്യഥാ ബുദ്ധിമപകൃഷ്ടം വാസയേൽ.**

സ്വാമിയുടയ കുററത്താൽ പോയാൻ; ശത്രുവിന്നൊരു കുററമിൻറിയെ പോന്നാൻ, ഇവൻ നിമിത്തമൊണ്ടായി പ്പോയ് നിമിത്തമിൻറിയെ വന്നോൻ†; ഇവനൈ ആരാഞ്ഞുകൊള്ളവേണ്ടും. അവൻ പോരു

† വന്നോനിവൻ G.

30. *cf.* സ്വാമിപദ (താഴെ, പേ. 390). ഇത്തരം സമാസങ്ങൾക്കു ഭംഗിയില്ല.

വാൻ നാലുജാതി നിമിത്തമടക്കം.[30a] 'ശത്രുവിനാൽ പ്രയുക്തനായ് എനക്കപകാരം ചെയ്‌വാൻ വരിൻറാനോ†? അൻറിയെ തന്നുടയ ദോഷത്തിനാലേ പണ്ടു ഞാനിവന്നു ചെയ്ത അപകാരം നിനൈച്ചു എനക്കപകാരം ചെയ്‌വാൻ വരിൻേറാനോ? പരൻ പക്കൽ[31]നിൻറു വരിൻറവരളെക്കൊല്ലിൻറതു കണ്ടു, 'ഞാനും പരൻ പക്കൽനിൻറു വരിൻേറാനാകയാൽ എന്നായും കൊല്ലാനടക്കം' എന്നും ഭയത്താലെ പോന്നോനോ? അൻറിയെ ശത്രു എന്നൈ‡ ഉച്ഛേദിപ്പാൻ നിനക്കിൻറമൈ അറിഞ്ഞു എന്നോടുള്ള പഴക്കത്താലും സ്നേഹത്താലും വന്നോനോ?—എൻറിജ്ജാതി ആരാഞ്ഞു കല്യാണബുദ്ധി ആകിലവനെ പൂജിപ്പിതു. അല്ലാക്കാൽ അകല നിറുത്തവേണ്ടും*.



സ്വദോഷേണ ഗതഃ പരദോഷേണാഗതഃ ഇത്യകാരണാദ് ഗതഃ കാരണാദാഗതസ്തർക്കയിതവ്യഃ—'ഛിദ്രം മേ പൂരയിഷ്യതി, ഉചിതോഽയമസ്യ വാസഃ, പരത്രാസ്യ ജനോ ന രമതേ, മിത്രൈർ മേ സംഹിതഃ, ശത്രുഭിർ വിഗൃഹീതഃ, ലുബ്ധക്രൂരാദാവിഗ്നഃ, ശത്രുസംഹിതാദ് വാ പരസ്മാദ്' ഇതി. ജ്ഞാത്വാ യഥാബുദ്ധ്യവസ്ഥാപയിതവ്യഃ.

---

† നിന്നോനോ M.

‡ ശത്രുവിനൈ M, V.

* നിറുത്തുവിതു G.

30a. വിമിത്തമുണ്ടാകാം.

31. <പക്കം. (Side—T. Lex.)>പക്കൽ.

സ്വാമിപിഴ ഇൻറിയെ തൻ ദോഷത്തിനാലേ പൊയ്പോയ് ശത്രുവിന്നുടയ ദോഷത്തിനാൽ വന്നവൻ കാരണമിൻറിയെ പോയ് കാരണമുണ്ടായ് വരുമവൻ. അവനെ ആരാഞ്ഞുകൊള്ളവേണ്ടും— '[ഇവൻ][32] എന്നുടയ ഛിദ്രത്തെ പൂരിക്കുമെൻറവാറു, പട എണ്ണമെടുത്തു സംഖ്യാ പൂരണം ചെയ്യും.[33] എന്നുടയ ജനപദത്തിലിരിക്കുമുചിതം. ഇവന്നുടയ† ജനം പരവിഷയത്തിലിരിക്കുകില്ലാ. അൻറിയെ എന്നുടയ മിത്രനോടു കൂടീട്ടു അവൻ 'പോക'വെൻറു ചൊല്ലപ്പെട്ടു വന്നോൻ. അൻറിയെ തന്നുടയ ശത്രുക്കളോടു വിഗ്രഹിച്ചിട്ടു പോന്നോൻ. അൻറിയേ ശത്രു ലുബ്ധനായിട്ടുതാൻ ക്രൂരനായിട്ടുതാൻ വെറുത്തു പോന്നോൻ. അൻറിയെ തന്നുടയ ശത്രുവിനെ പരൻ കൂട്ടിക്കൊണ്ടാൻ‡; അതിന്നു പോന്നോൻ'—എൻറിജ്ജാതി പ്രതിപത്തി ചെയ്തു ബുദ്ധിക്കുതക്കവാറു നിറുത്തിക്കൊൾവിതു.

**കൃതപ്രണാശഃ ശക്തിഹാനിർവിദ്യാപണ്യത്വം ആശാനിർവേദോ ദേശലൌല്യം അവിശ്വാസോ ബലവദ്വിഗ്രഹോ വാ പരിത്യാഗസ്ഥാനമിത്യാചാര്യാഃ. ഭയം അവൃത്തിരമർഷ ഇതി കൌടല്യഃ.**

---

† ഉചിതമതിവന്നുടെ G.

‡ ണ്ടോൻ G.

32. മാതൃകകളിൽ ഇല്ല.

33. 'ഛിദ്രം മേ പൂരയിഷ്യതി'—പരന്റെ ഛിദ്രം വലുതാക്കിത്തീർക്കും. പരസമീപത്തുനിന്നു വന്നവനാകയാൽ അയാളെ പരാജയപ്പെടുത്താനുള്ള മാർഗ്ഗങ്ങൾ കൂടുതൽ അറിയിച്ചുതരും എന്നാണാശയം. വ്യാഖ്യാതാവിന്റെ പക്ഷത്തിൽ വിജിഗീഷുവിന്നു സൈന്യവർദ്ധന വരുത്തും എന്നാണ് താൽപര്യം.

ഇഹാപകാരീ ത്യാജ്യഃ. പരാപകാരീ സന്ധേയഃ. ഉഭയാപകാരീ തക്ഷയിതവ്യഃ, ഇതി സമാനം.

അസന്ധേയേന ത്വവശ്യം സന്ധാതവ്യേ യതഃ പ്രഭാവഃ തതഃ പ്രതിവിദധ്യാൽ.

ഇനി വിട്ടപോവാനുള്ള സ്വാമിദോഷം ചൊല്ലിൻറിതു:— (i) ചെയ്ന്നൻറി†ക്കൊാംവാതൊഴിവിതു.[34] (ii)ശക്തിഹാനി വരുവിതു. (iii) ഇവൻ വല്ലും വിദ്യയെ ഉഷിപ്പിതു.[35] (iv)കൊടുപ്പാൻ ചൊല്ലി ആശെപ്പടുത്തു കൊടാതെ ഒഴിഞ്ഞിട്ട ഭൃത്യനുക്ക വരും വെറുപ്പു. (v) ദേശത്തിൽ ദംശമൾകാദി ഉപദ്രവം; അൻറിയെ ദേശത്തിൽ വ്യാധി.[36] (vi) തേറാമ[37]. (vii) ബലവദ്വിഗ്രഹം—എൻറിവേഴ പരിത്യാഗസ്ഥാനമെൻറു ആചാര്യന്മാർ ചൊല്ലുവിതു. ഭയമും, ഇയങ്ങാമ[38] ——, ക്രോധമുമെൻറു മൂൻേറ പരിത്യാഗസ്ഥാനങ്ങൾ എൻറു കൗടല്യൻ പക്ഷം.*

---

† ചെന്നൻറി M.

* -ല്യപക്ഷം M.

34. കൃതജ്ഞത പ്രദർശിപ്പിയ്ക്കാതിരിയ്ക്കൽ. *cf.* ചെയ്ന്നൻറികേട്, Ingratitude. ചെയ്ന്നൻറി കൊല്ലുതൽ—To be ungrateful (T. Lex.). *cf.* 'ചെയ്ന്നൻറി കൊൻറാറിർ കഠറം ഉടൈത്തു'—നാലടിയാർ, പ. 111. A benefit conferred (ചെയ്ത ഉപകാരം) എന്ന ചെയ്ന്നൻറിയ്ക്കു Pope അർത്ഥം പറയുന്നു (Nal. Ed. P. 76).

35. വിദ്യാപണ്യത്വത്തിന്നു വിദ്യയെ വിലയ്ക്കു വില്ക്കൽ—അവഹേളനം—എന്നും അർത്ഥം കാണുന്നു.

36. ദേശലൗല്യത്തിന്നു ദേശാടനതാൽപര്യം എന്നു സാധാരണാർത്ഥം.

37. അവിശ്വാസം.

38. അവൃത്തി, വൃത്തിസൌഖ്യമില്ലായ്മ. ജീവിയ്ക്കുക, ചലിയ്ക്കുക എന്നു ഇയങ്ങ്ക ലിന്നു തമിഴിൽ അർത്ഥം. അവൃത്തിയ്ക്കു അനാരംഭം എന്നും അർത്ഥം കാണുന്നു.

ഇനി അവശീർണക്രിയയിൽ, തനക്കു അപകാരം ചെയ്തു പോയി പരന്ന് അപകാരം ചെയ്യാതെ വന്നവനെ കളവിതു. തനക്കു അപകാരം ചെയ്യാതെ പോയി പരന്നപകാരം ചെയ്തു വന്നാൽ അവനോടു സന്ധു ചെയ്‌വിതു. തനക്കുമപകാരം ചെയ്തു പോയ് പരന്നുമപകാരം ചെയ്തു വന്നവനെ മുന്നെക്കണക്കെ ഗുരുലാഘവമാരാഞ്ഞുകൊണ്ടു കല്യാണബുദ്ധിയാകിൽ കൊൾവിതു.

അസന്ധേയനൊടു അവശ്യം സന്ധു ചെയ്കിൽ, അവനൊരു പ്രഭാവം വാരാതവാറു പ്രതിവിധാനം ചെയ്‌വിതു—എൻറിങ്ങനെ അവശീർണനോടു സന്ധു ചെയ്യുമാറു ചൊല്ലീതു.

(i) സോപകാരം വ്യവഹിതം
ഗുപ്തമായുഃക്ഷയാദിതി
വാസയേദ് അരിപക്ഷീയ-
മവശീർണക്രിയാവിധൗ.

(ii) വിക്രാമയേദ് ഭർത്തരി വാ
സിദ്ധം വാ ദണ്ഡചാരിണം
കുര്യാദമിത്രാടവീഷു
പ്രത്യന്തേ വാന്യതഃ ക്ഷിപേൽ.

(iii) പണ്യം കുര്യാദ് അസിദ്ധം വാ
സിദ്ധം വാ തേന സംവൃതം
തസ്യൈവ ദോഷേണാദൂഷ്യ
പരസന്ധേയകാരണാൽ.

(iv) അഥവാ ശമയേദേനേ-
മായത്യർത്ഥമുപാംശുനാ

ആയത്യാം ച വധപ്രേപ്സും
ദൃഷ്ട്വാ ഹന്യാദ് ഗതാഗതം.

(v) അരിതോഭ്യാഗതോ ദോഷഃ
ശത്രുസംവാസകാരിതഃ
സർപ്പസംവാസധർമിത്വാൽ
നിത്യോദ്വേഗേന ദൂഷിതഃ.

(vi) ജായതേ പ്ലക്ഷബീജാശാൽ
കപോതാദിവ ശാല്മലേഃ
ഉദ്വേഗജനനോ നിത്യം
പശ്ചാദപി ഭയാവഹഃ.

(vii) പ്രകാശയുദ്ധം നിർദിഷ്ടം
ദേശേ കാലേ ച വിക്രമഃ.
വിഭീഷണമവസ്കന്ദഃ
പ്രമാദവ്യസനാർദനം.

(viii) ഏകത്ര ത്യാഗഘാതൗ ച
കൂടയുദ്ധസ്യ മാതൃകാ
യോഗഗൂഢോപജാപാർത്ഥം
തൂഷ്ണീംയുദ്ധസ്യ ലക്ഷണം.

ഇനി ശത്രുപക്ഷത്തിലൊരുവൻ, തന്നോടുകൂടി ഇരുന്നവൻ, ഒരു ദോഷവഴിമേൽ പോയിട്ടു† പിന്നെ വന്ന അവനോടു[39] സന്ധി ചെയ്യുമാറ

† പോയ് G.

39. തന്നോടുകൂടി ആദ്യമിരുന്നു, പിന്നെ പോയി, വീണ്ടും വരുന്ന ശത്രുപക്ഷീയനോടു് എന്നു വിവക്ഷ.

ചൊല്ലിൻറിതു:—(i) ശത്രുപക്ഷീയനായുള്ളവൻ പോയ്‌വന്നവനോടു† വിജിഗീഷു താനെൻറുകൊള്ളുമാറു അമഞ്ഞു[40], മറെറാരു ഭൃത്യനാൽ വ്യവഹിതനമായി, ഭൃത്യ‡ന്മാരെക്കൊണ്ടു് അവനറിയാതെ കാപ്പിതും ചെയ്തു്, അവനൊള്ളളവുമങ്ങനെ ഇരുത്തുവിതു[41]. (ii) അൻറിയെ പണ്ടെസ്വാമിയോടു പററിക്കൊൾവാൻ[42] എങ്കില്പ*മമയും. അവിടെ സാധിപ്പോനാകിൽ ദണ്ഡനായകം[42a] കൊടുപ്പിതു. അനന്തരം അമിത്രരിലും ആടവികരിലും പററിക്കൊൾവാനേകുവിതു. അൻറിയെ അകല പ്രത്യന്തദേശത്തു പോക്കിയാലുമമയും. (iii) സാധിപ്പാൻ വല്ലാതൊഴികിൽ[42b] ഇവനൈ§ ശത്രുവിന്നേ[43] വിടുവിതു. ചരക്കാക്കി ഇന്നത്തിന ധനം തരുകവെൻറു കൊണ്ടു[43a] ശത്രുവിന്നേ വിടുവിതു. അൻറിയെ ശത്രു

---

† നൊടു G.

‡ ഭൂമിഭൃത്യ (?) G.

* കൊൾവാനേയാകിലും M. കൊൾവോനാകിലും G.

§ അവനൈ G.

40. ക്ലിഷ്ടം. വിജിഗീഷു, ശത്രുപക്ഷീയനായ ഗതാഗതൻെറ ആളാണു് താൻ എന്നു ധരിയ്ക്കത്തക്കവണ്ണം അയാളോടു പെരുമാറിക്കൊണ്ടു് എന്നാണു് വിവക്ഷ.

41. *cf.* 'അരിപക്ഷീയനായോരു
ഗതാഗതനെയുഴിപൻ
ചാരവോളം ദൂരവേ നിർത്തി-
ക്കർമ്മം ചെയ്യിച്ചു പോററണം'

കെ. വി. എം., പേ. 501.

42. പണ്ടത്തെ സ്വാമിയോടു് എതിപ്പാൻ.

42a. സേനാധിപത്യം.

42b. അങ്ങനെ നശിപ്പിയ്ക്കാൻ കഴിഞ്ഞില്ലെങ്കിൽ.

43. ശത്രുരാജ്യത്തിലേയ്ക്കുതന്നെ.

43a. തരിക എന്നു നിശ്ചയിച്ചു്.

വിനോട്ട സങ്കേതം ചെയ്തു, അവനുടയ ദുഷ്യാമിത്രന്മാരെക്കുറച്ചു[43b] വള്ള സമേ ശത്രുവിനെ സാധിച്ചിതാക്കി വിജിഗീഷുവിനക്ക കാട്ടുവോനാകിൽ അദ്ദോഷം പിറരൈ അറിയിച്ചു് അവനൈ ക്കൊൽവിതു.[44] അദ്ദോഷമറിയിക്കിൻറിതു മറ്റൊഴിഞ്ഞ ശത്രുവിനടൈ ദുഷ്യാദികൾക്ക വേണ്ടിട്ടു[44a]. (iv) അൻറിയെ ഇവനൈ ഉപാംശുദണ്ഡംകൊണ്ടു കൊൻറാലുമമയും. 'മേലാൽ എന്നുടയ രന്ധ്രം പാത്തു ഇരിക്കിൻേറാൻ ഒൻറു ചെയ്‌വാൻ'[44b] എൻറു തോൻറുകിൽ കടുക ക്കൊൽവിതു. (v) ശത്രുവിൻ പക്കൽനിൻറു വരുമവൻ ഓരോ ദോഷഹേതു; ആകിൻറമയാൽ ദോഷരൂപം. ശത്രുവിനോട്ടക്കൂടി ഇരുന്നിട്ടു അതു വരുവിതു. അവനോട്ടക്കൂടി ഇരിക്കുമതു പാമ്പിനോടില്ലത്തു കൂടിയിരിക്കും ജാതി. എപ്പോണം വെരുപ്പിനോട്ട കൂടി ഇരിക്കും. (vi) പേരാലിനടയ പഴമുണ്ണും പുറാവിൽ[45]നിൻറു ശാല്മലിക്ക[46] വെരുപ്പു വന്നോരൈക്ക

---

43b. വധിച്ചു്. കറൈത്തൽ—To cut. (T. Lex.).

44. *cf.* 'പണ്യം ചെയ്യിച്ചിട്ടു ശത്രു-
രാജ്യത്തവിടെ ഗൂഢമായ്
പരനായ് സന്ധിചെയ്യുന്നേ
ദോഷം ഘോഷിച്ചു കൊന്നിട്ടു.'

കെ. വി. എം., പേ. 501.

44a. ശത്രുവിൻെറ മററു ദുഷ്യാദികൾക്ക പാഠമായിരിയ്ക്കാൻ.

44b. എന്തെങ്കിലും ഉപദ്രവിപ്പാൻ.

45. >പിറാവു്. *cf.* 'പുറന്ന കിടാവിനെയും കൊന്നാൻ.' 'ഇപ്പോൾ കംസനായിപ്പുറന്നു'. ഭാഗ. ഭാ., പേ. 6.

46. പൂളമരം.

ണക്കെ[47] എപ്പോഴും വെറുപ്പിനെയും ചെയ്തു നില്ക്കും[48]. ആകിൻറമയാൽ ശത്രുവിനിടൈ* നിന്റു വരും ദുഷ്ടബുദ്ധിയിനൈ‡ക്കൊല്ലവേണ്ടും. —എൻറിവണ്ണം നാലുജാതി സന്ധികൎമ്മങ്ങൾ ചൊല്ലിയന.

(vii) യുദ്ധധൎമ്മത്തിൽ പ്രകാശയുദ്ധമാവിതു†:—'ഇന്ന ദേശത്തു് ഇന്ന കാലത്തു¶ നീയും വാ, ഞാനും വരിൻേറൻ' എന്നാവണ്ണമേ§ ചെൻറു പററിക്കൊള്ളുമതു[49]. (viii) കൂടയുദ്ധമാവിതു, പട ഇല്ലാത്തതെല്ലാം പെരുകക്കാട്ടി ഭയമെട്ടപ്പിതു[50]. മുന്നൽ പററിക്കൊള്ളച്ചെയ്തു പിൻവീണു കറൈപ്പിതു[51]. ഉറങ്കച്ചെയ്തു[52] പ്ര—[ഞെപൂൎണ്ണം][53].

---

* നമൈടെ M. —നടെ G.

‡ -യമൈനെ M, —യെ G.

† പ്രകാശമാവിതു യുദ്ധമാവിതു M, V, G.

¶ കാലത്തിന്നദേശത്തു് G.

§ വരുമെൻറിവ്വണ്ണം G.

47. വെറുപ്പു വന്നതുപോലെ.

48. *cf.* 'അത്തിക്കായ് തിന്നിട്ടും പ്രാവു
പൂളവൃക്ഷത്തിനെന്നപോൽ
നിത്യോദ്വേഗം ജനിപ്പിച്ചു—
മവൻ വീണ്ടും ഭയാവഹൻ.'

കെ. വി. എം., പേ. 501.

49. എതിർക്കുന്നതു്.

50. ഭയമുണ്ടാക്കുന്നതു്.

51. മുമ്പിൽ യുദ്ധം നടക്കുമ്പോൾ പിന്നിൽ ചെന്നു നശിപ്പിക്കൽ. കൂടയുദ്ധവിവരണത്തിന്നു്:—കാമ. XIX, 55–68.

52. 'ഇറങ്കച്ചെയ്തു' എന്നു മാതൃകകളിൽ. ഉറങ്കച്ചെയ്തു എന്നതിന്നു ശേഷം 'പ്രഹരിപ്പിതു' എന്നോ മററോ ആയിരിക്കാം. എല്ലാ പകൎപ്പിലും വിട്ടുകാണുന്നു. പെട്ടെന്നു 'ഹീനശക്തികരണ(പൂരണ)മെമ്പിതു സൂത്രം' എന്നു 118-ാം പ്രകരണം തുടങ്ങുകയാണു് ചെയ്യുന്നതു്. ഭാഗങ്ങൾ വിട്ടുപോയതാവാനേ വഴിയുള്ളൂ.

53. മൂലത്തിലെ, 'തൂഷ്ണീംയുദ്ധം യോഗഗൂഢോപജാപ്രഭേദാചാരേണ മാരണം' (കെ. വി. എം., പേ. 502) എന്ന ഭാഗമാണു് തീരെ വിട്ടിട്ടുള്ളതു്. തൂഷ്ണീംയുദ്ധം എന്നാൽ ചതിയാളികൾ കൊണ്ടുള്ള രഹസ്യവധം.

[കുറിപ്പ്:—113 മുതൽ 117 അടക്കമുള്ള 5 പ്രകരണങ്ങൾ (കെ. വി. എ. ത്തിന്റെ തർജ്ജമയിൽ പേജ് 502 മുതൽ 542 വരെയുള്ള ഭാഗം) വ്യാഖ്യാനത്തിന്റെ ഒരു മാതൃകയിലും കാണുന്നില്ല. ഈ പകർപ്പുകൾക്കെല്ലാം ആധാരമായ ഗ്രന്ഥത്തിൽനിന്നു ഓലകൾ കൊഴിഞ്ഞുപോയതാകണം. 112-ാം പ്രകരണം ഒടുവിൽ പെട്ടെന്നവസാനിക്കുന്നതു നോക്കുക. വിട്ട പ്രകരണങ്ങളിൽ ദ്വൈധീഭാവത്തിലുള്ള സന്ധിവിക്രമങ്ങൾ (113), യാതവ്യവൃത്തി, അനുഗ്രാഹ്യമിത്രവിശേഷങ്ങൾ (114, 115), മിത്രഹിരണ്യഭൂമികർമ്മസന്ധികൾ (116), പാർഷ്ണിഗ്രാഹചിന്ത (117)—ഇത്രയും അടങ്ങുന്നു. ഈ ഗ്രന്ഥത്തിന്റെ ലക്ഷ്യം വ്യാഖ്യാനത്തിന്റെ പ്രസിദ്ധീകരണമാകയാലും, വിട്ട മൂലഭാഗങ്ങൾ ചേർത്തുകൊണ്ടുമാത്രം പ്രയോജനമില്ലായ്കയാലും ആ ഭാഗങ്ങൾ ഇവിടെ പകർത്തുന്നില്ല. ഗണ. അർത്ഥ. II, പേ. 278-328 നോക്കുക.]

# പ്രകരണം 118. ഹീനശക്തിപൂരണം.

---

**സാമവായികൈരേവമഭിയുക്തോ വിജിഗീഷുസ്തേ-ഷാം പ്രധാനസ്തം ബ്രൂയാൽ—'ത്വയാ മേ സന്ധിഃ, ഇദം ഹിരണ്യം, അഹം ച മിത്രം; ദ്വിഗുണാ തേ വൃദ്ധിഃ; നാർഹസ്യാത്മക്ഷയേണ മിത്രമുഖാൻ അമിത്രാൻ വർദ്ധ-യിതും; ഏതേ ഹി വൃദ്ധാസ്ത്വാമേവ പരിഭവിഷ്യന്തി'.**

ഹീയശക്തിപൂരണ‡മെന്നിതു സൂത്രം. ഹീനങ്ങളായിരുന്ന ശക്തികളെ പെരുക്കമാറു ചൊല്ലിൻറിതെന്നിതു സൂത്രാർത്ഥം. ഹീനനായൊരുള്ള വിജിഗീഷു യാതവ്യാവസ്ഥയിനെ പ്രാപിച്ചിട്ടിരുന്നവൻ ഒരുത്തനാൽ അഭിയോഗിക്കപ്പെട്ടപ്പോൾ അനുഷ്ഠിക്കും വ്യാപാരം ചൊല്ലീതു*,

---

‡ കരണം M, V.

* ചൊല്ലിൻറിതു M, V, G.

'മിത്രേണ ഗ്രാഹയേൽ പാർഷ്ണിം അഭിയുക്തോഭിയോഗിനഃ'* എന്റൊള്ള ശ്ലോകംകൊണ്ടു്[1]. ഇപ്പോൾ പല ശത്രുക്കളാൽ അഭിയോഗിക്കപ്പെടുകിന്റവൻ† അനുഷ്ഠിക്കുമാറു ചൊല്ലിന്റിതു.

അഭിയോഗത്തിൽ പ്രതിവിധാനം ചെയ്യാക്കാൽ[2] ഹീനൻ‡ തന്നുടയ ശക്തി പൂരണം ചെയ്‌വിതു. അതാകിന്റമയാൽ സാമവായികർ[3] പലരാൽ അഭിയുക്തനായിരുന്ന വിജിഗീഷു അഭിയോഗിക്കിന്റ സാമവായികരിൽ പ്രധാനനുമായ്‌ ധർമ്മവിജയയുക്തനുമായിരിക്കുമവനെ നോക്കി ഇങ്ങനെ ചൊല്ലുവിതു:—'നിന്നോടെനക്കു സന്ധി' എന്റു ചൊല്ലുവിതു[4]. ലുബ്ധനാവോനാകിൽ§, 'പൊന്നുമിരുമടങ്ങു തരുവൻ, അഭിയോക്താവു തരുമതിൽക്കാട്ടിൽ. ഞാൻ നിനക്കു മിത്രനുമാവൻ¶. ആപൽഗതനായിരുന്ന ഞാൻ നിന്നാൽ രക്ഷിക്കവും പടിന്റമയാൽ

---

* യോക്താഭി— M.

† പ്പെട്ടിരുന്നവൻ G.

‡ ഹീനനു M, G.

§ ലുബ്ധനാകിൽ G.

¶ മാവാൻ M, V, G.

1. അധി. 7, പ്രക. 117, അന്ത്യഭാഗം. പ. 5. 'അഭിയോഗിപ്പോന്റെ പാർഷ്ണി പിടിപ്പിപ്പൂ സ്വബന്ധുവാൽ' (കെ. വി. എം., പേ. 542). തൊട്ടുമുമ്പുള്ള പ്രകരണം അനുസ്മരിക്കുന്നതുകൊണ്ടു വ്യാഖ്യാതാവു് ആ ഭാഗമെല്ലാം വ്യാഖ്യാനിച്ചിരിക്കണം എന്നു വരുന്നു.

2. ശത്രുക്കളെ എതിർക്കാൻ വയ്യാതെ വന്നാൽ എന്നു സാരം.

3. ഒന്നായിച്ചേർന്ന ശത്രുക്കൾ.

4. ആവർത്തനം ഭാഷാസമ്പ്രദായം.

നിനക്കിരുമടങ്കു[5] വൃദ്ധി ഉണ്ടു്. പ്രയാസമിൻറിയെ ഇരുമടങ്കു പൊന്നും സിദ്ധിച്ചു; ആപൽഗതനായൊരുള്ള മിത്രനും* സിദ്ധിക്കിൻറമയാൽ'—എൻറിങ്ങനെ ചൊന്നാലും അതു ചെയ്യാകിൽ പിന്നെയുമിങ്ങനെ ചൊല്ലുവിതു:—'നീ ക്ഷയവ്യയപ്രയാസങ്കൾ പട്ടുകൊണ്ടു[6] മിത്രമുഖ[7]രായിരുന്ന അമിത്രന്മാരൈ വൃദ്ധിയൊടു കൂട്ടു[മതു][8] നിനക്ക നൻറല്ല. എന്നൈ ഉച്ഛേദിച്ചാലിവരൾ‡ വൃദ്ധരാവർ. വൃദ്ധരായാൽ നിനക്ക¶ മഞ്ഞ ഭോഗം താരാ; പരിഭവിപ്പർ.'[8a]

ഭേദം വാ ബ്രൂയാൽ—'അനപകാരോ യഥാഽഹമേതൈസ്സംഭൂയാഭിയുക്തഃ, തഥാ ത്വാമപ്യേതേ സംഹിതബലാഃ സ്വസ്ഥാ വ്യസനേ വാഽഭിയോക്ഷ്യന്തേ; ബലം ഹി ചിത്തം വികരോതി, തദേഷാം വിഘാതായ' ഇതി.



എൻറിങ്ങനെ സാമം ചൊന്നാലും ചെയ്യാക്കാൽ അനന്തരം ഭേദം ചൊല്ലുവിതു:—'യാതൊരു ജാതി ഇവരൾ എല്ലാരും കൂടി എന്നൈ അഭിയോഗിക്കിൻറിതു, അവ്വണ്ണമേ ഇവരൾ എല്ലാരും കൂടി എന്നൈ

---

* മിത്രനും M, V. —ഗതനായിരുന്ന മിത്രനും G.

‡ –ലിവർ G.

¶ എനക്ക M, V.

5. 'നിനക്കിതു ഇരുമടങ്കു' എന്നു പകർപ്പുകളിൽ.

6. അനുഭവിച്ചു്.

7. വാക്കുകൊണ്ടുമാത്രം മിത്രത്വം അഭിനയിക്കുന്നവർ.

8. ശക്തരാക്കൽ. 'കൂട്ടു' എന്നു മാത്രം M, V കളിലും 'കൂട' എന്നു Gയിലും കാണുന്നു.

8a. തിരസ്കരിക്കും.

ഉച്ഛേദിച്ചു വഴിമേൽ സ്വാധരായി നിന്നയും വ്യസനത്തിൽവെച്ചു അഭിയോഗിപ്പൂ. എന്തിനെന്റാൽ[9], ബലമാവിതു ചിത്തവികാരത്തെ ച്ചെയ്യും; ആകിന്റമയാൽ ഇവരുടയ ബലം വിഘടനം§ ചെയ്യ വേണ്ടു'മെന്റു ചൊല്ലി ഭേദിപ്പൂ.

**ഭിന്നേഷു പ്രധാനമുപഗൃഹ്യ ഹീനേഷു വിക്രമയേൽ. ഹീനാൻ അനുഗ്രാഹ്യ വാ പ്രധാനേ. യഥാ വാ ശ്രേയോഽഭിമന്യേത, തഥാ. വൈരം വാ പരൈർഗ്രാഹയിത്വാ വിസംവാദയേൽ.**

ഹീനരിൽനിന്റു പ്രധാനനായൊള്ള* സാമവായികൻ ഭിന്നനായപ്പോൾ സാമദാനങ്ങൾ കൊണ്ടു സ്വീകരിച്ചു[10] ഹീനരെ നോക്കി വിക്രമം ചെയ്യിപ്പിതു,[10a] എന്റവാറു പ്രധാനനെ നോക്കി ചൊല്ലുവിതു—'നീയെന്നോടു സന്ധി ചെയ്യുമ തെറാവിതു, മറെറാഴിഞ്ഞ ഹീന സാമവായികരോടു നീ പററിക്കൊൾകിലേ[11] എന്റു ചൊല്ലി† വിക്രമി[പ്പി]പ്പിതു. പ്രധാനനെ ഭേദിക്ക ഒല്ലാക്കിൽ[11a] ഹീനരായൊള്ള സാമ

§ G പാഠമാണിതു്. വിഹപനം (വിഹനനം?) M. V. (cf. മൂ. വിഘാതായ).

* നീയായൊള്ള G.

† ക്കൊൾകിലെ ചൊല്ലി (?) M. –കിലെ നീ ചൊല്ലി (?) G.

9. എന്തുകൊണ്ടെന്നാൽ.

10. പ്രധാനനെ എന്നർത്ഥം.

10a. വിക്രമിക്കണം എന്നു മൂലം.

11. ക്ലിഷ്ടം. 'നീ ഇവരോടു യുദ്ധം ചെയ്താൽ മാത്രമേ എന്നോടു സന്ധിചെയ്യുന്നതു വിശ്വസിച്ചുകൂടൂ' എന്നു സാരം.

11a. 'കിൽ' ഇരട്ടിച്ചെഴുതിയതാണു്. ഒല്ലാക്കാൽ എന്നും താഴെ വരുന്നു.

വായികന്മാരെ കീഴെക്കടന്നൊക്കെ എല്ലാം ചൊല്ലി ഭേദിച്ചു, ഭിന്നരായപ്പോൾ സാമദാനങ്ങൾകൊണ്ടു സ്വീകരിച്ചു പ്രധാനരോടു അവരളെക്കൊണ്ടു വിക്രമിപ്പിപ്പിച്ചു. പ്രധാനരും ഹീനരും ഇരിവരയും[12] ഭേദിക്കൊള്ളാക്കാൽ യാതൊരു ജാതി തനക്കു നന്റെൻറു തോൻറുവിച്ചു എൻറവാറു—തമ്മിലേ വിക്രമിപ്പി[പ്പി]ച്ചു*; അതുതെൻറു തോൻറുകിൽ ഒരു തല വേങ്ങിപ്പോമാറു[12a] ചെയ്‌വിച്ചു.

ഫലഭൂയസ്ത്വേന വാ പ്രധാനമുപജാപ്യ സന്ധിം കാരയേൽ. അഥോഭയവേതനാഃ ഫലഭൂയസ്ത്വം ദർശയന്തഃ സാമവായികാൻ, അതിസംഹിതാഃ സ്ഥ' ഇത്യുദ്ദൂഷയേയുഃ.

ദുഷ്ടേഷു സന്ധിം ദൂഷയേൽ. അഥോഭയവേതനാ ഭൂയോ ഭേദമേഷാം കുര്യുഃ—'ഏവം തദ് യദസ്മാഭിർദർശിതം' ഇതി. ഭിന്നേഷ്വന്യതമോപഗ്രഹേണ വാ ചേഷ്ടേത.

അൻറിയെ പ്രധാനന്നു പെരുക ധനം കൊടുക്കമാറു ചൊല്ലി അവനെക്കൊണ്ടു സാമവായികന്മാരോടു തന്നോടു സന്ധു ചെയ്യിച്ചു‡

---

* ഭേദിപ്പിച്ചു M.

‡ ചെയ്യിപ്പിച്ചു M, V, G.

12. ആയ ഇരിവരെയും എന്നർത്ഥം.

12a. മടക്കി എടുക്കുക എന്നർത്ഥത്തിൽ 'വേങ്ങുക' പല ദിക്കിലും വരുന്നുണ്ടു്. 'അല്ലാത്തപക്ഷം സാമവായികന്മാരിൽ ചിലക്കു മററുള്ളവരോടു വൈരമുണ്ടാക്കിത്തീർത്തു അവരെ തമ്മിൽ തെററിയ്ക്കണം' (കെ. വി. എം., പേ. 544) എന്നാണു് മൂലം. 'ഒരു തല വേങ്ങിപ്പോമാറു'' എന്നതിന്നു ഒരു കക്ഷി പിന്മടങ്ങും വിധത്തിൽ എന്നർത്ഥം.

കൊൾവിതു[13]. അനന്തരം വിജിഗീഷുവിനാൽ പ്രയുക്തരായിരുന്ന ഉഭയവേതനന്മാർ, സാമവായികൎക്ക ആപ്തഭാവത്തെച്ചെന്നിരുന്നവരൾ[14], സാമവായികന്മാൎക്ക ചൊല്ലുവിതു:—'നിങ്ങളെല്ലീരും ചതിക്കപ്പെട്ടീർ[15] പ്രധാനനാൽ. ഇവൻ പെരുക ധനം കൊൾവാൻ അമഞ്ഞാൻ. നിങ്ങൾക്ക ചതിയിതെൻറു*കൊണ്ടു തരുവാൻ അമഞ്ഞു നിങ്ങളോടു സന്ധു ചെയ്യിൻറു.'[15a]—എൻറു ചൊല്ലി, ചെയ്ത സന്ധിയെ ദൂഷിപ്പിപ്പിതു†. അനന്തരം സന്ധിവിസംവാദം വൻറിതെൻറു ചൊല്ലി വിജിഗീഷു പ്രധാനന്നു കൊടുപ്പാനമഞ്ഞ ധനം കൊടാതൊഴിവിതു. പിന്നെയും ഉഭയവേതനന്മാർ ഭേദത്തെ ഉറപ്പിപ്പാനായ്ക്കൊണ്ടു ചൊല്ലുവിതു. ചൊല്ലുവാൻ വിഷയമാവിതു:—പ്രധാനൻ തനക്കൊൻറും‡ കൊടാതൊഴിഞ്ഞതിനും സന്ധി ദൂഷിച്ചതിന്നും അരിശപ്പെട്ടു വിജിഗീഷുവിനോടു പററിക്കൊൾവാൻ സാമവായികന്മാരെ[16] ഭേദിക്കും വിഷയത്തിൽ ഉഭയവേതനന്മാർ പുക്ക ചൊല്ലുവിതു:—'ഇതു ഞാങ്ങൾ ചൊല്ലിയതാ

† ദൂഷിപ്പിതു G.

‡ ഒൻറു M, G.

13. വിജിഗീഷു പ്രധാനന്നു പണം കൊടുക്കാമെന്നു പറഞ്ഞു അയാളെക്കൊണ്ടു സാമവായികരുമായി സന്ധിചെയ്യിക്കണം. വാക്യഘടന ക്ലിഷ്ടം.

14. ആപ്തഭാവമുള്ള ഉഭയവേതനന്മാർ എന്നർത്ഥം.

15. എല്ലീർ, പെട്ടീർ—രണ്ടും മ. പു. ബ.

15a. നിങ്ങളെ ചതിയ്ക്കുണമെന്നു കരുതിക്കൂട്ടിയാണു് ഇത്ര ധനം തരാമെന്നേററു സന്ധിചെയ്തതു്. പാഠം 'ചതിയിതെൻറു'' എന്നായിക്കൂടെന്നില്ല. ഇതു ചതിയാണെന്നു രുതി എന്നൎത്ഥം. കൊണ്ടു്—ധരിച്ചു്.

16. 'പ്രധാനൻ' എന്നിവിടെ അനാവശ്യമായി പകർപ്പുകളിൽ ആവൎത്തിച്ചു ന്നു.

വിത്തു. തനിക്കു പെരുകക്കൊള്ളരുതാകിൽ* പിന്നെയും പററിക്കൊൾവാൻ നിങ്ങളുടെ ഇരക്കിന്റേറാൻ'[16a] എന്റു ചൊല്ലി സാമവായികന്മാരോടും പ്രധാനനോടും ഭേദം[17] ഉറെച്ചപ്പോൾ, സാമദാനം കൊണ്ടു പ്രധാനസാമവായികന്മാരിൽ ഒരുപക്ഷം സ്വീകരിച്ചു മറെറത്തലയെ ഇരിവരും കൂടി അഭിയോഗിപ്പിതു—എൻറിങ്ങനെ സാമവായികന്മാർ ഹീനരും പ്രധാനരും ആയിരിക്കുന്നാൾ അനുഷ്ഠിക്കുമാറു ചൊല്ലീതു.

പ്രധാനാഭാവേ സാമവായികാനാമുത്സാഹയിതാരം സ്ഥിരകർമ്മാണമനുരക്തപ്രകൃതിം ലോഭാൽ ഭയാദ്വാ സംഘാതമുപഗതം വിജിഗീഷോർ ഭീതം രാജ്യപ്രതിസംബന്ധം മിത്രം ചലാമിത്രം വാ പൂർവ്വാനുത്തരാഭാവേ സാധയേൽ.

ഉത്സാഹയിതാരമാത്മനിസർഗ്ഗേണ, സ്ഥിരകർമ്മാണം സാന്ത്വപ്രണിപാതേന, അനുരക്തപ്രകൃതിം കന്യാദാനയാപനാഭ്യാം, ലുബ്ധമംശദ്വൈഗുണ്യേന, ഭീതമേഭ്യഃ കോശദണ്ഡാനുഗ്രഹേണ, സ്വതോ ഭീതം വിശ്വാസയേൽ പ്രതിഭൂപ്രദാനേന, രാജ്യപ്രതിസംബന്ധമേകീഭാവോപഗമനേന, മിത്രമുഭയതഃ പ്രിയഹിതാഭ്യാം ഉപകാരത്യാഗേന വാ, ചലാമിത്രം അവധൃതം അനപകാരോപകാരാഭ്യാം.

ഇനി സാമവായികന്മാർ സമരായിരിക്കിൽ യാതവ്യൻ അനുഷ്ഠിക്കുമാറു ചൊല്ലിൻറിതു. സാമവായികരിൽ പ്രധാനനൊരുത്തൻ ഇല്ല

---

* –തായാക്കിൽ M, V.

16a. തനിയ്ക്കു് ധാരാളം പണം കിട്ടാത്തതുകൊണ്ടു് ആയാളോടു് (വിജിഗീഷുവിനോടു) യുദ്ധം ചെയ്യാൻ ഈയാൾ (പ്രധാനി) നിങ്ങളുടെ സഹായം ആവശ്യപ്പെടുകയാണു്.

17. സാമവായികരും പ്രധാനനനും ആയുള്ള ഭേദം—ഭിന്നിപ്പു്.

യാകിൽ*, സാമവായികന്മാരിൽ[17a] ഉത്സാഹയിതാവിനെയും, സ്ഥിര കർമ്മാവിനെയും, അനുരക്തപ്രകൃതികനെയും, ലോഭത്തിനാൽ താൻ ഭയത്താൽ താൻ സാമവായികന്മാരോടുകൂടി ഇരുന്നവനെയും, വിജിഗീഷു തന്നെ[18] ഭയപ്പെട്ടു സാമവായികന്മാരോടുകൂടി ഇരുന്നവനെയും, വിജിഗീഷുവിന്റ രാജ്യപ്രതിസംബന്ധനയും†[19], സാമവായികന്മാരോടുകൂടി ഇരുന്ന മിത്രനയും[20], ഉത്സാഹയിതാവു മുതലായുള്ളവരുളിൽ മേൽമേൽ ചൊന്നവരല്ലില്ലാകിൽ കീഠം കീഴൊള്ളവരളൈ‡ സാധിപ്പിതു[21] എൻെറ വാറു, ഉത്സാഹയിതാവും സ്ഥിരകർമ്മാവുമെൻെറടത്തു സ്ഥിരകർമ്മാവില്ലയാകിൽ ഉത്സാഹയിതാവിനൈ സാധിപ്പിതു. സ്ഥിരകർമ്മാവുളനാകിൽ അവനയേ സാധിപ്പിതു അവൻ സ്ഥിരകർമ്മാവാകിൻറമയാൽ യാതവ്യനൈ§ ഉച്ഛേദിച്ചൻറി ഒഴിയാൻ[22]. ഉത്സാഹയിതാവു യാതവ്യനൈ സാധിപ്പതും ചെയ്യും; ഒഴിവതും¶ ചെയ്യും[23]. ആകിൻറമ

* —ല്ലാക്കിൽ G.

† രാജ്യസമ്പ്രതിബദ്ധനയും M, G.

‡ —ളില്ലാകിൽ കീഴൊള്ളവരളൈ M.

§ അവൻ യാതവ്യനൈ M, G.

¶ ചെയ്യുമാറൊഴിവതും G.

17a ആവർത്തനം ഭാഷാസ്വഭാവമായി ഗണിക്കണം.

18. വിജിഗീഷുവിനെ എന്നർത്ഥം.

19. വിജിഗീഷുവിൻെറ രാജ്യസംബന്ധി.

20. ചലാമിത്രനെ ഇവിടെ വിട്ടിരിക്കുന്നു. വശീകരണമാൎഗ്ഗം താഴെ പറയുന്നുണ്ടു്.

21. പിമ്പുപിമ്പു (മേൽമേൽ) പറഞ്ഞവരില്ലെങ്കിൽ മുമ്പുമുമ്പു പറഞ്ഞവരെ സാധിക്കണം—വശത്താക്കണം.

22. നശിപ്പിച്ചല്ലാതെ അടങ്ങുകയില്ല.

23. വിരമിക്കുകയും ചെയ്യും.

യാൽ സ്ഥിരകർമ്മാവിനയേ സാധിപ്പിതു[24]. ഇവ്വണ്ണം മേൽ മേൽ ഇല്ലാകിൽ കീഠം കീഠം കണ്ടുകൊാംക.

സാധിക്കുമാറാവിതു:—ഉത്സാഹയിതാവിനൈ ആത്മനിസർഗ്ഗമാകിൻറ[24a] സാമവിശേഷംകൊണ്ടു സാധിപ്പിതു. ആത്മനിസർഗ്ഗമെൻറവാറു ഉത്സാഹയിതാവിനൈ നോക്കി വിജിഗീഷു ചൊല്ലുവിതു:—'നീ എന്നൈ എന്തിനഭിയോഗിക്കിൻറിതു? ഞാനും, എന്നമാത്യരും, മക്കളും, ധനമും, ഇത്തനയും നിന്നുടയിതു. എന്നൈക്കൊണ്ടു നിനക്കിഷ്ടമായൊളളതു ചെയ്വിച്ചുകൊാംക†. ഇവരളൊട്ടുക്കൂടി അഭിയോഗിക്കവേണ്ടാ[25]—എൻറിങ്ങനെ ചൊന്നവാറെ ഉത്സാഹയിതാവു ശൌര്യപ്രധാനനാകിൻറമയാൽ സാധ്യനാം[25a]. സ്ഥിരകർമ്മാവായുള്ളവനൈ സാന്ത്വപൂർവ്വമായൊള്ള പ്രണിപാതംകൊണ്ടു സാധിപ്പിതു എൻറവാറു—'നീ സാക്ഷാൽ വിഷ്ണുഭഗവാനോടൊക്കും. എൻറാൽ ഞാൻ തോറേറാൻ. നീ പോവിതു' എൻറു ചൊന്നാൽ, മാനോന്നതനാകിൻറമയാൽ സാധ്യനാം. അനുരക്തപ്രകൃതികനായൊള്ളവനൈ കന്യാദാനം[25b] താൻ കന്യാ യാപനം[26] താൻ ഒൻറു ചെയ്‌വിതു. 'ശ്ലാഘ്യനായൊള്ള സംബന്ധി നീ എന്നുടെ പെൺ കൊാംവിതു താൻ, തരുവിതു താൻ ഒൻറു

---

† കൊാംവിതു G.

24. വശത്താക്കണം. ഉത്സാഹയിതാവിനേക്കാൾ കൂടുതൽ പ്രയോജനം സ്ഥിരകർമ്മാവിനെക്കൊണ്ടാണെന്നു പറയുന്നു.

24a. നിസർഗ്ഗം—ത്യാഗം.

25. ആക്രമിക്കേണ്ടതില്ല.

25a. വശീകൃതനാകും.

25b. ആദാനം—സ്വീകരണം.

26. യാപനം—അയയ്ക്കൽ; കൊടുക്കൽ എന്നു താൽപര്യം.

ചെയ്ക. ഞാൻ നിന്നിൽ സാന്തരാഗൻ. നീ എന്നെ അഭിയോഗിക്കവേണ്ടാ' എൻറു ചൊന്നാൽ പ്രകൃതിവൈരാഗ്യാ വരും ഭയത്താൽ† സംബന്ധം ചെയ്യും. ലുബ്ധനെച്ചൊല്ലുവിതു:—'നിനക്ക് അഭിയോക്താവു തരിൻറതിൽ ഇരുമടങ്കു തരുവൻ; നീയൊഴി'[26a]—എൻറു ചൊന്നാൽ, മുന്നമും ധനലോഭി[27]നാലെ പ്രവൃത്തനായിരുന്നവൻ, ഇരുമടങ്കു കൊണ്ടാൽ അഭിയോഗമൊഴിയും. സാമവായികരെ ഭയപ്പെട്ടു അവരോളൊട്ടുകൂടി നിൻറവനെ പടയും പണ്ടാരമും കൊടുക്കുമാറു ചൊല്ലിത്താൻ അവനു തുണയാമാറു ചൊല്ലിസ്സാധിപ്പിതു. തന്നെ ഭയപ്പെട്ടവരോളൊട്ടുകൂടി നിൻറവനെ വിശ്വാസം ചെയ്തു സാധിപ്പിതു:—'നീയെന്നെ ഭയപ്പെടാതേ! ഞാൻ നിന്നെ ഒൻറു(ം) ചെയ്യേൻ[27a]. അതുക്ക് അവനുമിവനും പുണ',[28] എൻറു സാധിപ്പിതു. രാജപ്രതിസംബന്ധനെ ഏകീഭാവോപഗതംകൊണ്ടു സാധിപ്പിതു എൻറവാറു, 'നീയും ഞാനുമെല്ലാം ഒൻറല്ലയോ? എന്നുടെ [പരാ]ഭവം നിന്നുടെ പരാഭവം[29] മല്ലയോ? നീ ഇവരോളൊട്ടു കൂട നിൻറു എന്നെ അഭിയോഗിക്കപ്പെററുമോ?'—എൻറിജ്ജാതി ചൊല്ലിസ്സാധിപ്പിതു. മിത്രനെ ഇരുവർക്കും പ്രിയഹിതങ്ങളായൊള്ള കാര്യങ്ങളെ ചൊല്ലി സാധിപ്പിതു. ഉപകാരത്യാഗം ചൊല്ലുവിതു. ഉപകാരത്യാഗമെൻറവാറു, മിത്രനെ നോക്കി, 'നീ

---

† ഉഭയ (?) M, V, G.

26a. ഒഴിഞ്ഞാലും!

27. ലോഭം. *cf.* ദണ്ഡ് < ദണ്ഡം.

27a. ചെയ്കയില്ല.

28. ജാമ്യം. പുണൈ-Pledge (T. Lex.). 'പിണ' യുടെ രൂപഭേദമാണു് 'പുണ'.

29. തോല്വ.

ഉപക്ഷീണദ്രവ്യനെന്പതറിഞ്ഞിരുന്നേൻ. നീ ഇൻറു തുടങ്കി എനക്കു ആട്ടം[30] തരുമതു തരവേണ്ടാ. ഇതു ശപഥം', എൻറു ചൊല്ലുവിതു. ഫലാമിത്രനൈ ചൊല്ലുവിതു ശപഥപൂർവ്വമായ്, 'നിനക്കു ഞാൻ അപകാരം ചെയ്യേൻ. ഉപകാരം ചെയ്വൻ†. നീയെന്നൈ അഭിയോഗിക്കുമതൊഴിക', എൻറു ചൊല്ലി സാധിപ്പിതു.

യോ വാ യഥായോഗം ഭജേത, തം തഥാ സാധയേൽ.
സാമദാനഭേദദണ്ഡൈർവാ യഥാƒപത്സു വ്യാഖ്യാസ്യാമഃ.

വ്യസനോപഘാതത്വരിതോ വാ കോശദണ്ഡാഭ്യാം
ദേശേ കാലേ കാര്യേ വാവധൃതം സന്ധിമുപേയാൽ.
കൃതസന്ധിർ ഹീനമാത്മാനം പ്രതികുർവ്വീത.

അൻറിയെ യാവനൊരുത്തനൈ യാതൊൻറു ചെയ്താൽ വിജിഗീഷുവിനൈ ഭജിപ്പിതു, അവനൈ അവ്വണ്ണം സാധിപ്പിതു. അൻറിയെ സാമഭേദദാനങ്ങളൈക്കൊണ്ടു മേൽ 'ആപത്തിൽ' ചൊല്ലിൻറ ജാതി[31] സാധിച്ചാലുമമയും.

അൻറിയെ തനക്കു വരിൻറ വ്യസനം കെടുപ്പാനുഴററുടയനാകി[ൽ] പടയും ഭണ്ഡാരമും കൊണ്ടു, ഇന്ന ദേശത്തിന്ന കാര്യം ചെയ്തു

---

† ചെയ്യേൻ (ചെയ്യേൻ?) M, V.

30. ആണ്ടുതോറും. *cf.* ആട്ടപ്പിറന്നാൾ, ആട്ടപ്പാട്ടം, ആട്ടവിശേഷം (കൊല്ലംതോറുമുള്ള ഉത്സവം). 'ആട്ടം കൊള്ളും നെൽ' TAS V. പേ. 177. 'ആട്ടൈക്കോൾ' —Ibid. II, പേ. 44.

31. മേലെ അഭിയാസ്യൽകർമ്മാധികരണത്തിലെ (IX) ആപൽപ്രകരണങ്ങളിൽ (143–146) പറയുമ്പോലെ എന്നർത്ഥം.

തരുവിതെൻറു ചൊല്ലി, സത്യശപഥാദികളെക്കൊണ്ടു ദൃഢീകരിച്ചു, സാമവായികന്മാർ തന്മേൽ വരിൻറവരളൊടു[32] സന്ധു ചെയ്തു, ഹീനനായിരുന്നവൻ തനക്കു ശക്തിപൂരണം ചെയ്തുകൊൾവിതു.

**പക്ഷേ ഹീനോ ബന്ധുമിത്രപക്ഷം കുർവീത; ദുർഗമവിഷഹ്യം വാ. ദുർഗമിത്രപ്രതിസ്തബ്ധോ ഹി സ്വേഷാം പരേഷാം ച പൂജ്യോ ഭവതി.**

**മന്ത്രശക്തിഹീനഃ പ്രാജ്ഞപുരുഷോപചയം വിദ്യാവൃദ്ധസംയോഗം വാ കുർവീത. തഥാ ഹി സദ്യഃ ശ്രേയഃ പ്രാപ്നോതി.**

പക്ഷമൂലമായ്[33] ശക്തിയുടയ പെരുക്കമിരിപ്പിതു. ആകിൻറമയാൽ പക്ഷം ചൊല്ലിൻറിതു. പക്ഷമില്ലാത്തവൻ ബന്ധുമിത്രപക്ഷവഴിമേൽ ചെയ്തുകൊൾവിതു[34]. അൻറിയെ അവിഷഹ്യ[35]മായൊരു ദുർഗ്ഗം ചെയ്താലും അമയും. ദുർഗ്ഗമിത്രപ്രതിസ്തബ്ധനായിരുന്നവൻ[36] തന്നുടയ പക്ഷത്തിന്നും പിറക്കും പൂജ്യനായിരുക്കും.

ഇനി മൂൻറു ശക്തികളിൽ മന്ത്രശക്തി പൂരണം ചെയ്യുമാറു മുന്നം ചൊല്ലിൻറിതു. മന്ത്രഹീനനെൻറവാറു പ്രജ്ഞാബലഹീനനെൻറവാറു.

---

32. തന്റെ നേക്കു വരുന്ന സാമവായികരോടു്.

33. സഹായത്തെ ആസ്പദിച്ചതു്.

34. മററു പക്ഷം (സഹായികൾ) ഇല്ലെങ്കിൽ ബന്ധുമിത്രാദികളെ പക്ഷമാക്കണം.

35. ശത്രുക്കൾക്കു അലംഘ്യം.

36. ദുർഗ്ഗം, മിത്രം ഇവയാൽ സംരക്ഷിതനായവൻ.

അവൻ പ്രാജ്ഞരായുള്ള പുരുഷർ പലരെയും വരുത്തിക്കൊൾവിതു. വിദ്യാവൃദ്ധസംയോഗം ചെയ്‌വിതു എന്റവാറു നീതിശാസ്ത്രജ്ഞരെ നയം കേട്ടു കൊൾവിതു[36a]. ഇങ്ങനെ ചെയ്താൽ[36b] നന്മയിനെ പ്രാപിക്കും.

പ്രഭാവഹീനഃ പ്രകൃതിയോഗക്ഷേമസിദ്ധൗ യതേത. ജനപദഃ സർവകർമ്മണാം യോനിഃ, തതഃ പ്രഭാവഃ.

തസ്യ സ്ഥാനമാത്മനശ്ച ആപദി ദുർഗം.

സേതുബന്ധഃ സസ്യാനാം യോനിഃ. നിത്യാനുഷക്തോ ഹി വർഷഗുണലാഭഃ സേതുവാപേഷു.

വണിക്പഥഃ പരാതിസന്ധാനസ്യ യോനിഃ, വണിക്പഥേന ഹി ദണ്ഡഗൂഢപുരുഷാതിനയനം ശസ്ത്രാവരണ-യാനവാഹനക്രയശ്ച ക്രിയതേ. പ്രവേശോ നിർനയനം ച.

ഖനിഃ സംഗ്രാമോപകരണാനാം യോനിഃ.

ദ്രവ്യവനം ദുർഗകർമ്മാണാം, യാനരഥയോശ്ച.

ഹസ്തിവനം ഹസ്തിനാം.

ഗവാശ്വഖരോഷ്ട്രാണാം ച വ്രജഃ.

---

36a. ശാസ്ത്രജ്ഞന്മാരോടു നയം ചോദിച്ചറിയണം. 'കേൾക്കുക'യ്ക്കു തമിഴിൽ Hear എന്നും Ask എന്നും അർത്ഥമുണ്ടു്. രണ്ടാമത്തെ അർത്ഥത്തിൽ മലയാളത്തിൽ ഇപ്പോൾ പ്രയോഗമില്ലെങ്കിലും പണ്ടുണ്ടായിരുന്നു. *cf.* നിന്നോടാരേ നല്ലതു കേട്ടതു' —രാ. ച. V, 11.

36b. സദ്യഃ (ഉടനെ) എന്നതു വിട്ടു.

ഇനി പ്രദേശകതിപൂരണം ചൊല്ലിൻറിതു. പ്രഭാവഹീനനായിരിക്കുന്നവൻ പ്രകൃതികളുടയ യോഗക്ഷേമം സാധിപ്പാൻ ഉത്സാഹിപ്പിതു പ്രകൃതികളിലും ജനപദം പ്രധാനമാകിൻറിതു‡. എന്തിനെൻറാൽ[37] ദുർഗ്ഗാദികർമ്മങ്ങളെല്ലാററിനും ജനപദം യോനി ആകിൻറമയാൽ. കർമ്മങ്ങളിൽനിൻറു പ്രഭാവം. പ്രഭാവമെൻറു, കോശദണ്ഡോല്പത്തി. ആകിൻറമയാൽ മുന്നം ജനപദത്തിനുടയ യോഗക്ഷേമം സാധിപ്പാനു ത്സാഹിപ്പിതു.*

പ്രഭാവത്തിന്നു[ം], രാജാവിനുക്ക¶ ആപത്തു വന്നപ്പോഠം സ്ഥാന[മും]§ ദുർഗ്ഗമാകിൻറമയാൽ[38] പ്രഭാവാത്ഥിയായിരിക്കുന്നവൻ ദുർഗ്ഗത്തിന്നു യോഗക്ഷേമങ്ങഠം സാധിക്കവേണ്ടും.

സേതുബന്ധം സസ്യങ്ങഠംക്കെല്ലാം യോനി. എന്തിനെൻറാൽ, 'നിത്യാനുഷക്തം വഷ്ഗുണലാഭം സേതുവാപേഷു'‖[39]. ആകിൻറമയാൽ സേതുബന്ധനത്തിന്നു യോഗക്ഷേമം ചെയ്യവേണ്ടും.



---

‡ മാക്കിൻറിതു M, G.

* ഉത്സഹി M, G.

¶ രാജാവിന്നു G.

§ സ്ഥാന M, V. –നം G.

‖ സേതുആ(വാ?)പത്തിൽ M, V, G.

37. എന്തുകൊണ്ടെന്നാൽ.

38. പ്രഭാവത്തിന്നു സ്ഥാനമായിട്ടുള്ളതും, രാജാവിന്നു ആപൽക്കാലത്തു രക്ഷാസ്ഥാനമായിട്ടുള്ളതും ദുർഗ്ഗമാകയാൽ എന്നാണ് വിവക്ഷ.

39. 'ചിറയിൽനിന്നു വെള്ളം തിരിച്ചു നനയ്ക്കുന്ന വയലുകളിൽ വഷംകൊണ്ടുണ്ടാകുന്ന ഗുണം നിത്യവും ലഭിച്ചുകൊണ്ടിരിക്കുന്നു.'

വണിക്പഥം പരാതിസന്ധാനത്തിന്നു[40] കാരണം. വാണിയരെക്കൊണ്ടു് പടയും ഒററാക്കളെയും ഒളിച്ചു ശത്രുദേശത്തിനെ നയിക്കാം. ആയുധം, ആവരണം, യാനം, വാഹനം എന്നിജ്ജാതികൾ വില്ക്കുവും വിലെക്ക കൊള്ളവുമാം. പരദേശത്തൊള്ള ചരക്കു് സ്വദേശത്തിൽ പുകമാറും†; സ്വദേശത്തൊള്ള ചരക്കു് പരദേശത്തിൽ‡ കൊടുത്തു പോക്കവുമാം[41]. ആകിൻറമയാൽ വണിക്പഥത്തിന്നു യോഗക്ഷേമം ചെയ്യവേണ്ടും.

ഖനികൾ* പടൈക്ക വേണ്ടുമുപകരണങ്ങൾ[ക്ക] യോനി.[42] ആകിൻറമയാൽ അതിന്നും യോഗക്ഷേമം ചെയ്യവേണ്ടും.

ദ്രവ്യവനം, ദുർഗ്ഗകർമ്മങ്ങൾ—പ്രതോളീഗോപുരാട്ടാദികൾക്കും[43]—യാനരഥങ്ങൾക്കും യോനി. ആകിൻറമയാൽ അതിന്നും യോഗക്ഷേമം [illegible]ണ്ടും.

ഹസ്തിവനം ഹസ്തികൾക്ക യോനി.



---

† പുക്കമാറു M. –മാറും G.

‡ ദേശാന്തരത്തിൽ G.

* നിധികൾ (?) M.

40. ശത്രുവഞ്ചന.

41. 'പോക്കമാറും ആം' എന്നാവേണ്ടതാണു്.

42. 'ഉപകരണങ്ങൾ യോനി' എന്നു പകർപ്പുകളിൽ കാണുന്നതു ശരിയാണെങ്കിൽ അതിനെ ഒരു സമസ്തപദമാക്കണം. അതത്ര യുക്തമായിത്തോന്നുന്നില്ല.

43. ദുർഗ്ഗകർമ്മങ്ങളുടെ വിവരണമാണിതു്. 'ദുർഗ്ഗകർമ്മങ്ങൾക്കും' എന്നു വായിച്ചാൽ അർത്ഥം വ്യക്തമാകും. പ്രതോളി—തെരുവു്.

വ്രജം ഗവാശ്വഖരോഷ്ട്രങ്ങൾക്കു[44] യോനി.

ഇവ്വകൊണ്ടു പടയും ഭണ്ഡാരവും പെരുക്കാം. ആകിൻറമയാൽ അവററിന്നു യോഗക്ഷേമം വേണ്ടും.

**തേഷാമലാഭേ ബന്ധുമിത്രകുലേഭ്യഃ സമാർജ്ജനം.**

**ഉത്സാഹഹീനഃ ശ്രേണീപ്രവീരപുരുഷാണാം ചോരഗണാടവികമ്ലേച്ഛജാതീനാം, പരാപകാരിണാം, ഗൂഢപുരുഷാണാം ച യഥാലാഭമുപചയം കുർവീത.**

**പരമിശ്രഃ പ്രതീകാരം ആബലീയസം വാ പരേഷു പ്രയുഞ്ജീത.**



ഇച്ചൊന്നവില്ലായ്കിൽ മിത്രബന്ധുകുലത്തിൽ വേണ്ടി[45]ക്കൊൾവിതു.

ഇനി ഉത്സാഹശക്തിപൂരണം ചൊല്ലിൻറിതു. ഉത്സാഹഹീനൻ ശ്രേണീപുരുഷരെയും, പ്രവീരപുരുഷരെയും, കള്ളരെയും, ആടവികരെയും, മ്ലേച്ഛജാതികളെയും, ശത്രുക്കൾക്കു നിത്യാപകാരിയായൊള്ളവരളയും, ഗൂഢപുരുഷർ—സത്രി, തീക്ഷ്ണ,രസദാദികളയും[46]—എന്നിവരളൈ തനക്കു വിക്രമം പെരുക്കവാനായ്ക്കൊണ്ടു കൂട്ടിക്കൊൾവിതു.

---

44. പശു, കുതിര, കഴുത, ഒട്ടകം ഇവറ്റു്.

45. മിത്രാദികുലത്തിൽനിന്നു സമ്പാദിക്കണം.

46. ഗൂഢപുരുഷരുടെ വിവരണം. സത്രി...ദികൾ, ഇവരെയും. വീണ്ടും 'എന്നിവരളൈ' എന്നതു ഭാഷാസ്വഭാവം.

അൻറിയെ പരമിത്രപ്രതീകാരം†[47] ആബലീയസം[48] മേൽ ചൊല്ലുവാനിരിക്കിൻറവ്യ[49] ശത്രുക്കളെ നോക്കി പ്രയോഗിച്ചാലുമമയും.

ശ്ലോകം:—

ഏവം പക്ഷേണ മന്ത്രേണ
ദ്രവ്യേന ച ബലേന ച
സമ്പന്നഃ പ്രതിനിർഗച്ഛേൽ
പരാവഗ്രഹമാത്മനഃ.

ശ്ലോകാത്ഥം:—ഇവ്വണ്ണം കീഴ്ചൊന്ന മിത്രാദിപക്ഷം കൊണ്ടും വിദ്യാവൃദ്ധസംയോ[ഗാദിയായ]*[50] മന്ത്രംകൊണ്ടും, ഉഗ്രാദികമ്മസമുത്ഥ¶

† മിത്രാപ്രതീ- M, G.

* സംയോനിയിനാൽ (?) M, V. സംയോഗിനാൽ (?) G.

¶ സമുത്ഥാന M, G.

47. 'പരമിത്രഃ' എന്ന മൂലം. സന്ധികൊണ്ടു ശത്രുവിനോടു ചേൻറവൻ എന്നത്ഥം. വ്യാഖ്യാതാവിൻെറ മൂലപാഠം 'പരമിത്രപ്രതീകാരം' എന്നാണ്. ആ നിലയ്ക്ക് 'പരമിത്ര'ന്ന സന്ധികൊണ്ടു ശത്രുവിനെ മിത്രമാക്കിയവൻ എന്നത്ഥ മെടുക്കണം.

48. ആബലീയസമായ—ആ പേരുള്ള അധികരണത്തിൽ പറയുന്ന—പ്രതികാരം എന്നത്ഥം. (അധി. 12. പ്രക. 166–170).

49. പ്രതികാരമാർഗ്ഗങ്ങൾ ബഹുവിധമാകയാൽ 'ഇരിക്കൻറവ്യ' (ബ. വ.).

50. പകർപ്പുകളിലെ പാഠങ്ങൾ ചേരാത്തതുകൊണ്ട് 'സംയോഗാദിയായ' എന്നു തിരുത്തിയിരിക്കുന്നു.

മായിരുന്ന ദ്രവ്യംകൊണ്ടും, ശ്രേണീപ്രവീരപുരുഷാദിബലംകൊണ്ടും[51] ആപ്യായിതശക്തികനാ[52]യിരുന്നവൻ പരാഭിയോഗത്തിന്നു പ്രതിവിധാനം ചെയ്യും[53], അവ്യസനിയായൊരുള്ള വിജിഗീഷു.

[ഹീനശക്തിപൂരണമാകിൻറ സൂത്രവും പതിന്നാലാമധ്യായവും മുടിഞ്ഞിതു.]



51. 'ഉം' വാക്യത്തിലെല്ലായിടത്തും ലോപിപ്പിച്ചെഴുതിയിരിക്കുന്നു.

52. ശക്തി വർദ്ധിച്ചവൻ. 'ആപ്യായിതശക്തി' എന്നു മതി.

53. *cf.* 'പക്ഷം, മന്ത്രം, ബലം, ദ്രവ്യ-
മിവതൻ തികവീ വിധം
സമ്പാദിച്ചു പുറപ്പെട്ടു
പോവൂ പരനൊടേൽക്കവാൻ'

കെ. വി. എം., പേ. 547.

## പ്രക. 119—120. ബലവതാ വിഗൃഹ്യോപരോധഹേതവഃ, ദണ്ഡോപനതവൃത്തം ച.

---

### [1. ബലവതാ വിഗൃഹ്യോപരോധഹേതവഃ.]

**ദുർബലോ രാജാ ബലവതാഭിയുക്തഃ തദ്വിശിഷ്ട‌ബലമാശ്രയേത, യം ഇതരോ മന്ത്രശക്ത്യാ നാതിസന്ദധ്യാൽ.**

**തുല്യബലമന്ത്രശക്തീനാം ആയത്തസമ്പദോ വൃദ്ധസംയോഗാദ്വാ വിശേഷഃ.**

'ബലവതാ വിഗൃഹ്യോപരോധഹേതവഃ'[1] എന്നിതു സൂത്രം. ബലവാനായൊള്ള ശത്രുവിനോടു വിഗ്രഹം ചെയ്തു ദുർഗ്ഗപ്രവേശത്തിന്നു കാരണങ്ങൾ ചൊല്ലിൻറിതെന്നിതു സൂത്രാൎത്ഥം. സംബന്ധമാവിതു, കീഴ്‌ ഹീനനായൊള്ളവൻ സന്ധിചെയ്തു തനക്കു ശക്തിപൂരണം ചെയ്യുമാറു ചൊല്ലീതു. ശത്രു ബലവാനായിട്ടു സന്ധി ചെയ്യാതൊഴിവോനാകിൽ ഇവൻ ചെയ്യുമാറു ചൊല്ലിൻറിതെന്നിതു സംബന്ധം.

ബലവാനായൊള്ള രാജാവിനാൽ അഭിയുക്തനായിരുന്ന ദുർബലൻ അഭിയോഗിക്കിൻറവനിൽ [കാട്ടിൽ][1a] വിശിഷ്ടബലവാനൈ ആശ്രിപ്പിതു. യാവനൊരുത്തനൈ അഭിയോക്താവു മന്ത്രശക്തികൊണ്ടു ചതിക്കക്കില്ലാതൊഴിവിതു[2], അവനൈ ആശ്രിച്ചിരിപ്പിതു.

---

1. *cf.* കാമ. X. 1–44.

1*a*. പദം പകർപ്പുകളിൽ വിട്ടുകാണുന്നു.

2. ചതിയ്ക്കാൻ കഴിയാതിരിയ്ക്കുന്നു.

തുല്യബലമന്ത്രശക്തികൾ പലരുളരാകിൽ യാവനൊരുത്തനുടയ മന്ത്രികളും മന്ത്രശക്തി ഉടയരാ ഇരിപ്പിതു, അവനൈ ആശ്രിപ്പിതു. മന്ത്രശക്തി ഉടയ മന്ത്രികളുമുടയരായ് തങ്ങളും മന്ത്രശക്തിയുടയരായി രിപ്പോർ പലരുളരാകിൽ, അവരളിൽ യാവനൊരുത്തൻ വൃദ്ധസംയോഗിയായൊള്ളോൻ അവനൈ ആശ്രിപ്പിതു.

**വിശിഷ്ടബലാഭാവേ സമബലൈഃ തുല്യബലസം-ഘൈർവാ ബലവതഃ സംശ്രയ തിഷ്ഠേൽ, യാവന്ന മന്ത്ര-പ്രഭാവശക്തിഭ്യാം അതിസന്ദധ്യാൽ.**

**തുല്യമന്ത്രപ്രഭാവശക്തീനാം വിപുലാരംഭതോ വി-ശേഷഃ.**

ഇനി അഭിയോക്താവിൽക്കാട്ടിൽ† വിശിഷ്ടബലർ മററില്ലയാകിൽ മന്ത്രപ്രഭാവോത്സാഹബലങ്ങൾ അഭിയോക്താവിനോട്‡ യാവ ചിലക്കൊത്തിരിക്കിൻററിതു—[അൻറിയെ പട ഒത്തിരിക്കിലുമമയും]—, അങ്ങനെ ഒത്തിരുന്നവരൾ പലരൈ ക്രൂട്ടിക്കൊണ്ടു വിജിഗീഷു ബലവാനായൊള്ള രാജാവഭിയോഗിക്കിൻറവനോടെതിൎത്തു നില്പിതു. അഭിയോഗിക്കിൻറവൻ തന്നുടയ മന്ത്രപ്രഭാവശക്തികളൈക്കൊണ്ടു വിജിഗീഷുവിനോടുക്രൂടി നിൻറ രാജാക്കളൈ ഭേദിച്ചു തന്നോടു ക്രൂട്ടി*ക്കൊള്ളാതൊഴിയുമളവും എതിൎത്തു നില്പിതു. ക്രൂട്ടി*ക്കൊൾവാനുപായം കീഴ്ച്ചൊല്ലീതു.[4]

---

† -വെക്കാട്ടിൽ G.

‡ -ഞോടു ക്രൂട G.

* ക്രൂടി M, V, G.

4. വശീകരിക്കേണ്ടവിധം കഴിഞ്ഞ പ്രകരണത്തിൽ പറഞ്ഞിട്ടുണ്ടു്.

മന്ത്രപ്രഭാവശക്തി തുല്യമായിരുന്നതിനെ ഉടയോർ പലർ ഉള രാകിൽ അവരളിൽ വിപുലാരംഭനെ ആശ്രിപ്പിതു. വിപുലാരംഭ നാവോൻ യാത്രാസാധനമായിരുന്ന ചോറും ഉപകരണമും ഉടയവൻ. അവനെ ആശ്രിച്ചാൽ അവനുടയ പടൈക്കൊരു കേട മിൻറിയെ† ഇരിക്കും.

സമബലാഭാവേ ഹീനബലൈഃ ശുചിഭിഃ ഉത്സാഹിഭിഃ പ്രത്യനീകഭൂതൈർ ബലവതഃ സംശ്രയ തിഷ്ഠേൽ, യാവന്ന മന്ത്രപ്രഭാവോത്സാഹശക്തിഭിഃ അതിസന്ദധ്യാൽ. തുല്യോത്സാഹശക്തീനാം സ്വയുദ്ധഭൂമിലാഭാദ് വിശേഷഃ. തുല്യഭൂമീനാം സ്വയുദ്ധകാലലാഭാദ് വിശേഷഃ. തുല്യദേശകാലാനാം യുഗ്യശസ്ത്രാവരണതോ വിശേഷഃ.

ഇനി സമബലരുമില്ലാകിൽ‡ ഹീനബല[രുമായ്] ശുചികളുമായ്,[5] അഭിയോഗിക്കിൻറവന്ന പ്രത്യനീകഭൂത[6]രുമായിരിക്കുമവരും പലരൈക്കൊണ്ടു വിജിഗീഷു അഭിയോഗിക്കിൻറ ബലവാനൊടെതിർത്തു നില്പിതു, അഭിയോക്താവു മന്ത്രപ്രഭാവശക്തികളൈക്കൊണ്ടിവ[ർ]കളൈ

† മിൻറി G.

‡ ക്കിൽ M.

5. 'ഹീനബലശുചികളുമായ്' എന്നു മാതൃകകളിൽ.

6. ശത്രുഭൂതർ.

തന്നോടു കൂട്ടിക്കൊള്ളാതൊഴിയുമളവും. കൂട്ടിക്കൊൾവാനാകി[7]ൽ ദുർഗ്ഗമാശ്രിപ്പൂ[7a]തെന്നഭിപ്രായം†. തുല്യോത്സാഹശക്തികൾ പലർ ആശ്രയഭൂതരായ് ഉളരാകിൽ അവർകളിൽ യാവനൊരുത്തനു പററിക്കൊൾവാൻ[8] നിലം നല്ലിതു, അവനെ ആശ്രിപ്പിതു. നിലം നല്ലോരിടമും, പലരാശ്രയഭൂതരായു[മു]ളരാകിൽ, യാവനൊരുത്തനു പററിക്കൊൾവാൻ കാലം നല്ലിതു, അവനെ ആശ്രിപ്പിതു. ദേശകാലങ്ങൾ പലർക്കുമൊക്കിൽ, അവരളിൽ യാവനൊരുത്തനു ആന, കുതിര, ആയുധങ്ങൾ, കരുവി[9] എൻറിജ്ജാതി‡ പെരുക ഉള്ളിതു[9a], അവനെ ആശ്രിപ്പിതു,

**സഹായാഭാവേ ദുർഗമാശ്രയേത, യത്രാമിത്രഃ പ്രഭൂത-സൈന്യോപി ഭക്തയവസേന്ധനോദകോപരോധം ന കുര്യാൽ, സ്വയം ച ക്ഷയവ്യയാഭ്യാം യുജ്യേത.**

---

† മാശ്രിപ്പൂതെന്നഭിപ്രായം M. -ആശ്രിപ്പിതെമ്പതു അഭിപ്രായം G.

‡ എന്നിതു M.

7. =കൊൾവോൻ. പാൻ, വാൻ എന്നിവ ഭാവിപ്രത്യയത്തിൽ (പ, വ) പുരുഷപ്രത്യയം (ആൻ) ചേർത്തുണ്ടാക്കിയ നാമരൂപങ്ങളാണ്. തന്മൂലം കൊൾവാനെ തുടങ്ങിയ രൂപം തമിഴിൽ സിദ്ധിക്കുന്നു. മലയാളത്തിൽ 'ആൻ' പിൻവിനയെച്ചമായി ഗണിക്കപ്പെട്ടതിനാൽ വിഭക്തിപ്രത്യയം ചേർക്കാൻ പാടില്ലെന്നു വന്നു. വിനയെച്ചവുമായി മാറാതിരിപ്പാൻ കൊൾവോൻ, കേൾപ്പോൻ ഇങ്ങനെ 'ഓൻ' (< അവൻ) ചേർത്തായിത്തീർന്നു ഭാഷയിൽ പ്രയോഗം. തമിൾസമ്പ്രദായം പ്രകൃതത്തിലെ 'കൂട്ടിക്കൊൾവാനാകിൽ' എന്നിടത്തു നിലനില്ക്കുന്നുവെന്നു കരുതുകയാണ് അതു് അക്ഷരത്തെററാണെന്നു കരുതുന്നതിനേക്കാൾ ഭേദം. എല്ലാ പകർപ്പിലും 'കൊൾവാൻ' എന്നുതന്നെ കാണുന്നു.

7*a*. 'പൂതു്' എന്നു ദീർഘിക്കുകയും പതിവാണ്. *cf*. 'നിന്നൊടു പൂതു പൊരുവൂതു'—പ്രാ. ഗ. മാ., പേ. 2. 'ഗൃഹത്തിലിടുവൂതും ചെയ്യു'—ദൂ. വാ., പേ. 44. 'അവൻ കേൾക്കപ്പുറവൂതും ചെയ്യു.' ഭാഗ. ഭാ., പേ. 5.

8. യുദ്ധം നടത്തുവാൻ.

9. ഉപകരണം.

9a. *cf*. നല്ലിതു. ഉ(ള)ളതു എന്നു സാധാരണ രൂപം.

**തുല്യദുർഗാണാം നിചയാപസാരതോ വിശേഷഃ. നിചയാപസാരസംപന്നം ഹി മനുഷ്യദുർഗമിച്ഛേദ് ഇതി കൗടല്യഃ.**

ആശ്രിപ്പാനാവോർ ആരുമില്ലാകിൽ ദുർഗ്ഗമാശ്രിപ്പിതു. എങ്ങനെ ഒത്തിരുന്ന ദുർഗ്ഗമാശ്രിപ്പിതെൻറാൽ, യാതൊരു ദുർഗ്ഗത്തെ ആശ്രിച്ചാൽ പെരുതായിരുന്ന പടയുടയനാകിലും, അഭിയോക്താവു കൊററും, ക്രുഴം[10], നീരും, വിറകും മുട്ടിക്കക്കില്ലിതൊഴിവിതു[11], അഭിയോക്താവു തനക്കും ക്ഷയവ്യയങ്കളും പെരുതായുളവാവിതു, അങ്ങനെയൊത്ത ദുർഗ്ഗമാശ്രിപ്പിതു.

അങ്ങനെ ഒത്തിരിക്കും ദുർഗ്ഗങ്ങൾ* പലവുളവാകിൽ, യാതൊരു ദുർഗ്ഗത്തിൽ നിചയാപസാരങ്ങളിരണ്ടുമൊള്ളിതു, അതിനൈ ആശ്രിപ്പിതു. നിചയം സ്നേഹലവണാദികൾ മനുഷ്യർക്കു വേണ്ടുമവു പെരുക ക്രൂട്ടി ഇരിക്കുമതു. അപസാരമാവിതു കൊററും ക്രുഴം അറുകിൽ വിജിഗീഷുവിനു ദുർഗ്ഗം വിട്ടുപോവാനുള്ള വഴി. അവിരണ്ടുമൊണ്ടായിരിക്കും ദുർഗ്ഗം ആശ്രിപ്പിതു എൻറാചാര്യന്മാർ പക്ഷം. നിചയമും അപസാരമുമൊണ്ടായ് പടയും പെരുക നിറുത്തിക്കൊള്ളാം ദുർഗ്ഗം[12] ആശ്രിപ്പിതു എൻറു കൗടല്യൻ പക്ഷം.

---

* ദുർഗ്ഗം G.

10. ചോറു. 'കൊററും ക്രുഴം മുടക്കുക' എന്ന ശൈലി. ('കൊററും ക്രുഷന്നി (ന്നീ)രും' എന്നു G യിൽ കാണുന്നതു് ഴ, ഷകളുടെ ഉച്ചാരണസാമ്യം കാണിയ്ക്കുന്നു. ഷകാരമെല്ലാം ഴകാരമായും ടകാരമായും മാറുന്നതു് സാധാരണയാണല്ലോ.). മൂലത്തിലെ യവസം (പുല്ലു്) വിട്ടിരിയ്ക്കുന്നു.

11. മുട്ടിയ്ക്കാൻ ശക്തനല്ലാതിരിയ്ക്കുമോ.

12. നിത്തിക്കൊള്ളാവുന്ന ദുർഗ്ഗം. ഒററസ്സമാസം. (*cf.* 'എണ്ണിക്കൊള്ളാംപടയിലെഴുനള്ളത്തു്' ഉ. സ. I. 16). 'മനുഷ്യദുർഗ്ഗം ഇച്ഛിയ്ക്കണം' എന്നു മൂലം. മനുഷ്യദുർഗ്ഗം—മനുഷ്യപ്രധാനമായ ദുർഗ്ഗം. *cf.* ജലദുർഗ്ഗം.

തദേഭിഃ കാരണൈരാശ്രയേത—

'പാർഷ്ണിഗ്രാഹ മാസാരം മധ്യമമുദാസീനം വാ പ്രതിപാദയിഷ്യാമി. സാമന്താടവികതൽകുലീനാവരുദ്ധാനാം അന്യതമേനാസ്യ രാജ്യം ഹാരയിഷ്യാമി, ഘാതയിഷ്യാമി വാ. കൃത്യപക്ഷോപഗ്രഹേണ വാ/സ്യ ദുർഗേ രാഷ്ട്രേ സ്കന്ധാവാരേ വാ കോപം സമുത്ഥാപയിഷ്യാമി. ശസ്ത്രാഗ്നിരസപ്രണിധാനൈ രൗപനിഷദികൈ വ്ാ യഥേഷ്ടമാസന്നം ഹനിഷ്യാമി. സ്വയമധിഷ്ഠിതേന വാ യോഗപ്രണിധാനേന ക്ഷയവ്യയമേനം ഉപനേഷ്യാമി. ക്ഷയവ്യയപ്രവാസോപതപ്തേ വാ/സ്യ മിത്രവർഗേ സൈന്യേ വാ ക്രമേണോപജാപം പ്രാപ്സ്യാമി, വീവധാസാരപ്രസാരവധേന വാ/സ്യ സ്കന്ധാവാരാവഗ്രഹം കരിഷ്യാമി. ദണ്ഡോപനയേന വാ/സ്യ രന്ധ്രമുത്ഥാപ്യ സർവസന്ദോഹേന പ്രഹരിഷ്യാമി. പ്രതിഹതോത്സാഹേന വാ യഥേഷ്ടം സന്ധിമവാപ്സ്യാമി. മയി പ്രതിബന്ധസ്യ വാ സവ്തഃ കോപാഃ സമുത്ഥാസ്യന്തി. നിരാസാരം വാ/സ്യ മൂലം മിത്രാടവീദണ്ഡൈ രുദ്ഘാതയിഷ്യാമി. മഹതോ വാ ദേശസ്യ യോഗക്ഷേമം ഇഹസ്ഥഃ പാലയിഷ്യാമി. സ്വവിക്ഷിപ്തം മിത്രവിക്ഷിപ്തം വാ മേ സൈന്യം ഇഹസ്ഥസ്യൈകസ്ഥമവിഷഹ്യം ഭവിഷ്യതി. നിമ്നഖാത രാത്രിയുദ്ധവിശാരദം വാ മേ സൈന്യം പഥ്യാബാധമുക്തം ആസന്നേ കർമണി കരിഷ്യതി. വിരുദ്ധദേശകാല മിഹാഗതോ വാ സ്വയമേവ ക്ഷയവ്യയാഭ്യാം ന ഭവിഷ്യതി. മഹാക്ഷയവ്യയാഭിഗമ്യോ/യം ദേശോ ദുർഗാടവ്യപസാരബാഹുല്യാൽ, പരേഷാം വ്യാധിപ്രായഃ

**സൈന്യവ്യായാമാനാം അലബ്ധഭൗമശ്ച, തം ആപൽഗതഃ പ്രവേക്ഷ്യതി. പ്രവിഷ്ടോ വാ ന നിർഗമിഷ്യതി' ഇതി.**

ഇനി ദുർഗ്ഗമാശ്രയിക്കുമ്പോൾ ഇങ്ങനെ ഉള്ള കാരണങ്ങൾ ഉള്ളവാകിൽ ആശ്രയിപ്പിതു:—

(i) അഭിയോക്താവിന്നു പ്രതിയായ്[13] പാർഷ്ണിഗ്രാഹനെത്താൻ, ആസാരനെത്താൻ, മധ്യമനെത്താൻ, ഉദാസീനനെത്താൻ[14] കൊണ്ടു പട എടുപ്പിക്കലാമെന്റു തോന്റുകിലും;

(ii) അൻറിയെ സാമന്തൻ, ആടവികൻ, അഭിയോക്താവിൻ കുലത്തിലൊള്ള രാജപുത്രൻ, അവരുദ്ധൻ എൻറിവരളിൽ ഒരുത്തനൈക്കൊണ്ടു രാജ്യം പറിപ്പിക്ക താൻ, കെട്ടുചുട്ട്† ചെയ്ക[14a] താൻ ഒൻറു ചെയ്യാമെന്റു തോന്റുകിലും;

(iii) അന്റിയെ അഭിയോക്താവിനുടെ കൃത്യപക്ഷത്തെ[15] സാമദാനഭേദങ്ങളൈക്കൊണ്ടു‡ സ്വീകരിച്ചു അഭിയോക്താവിനുടെ ദുർഗ്ഗത്തി[ൽ താൻ][15a] രാഷ്ട്രത്തിൽ താൻ പടവീട്ടിൽ താൻ ബാഹ്യാഭ്യന്തരലക്ഷണമായൊള്ള കോപം ചെയ്യിക്കലാമെന്റു തോന്റുകിലും;

---

† ചുട M. ചുട്ട(ട?) G.

‡ –ഭേദദാന– G.

13. എതിരായി.

14. പാർഷ്ണിഗ്രാഹാദികളുടെ വിവരണത്തിന്നു് അധ്യ. 6 നോക്കുക.

14a. ചെയ്യിക്ക എന്നാണു് വേണ്ടതു്.

15. അമാത്യാദികൾ.

15a. 'ദുർഗ്ഗത്തിലും' എന്നു മാതൃകകളിൽ.

(iv) അൻറിയെ ശസ്ത്രാഗ്നിരസപ്രണിധികളെക്കൊണ്ടും ഔപനിഷദത്തിൽ[16] ചൊല്ലിന യോഗങ്ങളെക്കൊണ്ടും വാസിച്ചവണ്ണം ആസന്നനായിരുന്ന ഇവനെക്കൊൻറുകളയാമെൻറു തോൻറുകിലും;

(v) അൻറിയെ എന്നാലധിഷ്ഠിതരായിരുന്ന യോഗപുരുഷരെക്കൊണ്ടു വിട്ടു ഇവനെ ക്ഷയം ചെലുത്താ[16a]മെൻറു തോൻറുകിലും;

(vi) അൻറിയെ അഭിയോക്താവിനുടയ മിത്രൻ താൻ പട താൻ ക്ഷയവ്യയപ്രയാസങ്ങളുളവായ് ക്ലേശപ്പെട്ടിരുന്നവരെ[17], സുഖമായ് ക്രമത്താലേ ഭേദിച്ചുകൊള്ളാമെൻറു തോൻറുകിലും;

(vii) അൻറിയെ അഭിയോക്താവിനുടയ വീവധം, ആസാരം* [പ്രസാരം][17a] എന്നിവറ്റെ ചെറുത്തു ഇവനുടയ പടവീട്ടിനുപരോധം ചെയ്യാമെൻറു തോൻറുകിലും[18]— [വീവധമാവിതു തന്നുടെ ദേശത്തു നിന്നു വരും ചോറുമുപകരണമും. ആസാരമാവിതു മിത്രബലം. പ്രസാരമാവിതു ഘാസവും[19] ഇന്ധനമുമെൻറിജ്ജാതികൾ—ഇവ്വു ചെറുത്തു പട വീട്ടിനുപരോധം ചെയ്താൽ കടകസ്സന്ധ ചെയ്തുകൊള്ളാമെൻറു തോൻറുകിലും];

(viii) അൻറിയെ ഗൂഢമായിരുന്ന പട അഭിയോക്താവിൻ പട വീട്ടിൽ കൊടുത്തു പോക്കി അവനൊരു രന്ധ്ര[19a]മൊണ്ടായപ്പോൾ

---

* ആധാരം M, V.

16. ഗൂഢവധമാർഗ്ഗങ്ങൾ ഔപനിഷദികാധികാരത്തിൽ (XIV) പറയുന്നവ.

16a. ഇവനു ക്ഷയം വരുത്താം.

17. ക്ലേശപ്പെട്ടിരുന്ന മിത്രാദികളെ എന്നർത്ഥം.

17a. പകർപ്പുകളിൽ കാണുന്നില്ല. വ്യാഖ്യാനം താഴെ വരുന്നുണ്ട്.

18. ഇതിൻെറ വിവരണമാണ് തുടർന്നു വലയത്തിൽ വരുന്ന ഭാഗം.

19. പുല്ല്.

19a. ഛിദ്രം. ആപത്തെന്നു താൽപര്യം.

മററൊഴിഞ്ഞ പട എനക്കൊള്ളതെല്ലാം കൂട്ടിക്കൊണ്ട് ദുർഗ്ഗത്തിൽനിന്ന പുറപ്പെട്ടു പററിക്കൊണ്ടു അഭിയോക്താവിനെ പ്രഹരിക്കാമെൻറു തോൻറുകിലും;

(ix) അൻറിയെ അഭിയോക്താവിനുടയ ഉത്സാഹം പ്രതിഹതമാക്കി യഥേഷ്ടം സന്ധു ചെയ്യുകൊാംവ*നെൻറു തോൻറുകിലും;

(x) അൻറിയെ അഭിയോക്താവു തന്നിൽപട്ടിരുക്കച്ചെയ്യേ[20] മററൊഴിഞ്ഞ ശത്രുക്കൾ എല്ലാടത്തുമുള്ളവരളുടെ കോപം ഇവനുമൊണ്ടാം; അതിവന്ന പിഴച്ചുവരുമെന്ന തോൻറുകിലും;

(xi) അൻറിയെ നിരുദ്ധാസാരമായിരുന്ന അഭിയോക്താവിനുടയ മൂലസ്ഥാനം മിത്രാടവികന്മാരുടെ പടകൊണ്ടു കെടുപ്പനെന്ന തോൻറുകിലും;

(xii) എനക്കു പിന്നൽ മഹാനായൊള്ള ദേശത്തിന്ന യോഗക്ഷേമം ഇദ്ദുർഗ്ഗത്തിലിരുന്ന ചെയ്യുകൊാംവനെന്ന തോൻറുകിലും;

(xiii) അൻറിയെ എന്നുടയ കാര്യത്തിന്നായും എന്മിത്രകാര്യത്തിനായും വിക്ഷിപ്തമായിരുന്ന[21] എന്നുടെ പട, ഞാൻ ഈ ദുർഗ്ഗത്തിലിരുന്നാൽ എനക്കു ഒരുത്തിരിയായ്[22] കൂട്ടവിത്തും ചെയ്യു ഒരുത്തരാൽ പീഡിക്കരുതാതവണ്ണവുമാം എൻറു തോൻറുകിലും;

---

* സന്ധു ചെയ്‌വ G.

20. തന്നോടു യുദ്ധം നടത്തിക്കൊണ്ടിരിയ്ക്കെ.

21. അയയ്ക്കപ്പെട്ട.

22. ഒരു ദിക്കിൽ. പല ദിക്കിലും വന്നിട്ടുണ്ട്. 'എനക്കു പട ഒരുത്തിരി' എന്നാണ് പകർപ്പുകളിൽ. അർത്ഥബോധത്തിന്ന വിഘാതമാകയാൽ 'പട' വിട്ടിരിയ്ക്കയാണ്.

(xiv) അൻറിയെ നിമ്നയുദ്ധം, ഖാതയുദ്ധം[23], രാത്രിയുദ്ധം എൻറിവു ചെയ്യുമെടത്തു കുശലൊണ്ടെന്നുടെ പടൈക്കു്; അപ്പട വഴിനടവത്തു വന്നു, ഇദ്ദുർഗ്ഗത്തിന്നു ശ്രമം വീടി[24], അനന്തരം ആസന്നനായിരുന്ന ശത്രുവിനോടു പററിക്കൊള്ളും;[24a]

(xvi) അൻറിയെ തന്നുടെ പടൈക്കു വിരുദ്ധമാം യാള്ള ദേശത്തും കാലത്തും വന്നവൻ താനേ† ക്ഷയവ്യയങ്കളുള്ളവായ് കെടും;

(xvii) അൻറിയെ മഹാനായൊള്ള[24b] ക്ഷയവ്യയങ്കൾ വരവേണ്ടുവിതൊരു ദേശമില്ല. എന്തിനെൻറാൽ ദുർഗ്ഗം, അടവി, അപസാരമെൻറിവു പെരുക ഉളവാകിൻറമയാൽ; അതെയുമല്ലാ, പരദേശത്തൊള്ള വരംക്കു ഇങ്ങു വന്നാൽ‡[24c] ജ്വരാതിസാരാദിവ്യാധികൾ ഉളവാകിയും

---

† വൻറവൻറാനെ G.

‡ വൻറാൽ G.

23. ഖാതം—കിടങ്ങു്.

24. ദുർഗ്ഗത്തിൽനിന്നു തളച്ച് തീർത്തു. വീടുതൽ, To cease, perish (T. Lex.). *cf.* കടം വീടുക. 'ദുർഗ്ഗത്തിൽനിന്നു' എന്നതു 'ദുർഗ്ഗത്തിന്നു്' എന്നു ദേശ്യഭാഷാസമ്പ്രദായത്തിൽ സങ്കോചിപ്പിയ്ക്കാം. (*cf.* അതിന്നു്). എന്നാൽ 'ദുർഗ്ഗത്തിന്നു' എന്നാണു് പകർപ്പുകളിൽ. ഇതു ശരിയാണെന്നു സ്വീകരിച്ചാൽ പഞ്ചമ്യർത്ഥത്തിൽ ഷഷ്ഠി എന്നു പറയേണ്ടിവരും. *cf.* 'മററത്തിന്നും അണ്ടവെണ്ണിന്നും കമുകരൈക്കും കൊള്ളുന്നെൽ അറുപറൈ'. 'മൂട്ടാപ്പുലഞ്ചീവിതത്തിൽ ചമ്പാമണ്ണിന്നും ഈഴക്കോട്ടിന്നും കൊള്ളുന്നെൽ അറുനൂണി'—കൊ. മ. ശാ. (TAS IV Pp. 46 *ff*) വ. 14, 19. ഈ സ്ഥലങ്ങളിൽനിന്നു് എന്നാണു് വിവക്ഷ. 'കമുകരൈക്കു' എന്ന ഉദ്ദേശിക നോക്കുക. 'ചമ്പാമണ്ണിന്നു്' എന്നതു് മണ്ണീന്നു് (<മണ്ണിൽനിന്നു്. *cf.* അയത്തീന്നു—Ibid. വ. 12.) എന്നതിൻെറ രൂപാന്തരമായിക്കല്പിച്ചാലും, 'കമുകരൈക്കു' എന്നതിൻെറ കാര്യത്തിൽ സംശയമില്ല. മാത്രമല്ല, ഉദ്ധരിച്ച ശാസനപദങ്ങളിൽ നകാരം ദന്ത്യമല്ല (ന്ന), വർത്സ്യം (ൻ്റ) ആണെല്ലാടത്തും. വർണ്ണലോപമല്ല വിഭക്തികാര്യമാണു് പ്രകൃതത്തിലെ 'ദുർഗ്ഗത്തിന്നു' എന്നതിൽ അന്തർഭവിച്ചതെന്നു കല്പിയ്ക്കാൻ ഇതെല്ലാം വഴി തരുന്നു. ലിപിദാരിദ്ര്യംകൊണ്ടു ണകാരത്തിന്നു പകരം നകാരം എഴുതിയതാകാം.

24a. യുദ്ധം ചെയ്യുകൊള്ളും.

24b. മഹത്തുക്കളായുള്ള എന്നാണു് വേണ്ടിയിരുന്നതു്.

24c. വൻറവൻറാനേ, വൻറാൽ ഇങ്ങനെ G പാഠം കാണുന്നതു ശ്രദ്ധേയമാണു്. പണ്ടത്തെ എഴുത്തുകാരെപ്പോലെത്തന്നെ പകർപ്പുകാരും ഇത്തരം രൂപങ്ങൾ ധാരാളം സ്വയം നിർമ്മിച്ചിട്ടുണ്ടു്. *cf.* രാ. ച.

ചെയ്യും; പടപററി*ക്കൊൾംവാനായ്കൊണ്ടു നിലഃ നൻറല്ല; ആകിൻറമയാൽ ഇതിനിൽ വരുംപോഴേ† ആപൽഗതനായ് വൻറു പുകവിതു; പുക്കാലെൻറും പിന്നെ പുറപ്പെട്ടുവതരുതു, എൻറു തോൻറുകിലും;—എൻറിച്ചൊന്ന കാരണങ്ങൾ തോൻറുകിൽ ദുർഗ്ഗം പുക്കിരിപ്പിതു.

കാരണാഭാവേ ബലസമുച്ഛ്റയേ വാ പരസ്യ ദുർഗ-മുന്മുച്യാപഗച്ഛേൽ. അഗ്നിപതംഗവദമിത്രേ വാ പ്രവിശേൽ. അന്യതരസിദ്ധിർ ഹി ത്യക്താത്മനോ ഭവതി' ഇത്യാചാര്യാഃ.

നേതി കൗടല്യഃ. സന്ധേയതാം ആത്മനഃ പരസ്യ മൂല [illegible] ഭ്യ സന്ദധീത. വിപര്യയേ വിക്രമേണ സിദ്ധിം [illegible]പസാരം വാ ലിപ്സേത.

ചൊന്ന‡ കാരണമില്ലാകിലും ദുർഗ്ഗത്തിലിരുന്നുകൊള്ളരുതാത്തളവു് അഭിയോക്താവിനുക്ക പട പെരുതെൻറു തോൻറുകിലും ദുർഗ്ഗം വിട്ടുപോവിതു. അൻറിയെ തീയിൽ പതംഗം പാഞ്ഞാരെക്കണക്കെ[25] ശത്രുപ്പടയിൽ ചെൻറു ചാവിതു. പാഞ്ഞാൽ ശത്രുവിനുക്ക താൻ തനക്ക താൻ ഒരുത്തർക്കു സിദ്ധി വരും എൻറു. വിളക്ക കെടുക താൻ ചാക താൻ വരും; അക്കണക്കെ ഒരുത്തർക്കു സിദ്ധിവരും—എൻറു ആചാര്യന്മാർപക്ഷം.

---

* ചെയ്യും പററി G.

† വരുവൊന്നെ(വോൻ?) M, V.

‡ ഇച്ചൊന്ന G.

25. പാററ തീയിലേയ്ക്കു പായുംപോലെ.

അതല്ലെൻറു കൌടല്യൻ പക്ഷം. തനക്കും പരനും സന്ധേയതയെ* പ്രതിപത്തി[25a]ചെയ്തു, [സന്ധേയതാ എൻറവാറു തനക്ക ഒരു ദോഷമില്ലാമയും, പരൻ ധമ്മവിജയി എന്നുമത്രം പ്രതിപത്തി ചെയ്തു], സന്ധിചെയ്തിതു. വിപരീതമാകിൽ എൻറവാറ, താൻ പെരുക അപരാധി ആവിതു താൻ, അവൻ[25b] അധമ്മവിജയി†യാവിതു താൻ ചെയ്കിൽ വിക്രമംകൊണ്ടു സിദ്ധി[26] നിനൈപ്പിതു താൻ, വേങ്ങിപ്പോവിതു[26a] താൻ ഒൻറു ചെയ്‌വിതു.

[എൻറു ബലവതാ വിഗൃഹ്യോപരോധഹേതവഃ എൻറും സൂത്രം മുടിഞ്ഞിതു.]

## [2. ദണ്ഡോപനതവൃത്തം.]

സന്ധേയസ്യ വാ ദൂതം പ്രേഷയേൽ. തേന വാ പ്രേഷിതം അർത്ഥമാനാഭ്യാം സൽകൃത്യ ബ്രൂയാൽ—'ഇദം രാജ്ഞഃ പണ്യാഗാരം, ഇദം ദേവീകുമാരാണാം ദേവീകുമാരവചനാദ്, ഇദം രാജ്യം അഹം ച ത്വദർപ്പണഃ' ഇതി.

ലബ്ധസംശ്രയഃ സമയാചാരികവദ് ഭർത്തരി വർത്തേത. ദുർഗ്ഗാദീനി ച കർമാ,ണ്യാവാഹ,വിവാഹ,പുത്രാഭിഷേ-

---

* സന്ധേയതെ M, V, G.

† അസുരവിജയി! M, V. അസുരവിജിഗീഷു! G.

25a. സന്ധിയുണ്ടാക്കുന്നതിന്നു വഴിയുണ്ടാക്കി.

25b. പരൻ.

26. മൂലത്തിൽ സന്ധി എന്നു പാഠാന്തരം.

26a. മടങ്ങിപ്പോരിക.

**കം,ഗൃഹശാപണ്യ,ഹസ്തിഗ്രഹണ,സത്ര,യാത്രാ,വിഹാരഗമനാനി ചാനുജ്ഞാതഃ കുർവീത. സ്വഭൂമ്യവസ്ഥിതപ്രകൃതിസന്ധിം ഉപഘാതം അപസ്തൃതേഷു വാ സമനുജ്ഞാതഃ കുർവീത. ദുഷ്ടപൗരജാനപദോ വാ ന്യായവൃത്തിരന്യാം ഭൂമിം യാചേത. ദൂഷ്യവദുപാംശുദണ്ഡേന വാ പ്രതികുർവീത. ഉചിതാം വാ മിത്രാൽ ഭൂമിം ദീയമാനാം ന പ്രതിഗൃഹ്ണീയാൽ മന്ത്രി,പുരോഹിത,സേനാപതി,യുവരാജാനാമന്യതമം, അദൃശ്യമാനേ ഭർത്തരി പശ്യേൽ. യഥാശക്തി ചോപകുര്യാൽ. ദൈവതസ്വസ്തിവാചനേഷു തൽപരാ ആശിഷോ വാചയേൽ സർവത്രാത്മനിസർഗം ഗുണം ബ്രൂയാൽ.**

'ദണ്ഡോപനതവൃത്ത'മെന്നിതു സൂത്രം. ദണ്ഡിനാൽ അധഃകൃതനായിരുന്നവനുടെ അനുഷ്ഠാനം ചൊല്ലിൻറിതെന്നിതു സൂത്രാർത്ഥം. സംബന്ധമാവിതു, ജ്യായാൻ സന്ധു ചെയ്യാതൊഴിവോനാകിൽ ദണ്ഡോപനതവൃത്തം താൻ ആബലീയസയോഗം താൻ ഒൻറു ചെയ്യിതു [എൻറു] കീഴ ചൊല്ലീതു.[27] ദണ്ഡോപനതവൃത്തത്തൈ ചൊല്ലീതില്ല. അതിപ്പോഴ്† ചൊല്ലിൻറിതെന്നിതു സംബന്ധം.

† പ്പോൺ V.

27. 'ചെയ്യിതു കീഴ ചൊല്ലീതു' എന്നു് എല്ലാ മാതൃകകളിലും കാണുന്നു. പാഠം 'ചെയ്തതു' എന്നാക്കിയാൽ 'എൻറു' കൂടാതെ കഴിയും.

അഭിയോഗിക്കിൻറവൻ ധൎമ്മവിജയി, സന്ധേയനെൻറു തോൻറുകിൽ, അവനു ദൂതനെയും കൊടുത്തു പോക്കവിതു. അവൻ പക്കൽ നിൻറു വരിൻറ ദൂതനെ ധനം കൊടുത്തും സൽക്കാരം ചെയ്തും കൊണ്ടാടിച്ചൊല്ലുവിതു—'ഇതു രാജാവിനു പാകടം[28] ഞാൻ കൊടുത്തു പോക്കിൻറിതു*. എന്നുടെ ദേവിയും മക്കളും രാജാവിനുടെ ദേവിക്കും മക്കൾക്കും കൊടുത്തു പോക്കിൻറ† പാകടം ഇവൂ. രാജ്യവുമെന്നെയും രാജാവിന്നു കൊടുത്തേൻ. കണ്ടുകൊൾക' എൻറു ചൊല്ലി പ്പാകടമും കൊടുത്തു സന്ധു ചെയ്തു സംശ്രയം ലബ്ധമാ§യാൽ, അനന്തരം സമയാചാരിക[29]ത്തിൽ ചൊല്ലിൻറവണ്ണം സ്വാമിയെ പ്രതി[29a] ഭൃത്യൻ ഇരിക്കുമാറിരിപ്പിതു. ഇരിക്കുമാറാവിതു:—ദുൎഗ്ഗാദികൎമ്മങ്ങൾ, ആവാഹമും, വിവാഹമും[29b], പുത്രാഭിഷേകം, കുതിര വിലൈക്കു കൊൾകയും, ആനകെട്ടമതും, സത്രമും [അതാവിതു യാഗാൎത്ഥമായൊരു ദീക്ഷയും], യാത്രയും, വിഹാരമാവിതു മാൻ അവി എൻറിജ്ജാതിയും[30]—ദുൎഗ്ഗാ

---

* പോകിന്നിതു M, V. —ൻറിതു G.

† പോകുന്ന M, V. പോകിൻറ G.

§ ലബ്ധനായാൽ M, V, G.

28. സമ്മാനം. (പണ്യാഗാരം എന്നു മൂലം. അതിലുള്ള വിശിഷ്ടരത്നം എന്നു താൽപര്യം.) *cf.* 'ഞാൻ നൽകിന പാകടമിതെൻറങ്ങു ചൊല്ലെൻറാൻ'—രാ. ച. 131-11.

29. അധി. 5, പ്രക. 93.

29a. *cf.* 'ഇവ്വനത്തെ പ്രതി നോക്കിനിൻറു'—ബ്ര. പു., പേ. 57.

29b. ആവാഹം കന്യാസ്വീകരണം. വിവാഹം കന്യാദാനം.

30. അവി—ആട്. മാൻ, കാട്ടാട് മുതലായവയെ വേട്ടയാടൽ എന്നാണാശയം.

ദികൎമ്മങ്ങൾ[31]. ഇച്ചൊന്നവെല്ലാം രാജാവിന്റെ അനുജ്ഞകൊണ്ടു ചെയ്‌വിതു. തന്നുടയ ഭൂമിയിലിരുന്ന തന്നുടയ പ്രകൃതികൾ പിഴ ചെയ്യുവരളൊടു[32] സന്ധിയും വിഗ്രഹമും ഇവനു ചൊല്ലി, ഇവനാലനുജ്ഞാതനായേ ചെയ്‌വിതു. തന്നുടെ ജനപദം ദുഷ്ടമായിട്ടിരിക്കിൽ, താൻ ന്യായവൃത്തികനായേ നിൻറു രാജാവിനെ മറെറാരു ഭൂമിയിരപ്പിതു. ദുഷ്യൎക്കു പ്രതികാരം ചെയ്‌വോരെക്കണക്കെ[32a] ഉപാംശുദണ്ഡംകൊണ്ടു പ്രതികാരം ചെയ്യാലുമമയും[33]. ദുഷ്യപ്രതീകാരം യോഗവൃത്തത്തിൽ ചൊല്ലീതു.[33a] ഉചിതയായൊള്ള*[34] ഭൂമി മിത്രനെ പ്പറിച്ചു[34a] സ്വാമി കൊടുപ്പാൻ ചൊല്ലുകിൽ അതു കൊള്ളാതൊഴിവിതു[35]. കൊൾകിൽ മിത്രഹാനി വരും. അതു ദോഷം. അതുവരൊല്ലാ. ഇനി മന്ത്രി, പുരോഹിതൻ, സേനാപതി, യുവരാജാവു എന്നിവര

---

* മായൊള്ള M. V.

31. വാകൃത്തിലെ സമുച്ചയക്കുഴപ്പം നോക്കുക.

32. പിഴചെയ്യ പ്രകൃതികളോടു്.

32a. ദുഷ്യൎക്കു പ്രതികാരം ചെയ്യുന്നതുപോലെ. cf. തമിഴ്,'തരുപ്പണത്തെ മാച്ചുറൈത്താർ പോല' (ദൎപ്പണത്തെ ചളി മറയ്ക്കുന്നതുപോലെ).

33. സ്വദേശവാസികളായ ദുഷ്ടരോടു ദുഷ്യരോടെന്നപോലെ രഹസ്യദണ്ഡങ്ങൾ അനുഷ്ഠിയ്ക്കണം എന്നു താൽപര്യം.

33a. അധി. 5.

34. 'ഉചിതമായൊള്ള' എന്ന പാഠവും ശരിയാകാം. ഇത്തരം വിശേഷണവിശേഷ്യപ്പൊരുത്തത്തിൽ വ്യാഖ്യാതാവിനു വലിയ നിർബ്ബന്ധമില്ലെന്നതിനു തെളിവുണ്ടു്.

34a. പ്രയോഗം സൂക്ഷിയ്ക്കുക. സുഹൃത്തിൽനിന്നു തട്ടിയെടുത്തു എന്നർത്ഥം.

35. ദുഷ്ടരൊന്നുമില്ലാത്തതാണെങ്കിലും, വിജിഗീഷുവിന്റെ മിത്രങ്ങളിൽനിന്നു അപഹരിച്ചു സ്വാമി കൊടുക്കുന്ന ഭൂമി സ്വീകരിയ്ക്കരുതെന്നു താൽപര്യം. കൊടുപ്പാൻ ചൊല്ലുക—കൊടുക്കാമെന്നു പറയുക (കൊടുക്കുന്നതിനു് ആജ്ഞാപിയ്ക്കുക എന്ന യഥാൎത്ഥമായ അർത്ഥമല്ല).

ളാ[35a]ലൊരുത്താരത്താൻ‡ കാൺപിച്ചു രാജാവിനെക്കാണ്മാൻ അവസരമില്ലയാകിൽ*[36]. തന്നുടയ ശക്തിക്കു തക്കളവു ധനമും രാജാവിന്നു കൊടുപ്പിച്ചു. ദേവാരാധനത്തിലും ബ്രാഹ്മണരെ ഊട്ടി സ്വസ്തിവാചനം ചെയ്യുമെടത്തും, ബ്രാഹ്മണരെക്കൊണ്ടു രാജാവിന്നു ആശി ചൊല്ലിപ്പിച്ചു. എല്ലാടത്തും ആത്മനിസർഗ്ഗം[37] ചൊല്ലുവിതു എൻറവാറു, സ്നാനഭോജനാദികൾ ചൊന്നാൽ, 'സ്വാമി സ്നാനഭോജനാദികൾ ചെയ്കപ്പോൾ[38] ഞാൻ സ്നാനഭോജനാദികൾ ചെയ്‌വൻ' എൻറു†[38a] ചൊല്ലുവിതു ഗുണങ്ങളും സ്തുതിപ്പിച്ചു.

ഇനി ശ്ലോകം—

സംയുക്തബലവൽസേവീ
വിരുദ്ധഃ ശങ്കിതാദിഭിഃ
വർത്തേത ദണ്ഡോപനതോ
ഭർത്തര്യേവമവസ്ഥിതഃ.

---

‡ ത്താനം M, V.

* —ക്കിൽ M, V.

† ചെയ്കേൻറു G.

35a. എന്നിവരിൽ.

36. മന്ത്രി തുടങ്ങിയവരെ സ്വാമി കാൺകെ സന്ദർശിപ്പാൻ പാടില്ല എന്നാണു മൂലത്തിൽ.

37. ആത്മാർപ്പണം.

38. ചെയ്യുമ്പോൾ അഥവാ ചെയ്തുകഴിഞ്ഞാൽ എന്നർത്ഥത്തിൽ.

38a. 'ചെയ്കേൻറു' എന്ന G പാഠം ശരിയാണെങ്കിൽ അതു കാലസാമീപ്യം കാണിയ്ക്കാൻ ഭാവ്യർത്ഥത്തിൽ ഭൂതപ്രയോഗമാണെന്നു കല്പിയ്ക്കണം. 'സ്വാമി...ചെയ്കപ്പോൾ' എന്ന പ്രയോഗം ഈ ഊഹത്തെ ബലപ്പെടുത്തുന്നു. M, V കൾ 'ചെയ്യൻ' എന്നാണു എഴുതുന്നതു്. 'ഞാൻ' V യിൽ കാണുന്നില്ല.

ശ്ലോകാൎത്ഥമാവിതു— സംയുക്തരാവോർ യൗനമൗലാദി* സംബന്ധവഴിമേൽ[39] സംബദ്ധരായൊള്ളവരൾ†. ബലവത്തുക്കളാവോർ ശക്തിസമ്പന്നരായൊള്ള മഹാമാത്രർ[39a]. അവരളാൽ അനുഗ്രഹീതനായിട്ടിരിപ്പിതു. അവസ്ഥിതനായി[40] ദണ്ഡോപനതൻ സ്വാമിയിനൈ പ്രതി[41] വൎത്തിപ്പിതു.

[ദണ്ഡോപനതവൃത്തമാകിൻറ സൂത്രമും പതിനഞ്ചാമധ്യായമും മുടിഞ്ഞതിതു.]



* യൗവനമൗഘാദി (?) M, V, G.

† സംബന്ധമായൊള്ളവരൾ M, V. –രായൊള്ളവരൾ G.

39. രക്തബന്ധം, പാരമ്പര്യബന്ധം എന്നിവ വഴി. യോനി > യൌനം. മൂലം > മൌലം.

39a. സ്വാമിയെ സംബന്ധിച്ചവരാണ് രണ്ടു കൂട്ടരും.

40. ഇപ്രകാരം സ്ഥിതിചെയ്തു എന്നർത്ഥം. 'തദ്വിഷ്ടരായ' വിരോധിച്ചും' എന്ന മൂലഭാഗം വിട്ടിരിക്കുന്നു.

41. നേർക്ക്. *cf.* തം പ്രതി (സം.).

# പ്രകരണം 121. ദണ്ഡോപനായിവൃത്തം.

**അനുജ്ഞാതസ്സന്ധിരണ്യോദ്യോഗകരം ബലവാൻ വിജിഗീഷുമാണോ, യതഃ സ്വഭൂമിഃ സ്വർത്തുവൃത്തിശ്ച സ്വസൈന്യാനാം അദുർഗാപസാരഃ ശത്രുപാർഷ്ണിരനാസാരശ്ച, തതോ യായാൽ. വിപര്യയേ കൃതപ്രതീകാരോ യായാൽ.**

'ദണ്ഡോപനായിവൃത്തമെമ്പിതു' സൂത്രം. പടകൊണ്ടു് അനന്തരൈകാന്ത[ര]രായൊള്ള[1] പ്രകൃതികളൈ ഒതുക്ക*മവൻ ദണ്ഡോപനായി ആവോ.[2] അവനുടയ അനുഷ്ഠാനം ചൊല്ലിൻറിതെമ്പിതു സൂത്രാർത്ഥം. സംബന്ധമാവിതു, വിജിഗീഷു ദണ്ഡോപനതനാം നാൾ† അനുഷ്ഠിക്കുമാറു ചൊല്ലി; [ഇപ്പോൾ ദണ്ഡോപനായിയായ്]^2a^ അനുഷ്ഠിക്കുമാറു ചൊല്ലിൻറിതെമ്പിതു സംബന്ധം.

---

* ഒക്കമവൻ M, V. G യിൽ ഇതെഴുതി വണക്കമവൻ എന്നു തിരുത്തിക്കാണുന്നു.

† –നതനാനാൽ M, V.

1. അനന്തരർ—അനന്തരദേശത്തുള്ളവർ (ശത്രുക്കൾ). ഏകാന്തരർ—തദനന്തരദേശത്തുള്ളവർ (മിത്രങ്ങൾ). 'ഏകാന്തരായുള്ള' എന്നു പകർപ്പുകളിൽ.

2. ശത്രുക്കളെ ബലാൽക്കാരേണ പിടിച്ചുകൊണ്ടുവരുന്നവൻ എന്നും അർത്ഥം കാണുന്നു.

2a, സന്ദർഭം നോക്കിച്ചേർത്തതാണ്; മാതൃകകളിൽ ഇല്ല.

വിജിഗീഷു, യാതവ്യനാൽ§ പൊന്നിന്നു കൊടുത്തുപോക്കിയവൻ, താരേ[2b]നെൻറു അവനാൽ അനുജ്ഞാതനായവൻ, ഇരന്നു കൊടുത്തു പോക്കിയ പൊൻ തനക്കു കൊള്ളെല്ലാതൊഴിഞ്ഞതിന്നു തക്കളവു യാതവ്യനുദ്വേഗം വരുമാറു, ബലവാനായിരുന്ന വിജിഗീഷു യാതവ്യനൊരുത്തനൈ യാതൊരുപായത്താൽ സാധിപ്പിതു, അവനൈ അവ്വണ്ണം സാധിപ്പാൻ ഇച്ഛയുടയനാ[യ്] യാതവ്യന്മേൽ പട എടുപ്പിതു[3]. പല യാതവ്യരുളരാകിൽ, യാവനൊരുത്തന്മേൽ പട എടുക്കുമ്പോഴും തന്നുടയ ഭൂമിയൂടെ പോകലാവിതു, നല്ല കാലത്തു പോകാവിതു, കൊററും കൂഴം[4] കുറവിൻറിയെ പോകലാവിതു*[4a]—അങ്ങനെയൊത്ത യാതവ്യന്മേൽ പട എടുപ്പിതു. അതെയുമല്ല, യാതവ്യനുക്കു ദുർഗ്ഗമും അപസാരമുമിൻറിയെ[5] ഇരിപ്പിതു, വിജിഗീഷുതനക്കു പാർഷ്ണിഗ്രാഹനും യാതവ്യനും ആസാരനുമിൻറിയെ ഇരിപ്പിതു യാവനൊരുത്തന്മേൽ പോയാൽ, അവ[നൈ] നോക്കി പട എടുപ്പിതു. സ്വഭൂമിയൂടെ, നല്ല

---

§ യാതവ്യനൈ M, V, G.

* –ലാവിതു(ം) ചെയ്തു M, V, G.

2b. തരാം, തരുവൻ എന്ന വിധ്യർത്ഥത്തിലാണ്. സാധാരണ നിഷേധാർത്ഥമാണുള്ളതു്. *cf.* 'താരാനോ തരുമോ'. ലീ. ഉ. പ. 151. G യിൽ 'താരൻ' എന്നു് എഴുതി 'താരാൻ' തിരുത്തിയിരിക്കുന്നു. 'താരേൻ' എന്നതിനെ 'തരേൻ' എന്നാക്കിയാലും ഫലം ഒന്നുതന്നെ. പുരുഷപ്രത്യയമേ ഉള്ളു, നിഷേധപ്രത്യയം അന്തർഭവിച്ചിട്ടില്ല എന്നു കല്പിക്കണം.

3. വളരെ ക്ലിഷ്ടമായ വാക്യഘടന. 'സന്ധിപ്രകാരം ഹിരണ്യം കൊടുക്കാമെന്നു സമ്മതിച്ചിട്ടു പിന്നെ അതു കൊടുക്കാതെ തനിക്കു വെറുപ്പുണ്ടാക്കിയ ശത്രുവിനെ ജയിക്കുവാൻ ഇച്ഛിക്കുന്ന ബലവാനായ വിജിഗീഷു'വിനെപ്പററിയാണു് പറയുന്നതു് (*cf.* കെ. വി. എം., പേ. 553). വിജിഗീഷു, യാതവ്യൻ ഈ പദങ്ങളുടെ ആവർത്തനമാണു് അധികം കുഴപ്പമുണ്ടാക്കുന്നതു്.

4. ശൈലി നോക്കുക. കൂഴം ഭക്ഷണാർത്ഥകം തന്നെ.

4a. 'ചെയ്തു' എന്നിവിടെ മാതൃകകളിൽ കാണുന്നതു് വിട്ടിരിക്കുന്നു.

5. രക്ഷപ്പെടാനുള്ള മാർഗ്ഗമില്ലാതെ.

കാലത്തു്, എൻറിച്ചൊന്ന ജാതി പോവാനരുതാകിൽ† ഭൂമ്യാദികൾ [ക്കം] പാർഷ്ണിഗ്രാഹാദികൾക്കം പ്രതീകാരം ചെയ്യപ്പോവിതു.

**സാമദാനാഭ്യാം ദുർബലാനുപനമയേൽ. ഭേദദണ്ഡാഭ്യാം ബലവതഃ.**

**നിയോഗവികല്പസമുച്ചയൈശ്ചോപായാനാം അനന്തരൈകാന്തരാഃ പ്രകൃതീഃ സാധയേൽ.**

**ഗ്രാമാരണ്യോപജീവിവ്രജവണിക്പഥാനുപാലനം ഉജ്ഝിതാപസൃതാപകാരിണാം ചാർപ്പണം ഇതി സാന്ത്വമാചരേൽ.**

**ഭൂമിദ്രവ്യകന്യാദാനം അഭയസ്യ ചേതി ദാനമാചരേൽ.**

യാതവ്യന്മാരൈ വണക്കവാൻ[5a] ഉപായങ്കൾ ചൊല്ലിൻറിതു. ദുർബലരായൊള്ളവരളൈ സാമദാനം കൊണ്ടു വണക്കവിതു. ബലവത്തുക്കളൈ ഭേദദണ്ഡം കൊണ്ടു വണക്കവിതു. സമരെയും ദാനഭേദം‡ കൊണ്ടു വണക്കമാറു ഉഴഹിച്ചുകൊൾക.

---

† പോവരുതാകിൽ G.

‡ സാമഭേദം G.

5a. (പ്രയോ.) കീഴിലാക്കവാൻ. < വണങ്ങ്കതല് — (ക. ബസ്സ) To bend, yield, worship—T. Lex.). ആരാധനാർത്ഥം കമ്പിടുന്നതിൽനിന്നു വരുന്നു.

ഇനി ഉപായങ്ങളുടയ നിയോഗം, വികല്പം, സമുച്ചയം എൻറിമ്മൂൻറുംകൊണ്ടു അനന്തരൈകാന്ത[ര]രായൊള്ള പ്രകൃതികളെയും സാധിപ്പിതു. നിയോഗമാവിതു, ഒരുപായമേ നിയമിച്ചു നിയോഗിക്കമതു. വികല്പം [ഇതു]താൻ† മററൊൻറു താൻ പ്രയോഗിക്കമെൻറവാറു[6]. പുരുഷസ്വഭാവത്തുക്കു തക്കവാറു ഒരുത്തനിൽ സാമമേ പ്രയോഗിപ്പിതു. ഒരുത്തനിൽ സാമം താൻ ഭേദം താൻ പ്രയോഗിപ്പിതു. ഒരുത്തനിൽ സാമഭേദംകൊണ്ടു സാധിപ്പിതു അനന്തരൈകാന്ത[ര]രായുള്ളവരളെ.

ഇനി സാമരൂപം ചൊല്ലിൻറിതു. ദുർബ്ബലനായൊള്ള വിജിഗീഷു യാതവ്യൻ കളഞ്ഞുപോയ ഗോമഹിഷാദികളയും, താമേ[7] പോയ ദാസീദാസാദികളെയും, യാതവ്യനു അപകാരം ചെയ്തിട്ടു പോയ ദ്രോഹ്യാദികളെയും യാതവ്യനേ[8] കൊടുപ്പിതു. ഇതു സാമം.

ദാനമാവിതു—ഭൂമി കൊടുപ്പിതു. അഭയം കൊടുപ്പിതു. പൊൻ കൊടുപ്പിതു. ദ്രവ്യം കൊടുപ്പിതു.

**സാമന്താടവികതൽകുലീനാവരുദ്ധാനാം അന്യതമോപഗ്രഹണേ കോശദണ്ഡഭൂമിദായയാചനമിതി ഭേദമാചരേൽ.**

---

† വികല്പം താൻ M, V, G.

6. വികല്പം എന്നാൽ ഏതെങ്കിലും ഒന്നു പ്രയോഗിക്കുക എന്നർത്ഥം.

7. താനേ (ഏ. വ.).

8. യാതവ്യപദത്തിൻെറ ആവർത്തനം ഉദ്വേഗജനകമായിരിക്കുന്നു. സർവ്വനാമങ്ങളുടെ പ്രയോഗം വാക്യങ്ങളിൽ കുറെ ചുരുക്കമാണു്. (*cf. f. n.* 3).

**പ്രകാശ,കൂട,തൂഷ്ണീംയുദ്ധ,ദുർഗ്ഗലംഭോപായൈഃ അമിത്ര-ഗ്രഹണമിതി ദണ്ഡമാചരേൽ.**

ഭേദമാവിതു—യാതവ്യന്റെ സാമന്താടവികർ, **തൽക്കുലീനൻ**[9], **അവരുദ്ധൻ**[10] എന്നിവ[ർ]കളാ[†]ലൊരുത്തനൈ[11] സ്വീകരിച്ചു ദണ്ഡാരമ്പം, പടയും, ഭൂമിയും, ദായമും അവരളെക്കൊണ്ടു യാതവ്യനൈ വേണ്ടുവിതു[12]. അവിററിൽ ദായം തൽക്കുലീനനെയും, അവരുദ്ധനെയും കൊണ്ടു വേണ്ടുവിതു.

ദണ്ഡം പ്രയോഗിക്കുമാറാവിതു—പ്രകാശയുദ്ധം, കൂടയുദ്ധം, ദുർഗ്ഗലംഭോപായം[12a] മേൽ ചൊല്ലിൻറവുകൊണ്ടു ശത്രുവിനൈ വലിയ[13]പ്പിടിച്ചു കൊൾവിതു. എൻറിവണ്ണം വണക്കപ്പെട്ടിരുന്ന യാതവ്യന്മാരെക്കൊണ്ടുപ്രയോഗിക്കുമാറാവിതു.[14]

**ഏവമുത്സാഹവതോ ദണ്ഡോപകാരിണഃ സ്ഥാപയേൽ, സ്വപ്രഭാവതഃ കോശോപകാരിണഃ, പ്രജ്ഞാവതോ ഭൂമ്യുപകാരിണഃ.**

---

† -ന്നിവരളാ G.

9. അവരുടെ കുടുംബക്കാരൻ.

10. യാതവ്യന്റെ പുത്രാദികൾ (നിയന്ത്രിക്കപ്പെട്ടവർ).

11. ഇവരിൽ ഒരാളെ.

12. യാചിക്കണം.

12a. കോട്ടപിടിക്കാനുള്ള ഉപായം. തൂഷ്ണീംയുദ്ധം വിട്ടു.

13. ബലാൽക്കാരമായി.

14. യാതവ്യന്മാരെ കീഴടക്കാനുള്ള ദണ്ഡാചരണമാണിതു് എന്നാണു് മൂലത്തിലെ ആശയം. വ്യാഖ്യാതാവിന്റെ പാഠം വ്യത്യസ്തമായിത്തോന്നുന്നു.

**തേഷാം പണ്യപത്തനഗ്രാമഖനിസഞ്ജാതേന രത്നസാരഫൽഗുകുപ്യേന ദ്രവ്യഹസ്തിവനവ്രജസമുത്ഥേന യാനവാഹനേന വാ യദ് ബഹുശ ഉപകരോതി, തച്ചിത്രഭോഗം; യദ് ദണ്ഡേന കോശേന വാ മഹദുപകരോതി തന്മഹാഭോഗം; യദ് ദണ്ഡകോശഭൂമീരുപകരോതി, തൽ സർവ്വഭോഗം.**

**യദമിത്രമേകതഃ പ്രതികരോതി, തദേകതോ ഭോഗി. യദമിത്രം ആസാരം ചാപകരോതി, തദുഭയതോഭോഗി. യദമിത്രാസാരപ്രതിവേശാടവികാൻ സർവതഃ പ്രതികരോതി, തൽ സർവതോഭോഗി.**

ഇവ്വണ്ണം സാമാദികളാൽ വണക്കപ്പെട്ടിരുന്ന ഉത്സാഹമുടയ യാതവ്യന്മാരെ ദണ്ഡോപകാരികളാക്കി നിറുത്തുവിതു, എൻറവാറു വിക്രമസാധ്യമായുള്ള കാര്യത്തിൽ നിറുത്തുവിതു. പ്രഭാവത്തുക്കളൊയൊള്ളവരളെ ധനോപകാരികളാക്കി നിറുത്തുവിതു. പ്രജ്ഞാവത്തുക്കളെ ഭൂമ്യുപകാരികളായ് നിറുത്തുവിതു.[15]

ദണ്ഡോപനതന്മാർക്ക് ഉപകാരഭേദവഴിമേൽ സംജ്ഞാഭേദം ചൊല്ലിൻറിതു. ദണ്ഡോപനതന്മാരിൽ യാവനൊരുത്തൻ പണ്യപത്തനത്തിലും ഖനിയിലും ഉണ്ടാകിൻറ രത്നം, സാരം[16], ഫൽഗു[17], കുപ്യം[18]

15. യാതവ്യന്മാരെ സ്വഭാവം നോക്കി സൈന്യം, ധനം, ഭൂമി ഇവകൊണ്ടു തനിയ്ക്കുപകാരികളാക്കി നിർത്തണം.

16. ചന്ദനാദികൾ.

17. ശംഖാദികൾ.

18. വസ്ത്രാദികൾ.

എൻറിവും, ദ്രവ്യവനം ഹസ്തിവനം, വ്രജം എൻറിവററിൽ ഉളവാകിൻറ യാനവാഹനങ്ക[ളും] കൊണ്ടു† പലമുറയായ് കൊടുത്തുപകരിപ്പോൻ, (i) ചിത്രഭോഗമിത്രൻ[19] അവനക്ക പേർ. യാവനൊരുത്തൻ പടയും ഭണ്ഡാരമും കൊടുത്തു പെരുക ഉപകരിപ്പോൻ, അവൻ (ii) മഹാഭോഗമിത്രൻ എന്മോൻ[19a]. യാവനൊരുത്തൻ പടയും, ഭണ്ഡാരമും, ഭൂമിയും, കൊടുത്തുപകരിപ്പോൻ, അവൻ (iii) സർവ്വഭോഗമിത്രനെന്മോൻ.‡

യാവനൊരുത്തൻ അമിത്രനൊരുത്തനൈ ച്ചെറുപ്പോൻ, അവൻ (iv) ഏകതോഭോഗി. യാവനൊരുത്തൻ വിജിഗീഷുവിനുടയ അമിത്രനെയും ആസാരനെയും[20] ചെറുപ്പോൻ, അവൻ (v) ഉഭയതോഭോഗി. യാവനൊരുത്തൻ അമിത്രനെയും, അവനുടയ ആസാരനെയും പ്രതിവേശനെയും[21] ആടവികന്മാരെയും എങ്ങും ചെറുപ്പോൻ, അവൻ (vi) സർവ്വതോഭോഗി[22].

---

† -നങ്കൾക്കൊണ്ടു M, V, G.

‡ എന്നോൻ M, V.

19. പലതരത്തിൽ അനുഭവം—ഉപയോഗം—ഉള്ള മിത്രം എന്നർത്ഥം.

19a. എന്നു പറയുന്നവൻ. >എന്മോൻ.

20. ശത്രുവിൻെറ മിത്രം.

21. പാർശ്വസ്ഥനായ ശത്രു.

22. ഏകതോഭോഗി, ഉഭയതോഭോഗി, സർവ്വതോഭോഗി എന്നിവയ്ക്കു ഒരിടത്തും, രണ്ടിടത്തും, എല്ലാടത്തും ഉപയോഗമുള്ളതു് എന്നു ക്രമത്തിൽ അർത്ഥം.

പാർഷ്ണിഗ്രാഹശ്ചാടവികഃ ശത്രുമുഖ്യഃ ശത്രുർ വാ ഭൂമിദാനസാധ്യഃ കശ്ചിദാസാദ്യേത, നിർഗ്ഗുണയാ ഭൂമ്യൈനമുപഗ്രാഹയേൽ, അപ്രതിസംബദ്ധയാ ദുർഗസ്ഥം, നിരുപജീവ്യയാടവികം, പ്രത്യാദേയയാ തൽകുലീനം, ശത്രോരുപച്ഛിന്നയാ ശത്രോരുപരുദ്ധം, നിത്യാമിത്രയാ ശ്രേണീബലം, ബലവൽസാമന്തയാ സംഹതബലം, ഉഭാഭ്യാം യുദ്ധേ പ്രതിലോമം, അലബ്ധവ്യായാമയോത്സാഹിനം, ശൂന്യയാരിപക്ഷീയം, കർശിതയാപവാഹിതം, മഹാക്ഷയവ്യയനിവേശയാ ഗതപ്രത്യാഗതം, അനപാശ്രയയാ പ്രത്യപസൃതം, പരേണാനധിവാസ്യയാ സ്വയമേവ ഭർത്താര മുപഗ്രാഹയേൽ.

ഇനി ദാനപ്രയോഗത്തിൽ ഭൂമി കൊടുക്കുമാറു ചൊല്ലിന്റിതു. ഇന്നപ്പോൾ, ഇന്നവാറു, ഇന്ന ഭൂമി കൊടുപ്പൂ† എന്റുള്ളേടം ചൊല്ലിന്റിതു. പാർഷ്ണിഗ്രാഹൻ, ആടവികൻ, ശത്രുമുഖ്യൻ [എന്റവാറു ശത്രുവിന്റെയ അമാത്യാദി],[22a] ശത്രു, ഇവരലാലൊരുത്തൻ ഭൂമിദാനസാധ്യനാകിൽ നിർഗ്ഗുണയായൊള്ള‡ ഭൂമി കൊടുപ്പിതു. ദുർഗ്ഗസ്ഥനായൊള്ളവന്നു അവന്റെയ ദുർഗ്ഗത്തിന്നകന്റു[23] ദേശാന്തരവ്യവഹിതയായൊ

† കൊടുപ്പു M.

‡ ദാമയൊള്ള M, V.

22a. മുഖ്യനായ ശത്രുവെന്നു തെററിദ്ധരിക്കാതിരിപ്പാനാണ് വിവരണം.

23. ദുർഗ്ഗത്തിൽനിന്നകന്ന്. നിന്ന് > ഈന്ന് (നലോപവും ഇകാരദൈർഘ്യവും) > ഇന്ന്. *cf.* 'മേലിന്നു ചിലവാറു വീണു തുടങ്ങി'—ഭാഗ. ഭാ. I. പേ. 27. 'ദുർഗ്ഗത്തിന്നു'' എന്നതിനെ ഉദ്ദേശികയായും ഗണിയ്ക്കാം. *cf.* അതിന്നടുത്തു്, അതിന്നകലെ. (*cf. f. n.* 24, പേ. 424).

ള്ളതു കൊട്ടപ്പിതു. ആടവികന്നു നിരുപജീവ്യയായൊള്ളൊൻറു† കൊട്ടപ്പിതു. നിരുപജീവ്യ എൻറവാറു അല്പഫലയായൊള്ളതു കൊട്ടപ്പിതു. ശത്രുവിന്റെയ അപരുദ്ധനാകിൽ ശത്രുവിടൈ[23a]പ്പറിച്ചുകൊണ്ടതേ കൊട്ടപ്പിതു. ശ്രേണീബലത്തിന്നു[24] നിത്യാമിത്രയായൊള്ള ഭൂമി കൊട്ടപ്പിതു. നിത്യാമിത്രലക്ഷണം[25] കീഴ്ച്ചൊല്ലിതു. സംഘബലത്തിന്നു ബലവൽസാമന്തയായൊള്ള ഭൂമി കൊട്ടപ്പിതു. [ശ്രേണീബലത്തോട്ട സംഘബലത്തോട്ട ഭേദമാവിതു[26]—മുഖ്യരഹിതയായൊള്ള[26a] കൂട്ടപട ശ്രേണീബലം; സംഘബലമാവിതു, നായകമും[26b] ഉണ്ടായ് ക്ഷത്രിയപ്രായമുമായിരിപ്പിതു]. യുദ്ധത്തിൽ, പ്രതിലോമനാവോൻ കൂട യുദ്ധം വല്ലുമവന്നു[27], ബലവൽസാമന്തയുമായ് നിത്യാമിത്രയായൊള്ള ഭൂമി കൊട്ടപ്പിതു. മഹോത്സാഹിയായൊള്ളവന്നു അലബ്ധവ്യായാമയായൊള്ള ഭൂമി കൊട്ടപ്പിതു. അലബ്ധവ്യായാമ എൻറവാറു പടൈവ്യായാമമരിയ[27a] ഭൂമി. അരിപക്ഷീയനായൊള്ളവന്നു ശൂന്യയാ

---

† യുള്ളതു G.

23a. ശത്രുവിൽനിന്നു്. പാഠം 'ശത്രുവിനിടൈ' എന്നായിക്കൂടെന്നില്ല.

24. നായകരില്ലാത്ത ജനസൈന്യം.

25. ചോരാടവികാദികളാണു് നിത്യശത്രുക്കൾ.

26. രണ്ടും തമ്മിലുള്ള ഭേദമിതാണു്. ഇത്തരം പ്രയോഗങ്ങൾ പല ദിക്കിലും വന്നിട്ടുണ്ടു്.

26a. വിശേഷ്യമായ കൂട്ടപടയെ സ്ത്രീലിംഗമായി ഗണിച്ചിരിക്കുന്നു. (സംസ്കൃതത്തിലെ സേനയെ ഓർമ്മിച്ചുകൊണ്ടാകാം). എല്ലാ പകർപ്പിലും 'രഹിതയായൊള്ള' എന്നുതന്നെ കാണുന്നു.

26b. നായകത്വം, നായകസൽഭാവം. 'ദണ്ഡനായകം കൊട്ടപ്പിതു' തുടങ്ങിയ പ്രയോഗങ്ങൾ നോക്കുക.

27. വല്ലുമവൻ, അവന്നു് എന്നാകേണ്ടതാണു്.

27a. സൈന്യവ്യായാമത്തിന്നു വിഷമമായ. 'പടൈവ്യായാമം' ഒറ്റസ്സമാസം.

യൊള്ള ഭൂമി കൊടുപ്പിതു, അവന്റെയ ഉപചയപ്രതിഷേധാൎത്ഥം[28]. അപവാഹിതനായൊള്ളവന്ന കർശിതയായൊള്ള ഭൂമി കൊടുപ്പിതു. അപവാഹിതനാവോൻ യുദ്ധം ചെയ്തു ഉപതാപിയായൊള്ളവൻ* [29]. മഹാക്ഷയവ്യയനിവേശയായൊള്ള ഭൂമി കൊടുപ്പിതു ഗതപ്രത്യാഗതനായൊള്ളവന്ന്[30]. അനപാശ്രയയെൻറവാറു, ദുർഗ്ഗരഹിതയായിരുന്ന† ഭൂമി കൊടുപ്പിതു പ്രത്യപസൃതന്ന്. പ്രത്യപസൃതനാവോൻ ശത്രുഭയത്തിനാൽ തന്റെയ ദേശം വിട്ടുപോയവൻ. ഇനി മററു ചിലരാൽ വാഴൊല്ലാത ഭൂമി അ[31]ഭൂമിയുടെയവനേ കൊടുപ്പിതു.

**തേഷാം മഹോപകാരം നിർവ്വികാരം ചാനുവർത്തയേൽ. പ്രതിലോമം ഉപാംശുനാ സാധയേൽ. ഉപകാരിണം ഉപകാരശക്ത്യാ തോഷയേൽ. പ്രയാസതശ്ചാൎത്ഥമാനൗ ച്ചാൽ. വ്യസനേഷു ചാനുഗ്രഹം. സ്വയമാഗതാനാം യഥേഷ്ടദർശനം പ്രതിവിധാ... ...ച കുൎയ്യാൽ. പരിഭവോപഘാതകുത്സാതിവാദാംശ്ചൈഷു ന പ്രയുഞ്ജീത. ദത്വാ ചാഭയം പിതേവാനുഗൃഹ്ണീയാൽ. യശ്ചാസ്യാം-**

---

* ചെയ്തു പ്രതാപി– M, V.

† അനപാശ്രയനെന്നവാറു ദുൎഗ്ഗരഹിതമായിരുന്ന M, V, G.

28. വൃദ്ധി തടയുവാൻ.

29. 'അപവാഹിത'ന്ന നാട്ടിൽനിന്നു നീക്കപ്പെട്ടവൻ, യുദ്ധംകൊണ്ടു വിഷമിച്ചവൻ, സന്ധിഭ്രംശിതൻ—ഇങ്ങനെയുള്ള അൎത്ഥങ്ങളും കാണുന്നു. ഉപതാപി—ദുഃഖിതൻ.

30. ശത്രുവിനെ സേവിച്ചു മടങ്ങിവന്നവന്നു വലിയ പുരുഷനാശവും ധനവ്യയവും ആവശ്യമുള്ള ഭൂമി കൊടുക്കണം.

31. *cf.* 'ഇ വിദുരൻ വിവാദശീലനാകയും'—ദൂ. വാ., പേ. 34. 'ഇ വിശേഷമറിഞ്ഞു'—Ibid. പേ. 35.

പശ്ചാൽ തദ്ദോഷമഭിവിഖ്യാപ്യ പ്രകാശമേനം ഘാതയേൽ. പരോദ്വേഗകാരണാദ്വാ ദാണ്ഡകാർമ്മികവൽ ചേഷ്ടേത. ന ച ഹതസ്യ ഭൂമിദ്രവ്യപുത്രദാരാൻ അഭിമന്യേത. കുല്യാനപ്യസ്യ സ്വേഷു പാത്രേഷു സ്ഥാപയേൽ. കർമ്മണി മൃതസ്യ പുത്രം രാജ്യേ സ്ഥാപയേൽ. ഏവമസ്യ ദണ്ഡോപനതാഃ പുത്രപൗത്രാൻ അനുവർത്തന്തേ.

ഇനി ദണ്ഡോപനതന്മാരിൽ യാവനൊരുത്തൻ മഹോപകാരനാനായിരിപ്പോനും†, നിർവ്വികാരനായിരിപ്പോനും, അവനു പിഴ ചെയ്യാതെ ഒഴിവിതു. പ്രതിലോമനെ ഉപാംശുദണ്ഡം കൊണ്ടു സാധിപ്പിതു.[32] പ്രകാശവധം ചെയ്കിൽ മറ്റൊഴിഞ്ഞ ദണ്ഡോപനതന്മാർക്ക് ഉദ്വേഗം വരും. ഉപകരിക്കിൻറവരർക്ക ഉപകാരശക്തിക്ക തക്കവാറ പ്രീതിപ്പെടുവിതു[33]. അവരുടെയ പ്രയാസത്തുക്ക തക്കവാറ ധനം കൊടുപ്പിതും കൊണ്ടാടുവിതും ചെയ്യിതു. ഇവരർക്ക വ്യസനമുണ്ടാകിലനുഗ്രഹം ചെയ്‌വിതു പുത്രഭ്രാതൃമരണാദി[കളിൽ][34]. അനാഹൂതരായേ തങ്ങളെ സേവിപ്പാൻ വരുമവരർക്ക യഥേഷ്ടമായ് കാഴ്ച കൊടുപ്പിതും[35], ആത്മരക്ഷാപ്രതിവിധാനമും ചെയ്‌വിതു. അനുരാഗാർത്ഥ

---

† -യിരിപ്പോനു M, V, G.

32. പ്രതികൂലനെ രഹസ്യമായി ദണ്ഡിക്കണം.

33. ഉപകരിക്കുന്നവരെ അർഹിക്കുംവിധം പ്രീതിപ്പെടുത്തണം.

34. 'മരണാദി' എന്നേ മാതൃകകളിൽ ഉള്ളൂ.

35. കാണാൻ സൗകര്യം നൽകുക എന്നർത്ഥം. കൂടിക്കാഴ്ചയാണ്, സമ്മാനമല്ല വിവക്ഷ.

മായും അപായപ്രതിഷേധാൎത്ഥമായും അവിരണ്ടും ചെയ്‌വിതു. പരിഭവം, ഉപഘാതം†, കുത്സ, അതിവാദമെൻറിവു ദണ്ഡോപനതന്മാരിൽ പ്രയോഗിയാതേയുമൊഴിവിതു. പരിഭവം അവജ്ഞ. ഉപഘാതം† അവനുടെ ദോഷം ചൊല്ലുമതു. കുത്സ ശരീരശ്രുതവൃത്താദികളുടയ നിന്ദ. അതിവാദം അതിസ്തുതി. ഇവെല്ലാമൊഴിവിതു, അവരൾക്കു ഉദ്വേഗമും ശങ്കയും വാരാതൊഴിവാനായ്. ഇവരൾക്കു അഭയം കൊട്ടത്തു തമ്മപ്പൻ‡ മക്കളൈ അനുഗ്രഹിപ്പോരൈക്കണക്കേ അനുഗ്രഹിപ്പിതു. യാവനൊരുത്തൻ വിജിഗീഷുതനക്കു അപകാരം ചെയ്‌വാൻ[35a], അവനുടയ അപരാധം [ഉൽഘോഷിച്ചു പ്രകാശമേ ഹനിപ്പിതു][36]. മറെറാഴിഞ്ഞ ദണ്ഡോപനതന്മാൎക്കു ഉദ്വേഗം പരിഹരിപ്പാനായ് ദാണ്ഡകൎമ്മികത്തിൽ ചൊന്നവണ്ണം ചേഷ്ടിച്ചാലുമമയും[37]. അങ്ങനെ ഹതനായവനുടെ പുത്രകളത്രാദിദ്രവ്യം, സ്വമുമിവ[37a] താൻ കൊൾവാൻ നിനയാതെ ഒഴിവിതു. കൊണ്ടാൽ ദോഷം മേൽ ചൊല്ലുവിതു.[37b] [redacted] മക്കളില്ലാക്കാൽ കുലത്തിലുള്ളൊരുത്തരൈ വാഴിപ്പിതു. ഇവരുടെ കരുമത്തിനായ് പോയ് പട്ടമവനുടെ[38] മകനൈത്തമ്മപ്പനുടെ

---

† ഉൽഘാതം M, V, G.

‡ തമപ്പൻ M, V.

35*a*. ചെയ്യുന്നവൻ. (എല്ലാ പകർപ്പിലും 'ചെയ്‌വാൻ' എന്നുതന്നെ).

36. പകർപ്പുകളിൽ ഇല്ല.

37. ഉപാംശുദണ്ഡം നടത്തിയാലും മതി എന്നു സാരം.

37*a*. സ്വം—സംപത്തു്, സ്വന്തവസ്തു. തൊമ്മു് എന്ന തത്ഭവം ശാസനങ്ങളിൽ കാണുന്നു. *cf.* 'പട്ടാര(കർ)ക്കൊള്ള തൊമ്മിന്നും ശ്രീകോവിൽക്കും'—കിളി. ശാ. (TAS V. പേ. 63 *ff.*) വ. 30.

37*b*. അടുത്ത പേജു് നോക്കുക.

38. വിജിഗീഷുവിന്നുവേണ്ടി യുദ്ധം ചെയ്തു മരിക്കുന്നവൻെറ.

രാജ്യം വാഴിപ്പിതു. ഇങ്ങനെ ചെയ്താൽ ദണ്ഡോപനതന്മാർ വിജിഗീഷുവിന്റെ പുത്രപൌത്രന്മാരെയും അനുവൎത്തിപ്പർ.

**യസ്ത്വപനതാൻ ഹത്വാ ബദ്ധ്വാ വാ ഭൂമിദ്രവ്യപുത്രദാരാൻ അഭിമന്യേത, തസ്യോദ്വിഗ്നം മണ്ഡലം അഭാവായോത്തിഷ്ഠതേ. യേ ചാസ്യാമാത്യാഃ സ്വഭൂമിഷ്വായത്താഃ തേ ചാസ്യോദ്വിഗ്നാ മണ്ഡലമാശ്രയന്തേ. സ്വയം വാ രാജ്യം, പ്രാണാൻ വാസ്യാഭിമന്യന്തേ.**

യാവനൊരു വിജിഗീഷു ദണ്ഡോപനതന്മാരെ കൊൽവിതും കെട്ടുവിതും ചെയ്തു അവരുടെയ പുത്രദാരങ്ങളും, ഭൂമിയും, ദ്രവ്യമും കൊൾവാൻ നിനെപ്പോൻ, അവനോടു ഉദ്വിഗ്നമായി എല്ലാ രാജമണ്ഡലവും അവന്മേൽ പട എടുക്കും. വിജിഗീഷുവിന്റെയ അമാത്യന്മാരും തന്റെയ ഭൂമികളിൽ കൎമ്മനിയുക്തരായിരിക്കുമവരും, ഇവനെ ഭയപ്പെട്ടു മറെറാഴിഞ്ഞ മണ്ഡലങ്ങളെ[38a] ആശ്രിപ്പർ. അൻറിയെ തങ്ങളേ രാജ്യം വാണു കൊൾവിതു താൻ, അവനെക്കൊൽവാൻ നിനെപ്പിതു താൻ ഒൻറു ചെയ്‌വാർ[39]. ആകിൻറമയാൽ ഉപനതന്മാരെ കൊൽവിതും കെട്ടുവിതും ചെയ്തു ഭൂമ്യാദികളെ പറിക്കുമതൊഴിവിതു.

ശ്ലോകം—

**സ്വഭൂമിഷു ച രാജാന-**
**സ്തസ്മാൽ സാമ്നാനുപാലിതാഃ**
**ഭവന്ത്യനുഗുണാ രാജ്ഞഃ**
**പുത്രപൌത്രാനുവൎത്തിനഃ.**

---

38a. രാജമണ്ഡലങ്ങളെ.

39. =ചെയ്യുർ.

പൊരുളാവിതു:—രാജാക്കൾ ഭൂമി വാഴിൻറവരളും, വിജിഗീഷു കൊടുത്തു അവനിടൈപ്പെററു[40] ഭൂമി* വാഴിൻറവരളും സാമംകൊണ്ടു അനുപാലിക്കപ്പെട്ടാൽ അനുഗുണരുമായി വിജിഗീഷുവിനുടയ മക്കൾ മക്കളെ എല്ലാം അനുവത്തിപ്പർ.‡

[പതിനാറാമധ്യായമും ദണ്ഡോപനായിവൃത്തമാകിൻറ

സൂത്രമും മടിഞ്ഞിതു.]




* അവനിട്ടെപ്പെറും ഭൂമി G.

‡ പ്പൊർ M.

40. അവനിൽനിന്നു വാങ്ങി.

# പ്രക. 122—123. സന്ധികൎമ്മ, സന്ധിമോക്ഷശ്ച.

## [1. സന്ധികൎമ്മ.]

**ശമഃ സന്ധിഃ സമാധിരിത്യേകോഽൎത്ഥഃ. രാജ്ഞാം വിശ്വാസോപഗമഃ ശമഃ സന്ധിഃ സമാധിരിതി.**

'സന്ധികൎമ്മ'മെന്നിതു സൂത്രം[1]. സന്ധിയുടെയ കൎമ്മമാമാവിതു, ശപഥാദികൊണ്ടു സന്ധിയുടെയ ദൃഢീകരണം. അതു ചൊല്ലിൻറിതെന്നിതു† സൂത്രാൎത്ഥം. സംബന്ധമാവിതു‡—പണബന്ധം സന്ധി എൻറു കീഴും ചൊല്ലീതു. സന്ധി ചെയ്താലും അതിന്നു ദൃഢീകരണം ചെയ്യാക്കാൽ അകൃതമേ ആം[1a]—എൻറിട്ടിപ്പോൾ ദൃഢീകരണം ചൊല്ലിൻറിതെന്നിതു സംബന്ധം.

ശമമെൻറും [സന്ധിയെൻറും][1b] സമാധി എൻറും ഒൻറേ പൊരുളും, എൻറു[2] സന്ധിക്കു ദൃഢീകരണഹേതുവിനെച്ചൊല്ലുവിതു.

---

† തെൻറിതു M, V.

‡ പണബന്ധ– (?) M, G.

1. cf. കാമ. IX, 1—79.

1a. ചെയ്യാത്ത ഫലമാകം. cf. ചാം, വേം.

1b. മാതൃകകളിൽ വിട്ടുകാണുന്നു.

2. എന്നു കരുതി,

ട്ടൊട്ടു വിശേഷമൊണ്ടു്. വിശേഷമാവിതു—രാജാക്കളുടയ വിശ്വാസോപഗമം ശമമാവിതു എൻറവാറു, കൃതയുഗത്തിൽ നളനഹുഷാദി രാജാക്കൾ വാങ്മാത്രത്താലേ 'നമ്മിലൊൻറ'ൻറു*[2a] ചൊല്ലിച്ചെയ്യു‡ സന്ധു ഒരു പിഴ ഇൻറിയെ ഇരിക്കുമതു ശമമാവിതു.

'സത്യം ശപഥോ വാ ചലഃ സന്ധിഃ. പ്രതിഭൂഃ പ്രതിഗ്രഹോ വാ സ്ഥാവരഃ' ഇത്യാചാൎയ്യാഃ.

നേതി കൗടല്യഃ. സത്യം ശപഥോ വാ പരത്രേഹ ച സ്ഥാവരഃ സന്ധിഃ, ഇഹാൎത്ഥ ഏവ പ്രതിഭൂഃ പ്രതിഗ്രഹോ വാ ബലാപേക്ഷഃ.

സന്ധിയും സമാധിയും ചൊല്ലിൻറിതു:—സത്യംകൊണ്ടും ശപഥംകൊണ്ടും സന്ധുചെയ്യുമതു സന്ധിയാവിതു. അതു ചലമാവിതുമൊണ്ടു്. സമാധിയാവിതു പ്രതിഭൂവും പ്രതിഗ്രഹമും ഒണ്ടാ[യ്] ചെയ്യുമതു[2b]. പ്രതിഭൂവാവിതു പുണയിടുമതു[2c]. പ്രതിഗ്രഹമാവിതു

---

* നമ്മിലൊൻറു ചൊല്ലി G. –ലൊന്നെ ചൊല്ലി V.

‡ ചെയ്യു M, G.

2a. 'ഒൻറുതൽ' എന്നതിന്നു to unite, agree എന്നെല്ലാമൎത്ഥം. 'ഒത്തൊൻറു' എന്നായാൽ കൂടുതൽ നന്നായിരുന്നു.

2b. 'ഒണ്ടാച്ചെയ്യുമതു സമാധിയാവിതു' എന്നു മാതൃകകളിൽ. ഭാഷാസ്വഭാവമാണെങ്കിലും അനാവശ്യമാകയാൽ ഒടുവിലെ 'സമാധി' വിട്ടുകളഞ്ഞിരിക്കുന്നു.

2c. ജാമ്യക്കാരനെ നിൎത്തിയ സന്ധിയെന്നാണു് വിവക്ഷ; അതുകൊണ്ടു് 'ഇട്ടമതു്' എന്നു നപുംസകപ്രയോഗം.

കൈച്ചിറ[3] വെക്കുമത്രെ. ഇവിരണ്ടും സമാധി ആവിതു. ഇതു സ്ഥാവരം എൻറു ആചാര്യന്മാർ ചൊല്ലുവിതു.[4]

'അല്ല'വെൻറു കൌടല്യൻ പക്ഷം. സത്യശപഥങ്ങളും* സ്ഥാവരം, ജന്മാന്തരത്തിന്നും[4a]. ജന്മാന്തരത്തിൽ സത്യലംഘനത്താൽ നരകപാതം വരും. ഇജ്ജന്മത്തും ലോകക്കു വ്യവഹാരക്ഷമമനല്ലെൻറു† തോൻറും. പ്രതിഭൂപ്രതിഗ്രഹങ്ങളെ ഉപേക്ഷിച്ചാൽ ഇജ്ജന്മത്തു വിശ്വാസമൊഴിയും എൻറുമളവെ[5]. അതെയുമല്ല, പ്രതിഭൂ ബലവാനുമായി, കൈച്ചിറ‡ വെച്ചവൻ സ്നേഹപാത്രമുമായിരിക്കിൽ ഇതിന്നു ഉറൈപ്പുള്ളിതു. അല്ലയാക്കാൽ ഉറൈപ്പില്ല. ആകിൻറമയാൽ സത്യശപഥങ്ങൾ [സ്ഥാവരങ്ങൾ][6a] എൻറു കൌടല്യൻ പക്ഷം. എൻറിവണ്ണം ശമം, സന്ധി, സമാധി എൻറിമ്മൂൻറിനുടയ ലക്ഷണം ചൊല്ലീതു.



---

* സത്യവും ശപഥങ്ങളെ M, V, G.

† നല്ലവെൻറു G.

‡ കച്ചിറ M, V.

3. ഈടു് (Hostage). ചിറൈ (< ഇറു)—guard, watch, restraint, jail (T. Lex.). പദം പല ദിക്കിലും വന്നിട്ടുണ്ടു്.

4. സമാധി മാത്രം സ്ഥിരമാണെന്നും സത്യശപഥങ്ങൾ ചലമാണെന്നും ആചാര്യന്മാർ പറയുന്നു.

4a. ജന്മാന്തരത്തിലും എന്നർത്ഥത്തിൽ. പരലോകമെന്നാണു് ജന്മാന്തരത്തിനു വിവക്ഷിച്ച അർത്ഥം; അടുത്ത ജന്മമെന്നല്ല. താഴത്തു വരുന്ന 'ഇജ്ജന്മം' നോക്കുക.

5. എന്നിരിക്കെ. സത്യശപഥങ്ങൾ ഇഹത്തിലും പരത്തിലും ഉപകരിക്കും; പ്രതിഭൂപ്രതിഗ്രഹങ്ങൾ ഇഹത്തിലേ ഉപകരിയ്ക്കു എന്നാശയം.

6a. മാതൃകകളിൽ പദം വിട്ടിരിക്കുന്നു.

**'സംഹിതാഃ സ്മഃ' ഇതി സത്യസന്ധാഃ പൂർവേ രാജാനഃ സത്യേന സന്ദധിരേ.**

**തസ്യാതിക്രമേ ശപഥേന അഗ്ന്യുദക,സീതാ,പ്രാകാരലോഷ്ട,ഹസ്തി,സ്കന്ധ,ാശ്വപൃഷ്ഠ,രഥോപസ്ഥ,ശസ്ത്ര,രത്ന,ബീജ,ഗന്ധ,രസ,സുവർണ,ഹിരണ്യാ,ന്യാലേഭിരേ—ഹന്യുരേതാനി ത്യജേയുശ്ചൈനം യഃ ശപഥമതിക്രാമേൽ'—ഇതി.**

സത്യശപഥപ്രതിഭ്രു[പ്രതി][7] ഗ്രഹങ്ങളുടയ ലക്ഷണം ചൊല്ലിൻറിതു. 'നാം തമ്മിലൊൻേറ' എൻറു ചൊല്ലി* സത്യസന്ധരായൊള്ള പഴയ രാജാക്കൾ സത്യംകൊണ്ടു സന്ധുചെയ്തിതു.

യുഗദോഷത്താൽ സത്യം ലംഘിക്കത്തുടങ്ങിയപ്പിന്നെ ശപഥം കൊണ്ടു സന്ധുചെയ്താർ ഇടെ ഒള്ള രാജാക്കൾ. ശപഥം ചെയ്യുമാറാവിതു—തീ, നീർ, വിളഭൂമി, മതിൽഇട്ടിക, ആനൈക്കഴുത്തു, കുതിരപൃഷ്ഠം, തേർത്തട്ടു, ആയുധം, രത്നം, നെൽ, ഗന്ധം, നെയ്, പൊൻ, വെള്ളി, ചെമ്പു എൻറിജ്ജാതികൾ തൊട്ടു ചൂഴറുവിതു[8].

---

* തമ്മിലൊൻെറൻറു ചൊല്ലി G. തമ്മിലൊന്നെ എന്നു M. ('ൻറ' രൂപമല്ല)

7. ഒരു 'പ്രതി' മതിയെന്നു കരുതിയായിരിക്കാം 'പ്രതിഭ്രുഗ്രഹങ്ങൾ' എന്നാണ് പകർപ്പുകളിൽ.

7*a*. ആകെ 14 ആണ് മൂലത്തിൽ. ഹിരണ്യ(സ്വർണ്ണനാണ്യ)ത്തെ 'വെള്ളിയും ചെമ്പും' ആക്കിയിരിക്കുന്നു.

8. സത്യം ചെയ്യുണം. *cf.* ചൂള്. ചൂള്–തൽ, ചൂളുറുതൽ (<ചൂള്+ഉറു) കന്ന. സൂരുളിസു. To swear, take oath. ചൂളുറവു (ചൂളരവു്)—Oath. ബെയിലിയെ ആശ്രയിച്ചു ഗുണ്ടർട്ട് 'ചുഴറുക' എന്നതിന്നു സത്യംചെയ്യു എന്നർത്ഥം പറയുന്നു. തമിഴിലെ 'ചൂളുറുക' ഉദ്ധരിക്കുന്നുമുണ്ടു്. പഴയ ഗ്രന്ഥങ്ങളിൽ ദീർഘം ചേർക്കുന്നതു ദുർല്ലഭമായിരുന്നതിനാൽ 'ചുഴറുക' യഥാർത്ഥത്തിൽ 'ചൂഴറുക' എന്നായിരിക്കണം. തമിൾപ്പദത്തിൻെറ രൂപാന്തരമായി ഴകാരഘടിതമായ രൂപം ഭാഷയിൽ നടപ്പിൽ വന്നതാണ്. *cf.* കോള് (ത). കോൾ (മ). ക്രമത്തിൽ ഉറുതലിന്നു പകരം കൂടുതൽ പ്രസിദ്ധമായ അറുതൽ (അറുക്കൽ) വന്നു കൂടിയിരിക്കണം.

G യിൽ ഇവിടേയും അടുത്ത താഴത്തു രണ്ടു ദിക്കിലും 'ചൂഴറു' എന്നു കാണുന്നുണ്ടെങ്കിലും മററു പകർപ്പുകളിൽ 'ചുഴറു' എന്നാണ്. രണ്ടു രൂപവും പണ്ടുണ്ടായിരിക്കണം. *cf.* 'ചൂഴറുന്നേരമമ്മേ'—ലീ. ഉ. പ. 192. 'ചുഴറവുകൊണ്ടു്'—ഭാ. കൗ. II. പേ. 252. (*cf.* Gundert).

ചൂഴറുമാറാവിതു—'ഇച്ചൊന്ന അഗ്ന്യാദികൾ കൊൽവിതു; രത്നഭൂമ്യാദികൾ ഇല്ല്യയാവിതു[8a], വളുസം ചൂഴറിൻറവന്' എൻറു ശപഥം ചെയ്‌വിതു.

**ശപഥാതിക്രമേ മഹതാം തപസ്വിനാം മുഖ്യാനാം വാ പ്രാതിഭാവ്യബന്ധഃ പ്രതിഭൂഃ. തസ്മിൻ യഃ പരാവഗ്രഹസമർത്ഥാൻ പ്രതിഭുവോ ഗൃഹ്ണാതി, സോഽതിസന്ധത്തേ. വിപരീതോഽതിസന്ധീയതേ.**

**ബന്ധുമുഖ്യപ്രഗ്രഹഃ പ്രതിഗ്രഹഃ. തസ്മിൻ യോ ദൂഷ്യാമാത്യം ദൂഷ്യാപത്യം വാ ദദാതി, സോഽതിസന്ധത്തേ. വിപരീതോഽതിസന്ധീയതേ. പ്രതിഗ്രഹഗ്രഹണവിശ്വസ്തസ്യ ഹി പരഃ ഛിദ്രേഷു നിരപേക്ഷഃ പ്രഹരതി.**

യുഗവഴിമേലും പുരുഷദോഷവഴിമേലും ശപഥം അതിക്രമിക്കത്തുടങ്ങിയെടത്തു, മഹത്തുക്കളൊയും തപസ്വികളൊയും [ഉള്ള][9] മുഖ്യരൈത്താൻ പുണൈക്കൊള്ളുമതു പ്രതിഭൂവാവിതു. അതിനിൽ യാവനൊരുത്തൻ, അമഞ്ഞതു ചെയ്യാത്തവരൈ നിഗ്രഹിപ്പാൻ സമർത്ഥരായൊള്ളവരൈപ്പുണകൊള്ളിൻേറാൻ, അവൻ ചതിക്കിൻേറാൻ; വിപരീതൻ ചതി പടിൻേറാൻ.

പ്രതിഗ്രഹമാവിതു—പരനുടയ ബന്ധുമുഖ്യന്മാരൈ[ൈക്കച്ചിറ]* കൊള്ളുമതു. അതിനിൽ യാവനൊരുത്തൻ ദൂഷ്യരായൊള്ള അമാത്യ

---

* കച്ചിറ M, V, G.

8a. ഇല്ലാതിരിയ്ക്കുട്ടെ.

9. പകർപ്പുകളിൽ പാഠമില്ല.

രൈത്താൻ ദൂഷ്യനായൊള്ള മകനൈത്താൻ [കൈ]കച്ചിറ വൈപ്പോൻ, അവൻ ചതിക്കിന്റോൻ; വിപരീതൻ ചതിപടിന്റോൻ. അവൻ ചതിക്കിന്റവാറെങ്ങനെ എന്റാൽ, 'കൈച്ചിറകൊണ്ടേ'നെന്റു വിശ്വസിച്ചിരിന്റവൻചരിത്രത്തെ[10] പ്രാപിച്ചു നിരപേക്ഷനായ്[10a] പ്രഹരിക്കമാറായിട്ടു.[10b]

അപത്യസമാധൗ തു—കന്യാപുത്രദാനേ ദദത് തു കന്യാമതിസന്ധത്തേ. കന്യാ ഹ്യദായാദാ പരേഷാമേവാർത്ഥായ ക്ലേശായ ച. വിപരീതഃ പുത്രഃ.

പുത്രയോരപി ജാത്യം പ്രാജ്ഞം ശൂരം കൃതാസ്ത്രമേകപുത്രം വാ ദദാതി, സോ/തിസന്ധീയതേ. വിപരീതോ/തിസന്ധത്തേ. ജാത്യാദജാത്യോ ഹി ലുപ്തദായാദസന്താനത്വാദ് ആധാതും ശ്രേയാൻ. പ്രാജ്ഞാദ് അപ്രാജ്ഞോ മന്ത്രശക്തിലോപാൽ. ശൂരാദ് അശൂര ഉത്സാഹശക്തിലോപാൽ. കൃതാസ്ത്രാദ് അകൃതാസ്ത്രഃ പ്രഹർത്തവ്യസമ്പല്ലോപാൽ ഏകപുത്രാദ് അനേകപുത്രോ നിരപേക്ഷത്വാൽ.

മക്കളെ കൈച്ചിറ വെക്കമെടത്തു മക്കളെ വെപ്പിതോ മകനെ വെപ്പിതോ എന്നു ഭേദിക്കിന്റവൻ[11] [മകളെ വെപ്പിതു][12]. എന്തി

10. സമസ്തപദം. വിശ്വസിച്ചിരുന്നവന്റെ ചരിത്രത്തെ.

10a. പ്രതിഗ്രഹനിരപേക്ഷനായി എന്നർത്ഥം. താൻ കൊടുത്ത ജാമൃക്കാർ ദൂഷ്യരാകയാൽ അവരിൽ പരന്നു് താൽപര്യമുണ്ടാവില്ലല്ലോ.

10b. പ്രഹരിക്കുന്നതുകൊണ്ടു്.

11. സംശയിക്കുന്നവൻ, പരീക്ഷിക്കുന്നവൻ.

12. പകർപ്പുകളിൽ കാണുന്നില്ല.

നെൻറാൽ മ[കന്]ക്ക ദായം കൊള്ളപ്പെടാ ഇരുന്നിട്ടു[12a]. പിറക്കു കൊടുക്കവേണ്ടും. തമപ്പന്മാരെയേ ധനാദിവഴിമേൽ ക്ലേശപ്പെടുപ്പിയ്ക്കും ചെയ്യും. പുത്രനാകിൽ ഇതിന്ന [വിപരീതം][13]. ആകിൻറമയാൽ* പുത്രനൈ വൈക്കമതിൽ[13a] പുത്രിയൈ വൈക്കമത്തു നൻറു.[13b]

പുത്രന്മാരൈ കൊടുക്കമെടത്തും, സമാനജാതീയനും, വിജാതീയനുമാമെടത്തു ജാത്യനൈ കൊടുക്കമവൻ ചതിപടിന്േറാൻ†. പ്രാജ്ഞനും അപ്രാജ്ഞനുമാമെടത്തു, പ്രാജ്ഞനൈ കൊടുക്കമവൻ ചതിപടിന്േറാൻ. ശൂരനും അശൂരനുമാമെടത്തു ശൂരനെ കൊടുക്കമവൻ ചതിപടിന്േറാൻ. കൃതാസ്ത്രനും അകൃതാസ്ത്രനുമാമെടത്തു കൃതാസ്ത്രനെ കൊടുക്കമവൻ ചതിപടിന്േറാൻ. ജാത്യനും അജാത്യനുമാമെടത്തു് അജാത്യനൈ വൈക്കമത്തു നൻറു. ജാത്യനൈ വെച്ചാൽ അവന്ന പിഴ വരിൽ രാജ്യം വാംവോരുമിൻറി സന്താനവുമില്ലയാം[14]. പ്രാജ്ഞനിൽകാട്ടിൽ അപ്രാജ്ഞനൈ[14a]നൻറു. അവന്ന മന്ത്രശക്തി ഇല്ലയാകിൻറമയാൽ. ശൂരനിൽകാട്ടിൽ അശൂരനൈ വൈക്കമത്തു നൻറു. അവന്ന ഉത്സാഹശക്തി ഇല്ലയാകിൻറമയാൽ. കൃതാസ്ത്രനൈക്കാട്ടിൽ അകൃതാസ്ത്രനൈ

---

* പുത്രനാകിലിത്രയുമാകിൻറമയാൽ M, V.
-ലിത്തന(തിന? ...)മാകിൻറമയാൽ G.

† കൂടി G. (ചിലെടത്തു 'പടി'യെന്നം).

12a. സ്വാതന്ത്ര്യവകാശം ഇല്ലാത്തതുകൊണ്ടു്.

13. പദം വിട്ടിരിയ്ക്കുന്നു.

13a. 'കാട്ടിൽ' പക്ഷെ വിട്ടതാകാം.

13b. പെൺകുട്ടികളെപ്പററിയ മതിപ്പു ശ്രദ്ധേയം.

14. ഭരണത്തിന്നാളുണ്ടാവില്ല; സന്താനവിച്ഛേദവും വരും.

14a. വൈക്കമത്തു് എന്നു് അധ്യാഹാര്യം.

വെക്കമത്രെ നൻറു്. അവന്നു പ്രഹരത്വസമ്പത്തി[15] ഇല്ലായാകിൻറമ യാൽ. തന്നുടയ മകനെ[15a] വെക്കമതിൽ കാട്ടിൽ പല മക്കളുടയവ നൊരു മകനെ വൈക്കമത്രെ നൻറു. അവന്നു പിഴ വരിലും മററു ചില രുളരാകിൻറമയാൽ.*

ജാത്യപ്രാജ്ഞയോഃ ജാത്യമപ്രാജ്ഞം ഐശ്വര്യപ്രകൃതിരനുവർത്തതേ. പ്രാജ്ഞമജാത്യം മന്ത്രാധികാരഃ. മന്ത്രാധികാരേപി വൃദ്ധസംയോഗാൽ ജാത്യകഃ പ്രാജ്ഞമതിസന്ധത്തേ.

പ്രാജ്ഞശൂരയോഃ പ്രാജ്ഞമശൂരം മതികർമ്മണാം യോഗോഽനുവർത്തതേ. ശൂരമപ്രാജ്ഞം വിക്രമാധികാരഃ. വിക്രമാധികാരേഽപി ഹസ്തിനമിവ ലുബ്ധകഃ പ്രാജ്ഞഃ ശൂരമതിസന്ധത്തേ.

ശൂരകൃതാസ്ത്രയോഃ ശൂരമകൃതാസ്ത്രം വിക്രമവ്യവസായോ നുവർത്തതേ. കൃതാസ്ത്രമശൂരം ലക്ഷ്യലംഭാധികാരഃ. ലക്ഷ്യലംഭാധികാരേഽപി സ്ഥൈര്യപ്രതിപത്ത്യസംമോക്ഷൈഃ ശൂരഃ കൃതാസ്ത്രമതിസന്ധത്തേ.

ജാത്യനും പ്രാജ്ഞനുമാമെടത്തു, ജാത്യൻ അപ്രാജ്ഞനേയാകിലും അവന്നു പ്രഭുശക്തി ഉണ്ടായേ ഇരിക്കും. പ്രാജ്ഞൻ അജാത്യനാകിലും മന്ത്രശക്തി ഉണ്ടായിരിക്കും. മന്ത്രശക്തി അജാത്യനുടയനാകിലും,[16]

* ആകിന്നമ M, V. (എല്ലായിടത്തും).

15. പ്രഹരിപ്പാനുള്ള (പ്രഹരണ) ഗുണങ്ങൾ എന്നു വിവക്ഷ.

15a. ഏകപുത്രനെ എന്നു വിവക്ഷ.

16. അജാത്യനുണ്ടായിരുന്നാലും.

പ്രഭുശക്തി ഉടയനായിരുന്ന ജാത്യൻ വൃദ്ധസംയോഗവഴിമേൽ പ്രാജ്ഞനൈ അതിശയിക്കും[17] എൻറവാറു*. പ്രജ്ഞയാവിതു വൃദ്ധസംയോഗവഴിമേൽ ചെയ്തുകൊള്ളാം ജാതി[18]—അതാകിൻറമയാൽ ജാത്യൻ നല്ലൻ[18a]; അവനൈ വെക്കൊല്ലാ.

പ്രാജ്ഞനും ശൂരനുമാമെടത്തു, പ്രാജ്ഞൻ അശൂരനാകിലും ബുദ്ധികർമ്മവഴിമേൽ അവനു മന്ത്രശക്തിക്രിയായോഗമൊണ്ടായിരിക്കും. ശൂരൻ അപ്രാജ്ഞനായിരുന്നവനു ഉത്സാഹശക്തി ഒണ്ടായിരിക്കിലും, ആനയെ വേടൻ കൊൽവോരെക്കണക്കെ[19] പ്രാജ്ഞൻ ശൂരനൈ അതിശയിക്കും. ആകിൻറമയാൽ പ്രാജ്ഞനിൽക്കാട്ടിൽ ശൂരനൈ വെക്കമതു† നൻറു.

ശൂരനും കൃതാസ്ത്രനുമാമെടത്തു ശൂരൻ കൃതാസ്ത്രനായിരിക്കും. വിക്രമവ്യവസായമൊണ്ടായിരിക്കും. കൃതാസ്ത്രനായൊള്ളവനു ലക്ഷലാഭാധികാരമൊണ്ടു്[19a] എൻറവാറു ലാക്കു പിഴയാതെ എയ്യും. ലക്ഷലാഭാധികാരം അവനൊണ്ടാകിലും സ്ഥൈര്യം‡, പ്രതിപത്തി, അസമ്മോഹം[20] എൻറിവുകൊണ്ടു ശൂരൻ കൃതാസ്ത്രനൈ അതിശയിക്കും. ആകിൻറമയാൽ കൃതാസ്ത്രനൈക്കാട്ടിൽ ശൂരൻ നല്ലൻ.[20a]

---

* ജാത്യൻ എൻറവാറു M, V, G.

† വേണ്ടുമതു M.

‡ ധൈര്യം M, V.

17. ജാത്യൻ വൃദ്ധസംയോഗംകൊണ്ടു മന്ത്രാധികാരവിഷയത്തിലും പ്രാജ്ഞനെ തോല്പിയ്ക്കും.

18. വൃദ്ധസംയോഗംകൊണ്ടു് വർദ്ധിപ്പിയ്ക്കാവുന്നതാണെന്നു താൽപര്യം.

18a. നല്ലവൻ.

19. കൊല്ലുന്നതുപോലെ.

19a. 'ലക്ഷലംഭാധികാരഃ' എന്നാണു് മൂലം. വ്യാഖ്യാതാവിൻെറ മൂലപാഠം 'ലാഭാധികാരഃ' എന്നാണെന്നു തോന്നുന്നു. അർത്ഥഭേദമില്ല.

20. 'അസമ്മോഷം' എന്നു മൂലം. അർത്ഥം ഒന്നു തന്നെ.

20a. അവനെ വെയ്ക്കുയതെന്നു ശേഷം.

**ബഹ്വേകപുത്രയോർ ബഹുപുത്ര ഏകം ദത്ത്വാ ശേഷ-വൃത്തിസ്തബ്ധഃ സന്ധിമതിക്രാമതി നേതരഃ.**

**പുത്രസ്വസ്വാദാനേ സന്ധിശ്ചേൽ പുത്രഫലതോ വിശേഷഃ. സമഫലയോഃ ശക്തപ്രജനനതോ വിശേഷഃ. ശക്തപ്രജനനയോരപ്യുപസ്ഥിതപ്രജനനതോ വിശേഷഃ.**

**ശക്തിമത്യേകപുത്രേ തു ലുപ്തപുത്രോൽപത്തിരാത്മാനമാദധ്യാൽ, ന ചൈകപുത്രമിതി.**

ബഹുപുത്രനും ഏകപുത്രനുമാമെടത്തു, ബഹുപുത്രനായൊള്ളോൻ ഒരുത്തനെ വച്ചാൽ പിന്നെ ശേഷിച്ചവരെ ആശ്രിച്ചു സന്ധിക്കതിക്രമം ചെയ്യും. ഏകപുത്രനക്ക അതരിയ്യ[21]; പുത്രസ്വസ്വം കൊടുക്കിൻറമയാൽ.



ഇരുവരും* ഏകപുത്രരാവിയ്യും ചെയ്തു ഒള്ള മക്കളെ വെച്ചു സന്ധു ചെയ്യുമ്പോൾ പുത്രഫലവഴിമേൽ എൻറവാറു, മകനു മകനുളവാകിൽ മകനെ കൊടുക്കവും പററും. അവനുക്ക† പിഴ വരിൽ മകൻ മകനെക്കൊണ്ടു രാജ്യം വാഴലാമെമ്പതഭിപ്രായം‡. ഇരിവരുടയ മക്കൾക്കും മക്കളുളരാകിൽ ശക്തപ്രജ[നന]ൻ നല്ലൻ എൻറവാറു, പുത്രോൽപാദനസാമർത്ഥ്യമുടയൻ നല്ലൻ. അവനെ വെക്കലാകാ. ഇരുവർമക്കൾക്കു പുത്രോൽപാദനസാമർത്ഥ്യമൊണ്ടാകിൽ ഉപസ്ഥിത

---

* –വക്കം M, V, G.

† –ക്കം M, G, V.

‡ മെന്നത– M.

21. ഒററമകൻ മാത്രമുള്ളവനു അതു സാധ്യമല്ല.

21a. അച്ഛനൊരു മകൻ; ആയാൾക്കൊരു മകൻ—ഈ നിലയാണു് വിവരിക്കുന്നതു്. മൂലത്തിൽ 'ഇരുവ'രുടെ പ്രസ്താവനയില്ല.

പ്രജനനായോഗ്യൻ അവൻ നല്ലൻ, എൻറവാറു ആസന്നമായിരുന്ന പ്രജനന സാമത്ഥ്യമുടയൻ നല്ലൻ.

പുത്രോൽപാദനസാമത്ഥ്യമുടയ മകൻ ഒരുത്തനേ ആകിൽ തനക്കു പുത്രോൽപത്തി ഇല്ല എൻറു തോൻറുകിൽ, മകനൈ ഒഴിഞ്ഞു തന്നൈ[യൈ]ക്കുച്ചിറ വെക്കുവിതു‡.

സന്ധികമ്മമാകിൻറ സൂത്രം മുടിഞ്ചിതു.

## [2. സന്ധിമോക്ഷം.]

**അഭ്യുച്ചീയമാനഃ സമാധിമോക്ഷം കാരയേൽ.**

**കുമാരാസന്നാഃ സത്രിണഃ കാരുശില്പിവ്യഞ്ജനാഃ കർമ്മാണി കുർവാ... സുരങ്ഗയാ രാത്രാവുപഖാനയിത്വാ കുമാരമപഹരേയുഃ. നട,നർത്തക,ഗായന,വാദക,വാഗ്ജീവന,കുശീലവ,പ്ലവക,സൗഭികാ വാ പൂർവപ്രണിഹിതാഃ പരമുപതിഷ്ഠേരൻ. തേ കുമാരം പരംപരയോപതിഷ്ഠേരൻ. തേഷാം അനിയതകാലപ്രവേശസ്ഥാനനിർഗമനാനി സ്ഥാപയേൽ. തതസ്തദ്വ്യഞ്ജനോ വാ രാത്രൗ പ്രതിഷ്ഠേത.**

'സന്ധിമോക്ഷഃ' എമ്പിതു സൂത്രം സന്ധി എൻറു[22] ഉപചാര വഴിയേ [23] [യൈ]കച്ചിറ ഇരുന്നവനൈച്ചൊല്ലിൻറിതു. അവനൈച്ചിറ

‡ പുകവിതു G.

22. 'ചൊല്ലിൻറിതു' എന്ന ഇവിടെ ചേർത്തുകാണുന്നതു് പദം ഒടുവിൽ വീണ്ടും വരുന്നതുകൊണ്ടു വിട്ടിരിക്കയാണു്.

23. അതേദം കല്പിച്ചു്.

യിൽനിൻറു വാങ്ങി[24]ക്കൊള്ളുമാറു ചൊല്ലിൻറിതെമ്പിതു സൂത്രാൎത്ഥം. സംബന്ധമാവിതു—മുന്നം സന്ധി ദൃഢീകരിക്കുമാറു ചൊല്ലീതു. ഇപ്പോൾ സന്ധിമോക്ഷം ചൊല്ലിൻറിതെമ്പിതു സംബന്ധം.

സന്ധിവഴിമേൽ ഉപചിതശക്തിമാനായിരുന്നവൻ[25] സമാധി മോക്ഷം ചെയ്‌വിതു. സമാധി ആവിതു [ൈക്രച്ചിറ ഇരുന്നവൻ.

അവൻ പോരുമാറു ഉപായ*മാവിതു—[ൈകച്ചിറകുമാരനരികത്തു[26] കാരുവ്യഞ്ജനരായിരിക്കുന്ന† പുരുഷർ വാൽ അകുന്നു[27]ചാലൂടെ‡ രാജ പുത്രനെ ഇരാ കൊണ്ടുപോയ് കഴിവിതു.[28] നടരായും, നൎത്തകരായും, ഗായകരായും, വാദകരായും[28a], വാഗ്ജീവനരായും[29], കുശീലവരായും[29a]

* പോരുവാനുപായ G.

† –രായുമിരിക്കുന്ന M, V, G.

‡ അകണ്ഡു വാ(ചാ)ലൂടെ M, V. ('വ'യെ 'ബ'യാക്കംപോലെ 'ണ്ണ'യെ 'ണ്ഡ'യാക്കൽ പഴയ ചില എഴുത്തുകാരുടെ പതിവാണ്.)

24. മടക്കി എടുക്കുക. 'വേങ്ങുകയും' ധാരാളം.

25. 'ഉപചിതശക്തിയായിരുന്നവൻ' എന്നു മതിയായിരുന്നു. ശക്തി വൎദ്ധിപ്പിച്ചവൻ എന്നൎത്ഥം. 'സന്ധിവഴിമേലുപചിതശക്തിവഴിമേൽ ഉപചിതശക്തിമാനായിരുന്നവൻ' എന്നു പകർപ്പുകളിൽ.

26. ഈടുകൊടുത്ത രാജകുമാരൻെറ അടുത്തു. സമാസം നോക്കുക.

27. കഴിച്ച്.

28. *cf.* കഴിവു < കഴി (ക. കളിവു)—Passing, as time; leaving, as a place (T. Lex.).

28*a*. വാദ്യനിപുണർ.

29. കഥ പറഞ്ഞു ജീവിയ്ക്കുന്നവർ.

29*a*. ശ്ലോകപാഠകർ.

[പ്ലവകരാവോർ തോൽപാ കുത്തു(മ)വരും[29b], കൊട്ടുമവരും[30], മററൊഴിഞ്ഞവരെല്ലാം പ്രസിദ്ധർ][30a]—എൻറിവരും[ആയും][30b] വിജിഗീഷുവിനാൽ പ്രയുക്തരായ് ചെൻറു കൈച്ചിറകൊണ്ട രാജാവിനെ കുറുകുവിത്തു. അവരും തങ്ങളുടെയ വിദ്യകൊണ്ടു രാജാവിനെയും അമാത്യരെയും പ്രീതിപ്പെടുത്തു പരമ്പരാവഴിമേൽ* [കൈ]ച്ചിറ ഇരുന്ന കുമാരനെത്തുങ്ങവിത്തു†[31]. അനന്തരം കുമാരനും പ്രീതിപ്പെട്ടു എല്ലാ കാലത്തും എല്ലാ ദേശത്തും തന്നെക്കാൺമാൻ അവരുക്കു പുകവും പുറപ്പെടവുമാമാറു ചെയ്തു കൊടുവിത്തു[32]. അനന്തരം നടാദികളുടെയ രൂപം തനക്കു ചെയ്തുകൊണ്ടു നടാദികൾ പുറപ്പെട്ടു പോകിൻറതായ് പോവിത്തു.

തേന രൂപാജീവാഭാര്യാവ്യഞ്ജനാശ്ച വ്യാഖ്യാതാഃ.

തേഷാം വാ തൂര്യഭാണ്ഡഫേലാം ഗൃഹീത്വാ നിർഗച്ഛേൽ.



---

* പ്രീതിപ്പെടുത്തുവർ. ആ വഴിമേൽ G.

† ത്തുടങ്ങുവിത്തു (?) M, V. G പാഠമാണ് സ്വീകരിച്ചിട്ടുള്ളതു്.

29b. തോൽത്തുരുത്തി ഉണ്ടാക്കുന്നവർ. തോൽ എന്നതിന്നുതന്നെ bellows എന്നർത്ഥം കാണുന്നു. പ്ലാവകക്കു ഖംഗാഗ്രനർത്തകർ എന്നു വ്യാഖ്യാന്തരം.

30. G യിൽ പദമില്ല. 'വാദകർ' മുമ്പു വന്നിട്ടുമുണ്ടു്. 'പ്ലവകസൗഭികാഃ' എന്നാണ് മൂലപാഠം. സൗഭികൻ കൊട്ടുകാരനല്ല. ഇന്ദ്രജാലക്കാരൻ, ആകാശസഞ്ചാരം കാട്ടുന്നവൻ എന്നെല്ലാമാണ് ആ പദത്തിന്നർത്ഥം.

30a. 'സൗഭികൻ' മാത്രമേ ബാക്കിയുള്ളൂ. ആയാൾ പ്രസിദ്ധനുമല്ല!

30b. പകർപ്പുകളിൽ ഇല്ല.

31. സമീപിക്കണം, സേവിക്കണം. ശൈലി ശ്രദ്ധേയം. *cf.* തുങ്ങ്കൽ—One who hangs about for food (T. Lex.).

32. വരാനും പോകാനും ഉള്ള സൗകര്യം ഉണ്ടാക്കിക്കൊടുക്കണം.

സൂദ,ാരാളിക, സ്നാപക, സംവാഹക,ാസ്തരക, കല്പക,പ്രസാധകോ,ദകപരിചാരകൈ വ്വാ ദ്രവ്യവസ്ത്രഭാണ്ഡഫേലാശയനാസനസംഭോഗൈർ നിഹ്രിയേത.

പരിചാരകച്ഛദ്മനാ വാ കിഞ്ചിദ്രൂപവേലായാം ആദായ നിർഗച്ഛേൽ. സുരങ്ഗാമുഖേന വാ നിശോപഹാരേണ. തോയാശയേ വാ വാരുണം യോഗമാതിഷ്ഠേൽ.

വൈദേഹകവ്യഞ്ജനാ വാ പക്വാന്നഫലവ്യവഹാരേണാരക്ഷിഷു രസമവചാരയേയുഃ.

ഇവ്വണ്ണമെ രൂപാജീവാവ്യഞ്ജനനായും[33] ഭാര്യാവ്യഞ്ജനനായും പെണ്ണപ്പെട്ടുപോമാറു കണ്ടുകൊൾക.

അൻറിയെ നടാദികൾ കൂത്താടി മുടിഞ്ഞാൽ അവരുടയ മത്തളം, ഉടുക്ക് എൻറു ഒൻറു ചുമന്നുപോകിൻറിതായ് പോയ്† അണികല[34] മിടുമ്പോൾ ചുമന്നുപോവിതു.[35]

---

† പോകിന്നതായ്കാൽ (?) M. V.

33. വേശ്യാവേഷം ധരിച്ചവൻ.

34. അലങ്കാരം, ആഭരണം. പടൈക്കലം (ആയുധം) മരക്കലം (തോണി) ഇങ്ങനെ പലതിലും 'കലം' വരുന്നുണ്ട്. വെറും 'കല'ത്തിന്നു തന്നെ ഇപ്പറഞ്ഞ അർത്ഥമെല്ലാമുണ്ട്.

35. വാക്യഘടന ക്ലിഷ്ടം. വല്ല അക്ഷരത്തെറ്റുമുണ്ടോ എന്നറിഞ്ഞുകൂടാ. നടാദികളുടെ വാദ്യപ്പെട്ടിയോ ആഭരണപ്പെട്ടിയോ കൊണ്ടുപോകുന്നതായി അഭിനയിക്കണം എന്നാണ് പറയുന്നതു്.

അൻറിയെ സൂദനായും, ആരാളികനായും[36], സ്നാപകനായും[37], സംവാഹകനായും[38], ആസ്തരകനായും[39], കല്പകൻ—കാവിതി[40]—ആയും, പ്രസാധകനായും[41], ഉദകപരിപരിചാരകനായും ചെല്ലിൻറ പുരുഷർ തങ്ങളുടയ ദ്രവ്യം, വസ്ത്രം, ഭാണ്ഡം എൻറിവു ഇടുവാനൊള്ള പേഴ* യി[42]ലിട്ടുതാൻ, ഇരിക്കംതോലിലിട്ടുതാൻ, പൊതിഞ്ഞുകൊണ്ടു പോയ് താൻ കടത്തുവിളു.

ഇച്ചൊല്ലിയവരളുടയ കയ്യാൽ എച്ചിൽ കളയപ്പോകിൻറതാക്കി, ഒരെച്ചിലിലയും കൊണ്ടു ഉരുത്തിരിച്ചറിയൊല്ലാത്ത കാലത്തു പോവിളു. അൻറിയെ ചാൽ അകന്നു വച്ചു പുറപ്പെടുമിടം വെളിപ്പെടാതെ വെച്ചു, ഇരാത്താൻ§[42a] നിയമസ്ഥനാ[യ്][42b], 'ഇൻറിരാ‡ സ്ത്രീശൂദ്രാദികളെക്കാ



* ചെ(പെ, പേ?)ഴിലിട്ടു M, V.

§ ക്കാൽ G.

‡ യിൻറിയെ രാജാ (?) G.

36. ഭക്ഷ്യകാരൻ.

37. കളിപ്പിക്കുന്നവൻ.

38. അംഗമർദ്ദകൻ.

39. ശയനചിന്തകൻ.

40. ക്ഷുരകൻ.

41. അലംകരിപ്പിക്കുന്നവൻ.

42. കൊട്ട. പേഴൈ < പേട—Chest, box, basket (T. Lex.). പേഴയ്ക്കു തമിഴിൽ വലുപ്പം എന്നർത്ഥമുള്ളതായും പേഴ് എന്ന ഹ്രസ്വരൂപം അതിന്നുള്ളതായും കാണുന്നു. കൊട്ട എന്നർത്ഥത്തിലുള്ള 'പേഴ'യ്ക്കും, 'പേഠ' എന്ന രൂപസങ്കോചം വന്നു കൂടെന്നില്ല. M, Vകളിൽ 'ചെഴി(പേഴി)ലിട്ടു' എന്നാണു്. G യിൽ മുഴുവൻ രൂപമുണ്ടു്.

42a. 'താൻ' സർവ്വനാമം.

42b. വ്രതം അനുഷ്ഠിക്കുന്നവൻ.

ണവൊല്ലാ, അകല നില്ക്ക'വെൻറു നിറുത്തി, സുരങ്ഗാമുഖത്തിൽ ഉപഹാരം[43] ചെയ്തു സുരംഗാമുഖത്തൂടെ പൊയ്പോവിതു. അൻറിയെ, വലിതായെയാള്ള ആററിലാക, സരസ്സിലാക, കുളിപ്പാൻ പോമവൻ വാരുണം യോഗം[44] ചെയ്‌വിതു എൻറവാറ, ഉതളിക[45][കൊണ്ടു]താൻ ജരായു[46] കൊണ്ടുതാൻ തലയൈ വേഷ്ടിച്ചു നീർ പുകാത്തവാറ ചെയ്തു നീരൂടെ പൊയ്പോവിതു.

അൻറി[യെ വൈദേഹകവ്യഞ്ജനരാ]യൊള്ള[47] പുരുഷർ വിജിഗീഷുവിനാൽ പ്രയുക്തരായിരുന്നവരം അപ്പവും ഫലങ്ങളും പലനാറം വിററു തേടുംവണ്ണം ആക്കി പോംനാറം† വിഷമിട്ടു വച്ചു രക്ഷിപുരുഷർ മോഹിച്ചവാറേ പൊയ്പോവിതു.

**ദൈവതോപഹാരശ്രാദ്ധപ്രഹവണനിമിത്തം ആരക്ഷിഷു മദനയോഗയുക്തം അന്നപാനരസം വാ പ്രയുജ്യാപഗച്ഛേൽ. ആരക്ഷകപ്രോത്സാഹനേന വാ.**

---

† -പ്പോനോർ M.

43. ഭൂതബലി.

44. ജലാന്തർഭാഗത്തുള്ള സഞ്ചാരം. ദുർഗ്ഗലംഭോപായത്തിൽ (അധി. XIII. പ്രക. 171) 'ഉദകവസ്തിനാ ജരായുണാ വാ ശിരോവഗുന്ധനാസ'—എന്നു തുടങ്ങുന്ന ഭാഗത്തു ഇതു വിവരിക്കുന്നുണ്ട്. വെള്ളം ഉള്ളിൽ കടക്കാത്ത ഉദകവസ്തികൊണ്ടോ ജരായു (ഗർഭപേശി) കൊണ്ടോ തലയും മൂക്കും മൂടിക്കെട്ടണം എന്നാണ് ഉദ്ധരിച്ച സംസ്കൃതഭാഗത്തിൻെറ അർത്ഥം.

45. =ഉതളി—വസ്തി (മൂത്രാശയം).

46. ഗർഭകോശം. 'ഉതളികതാൻ ജരായുകൊണ്ടു താൻ' എന്നാണ് മാതൃകകളിൽ.

47. കച്ചവടക്കാരുടെ വേഷം ധരിച്ചവർ. ബ്രാക്കററിലുള്ള ഭാഗം പകർപ്പുകളിൽ കാണുന്നില്ല.

**നാഗരക,കുശീലവ,ചികിത്സക,ാപൂപികവ്യഞ്ജനാ വാ രാത്രൗ സമൃദ്ധഗൃഹാണ്യാദീപയേയുഃ. (ആരക്ഷിണാം?) വൈദേഹകവ്യഞ്ജനാ വാ പണ്യസംസ്ഥാമാദീപയേയുഃ.**

**അന്യദാ ശരീരം നിക്ഷിപ്യ സ്വഗൃഹമാദീപയേദ് അനുപാതഭയാൽ. തതഃ സന്ധിച്ഛേദഖാതസുരങ്ഗാഭിരപഗച്ഛേൽ.**

അൻറിയെ ദേവതോപഹാരംതാൻ ശ്രാദ്ധംതാൻ [പണ്ണി][47a], ശേഷിച്ച അന്നപാനരസങ്ങളം മദിക്കുംവണ്ണമൊള്ള ഔഷധങ്ങളം കൂട്ടി രക്ഷിപുരുഷന്മാർക്കു കൊടുത്തു, അവരം മദിച്ചപ്പോൾ പോവിതു അവരം ബ്രാഹ്മണരാകിൽ[48]. അൻറിയെ രക്ഷിപുരുഷരൈ പ്രോത്സാഹിപ്പിച്ചു അങ്ങു പുക്കാലവരെ വാഴിക്കുമാറു ചൊല്ലി അവരളൊടു കൂടപ്പോവിതു.

അൻറിയെ വിജിഗീഷുപ്രയുക്തരായൊള്ള പുരുഷർ. നാഗരികനായും, കുശീലവനായും, ചികിത്സകനായും, ആപൂപികനായും ഇരിക്കുമവരം ഇരാ പ്രസിദ്ധമായൊള്ള ഗൃഹങ്ങളിൽ തീ കൊളുത്തുവിതു. അതു കെടുപ്പാൻ രക്ഷിപുരുഷർ പോകച്ചെയ്യേ[48a] പോവിതു. അൻറിയെ വൈദേഹകവ്യഞ്ജനരായുള്ളവരം അങ്ങാടിയിൽ[49] തീ കൊളുത്തുവിതു. അതിനു പോകച്ചെയ്യേ പോവിതു.

---

47a. പദം പകർപ്പുകളിലില്ല. മൂലത്തിലെ 'പ്രഹവണം' (സദ്യ) വിട്ടിരിയ്ക്കുന്നു.

48. മൂലത്തിൽ ഇതില്ല.

48a. പോകുമ്പോൾ.

49. അങ്കാടി (തെ. ക. അൺഗഡി) ചിലപ്പതികാരത്തിൽ (14, 179) ഉണ്ട്. ഠ തമിഴർ 'കട'യാണു് ഉപയോഗിയ്ക്കാറു്.

അൻറിയെ മറെറാരു ശവമിട്ടു താനിരിക്കിൻറ ഇല്ലത്തു* തീ കൊളുത്തി, തന്നെത്തുടരാതൊഴിവാനായ്ക്കൊണ്ടു്. അനന്തരം ചുവർ മുറിച്ചു താൻ, വിലമകന്നു താൻ, പോയ്ക്കഴിവിതു[49a].

കാചകുംഭഭാണ്ഡഭാരവ്യഞ്ജനോ വാ രാത്രൗ പ്രതിഷ്ഠേത. മുണ്ഡജടിലാനാം പ്രവാസനാന്യനുപ്രവിഷ്ടോ വാ രാത്രൗ തദ്വ്യഞ്ജനഃ പ്രതിഷ്ഠേത. വിരൂപവ്യാധികരണാരണ്യചരച്ഛദ്മനാം അന്യതമേന വാ. പ്രേതവ്യഞ്ജനോ വാ ഗൂഢൈർ നിഹ്രിയേത. പ്രേതം വാ സ്ത്രീവേഷേണാനുഗച്ഛേൽ.

വനചരവ്യഞ്ജനാശ്ചൈനം അന്യതോ ƒ പദിശേയുഃ, തതോന്യതോ ഗച്ഛേൽ. ചക്രചരാണാം വാ ശകടവാടൈരപഗച്ഛേൽ.

ആസന്നേ ചാനുപാതേ സത്രം വാ ഗൃഹ്ണീയാൽ. സത്രാഭാവേ ഹിരണ്യം രസവിദ്ധം വാ ഭക്ഷ്യജാതം ഉഭയതഃ പന്ഥാനമുത്സൃജേൽ. തതോ/ന്യതോ/പഗച്ഛേൽ.

ഗൃഹീതോ വാ സാമാദിഭിരനുപാതമതിസന്ദധ്യാൽ. രസവിദ്ധേന വാ പഥ്യദാനേന.

വാരുണയോഗാഗ്നിദാഹേഷു വാ ശരീരമന്യദ് ആധായ ശത്രുമഭിയുഞ്ജീത—'പുത്രോ മേ ത്വയാ ഹത' ഇതി.

---

* ഇടത്തു G.

49a. കഴിയുക എന്നതിന്നതന്നെ പോവുകയെന്നൎത്ഥമുള്ളതു് മുമ്പു പറഞ്ഞിട്ടുണ്ടു്. *cf.* 'പികമൊഴിയെക്കവൻനിപ്പടിയേ കഴിവതൊഴിപ്പു'—രാ. ച. 140–6. 'പോയ്പോവിതു', 'പോയ്കഴിവിതു' ഇവിടങ്ങളിൽ സമാനാൎത്ഥകമായ അനുപ്രയോഗം പൂൎവ്വധാതുവിൻെറ അൎത്ഥത്തിൽ സംപൂൎണ്ണത സൂചിപ്പിയ്ക്കാനാണു്.

അൻറിയെ കാചഭാരവ്യഞ്ജനനായ് താൻ, കുംഭഭാരവ്യഞ്ജനനായ് താൻ ഇരാ പോയ്കഴിവിതു. കാചഭാരവ്യഞ്ജനനാവോൻ പുല്ലും വിറകും ചുമക്കുമവൻ. കുംഭഭാരവ്യഞ്ജനനാവോൻ നീർ ചുമക്കുമവൻ. ഭാണ്ഡഭാരവ്യഞ്ജനനായും പോയ്കഴിവിതു. ഭാണ്ഡഭാരവ്യഞ്ജനനാവോൻ അശനാദിഭാണ്ഡങ്ങളൈയുടയവൻ[49b]. അൻറിയെ വിജിഗീഷുപ്രയുക്തരായൊള്ള മുണ്ഡജടിലന്മാരുടയ വീട്ടിന്നു അവരളൈ കാണപ്പോകിൻറതായി[50] പ്പോയി അവരളുടയ വേഷം തനക്കു ചെയ്തുകൊണ്ടു അവരൾ പുറപ്പെട്ടു പോകിൻറതായ് പോവിതു. അൻറിയെ ഔപനിഷദികത്തിൽ ചൊല്ലിൻറ യോഗം കൊണ്ടു വൈരൂപ്യം ചെയ്തുതാൻ, കുഷ്ഠാദിവ്യാധി പണ്ണിത്താൻ, അരണ്യചരവേഷം† പണ്ണിത്താൻ പുറപ്പെട്ടു പോവിതു. അൻറിയെ ഗൂഢപുരുഷർ ശവം കൊണ്ടുപോകിൻറതാക്കി‡ക്കെട്ടിക്കൊണ്ടു പോവിതു. അൻറിയെ ശവം കൊണ്ടുപോകിൻറതിൻ പിന്നെ[50a] ഭാര്യാവേഷം ചെയ്തു മുറ ഇട്ടു പോവിതു.

ഇജ്ജാതി ഉപായംകൊണ്ടു നഗരത്തിൽനിന്നു പുറപ്പെട്ടാൽ വനചരവ്യഞ്ജനരായൊള്ള പുരുഷർ, രക്ഷിപുരുഷർ വിചാരിച്ചപ്പോൺ[50b],

---

† ആരണ്യവേഷം G.

‡ താകി G.

49b. അശനാദികൾക്കുവേണ്ട ഉപകരണങ്ങൾ ചുമക്കുന്നവൻ.

50. അവരെ കാണാനെന്ന നാട്യത്തിൽ. 'വീട്ടിന്നു...പോയി' എന്ന പ്രയോഗം ശ്രദ്ധിക്കുക. മൂലത്തിലെ 'പ്രവാസനാനി' എന്നതിന്നു 'പ്രവാസാൻ' എന്നും പാഠം കാണുന്നു.

50a. പിന്നാലെ എന്നർത്ഥത്തിൽ.

50b. അന്വേഷിച്ചപ്പോൾ. *cf.* 'രാവണൻ...പൂജിച്ചു വിചാരിച്ചാൻ' ബ്ര. പു., പേ. 40. 'അനന്തരം വിചാരിച്ചാൻ വാസുദേവൻ'—ഭാഗ. ഓ. I., പേ. 20.

ഇവൻ പോയ വഴിയൻറിയെ മററൊരു വഴി പോയവാറു ചൊല്ലുവിതു, ഇവനും പോയ വഴിയൻറിയെ മററൊരു വഴി പോവിതു. അൻറിയെ ചക്രചരന്മാരുടെ[51] സമൂഹത്തിൽ പുക്കു പോവിതു.

ഇനി പോയാൽ പിന്തുടൎന്നു വരും ജനം ചാൎന്തായ്[52] തോൻറു കിൽ വനസങ്കട[52a]മായൊള്ള ദേശത്തിൽ ചെൻറു പുക്കു കാട്ടൂടെ പോവിതു. കാടില്ലയാകിൽ ഹിരണ്യംതാൻ വിഷമിട്ടുള്ള ഭക്ഷ്യജാതം താൻ വഴിയിരണ്ടരികു†മിട്ടുവെച്ചു പോവിതു. അതു പെറുക്കിനില്ക്കും മുന്നെ പോയ്ക്കഴിവിതു. പിന്നെ മററൊരു വഴിയേ പോകുവിതു.

അൻറിയെ, പിടിച്ചുകൊള്ളപ്പട്ടുകിൽ സാമാദ്യുപായംകൊണ്ടു അവരളൈ ചതിപ്പിതു. അൻറിയെ വിഷയുക്തമായിരുന്ന പത്ഥ്യാശനംകൊണ്ടു അവരളൈത്തീററി അവരും ചത്തപ്പോൺ പോവിതു.

ഇനി കീഴ്ചൊന്ന വാരുണയോഗം‡[53], അഗ്നിദാഹം, ആദി[53a]ചെയ്തു ഒളിച്ചെടത്തു വെച്ചു[54] മററൊരു ശരീരമിട്ടു, വേകിൻറ ഇല്ലത്തു ആഭരണമിട്ടു, അതു കണ്ട* ജനത്തിന്നു കുമാരൻ ചത്താനെൻറു തോൻറുമാറു ചെയ്തു, 'എന്നുടയ മകനൈക്കൊൻറാ'[55]യെൻറു ചൊല്ലി പ്പട എടുപ്പിതു.

---

† രണ്ടരികു G.

‡ വാരുണം യോഗം G.

* കണ്ടു M, V, G.

51. വണ്ടികളുംകൊണ്ടു പോകുന്നവരുടെ.

52. cf. ചാർ തല് (ക. സാർ)—To reach, approach (T. Lex.).

52a. കാടു നിറഞ്ഞതു്.

53. മുകളിൽ 44–ാം അടിക്കുറിപ്പു നോക്കുക.

53a. 'ദാഹാദി' എന്നു പകർപ്പുകളിൽ. അർത്ഥവ്യക്തിയ്ക്കു് രണ്ടു പദമാക്കിയിരിയ്ക്കുന്നു.

54. കുമാരൻ ഒളിച്ച അവസരത്തിൽ.

55. നീ കൊന്നു. (കൊൻറായ്).

ശ്ലോകം:—

ഉപാത്തച്ഛന്നശസ്ത്രോ വാ
രാത്രൗ വിക്രമ്യ രക്ഷിഷു
ശീഘ്രപാതൈരപസരേദ്
ഗൂഢപ്രണിഹിതൈഃ സഹ.

ശ്ലോകാർത്ഥമാവിതു—ഒളിച്ചിരുന്ന ആയുധങ്ങളെ ഉടയനായ്, ഇരായ് രക്ഷികളെക്കൊൻറു ശീഘ്ര‡ങ്ങളായൊള്ള യാനങ്ങളേറി ഗൂഢപുരുഷന്മാരോടു കൂടപ്പോയ്ക്കഴിവിതു. ഇവ്വുപായം[55] മററൊഴിഞ്ഞവററിനാൽ അരുതായ്കിൽ.

പതിനെട്ടാമധ്യായമും[56] സന്ധിമോക്ഷമാകിൻറ
സൂത്രമും മുടിഞ്ഞിതു.



‡ ശീഘ്രഗ G.

55a. ഇ+ഉപായം.

56. അധ്യായക്രമം മാതൃകയിലുള്ളതുകൊണ്ടു് പകർത്തിയിരിക്കുന്നു. എല്ലായിടത്തും ഇതു കാണുന്നില്ല.

# പ്രക. 124—126. മധ്യമചരിതോദാസീനചരിതമണ്ഡലചരിതാനി.[1]

## [1. മധ്യമചരിതം.]

**മധ്യമസ്യാത്മാ തൃതീയാ പഞ്ചമീ ച പ്രകൃതീ പ്രകൃതയഃ. ദ്വിതീയാ ച ചതുർത്ഥീ ഷഷ്ഠീ ച വികൃതയഃ. തച്ചേദുഭയം മധ്യമോഽനുഗൃഹ്ണീയാൽ, വിജിഗീഷുർമ്മധ്യമാനുലോമഃ സ്യാൽ. ന ചേദ് അനുഗൃഹ്ണീയാൽ, പ്രകൃത്യനുലോമഃ സ്യാൽ.**

മധ്യമചരിതമെന്നിതു സൂത്രം. മധ്യമനെ നോക്കി വിജിഗീഷു അനുഷ്ഠിക്കും പ്രകാരം ചൊല്ലിൻറിതെന്നിതു സൂത്രാത്ഥം. സംബന്ധം— കീഴ് അരിമിത്രന്മാർവിഷയം[1a] അനുഷ്ഠിക്കുമാറു ചൊല്ലീതു. ഇപ്പോൾ മധ്യമനെ നോക്കി വിജിഗീഷു അനുഷ്ഠിക്കുമാറു ചൊല്ലിൻറിതെന്നിതു സംബന്ധം.

മധ്യമൻതനക്കു [താനും][2] മൂൻറാമവനും അഞ്ചാമവനും പ്രകൃതി എൻറിതു¶ പേർ[2a]. പ്രകൃതി എൻറവാറു പ്രകൃഷ്ടമായ് ഉപകരിക്കുമെൻറ

---

¶ എന്പിതു G.

1. *cf.* കാമ. VIII. 1—90.

1*a*. ശത്രുമിത്രങ്ങളുടെ കാര്യത്തിൽ. *cf.* 'മഹാദേവിയുടെ മായാകല്പിതം നിങ്ങൾക്കിതുവിഷയം വരുവാനെൻറു'—പ്രാ. ഗ. മാ., പേ. 30.

2. പകർപ്പുകളിൽ വിട്ടുകാണുന്നു.

2*a*. മധ്യമനും, താനും മൂന്നാമനും (മിത്രം), അഞ്ചാമനും (മിത്രമിത്രം) പ്രകൃതിയാണ്. വിവരണത്തിനു അധ്യാ. VI, പ്രക. 97 നോക്കുക.

വാറു; വികൃതി എൻറവാറു വിരുദ്ധാചാരശീലൻ. മധ്യമനെൻറു ഉപലക്ഷണാത്ഥം[3]. വിജിഗീഷുവിന്നു ആത്മ,തൃതീയ,പഞ്ചമികാം[3a] പ്രകൃതികളെൻറും, ദ്വിതീയാ,ചതുത്ഥീ,ഷഷ്ഠീപ്രകൃതികാം[4] വികൃതികളെൻറും കൊാംക. ഇച്ചൊന്ന പ്രകൃതിവികൃതികാം ഇരണ്ടിനെയും മധ്യമൻ അനുഗ്രഹിഃപ്പാനാകിൽ വിജിഗീഷു മധ്യമന്നു അനുലോമനാ ഇരിപ്പിതു. അനുഗ്രഹിയാതൊഴിവോനാകിൽ മധ്യമനൊഴിഞ്ഞു പ്രകൃതികാംക്കനുലോമനാവിതു.†[5]

**മധ്യമശ്ചേദ് വിജിഗീഷോഃ മിത്രം മിത്രഭാവി ലിപ്സേത, മിത്രസ്യാത്മനശ്ച മിത്രാണ്യുത്ഥാപ്യ മധ്യമാച്ച മിത്രാണി ഭേദയിത്വാ മിത്രം ത്രായേത. മണ്ഡലം വാ പ്രോത്സാഹയേൽ—'അതിപ്രവൃദ്ധോയം മധ്യമഃ സവേ്ഷാം നോ വിനാശായ അഭ്യുത്ഥിതഃ, സംഭൂയാസ്യ യാത്രാം വിഹനാമ' ഇതി. തച്ചേന്മണ്ഡലം അനുഗൃഹ്ണീയാൽ മധ്യമാവഗ്രഹേണാത്മാനം ഉപബൃംഹയേൽ. ന ചേദ് അനുഗൃഹ്ണീയാൽ, കോശദണ്ഡാഭ്യാം മിത്രമനുഗൃഹ്യ യേ മധ്യമദ്വേഷിണോ രാജാനഃ പരസ്പരാനുഗൃഹീതാ വാ ബഹവസ്തിഷ്ഠേയുഃ, ഏകസിദ്ധൌ വാ ബഹവഃ സിധ്യേയുഃ, പരസ്പരാദ് വാ ശങ്കിതാ നോത്തിഷ്ഠേരൻ, തേഷാം**

---

† പ്രകൃതികാം തന്നലുമെലാമ(തന്നനുലോമ?)നാവിതു M.

3. ഒന്നു പറഞ്ഞതിൽനിന്നു അതുപോലുള്ള മറെറാന്നിനെക്കൂടി ബോധിപ്പിക്കലാണ് ഉപലക്ഷണം. മധ്യമനെപ്പററിയുള്ളതു് വിജിഗീഷുവിന്നും ചേരുമെന്നു അട്ടുത്തു പറയുന്നു.

3a. മൂന്നാമവൻ മിത്രം, അഞ്ചാമവൻ മിത്രമിത്രം.

4. അരി, അരിമിത്രം, അരിമിത്രമിത്രം.

5. തൻെറ പ്രകൃതികാംക്കു (ആത്മാവു, മിത്രം, മിത്രമിത്രം—ഇവക്കു്) മാത്രം അനുകൂലനായിരിക്കണം.

**പ്രധാനമേകം ആസന്നം വാ സാമദാനാഭ്യാം ലഭേത. ദ്വിഗുണോ ദ്വിതീയം, ത്രിഗുണസ്തൃതീയം. ഏവമഭ്യുച്ചിതോ മദ്ധ്യമമവഗൃഹ്ണീയാൽ.**

മധ്യമൻ വിജിഗീഷുവിനുടയ മിത്രഭാവിയായൊള്ള മിത്രന്മേൽ പടൈ എടുപ്പാൻ നിനൈക്കിൽ, അവൻ[5a] മിത്രന്മാരെയും തന്മിത്രന്മാരെയും കൂട്ടി പട എടുത്തു, മധ്യമൻമിത്രന്മാരെയും ഭേദിച്ചു മധ്യമനോടു വേറുപടുത്തു, തന്മിത്രനൈ രക്ഷിപ്പിതു[6]. അൻറിയെ മണ്ഡലം[7] പ്രോത്സാഹി[പ്പി]പ്പിതു. പ്രോത്സാഹി[പ്പി]ക്കമാറാവിതു[7a]:— 'അതിപ്രവൃദ്ധൻ ഈ മധ്യമൻ. നമ്മെ എല്ലോരെയും* കെടുപ്പാനിവനൊരുമ്പെട്ടിതു. ആകിൻറമയാൽ നാമെല്ലാം† കൂടി ഇവനുടെ യാത്രാവിഘാതം‡ ചെയ്‌വോം'—എൻറു ചൊല്ലുവിതു. ചൊല്ലിയാൽ രാജമണ്ഡലം വിജിഗീഷുവിനു അനുഗ്രഹം ചെയ്കിൽ മധ്യമനൈ നിഗ്രഹിച്ചു തനക്കു പ്രതാപം പെരുക്കുവിതു. മണ്ഡലം ഇവൻ ചൊല്ലിയതു ചെയ്യാതൊഴികിൽ, മേൽചെല്ലപ്പടിൻറ[7b] മിത്രനുക്കു പടയും പണ്ടാരമും കൊടുത്തു

---

* മദ്ധ്യമന്മെലെല്ലാത്തെയും M, V.

† –ൻറമയാലുമെല്ലോരും G.

‡ മാതൃവിഘാതം (!) M, V, G.

5a. വിജിഗീഷു.

6. ക്ലിഷ്ടം. മധ്യമൻ വിജിഗീഷുവിന്റെ മിത്രഭാവിയായുള്ള മിത്രത്തെ നിഗ്രഹിപ്പാൻ പുറപ്പെട്ടാൽ, വിജിഗീഷു തന്റെയും മിത്രത്തിന്റെയും മിത്രങ്ങളെ ഉത്സാഹിപ്പിക്കുകയും, മധ്യമന്റെ മിത്രങ്ങളെ അവനിൽനിന്നു ഭേദിപ്പിക്കുകയും ചെയ്തിട്ടു തന്റെ മിത്രത്തെ രക്ഷിക്കണം'—കെ. വി. എം., പേ. 565.

7. രാജമണ്ഡലം.

7a. പ്രോത്സാഹിപ്പിതു, പ്രോത്സാഹിക്കമാറാവിതു ഇങ്ങനെയാണ് പകപ്പുകളിൽ. ദ്വിത്വം വരുത്തിയ രണ്ടു ഖരങ്ങൾ അടുത്തുച്ചരിക്കുവാൻ ഉള്ള വിഷമംകൊണ്ടു ഒന്നു വിട്ടതാണെന്നു തോന്നുന്നു.

7b. ആക്രമിക്കപ്പെടുന്ന പകർപ്പുകളിൽ 'ചൊല്ലപ്പടിൻറ' എന്നാണ്.

അനുഗ്രഹിച്ചുവെച്ചു, യാവർ* ചിലർ രാജാക്കർ മധ്യമനുക്കു ശത്രുക്കളായൊരുള്ളോർ, അവരും തങ്ങളിൽ അകന്റെറാരുത്തനെത്താൻ† അനുഗ്രഹം ചെയ്തു പലർകൂടി ഇരിപ്പോർ[8], അവരലി[8a]ലൊരുത്തൻ കൂടിയെടത്തു മററവർകളും കൂടവന്നമിരിപ്പോർ§, മധ്യമദ്വേഷികൾ യാവർ ചിലർ പരസ്പരം ശങ്കിച്ചു മധ്യമന്മേൽ പട എടുക്കക്കില്ലാതെ ഇരിപ്പോർ, അവർകളിൽ ആസന്നനായിരിപ്പോനൊരുത്തനെത്താൻ പ്രധാനനായൊരുള്ളോനൊരുത്തനെത്താൻ സാമദാനങ്ങ[ളാൽ] കൂട്ടി‡ച്ചെയ്തു കൊൾവിതു[8b]. അവനൊടു കൂട ഇരട്ടി ആയിരുന്നവൻ ഇരണ്ടാമവരളയും കൂട്ടിക്കൊൾവിതു. അവനൊടു മുമ്മടങ്ങിച്ചിരുന്നവൻ മൂന്റാമവനെക്കൂട്ടിക്കൊൾവിതു. എൻറിവണ്ണം ക്രമത്താൽ അവരളെ എല്ലാം കൂട്ടിക്കൊണ്ടു തനക്കു ശക്തി പെരുകിയപ്പോൾ മധ്യമനൈ നിഗ്രഹിപ്പിതു.



---

* യാവ G.

† അവരൾക്കു തങ്ങളിൽ അകന്റു ഒരുത്തനെത്താൻ G.

§ കൂട്ടംവണ്ണമിരിപ്പോർ G.

‡ -ദാനങ്ങൾകൂടി M, V, G.

8. 'പരസ്പരാനുഗൃഹീതാഃ' എന്നതിൻെറ വിവരണമാണ്. അകന്നിരുന്നാലും പരസ്പരം അനുഗ്രഹിച്ചു കൂടിച്ചേർന്നവർ എന്നത്ഥം. 'അവരൾ' എന്നതിനെ 'യാവർ ചിലർ' എന്നാക്കി മാററിയാൽ കുറച്ചുകൂടി അത്ഥം വ്യക്തമാകും.

8a. =യാവർ ചിലരിൽ.

8b. 'സാമദാനങ്ങൾ കൂടിച്ചെയ്തു കൊൾവിതു' എന്നു പകർപ്പുകളിൽ കാണുന്നതു യോജിയ്ക്കാൻ പ്രയാസം.

വ്യാഖ്യാനം മൂലത്തേക്കാൾ ദുർഘടമായിരിക്കുന്നു. *cf.* 'മധ്യമനെ ദ്വേഷിക്കുന്നവരായും പരസ്പരം സഹായിക്കുന്നവരായും ഉള്ളവരോ, മധ്യമദ്വേഷികളായ വളരെ പേരിൽ ഒരുവനെ അനുകൂലിച്ചാൽ വളരെപ്പേർ അനുകൂലിക്കുമെന്ന നിലയിലുള്ളവരോ, മധ്യമദ്വേഷികളാണെങ്കിലും പരസ്പരശങ്ക നിമിത്തം ഒരുങ്ങിപ്പുറപ്പെടാതുള്ളവരോ ആയിരിക്കുന്ന രാജാക്കന്മാരിൽ പ്രധാനനായ ഒരുവനേയോ, തൻെറ രാജ്യത്തിന്നടുത്ത ഒരുവനേയോ സാമദാനങ്ങൾകൊണ്ടു സ്വാധീനിക്കണം'—കെ. വി. എം., പേ. 566.

**ദേശകാലാതിപത്തൗ വാ സന്ധായ മധ്യമേന മിത്രസ്യ സാചിവ്യം കുര്യാൽ. ദൂഷ്യേഷു വാ കർമ്മസന്ധിം.**

**കർശനീയം വാ/സ്യമിത്രം മധ്യമോ ലിപ്സേത, പ്രതിസ്തംഭയേദേനം—'അഹം ത്വാ ത്രായേയ', ഇത്യാകർശനാൽ. കർശിതമേനം ത്രായേത. ഉച്ഛേദനീയം വാ/സ്യമിത്രം മധ്യമോ ലിപ്സേത, കർശിതമേതം ത്രായേത മധ്യമവൃദ്ധിഭയാൽ.**

**ഉച്ഛിന്നം വാ ഭൂമ്യനുഗ്രഹേണ ഹസ്തേ കുര്യാദ് അന്യത്രാപസാരഭയാൽ.**

അൻറിയെ ദേശകാലാതിപാതം വരുമെൻറു തോൻറുകിൽ എൻറവാറു, മധ്യമദ്വേഷികളായൊള്ള രാജാക്കളെ കൂട്ടിക്കൊൾവതിൻ മുന്നെ* മിത്രനെ ഉച്ഛേദിക്കുമെൻറു തോൻറുകിൽ, മധ്യമനോടു വിജിഗീഷു താൻ സന്ധു ചെയ്തു മിത്രനും സാചിവ്യം ചെയ്വിതു. സാചിവ്യം ചെയ്യുമാറാവിതു മിത്രന്:—മധ്യമനോടു സന്ധി ചെയ്വിതു[9]. അൻറിയെ മധ്യമൻ വിജിഗീഷുവിനൊടു സന്ധു ചെയ്യാതെ ഒഴിവോനാകിൽ മധ്യമൻറയ ദൂഷ്യരോടു[9a] കർമ്മസന്ധി ചെയ്വിതു എൻറവാറു, 'ഞാൻ ദുർഗ്ഗം ചെയ്യുമളവു നിങ്ങളും ചെൻറു ചെറുപ്പിൻ[9b]; അല്ലാക്കാൽ അതിവൃദ്ധനായാൽ നിങ്ങളെയും ഉച്ഛേദിക്കു'മെൻറു ചൊല്ലി

---

* മുന്നം M.

9. മിത്രത്തിനു സാചിവ്യം ചെയ്ക എന്നാൽ മധ്യമനോടു വിജിഗീഷു സ്വയം സന്ധിചെയ്ക എന്നു താൽപര്യം.

9a. രാജദ്രോഹികളായ രാഷ്ട്രമുഖ്യരോടു്.

9b. 'ഞാൻ ഇവൻെറ ദുർഗ്ഗം ആക്രമിക്കുമ്പോൾ നിങ്ങൾ അഗ്നിദാഹാദികർമ്മം നടത്തുവിൻ.'

കമ്മസന്ധി ചെയ്വിതു. എൻറിങ്ങനെ വിജിഗീഷുവിനുടയ* മിത്രഭാവിയായൊള്ള മിത്രന്മേൽ മദ്ധ്യമൻ പട എടുക്കുമ്പോഴ് വിജിഗീഷു അനുഷ്ഠിക്കുമാറു ചൊല്ലീതു.

ഇപ്പോഴ് കർശനീയനായൊള്ള മിത്രന്മേൽ മദ്ധ്യമൻ പട എടുക്കുമ്പോഴ് അനുഷ്ഠിക്കുമതു ചൊല്ലിൻറിതു. കർശനീയനായൊള്ള മിത്രന്മേൽ മദ്ധ്യമൻ പട എടുക്കുമ്പോഴ്† അവനൈ പ്രതിസ്തംഭിപ്പിതു. ഞാൻ നിന്നെ രക്ഷിപ്പൻ, ഭയപ്പെടാതേ'[9c]—എൻറു ചൊല്ലുവിതു മദ്ധ്യമൻ കർശിക്കുമളവും[10]. കർശിതനാണെന്ന തോന്നിയപ്പോഴ് അവനൈ രക്ഷിപ്പിതു. മദ്ധ്യമനുടെ വൃദ്ധി ഒഴിപ്പാനായ്, വിജിഗീഷുവിനു ഉച്ഛേദനീയനായൊള്ള മിത്രന്മേൽ മദ്ധ്യമൻ ചെൽകിൽ അവൻ കർശിതനായപ്പോഴ് രക്ഷിപ്പിതു.[10a]

അൻറിയെ ഉച്ഛേദനീയനായപ്പോഴ് ഭൂമി കൊടുത്തു സംഗ്രഹിപ്പിതു മററാരിടത്തവൻ പോകാതവണ്ണം.

**കർശനീയോച്ഛേദനീയയോശ്ചേന്മിത്രാണി മദ്ധ്യമസ്യ സാചിവ്യകരാണി സ്യുഃ, പുരുഷാന്തരേണ സന്ധീയേത. വിജിഗീഷോ ർവാ തയോഃ മിത്രാണ്യവഗ്രഹസമർത്ഥാനി സ്യുഃ, സന്ധിമുപേയാൽ.**

---

* –ഷുതന്നുടയ G.

† എടുക്കിൽ G.

9c. ഭയപ്പെടേണ്ട.

10. ക്ഷീണിയ്ക്കും വരെ

10a. ആ മിത്രം ക്ഷീണിയ്ക്കുമ്പോഴ് അവനെ രക്ഷിക്കണം; അല്ലെങ്കിൽ മദ്ധ്യമൻ ശക്തനായേയ്ക്കും.

**അമിത്രം വാസ്യ മധ്യമോ ലിപ്സേത, സന്ധിമുപേയാൽ. ഏവം സ്വാർത്ഥശ്ച കൃതോ ഭവതി, മധ്യമസ്യ പ്രിയം ച.**

**മധ്യമശ്ചേൽ സ്വമിത്രം മിത്രഭാവി ലിപ്സേത, പുരുഷാന്തരേണ സന്ദധ്യാൽ. സാക്ഷേപം വാ, 'നാർഹസി മിത്രമുച്ഛേത്തും' ഇതി വാരയേൽ. ഉപേക്ഷേത വാ— 'മണ്ഡലമസ്യ കുപ്യതു സ്വപക്ഷവധാൽ' ഇതി.**

കർശനീയോച്ഛേദനീയന്മാരുടെയ മിത്രന്മാരുടെയ[10b] മിത്രന്മാരായൊള്ള രാജാക്കൾ മധ്യമന്ന സാചിവ്യം ചെയ്വോരാകിൽ പുരുഷാന്തരനെക്കൊണ്ടു സന്ധ്യ ചെയ്വിതു[11]. കർശനീയോച്ഛേദനീയന്മാരുടെയ മിത്രന്മാരുടെയ മിത്രന്മാർ[11a] മധ്യമനക്ക ചൊല്ലുവിതു—'നീ യാവചിലരെ അഭിയോഗിക്കിൻറിതു, അവരൾ വിജിഗീഷുവിന്ന കർശനീയരും ഉച്ഛേദനീയരുമായിരിക്ക[...]ന്ന. അവരളെ കർശിച്ചാലും ഉച്ഛേദിച്ചാലും വിജിഗീഷുവിന്ന കാര്യം ചെയ്യോരിൽ പടുവിതു. ആകിൻറ

10b. G യിൽ ഇവിടെ ഈ പദം കാണുന്നില്ല; എന്നാൽ അടുത്ത വാക്യത്തിലുണ്ട്.

11. സേനാപതി, രാജകുമാരൻ ഇവരെ ഈടുവെച്ചു മധ്യമനുമായി വിജിഗീഷു സന്ധിചെയ്യണം. പുരുഷാന്തരസന്ധിയ്ക്കു് അധി. 7. പ്രക. 102 നോക്കുക.

11a. 'മിത്രന്മാരുടെയ മിത്രന്മാർ' എന്നു ഈ വാക്യത്തിലും മുൻവാക്യത്തിലും കാണുന്നു. മൂലാനുസാരിയായ തർജ്ജമ ഇതാണു്:—"മേൽപറഞ്ഞ കർശനീയൻേറയും ഉച്ഛേദനീയൻേറയും മിത്രങ്ങൾ മധ്യമനെ സഹായിയ്ക്കുന്നവരായിരിയ്ക്കുന്നപക്ഷം മധ്യമനുമായി വിജിഗീഷു പുരുഷാന്തരസന്ധി ചെയ്യണം. അവരുടെ മിത്രങ്ങൾ വിജിഗീഷുവിനെ ദ്രോഹിയ്ക്കുന്നതിന്ന ശക്തിയുള്ളവരാണെങ്കിലും വിജിഗീഷു മധ്യമനോടു സന്ധിചെയ്യണം"—കെ. വി. എം., പേ. 567. *cf.* 'കർശനീയോച്ഛേദനീയയോഃ തഥാഭൂതയോഃ സ്വമിത്രയോഃ, മിത്രാണി, മധ്യമസ്യ സാചിവ്യകരാണി സ്യുഃ (ഗണ. അർത്ഥ. II. പേ. 361).

മയാൽ വിജിഗീഷുവിനെ അഭിയോഗിക്ക; ഇവരളെ ഒഴിക'വെൻറു ചൊല്ലുവോരാകിൽ, വിജിഗീഷു മധ്യമനോടു പുരുഷാന്തരസന്ധി ചെയ്‌വിതു. മധ്യമനോടു ചൊല്ലുവിതു:—'ഇവരാം തങ്ങൾക്കായ് നിന്നെ ഭേദിക്കിൻേറാർ. നീ അവരാംമേൽ പട എടു. ഞാൻ നിനക്ക സേനാപതിയെത്താൻ കുമാരനെത്താൻ പോത്തരിൻേറൻ'[12], എൻറു ചൊല്ലി പുരുഷാന്തരസന്ധി ചെയ്‌വിതു. അൻറിയെ കർശനീയോച്ഛേദനീയന്മാരുടയ മിത്രന്മാർ കൂടി മധ്യമനൈ ഒഴിച്ചു വിജിഗീഷുവിന്മേൽ, 'ഇവൻ മധ്യമനെക്കൊണ്ടെങ്ങൾമിത്രന്മേൽ പട എടുപ്പിച്ചോൻ' എൻറു ചൊല്ലി വിജിഗീഷുതന്മേൽ പട എടുപ്പോരാകിൽ ആത്മരക്ഷാത്ഥമായ് വിജിഗീഷു മധ്യമനോടു സന്ധു ചെയ്‌വിതു. അവരളെ കർശിച്ചോരിലും പടും. തന്നൈ കർശിച്ചോരിലും പടും.[12a]

ഇനി വിജിഗീഷുവിനുടയ ശത്രുവിന്മേൽ മധ്യമൻ പട എടുപ്പോനാകിൽ മധ്യമനോടു സന്ധു ചെയ്‌വിതു. സന്ധു ചെയ്യാൽ സ്വാത്ഥം പണ്ണിയോരിലും പടും.[13]

ഇനി മധ്യമനുടയ മിത്രഭാവിയായൊള്ള മിത്രന്മേൽ പട എടുപ്പോനാകിൽ മധ്യമനോടു പുരുഷാന്തരസന്ധി ചെയ്‌വിതു[14]. മധ്യമൻ

---

12. ഞാൻ തരുന്നു. *cf.* പോതരവ്.

12a. തന്നൈ=മധ്യമനെ. 'നീ യാവചിലരെ' എന്നു മുതൽക്ക് ഇതുവരെയുള്ള ഭാഗം മൂലത്തിൻെറ വിസ്തൃതവ്യാഖ്യാനമാണ്. ഒടുവിലത്തെ രണ്ടു വാക്യങ്ങൾ മൂലത്തിലെ അടുത്ത ഖണ്ഡികയുടെ അന്ത്യഭാഗത്തോടു തുല്യമാക്കിയിരിക്കുന്നു.

13. 'മധ്യമന്നു പ്രിയം ചെയ്യോരിലും പെടും' എന്നുകൂടി വേണ്ടതാണ് മൂലപ്രകാരം. കർശിച്ചോരിൽ പടുക, പണ്ണിയോരിൽ പടുക എന്നീ പ്രയോഗങ്ങൾ ശ്രദ്ധേയം. കർശിച്ചപോലെയാവുക, അനുഷ്ഠിച്ചപോലെയാവുക—ഇങ്ങനെ അത്ഥം.

14. വിജിഗീഷു എന്നു ശേഷം.

തന്നുടയ മിത്രനിൽ സാപേക്ഷൻ; ഉച്ഛേദിപ്പോല്ല എൻറു തോൻറുകിൽ, 'നിന്നുടയ മിത്രനൈ ഉച്ഛേദിക്കലൊകാ നീ' എൻറു† വിലക്കവിതു—താൻ ആപ്തനെൻറു തോൻറുവാൻ. അൻറിയെ ഉപേക്ഷിതു. 'മണ്ഡലം ഇവനോടു കോപിക്കം, തന്മിത്രനൈത്താനേ കെടുക്കിൻറാൻ എൻറു ചൊല്ലി'—എൻറു നിനൈച്ചുപേക്ഷിപ്പിതു.[14a]

അമിത്രം മാത്മനോ വാ മധ്യമോ ലിപ്സേത, കോശദണ്ഡാഭ്യാം ഏനം അദൃശ്യമാനോഽനുഗൃഹ്ണീയാൽ.

ഉദാസീനം വാ മധ്യമോ ലിപ്സേത—'ഉദാസീനാൽ ഭിദ്യതാം' ഇതി. മധ്യമോദാസീനയോര്യോ മണ്ഡലസ്യാഭിപ്രേത,സ്തമാശ്രയേത.

അൻറിയെ മധ്യമൻ തന്നുടയ ശത്രുവിന്മേൽ പട എടുപ്പോനാകിൽ പടയും ഭണ്ഡാരമും മധ്യമനുടയ ശത്രുവിന്നാരുമറിയാതെ കൊടുത്തു ഒളിച്ചുനിൻറനുഗ്രഹിപ്പിതു.

ഇനി മധ്യമൻ ഉദാസീനന്മേൽ പട എടുപ്പോനാകിൽ, മധ്യമനക്കു സാഹായ്യം ചെയ്‌വിതു, ഉദാസീനനോടു ഭേദിപ്പാനായ്. അൻറിയെ മധ്യമോദാസീനന്മാരിരുവരിലും, യാവനൊരുത്തനോടു മണ്ഡലത്തിന്നനുരാഗമൊള്ളിതു, അവനൈ ആശ്രിപ്പിതു.

മധ്യമചരിതമാകിൻറ സൂത്രം മുടിഞ്ഞിതു.

---

† ചെന്നു M, V. —ചെൻറു G.

14a. 'മിത്രത്തെ കെടുക്കുന്നവനാണെന്നു പറഞ്ഞു ഇവനോടു സ്വമണ്ഡലം കോപിക്കും' എന്നു കരുതി ഉപേക്ഷിക്കണം.

## [2. ഉദാസീനചരിതം.]

**മധ്യമചരിതേനോദാസീനചരിതം വ്യാഖ്യാതം. ഉദാസീനശ്ചേന്മധ്യമം ലിപ്സേത, യതഃ ശത്രുമതിസന്ദധ്യാൽ, മിത്രസ്യോപകാരം കുര്യാൽ, മധ്യമമുദാസീനം വാ ദണ്ഡോപകാരിണം ലഭേത, തതഃ പരിണമേത.**

'ഉദാസീനചരിത'മെന്നിതു സൂത്രം. സൂത്രാൎത്ഥമും സംബന്ധമും മധ്യമചരിതത്തിൽ പട്ടോരൈക്കണക്കെ[14b] ഇങ്ങും കണ്ടുകൊൾക. മധ്യമചരിതംകൊണ്ടേ ഉദാസീനചരിതമും ചൊല്ലിയോരിൽ പട്ടിതു.§[15] ഉദാസീനനു താനും, തൃതീയാപ്രകൃതിയും, അഞ്ചാം പ്രകൃതിയും, പ്രകൃതികൾ; രണ്ടാം പ്രകൃതിയും, നാലാം പ്രകൃതിയും, ആറാം പ്രകൃതിയും വികൃതികൾ—എൻറിവണ്ണം മധ്യമനു ചൊന്നതെല്ലാം ഉദാസീനനു മൊക്കം.

ഉദാസീനൻ മധ്യമന്മേൽ പട എടുപ്പ്പോനാകിൽ, മധ്യമോദാസീനന്മാരിൽ യാവനൊരുത്തനോടു കൂടിയാൽ വിജിഗീഷുവിനുക്കു* ശത്രുവിനൈ നോക്കി അതിസന്ധാനമും[16], മിത്രനൈ നോക്കി ഉപകാരമും

---

§ പട്ടിതു എൻറവാറു G.

* വിജിഗീഷു തനതു G.

14b. പെട്ടതുപോലെ (പറഞ്ഞതുപോലെ).

15. പറഞ്ഞുകഴിഞ്ഞു.

16. വഞ്ചന, ദ്രോഹം.

ചെയ്യാവിതു, അവനൊടു കൂടുവിതു. അൻറിയെ വിജിഗീഷുതൻ തന്നുടയ യാതവ്യന്മേൽ പോമ്പോൾ മധ്യമോദാസീനന്മാരിൽ യാവ നൊരുത്തനിടെ പടവേണ്ടിക്കൊൾവിതു, അവനൊടു കൂടുവിതു.

ഉദാസീനചരിതമാകിൻറ സൂത്രം മുടിഞ്ഞിതു.

## [3. മണ്ഡലചരിതാനി.]

**ഏവമുപഗൃഹ്യാത്മാനം അരിപ്രകൃതം കർശയേൽ. മിത്രപ്രകൃതിം ചോപഗൃഹ്ണീയാൽ**

**സത്യപ്യമിത്രഭാവേ തസ്യാനാത്മവാൻ, നിത്യാപകാരീ, ശത്രുഃ, ശത്രുസഹിതഃ, പാർഷ്ണിഗ്രാഹോ, വാ, വ്യസനീ, യാതവ്യോ, വ്യസനേ വാ നേതുരഭിയോക്തേത്യരിഭാവിനഃ**

'മണ്ഡലചരിതമെമ്പിതു' സൂത്രം. അരിമിത്രമായിരുന്ന മണ്ഡലം നോക്കി വിജിഗീഷുവിനുടയ ചരിതം ചൊല്ലിൻറിതെമ്പിതു സൂത്രാൎത്ഥം. സംബന്ധം—കീഴ് മധ്യമോദാസീനന്മാരെ [നോക്കി][17] അനുഷ്ഠിക്കുമാറു ചൊല്ലീതു. ഇപ്പോൾ വിജിഗീഷു [അരിമിത്ര]മണ്ഡലം[17a] നോക്കി അനുഷ്ഠിക്കുമാറു ചൊല്ലിൻറിതെമ്പിതു സംബന്ധം.

ഇവ്വണ്ണം തനക്കു പ്രതാപശക്തി പെരുക്കി വിജിഗീഷു തന്നുടയ അരിപ്രകൃതിയിനൈ കർശിപ്പിതു. മിത്രപ്രകൃതിയിനൈ സാമദാനം കൊണ്ടു സ്വീകരിപ്പിതു.

ഇനി (a)അരിഭാവികളും, (b)മിത്രഭാവികളും, (c)ഭൃത്യഭാവികളും ആയിരിക്കുമവരളൈച്ചൊല്ലിൻറിതു:—

---

17. പദം മാതൃകകളിൽ കാണുന്നില്ല.

17a. പകർപ്പുകളിൽ 'വിജിഗീഷു മണ്ഡലം' എന്നേ ഉള്ളൂ.

(a) വിജിഗീഷുവിന്നനന്തരരായൊള്ളവരഠ ശത്രുക്കളാകിലും[18],

(i) യാവനൊരുത്തൻ അനാത്മവാനായിരിപ്പോൻ[19], അവനും,

(ii) നിത്യാപകാരിയായൊള്ളവനും,

(iii) ശത്രുവായൊള്ളവനും—[ശത്രുവാവോൻ നിമിത്തമിൻറിയെ ദ്വിഷിപ്പിതും,* ദ്വിഷിക്കപ്പെട്ടവിതും ചെയ്യുമവൻ; അവനും],

(iv) ശത്രുവിനോട്ടു കൂടി നിൻറവനും,

(v) പാർഷ്ണിഗ്രാഹകനും,

(vi) മിത്രാദിമരണവഴിമേൽ† വ്യസനിയായൊള്ളവനും[20],

(vii) യാതവ്യനും,

(viii) വിജിഗീഷുവിന്നക്ഷ വ്യസനമൊണ്ടായെടത്തു വിജിഗീഷുവിന്മേൽ ചെല്ലുമവനും—എൻറിവരഠ എണ്മർ വിജിഗീഷുവിൻ ദേശത്തെട്ടത്തൊള്ള§ അരിഭാവികളെന്മോർ.¶

---

* ദ്വേഷിപ്പിതു V.

† മണ്ഡലവഴിമേൽ M, V.

§ ദേശത്തൊള്ള M, V.

¶ -ളെന്നോർ M, V,

18. തൊട്ടടുത്ത ഭൂമിയിലുള്ളവരാകയാൽ പൊതുവിൽ അമിത്രരാണെങ്കിലും, അതിലും എട്ടു വിശേഷങ്ങളുണ്ടെന്നു പറയുന്നു. (ആകെ അരിഭാവികഠ എട്ട്").

19. ഇന്ദ്രിയജയമില്ലാത്തവൻ.

**ഏകാർത്ഥാഭിപ്രയാതഃ, പൃഥഗർത്ഥാഭിപ്രയാതഃ, സംഭൂയയാത്രികഃ, സംഹിതപ്രയാണികഃ, സ്വാർത്ഥാഭിപ്രയാതഃ, സാമുത്ഥായികഃ, കോശദണ്ഡയോരന്യതരസ്യ ക്രേതാ വിക്രേതാ, ദ്വൈധീഭാവിക ഇതി മിത്രഭാവിനഃ.**

(b) മിത്രഭാവികളെന്നവർ:—

(i) ഏകാർത്ഥാഭിപ്രയാതനാവോൻ[20], വിജിഗീഷു യാവനൊരുത്തനെ സാധിപ്പാൻ പോകിന്റിതു അവനായ്ക്ക സാധിപ്പാൻ മറ്റൊരു വഴിയെ പോമവൻ [അവനും];[20a]

(ii)പൃഥഗർത്ഥാഭിപ്രയാതനാവോൻ†[21], വിജിഗീഷു കൂടാതെ വിജിഗീഷുവിനാൽ പ്രേഷിതനായ് താന യാതവ്യന്മേൽ പോമവൻ, [അവനും];

(iii) സംഭൂയയാത്രികനാവോൻ വിജിഗീഷുവിനോടു കൂടപ്പോമവൻ, അവനും;

(iv) സംഹിതപ്രയാണികനാവോൻ, വിജിഗീഷുവിനോടു സന്ധു ചെയ്തു, 'നീ ഇങ്ങു പോ, ഞാനിങ്ങു[21a] പോകിന്റേൻ' എന്റു ചൊല്ലിപ്പോമവൻ, സന്ധായയാനം പണ്ണുമവൻ[22], അവനും;

---

† പ്രയുക്തനാവോൻ M, V, G.

20. ഒരേ കാര്യം സാധിപ്പാൻ പോകുന്നവൻ.

20a. ഈ പദം ഇവിടേയും താഴത്തു (ii), (vi) ഇവയുടെ ഒടുവിലും പൊരുത്തം നോക്കിച്ചേർത്തതാണു്; മാതൃകകളിൽ ഇല്ല.

21. രണ്ടു ഉദ്ദേശ്യങ്ങൾ വെച്ചു പോകുന്നവൻ. വിജിഗീഷു ഭൂമിക്കാണെങ്കിൽ, മറേറയാൾ ധനത്തിനു്.

21a. 'ഞാനങ്ങു' എന്നായിരിക്കാം പക്ഷേ പാഠം.

22. ഇതു മാതൃകകളിൽ സ്ഥാനം തെററിച്ചേർത്തു കാണുന്നു. 'സ്വാർത്ഥാഭിപ്രയാതനാവോൻ സന്ധായയാനം പണ്ണുമവനും തനക്കായവനും'—ഇങ്ങനെ.

(v) സ്വാത്മാഭിപ്രായതനാവോൻ തനക്കായവനും;[22a]

(vi) സമുത്ഥായികനാവോൻ കർമ്മസന്ധി പണ്ണുമവൻ[23] [അവനും];

(vii) പടതാൻ ഭണ്ഡാരംതാൻ ഒരു വില്ക്കുമവനും, വിലെക്കു കൊള്ളുമവനും;

(viii) ദ്വൈധീഭാവികനും [ദ്വൈധീഭാവമാകിൻറ ഗുണത്തിന്നു ഉപയോഗിയായൊള്ളവൻ][24]—ഇച്ചൊന്നവരം മിത്രഭാവികളായൊള്ള സാമന്തകൾ[25] എൻറവാറു, ശത്രുക്കളാകിലും മിത്രൻ ചെയ്യുമതു ചെയ്യ്വർ.†

**സാമന്തോ ബലവതഃ, പ്രതിഘാതോ,ഽന്തർധിഃ, പ്രതിവേശോ വാ, ബലവതഃ പാർഷ്ണിഗ്രാഹോ വാ, സ്വയമുപനതഃ, പ്രതാപോപനതോ വാ, ദണ്ഡോപനത ഇതി ഭൃത്യഭാവിനഃ സാമന്താഃ.**

**തൈർ ഭൂമ്യേകാന്തരാ വ്യാഖ്യാതാഃ.**

ഇനി (c) ഭൃത്യഭാവികളെച്ചൊല്ലിൻറിതു:—

(i) ബലവാനായൊള്ളവനുടെ അനന്തരത്തിരിക്കുമവനും, [അവൻ ബലവാനെ ഭയപ്പെട്ടു വിജിഗീഷുവിന്നു ഭൃത്യഭാവിയാം];

---

† ചെയ്യും G.

22a. വിജിഗീഷുവിൻെറ കാര്യം സാധിപ്പാൻ പോയവൻ എന്നു വിവക്ഷ.

23. ശൂന്യനിവേശനം മുതലായ കർമ്മങ്ങൾ ഒത്തുചേർന്നു ചെയ്യാമെന്നു കരാറു ചെയ്യുവൻ.

24. സന്ധിചെയ്ത പാർഷ്ണിഗ്രാഹാദികളാണു് ലക്ഷ്യം.

25. 'ർ' ലോപം. താഴത്തും ഇതു ആവർത്തിച്ചുകാണാം. cf. അമാത്യകൾ, ഭൃത്യകൾ.

(ii) ബലവാനുക്കു പ്രതിഘാതിയായൊള്ളവനും, [എൻറവാറു ബലവാനെച്ചെറുക്കുമവൻ];

(iii) ബലവാനുക്കു അന്തർദ്ധി[26]യായൊള്ളവനും;

(iv) ബലവാനു പ്രതിവേശനായൊള്ളവനും, [അവനാവോൻ[27] പിന്നാലും മുന്നാലുമൻറിയെ പക്കത്തിരിക്കുവൻ];

(v) ബലവാനുടയ പാർഷ്ണിഗ്രാഹനും†;

(vi) താനേ വന്തു വിജിഗീഷുവിനൈ ച്ചേവിക്കുമവനും;

(vii) പ്രതാപോപനതനും;

(viii) ദണ്ഡോപനതനും—ഇവരൾ ഭൃത്യഭാവികളായൊള്ള സാമന്തകൾ.

സാമന്തകളൈക്കൊണ്ടേ ഭ്രമ്യേകാന്തരരെയും[27a] ചൊന്നോരിൽ പട്ടിച്ചു എൻറവാറു, മിത്രനും, അരിമിത്രനും, മിത്രമിത്രനും[27b] എൻറിവരുളും, അരിഭാവിയും, മിത്രഭാവിയും, ഭൃത്യഭാവിയും എൻറു മൂൻറു ജാതി ആമാറു‡ കണ്ടുകൊൾക.

ശ്ലോകം[28]—

തേഷാം ശത്രുവിരോധേ യ-
ന്മിത്രമേകാത്ഥതാം വ്രജേൽ
ശക്ത്യാ തദനുഗ്രഹ്ണീയാൽ
വിഷഹേത യയാ പരം.

---

† –ഹകനും G.

‡ –മ്മാറു G.

26. ശത്രുവിൻെറയും വിജിഗീഷുവിൻെറയും നടുക്കുള്ള ദുർബ്ബലസാമന്തൻ.

27. 'അവൻ' പകർപ്പുകളിൽ ഇല്ല.

27a. 'ഭ്രമ്യേകാന്തരരും' എന്നു മതി.

27b. ഈ മൂന്നു പദങ്ങളുടെയും സമുച്ചയം വിട്ടാൽ കൂടുതൽ നന്നു്.

28. ചില പകർപ്പുകളിൽ താഴെ വരുന്ന ചില പദ്യങ്ങളുടെ മുമ്പിൽ മാത്രം 'ശ്ലോകം' എന്നെഴുതിക്കാണുന്നുണ്ടു്. പറയത്തക്ക ആവശ്യമില്ലായ്കയാൽ ആ കുറിപ്പുകൾ വിട്ടുകളഞ്ഞിരിയ്ക്കുന്നു.

ശ്ലോകാത്ഥമാവിതു:—ഭൂമ്യേകാന്തരരായൊള്ള മിത്രന്മാരിൽ യാവനൊരു മിത്രൻ ശത്രുവിനോടു വിരോധിച്ചെടുത്തുവച്ചു, തനക്കു ശക്തി ഇല്ലയായിട്ടു ശത്രുവിനോടു കൂടുവാൻ29, അവനു ശക്തി ചെയ്തു കൊടുപ്പിതു; യാതൊരു ശക്തി ചെയ്താൽ അവൻ ശത്രുവിനോടു എതിക്കില്ലിതു30 അങ്ങനെയൊള്ളതു ചെയ്തു കൊടുപ്പിതു.31

**പ്രസാധ്യ ശത്രും യന്മിത്രം**
**വൃദ്ധം ഗച്ഛേദവശ്യതാം**
**സാമന്തൈകാന്തരാഭ്യാം തൽ**
**പ്രകൃതിഭ്യാം വിരോധയേൽ.**

**തൽകുലീനാവരുദ്ധാഭ്യാം**
**ഭൂമിം വാ തസ്യ ഹാരയേൽ**
**യഥാ വാ/നുഗ്രഹാപേക്ഷം**
**വശ്യം തിഷ്ഠേൽ തഥാ ചരേൽ.**

പൊരുളാവിതു—വിജിഗീഷുവിനുടയ യാവനൊരു മിത്രൻ തന്നുടയ ശത്രുവിനെ സാധിച്ചു തനക്കു വൃദ്ധി ചെയ്തു കൊണ്ടിട്ടു വിജിഗീഷുവി

---

29. =കൂടുവോൻ.

30. =കെല്പിതു.

31. 'ഏതു മിത്രം ശത്രുവേൽക്കെ-
ത്താനമായ് സന്ധി ചെയ്യുമോ
അവന്നരിയെ വെന്നീടാൻ
തക്ക സാഹായ്യമേകിട്ടു.'

കെ. വി. എം., പേ. 569.

നക്ക അവശ്യനാവോൻ, അവനെ സാമന്തപ്രകൃതിയെക്കൊണ്ടും, ഏകാന്തരപ്രകൃതിയെക്കൊണ്ടും വിരോധിപ്പിപ്പിതു. അൻറിയെ തൽകുലീനനെക്കൊണ്ടുതാൻ, അവരുദ്ധനെക്കൊണ്ടുതാൻ, അവനുടയ ഭൂമി പറിച്ചു വാഴിപ്പിതു. അൻറിയെ യാതൊരു കമ്മത്തിനാൽ തന്നുടയ[നു]ഗ്രഹം അപേക്ഷിച്ചു വശ്യനായ് നില്പിതു എങ്കിലവ്വണ്ണം ചെയ്യിതു.

**നോപകുര്യ്യാ ദമിത്രം വാ**
**ഗച്ഛേദ് യദതികർശിതം**
**തദഹീനമവൃദ്ധം ച**
**സ്ഥാപയേന്മിത്ര മത്ഥവിൽ.**

യാവനൊരു മിത്രൻ അതികർശിതനായിട്ട വിജിഗീഷുവിന്നു ഉപകാരം ചെയ്യക്കില്ലാതൊഴിവിതു താൻ, ശത്രുവിനോട്ട കൂട്ടവാൻ ഒരുമ്പട്ടവിതുതാൻ ചെയ്യോൻ, അവനെച്ചുരുക്കുവിതും പെരുക്കുവിതും ചെയ്യാതെ മദ്ധ്യമാവസ്ഥയിൽ ചമനാ[യ്][32] നിറുത്തുവിതു സ്വാത്ഥ[33]മറിയുമവൻ.

**അത്ഥയുക്ത്യാ ചലം മിത്രം**
**സന്ധിം യദുപഗച്ഛതി**
**തസ്യാപഗമനേ ഹേതും**
**വിഹന്യാൽ ന ചലേദ് യഥാ**

സ്വാത്ഥയോഗാവഴിമേൽ ചലനായൊള്ള മിത്രൻ ശത്രുവിനോട്ട സന്ധു ചെയ്യോനാകിൽ അവൻ വിജിഗീഷുവിനെ വിട്ടപോകാത്തവാറു, പോവാനുള്ള വിനൈ[33a] കെട്ടപ്പിതു. ചലനെൻറവാറു, വിജിഗീഷുശക്തി ചുരുങ്ങുകിൽ ശത്രുവിനോട്ട കൂട്ടവിതു.

---

32. =സമനായ്.

33. തൻെറ കാര്യം. (തങ്കാര്യമല്ല).

33a. പോവാൻ കാരണമായ വിഷമം ഇല്ലാതാക്കണം. വിനയ്ക്കു ദുഃഖത്തിനു പുറമെ പ്രവൃത്തി, പ്രയത്നം തുടങ്ങിയ അത്ഥങ്ങളും ഉണ്ട്.

അരിസാധാരണം യദ്വാ
തിഷ്ഠേൽ തദരിതഃ ശമം
ഭേദയേൽ ഭിന്നമുച്ഛിന്ദ്യാൽ
തതഃ ശത്രുമനന്തരം.

ശ്ലോകാൎത്ഥമാവിതു— അരിസാധാരണനാവോൻ വിജിഗീഷുവിനെ ശത്രുവിന്മേൽ ചെല്ലവും, ശത്രുവിനെ വിജിഗീഷുവിന്മേൽ ചെല്ലവും ഒട്ടായ്കൊള്ളുമവൻ[34]. അങ്ങനെ ശമനായിരുന്ന മിത്രനെ ശത്രുവിൽ നിൻറു ഭേദിപ്പിതു. അനന്തരം ശത്രുവിനെയും ഉച്ഛേദിപ്പിതു.

ഉദാസീനം ച യൽ തിഷ്ഠേൽ
സാമന്തൈസ്തദ് വിരോധയേൽ
തതോ വിഗ്രഹസന്തപ്ത-
മുപകാരേ നിവേശയേൽ.

ഉദാസീനനാവോൻ വിജിഗീഷുവിന്നു ഉപകാരാപകാരാദികൾ ഇരണ്ടും ചെയ്യാത മിത്രൻ. അവനെ സാമന്തകളെക്കൊണ്ടു വിരോധിപ്പിപ്പിതു. വിഗ്രഹവഴിമേൽ സന്തപ്തനായപ്പോൾ, 'നീ എനക്കാട്ടു[35]മിത്തന ധനം താ. നിന്നെ ഞാൻ രക്ഷിപ്പൻ'† എൻറു ചൊല്ലി വിജിഗീഷു തനക്കുപകാരം ചെയ്യുമാറു‡ ചെയ്പിതു.

---

† പ്പേൻ M, V.

‡ മളവു G.

34. വിജിഗീഷു ശത്രുവിനെയും, ശത്രു വിജിഗീഷുവിനെയും ആക്രമിയ്ക്കുന്നതു തടയുന്നവൻ. ചെല്ലവും—ചെല്ലുകയും. ഒട്ടായ് കൊള്ളുക—സമ്മതിയ്ക്കാതിരിയ്ക്കുക.

35. എനക്കു + ആട്ടും—എനിയ്ക്കു കൊല്ലംതോറും (ആട്ടു < ആണ്ടു്).

**അമിത്രം വിജിഗീഷും ച**
**യൽ സഞ്ചരതി ദുർബ്ബലം**
**തദ് ബലേനാനുഗൃഹ്ണീയാദ്**
**യഥാ സ്യാൽ ന പരാങ്മുഖം.**

അമിത്രനെയും വിജിഗീഷുവിനെയും ആശ്രയിപ്പോൻ യാവനൊരുത്തൻ, താൻ ദുർബലനായിട്ട, അവൻ ശത്രുവിനോട്ട കൂടാതവണ്ണം ശക്തി ചെയ്തു കൊട്ടപ്പിതു.[35a]

**അപനീയ തതോഽന്യസ്യാം**
**ഭൂമൗ വാ സന്നിവേശയേൽ**
**നിവേശ്യ പൂർവം തത്രാന്യം**
**ദണ്ഡാനുഗ്രഹഹേതുനാ.**

അൻറിയെ കീൾ ചൊന്നവനയേ[35b] തന്നുടയ ഭൂമിയിലൻറിയേ മററൊരു ഭൂമിയിൽ വൈപ്പിതു. ആ ഭൂമിയിൽ മുന്നമേ പടതുണ ചെയ്യാനായ്കൊണ്ടു മററൊരുത്തനൈ വെച്ചു്, പിന്നൈ ചില കാലം കഴിഞ്ഞു ചൊല്ലുവിതു:—'ഇ ഭൂമി ചാന്നിരിക്കും[35c] അപായമും പെരുതു. നിന്നൈ രക്ഷിക്കവും വേണ്ടും. ആകിൻറമയാൽ ഇവൻ ഭൂമി സാധിക്കുമളവൈക്കു[36] മററൊരുത്തിലി ഇരുക്ക'വെൻറു‡[36a] ചൊല്ലികൊണ്ടുപോയ് വെപ്പിതു.[36b]

---

‡ -ത്തിലിരിക്കവെൻറു M. -ത്തിലിരിക്ക- V.

35a. ശത്രുവിനോട്ട സന്ധി ചെയ്യാൻ ഇടയാകാത്ത വിധം അവന്നു ശക്തി കൂട്ടണം.

35b. മുമ്പു പറഞ്ഞ മിത്രത്തെ.

35c. ഈ ഭൂമിയെ ആശ്രയിച്ച; ഇതിലുള്ള. ചാർ-തൽ—to be associated with, to unite (T. Lex.). *cf.* ചേർ.

36. സ്വാധീനമാക്കും വരെ.

36a. മററൊരു ദിക്കിൽ ഇരിക്കുക എന്നു്.

36b. ഇങ്ങനെ പറഞ്ഞു മുമ്പേത്തെ ആളെ ഒഴിപ്പിച്ച ഈ മിത്രത്തെ സ്ഥാപിക്കണം.

**അപകുര്യാൽ സമർത്ഥം വാ**
**നോപകുര്യാദ് യദാപദി**
**ഉച്ഛിന്ദ്യാദേവ തന്മിത്രം**
**വിശ്വസ്യാങ്കമുപസ്ഥിതം.**

യാവനൊരു മിത്രൻ അപകാരം ചെയ്തിതു താൻ, ആപത്തിലായിട്ട് ഉപകാരം ചെയ്യാതെയുമൊഴിവോൻ37, അവനെ വിശ്വസിപ്പിച്ചു അകപ്പെട്ടപ്പോൾ ഉച്ഛേദിപ്പിതു.‡

**മിത്രവ്യസനതോ വാരി-**
**രുത്തിഷ്ഠേദ് യോഽനവഗ്രഹഃ**
**മിത്രേണൈവ ഭവേൽ സാദ്ധ്യഃ**
**ഛാദിതവ്യസനേന സഃ.**

വിജിഗീഷുവിനുടയ മിത്രവ്യസനംവഴിമേൽ യാവനൊരു ശത്രു ചെറുക്കക ഇൻറിയെ വൃദ്ധിയിനൈച്ചെയ്യോൻ, ആ ശത്രുവിനൈ മിത്രനൈക്കൊണ്ടേ സാധിപ്പിതു37a, മിത്രനുടയ വ്യസനം കെട്ടത്തിട്ട38.

---

‡ ഛേദിപ്പിതു M.

37. വിജിഗീഷു ആപത്തിൽ പെട്ടപ്പോൾ ശക്തനാണെങ്കിലും സഹായിക്കാതിരിക്കുന്നവൻ എന്നു താൽപര്യം.

37a. ജയിക്കണം.

38. വ്യാഖ്യാനം ക്ലിഷ്ടം.

*cf.* 'മിത്രത്തിൻ വ്യസനത്തിങ്ക-
ലുത്ഥാനം ചെയ്ക ശത്രുവെ
വ്യസനച്ഛാദനം ചെയ്ത
മിത്രത്താലേ ജയിച്ചിടു.'

കെ. വി. എം., പേ. 570–71.

**അമിത്രവ്യസനാന്മിത്ര-**
**മുത്ഥിതം യദഭിരജ്യതി**
**അരിവ്യസനസിദ്ധ്യാ തൽ**
**ശത്രുണൈവ പ്രസിദ്ധ്യതി.**

വിജിഗീഷുവിന്റെ യാവനൊരു മിത്രൻ[38a] അമിത്രവ്യസനവഴി മേൽ വൃദ്ധനായിട്ട വിജിഗീഷുവിനോട്ട വിരക്തനാവോൻ, അവനെ ശത്രുവിന്റെ വ്യസനം കെട്ടത്തു ശത്രുവിനെക്കൊണ്ടേ സാധിപ്പിതു.[39]

**വൃദ്ധിം ക്ഷയം ച സ്ഥാനം ച**
**കർശനോച്ഛേദനം തഥാ**
**സർവോപായാൻ സമാദധ്യാദ്**
**ഏതാൻ യശ്ചാർത്ഥശാസ്ത്രവിൽ.[39a]**

**ഏവമന്യോന്യസഞ്ചാരം**
**ഷാഡ്ഗുണ്യം യോനുപശ്യതി**
**സ ബുദ്ധിനിഗളൈർ ബ്ബദ്ധൈ-**
**രിഷ്ടം ക്രീഡതി പാർത്ഥിവൈഃ.**

---

38a. ഇതിന്നശേഷം 'എന്റെയ മിത്രൻ' എന്ന M, Vകളിൽ.

39. ഒതുക്കണം.

39a. ഈ പദ്യത്തിന്നു വ്യാഖ്യാനം മാതൃകകളിൽ കാണുന്നില്ല. വ്യാഖ്യാതാവിന്റെ മൂലഗ്രന്ഥത്തിൽ ഒരുപക്ഷെ ഇല്ലായിരിയ്ക്കാം. ഒരു പ്രക്ഷിപ്തച്ഛായ പദ്യത്തിന്നില്ലായ്കയുമില്ല. വ്യാഖ്യാനിച്ചില്ലെങ്കിലും കാര്യമൊന്നും നഷ്ടപ്പെടുന്നില്ലെന്നു കാണാം.

*cf.* 'വൃദ്ധിക്ഷയസ്ഥിതികളും
കർശനോച്ഛേദനങ്ങളും
ഉപായങ്ങളുമീവണ്ണം
ചെയ്‌വൂ ശാസ്ത്രജ്ഞനാം നൃപൻ'

കെ. വി. എം., പേ. 571.

ഇവ്വണ്ണമിരുന്ന ഷാൾഗുണ്യം പരസ്പരാനുഗാമിയായിരുന്നതു യാവനൊരുത്തൻ അറിയുവോൻ, അവൻ ബുദ്ധി എന്ന നിഗളത്തിൽ[39b] പാർത്ഥിവന്മാരെ ബന്ധിച്ചു അവരോടു താൻ വാസിച്ചവണ്ണം[40] വിളയാടും, എൻറവാറു മിത്രരായും ഭൃത്യരായും നിറുത്തും.

**മണ്ഡലചരിതമാകിൻറ സൂത്രം മുടിഞ്ഞിതു.**

**പതിനെട്ടാമധ്യായമും ഷാൾഗുണ്യമധികരണമും മുടിഞ്ഞിതു[41].**



39b. ചങ്ങല.

----

**ഇതുവരെയേ ലഭിച്ചിട്ടുള്ളൂ.**

# അനുബന്ധം—എ.

## പഴയ കാലത്തെ തൂക്കം, അളവു് മുതലായവ.

### തൂക്കം:

ഇന്ത്യയിൽ പഴയ കാലത്തു് പലേടത്തും പലതരം തൂക്കങ്ങൾ നിലവിലിരുന്നിട്ടുണ്ടു്. രക്തിക (കുന്നിക്കുരു) ആയിരുന്നു മൗലികമായ ഘനമാനവസ്തു. 1.83 ഗ്രെയിൻ (.118 ഗ്രാം) ആയിരുന്നു ഇതിന്റെ സാധാരണതൂക്കം. എഴുത്തുകാർ ഭിന്നാഭിപ്രായക്കാരാണെങ്കിലും അധികം പ്രചാരത്തിലിരുന്നതായിത്തോന്നുന്ന സമ്പ്രദായമാണു് താഴെ ചേക്കുന്നതു്.

| | | |
|---|---|---|
| 5 രക്തിക | = | 1 മാഷം. |
| 16 മാഷം | = | 1 കർഷം, തോലകം (സുവർണ്ണം). |
| 4 കർഷം | = | 1 പലം. |
| 10 പലം | = | 1 ധരണം. |



ഒരു പലം ഏതാണ്ടു് $1\frac{1}{3}$ ഔൺസ് (37.76 ഗ്രാം) വരും. കൂടുതൽ വലിയ തൂക്കങ്ങൾ:

| | | |
|---|---|---|
| പ്രസ്ഥം | = | 16 പലം. |
| ദ്രോണം | = | 16 പ്രസ്ഥം. |

പ്രസ്ഥം ഏതാണ്ടു് 21 ഔൺസും ദ്രോണം $21\frac{1}{4}$ റാത്തലും ആയിരിക്കും. മാഷാദികളെപ്പററിയ കൗടല്യന്റെ വിവരണത്തിന്നു് കെ. വി. എം.—കൗ. അ. പേ. 103 നോക്കുക.

Ancient Indian Weights by Edward Thomas (Marsdlu's Numismata Orientalia Pt. I (1874) തുടങ്ങിയവയിൽ കൂടുതൽ വിവരണം കാണാം.

## ദൂരത്തിന്റെ അളവ്:

| | | |
|---|---|---|
| 8 യവം | = | 1 അംഗുലം ($\frac{3}{4}$"). |
| 12 അംഗുലം | = | 1 വിതസ്തി (9"). |
| 2 വിതസ്തി | = | 1 ഹസ്തം. |
| 2 ഹസ്തം | = | 1 ദണ്ഡം (ധനുസ്സ്—6 അടി). |
| 2,000 ധനുസ്സ് | = | 1 ക്രോശം (ഗോരുതം — പശു അകറിയാൽ കേൾക്കുന്ന ദൂരം—$2\frac{1}{2}$ മൈൽ). |
| 4 ക്രോശം | = | 1 യോജന (ഏതാണ്ട് 9 മൈൽ). |

ക്രോശം 2,000 ദണ്ഡമാണ് പലക്കും. അർത്ഥശാസ്ത്രപ്രകാരം 1,000 ദണ്ഡമേ ഉള്ളു. $4\frac{1}{2}$ നാഴിക (4 എന്നു സാധാരണപക്ഷം)യും 9 നാഴികയും യോജനയ്ക്കു കല്പിച്ചിരുന്നതിൽ ആദ്യത്തേതിന്നായിരുന്നു കൂടുതൽ പ്രചാരം.

## നാണ്യങ്ങൾ:

വെള്ളികൊണ്ടുണ്ടാക്കിയ കാഷാപണം അല്ലെങ്കിൽ പണം ആയിരുന്നു അടിസ്ഥാനനാണ്യം. തൂക്കം 57.8 ഗ്രെയിൻ. മാഷം (മാഷകം, മാഷികം) ഇതിന്റെ 1/16 (3.6 ഗ്രെയിൻ). അര മാഷം തുടങ്ങി 20, 30 മാഷം അടങ്ങിയ നാണ്യങ്ങളുണ്ടായിരുന്നു.

താമ്രമാഷത്തിൽ 9 ഗ്രെയിനും താമ്രകാഷാപണത്തിൽ 144 ഗ്രെയിനും ആണെണ്ടായിരുന്നത്. കാൽമാഷം അഥവാ കാകണി (കാകിണി)യും നിലവിലിരുന്നു. 20-45 താമ്രമാഷമടങ്ങിയ നാണ്യങ്ങൾ കാണുന്നുണ്ട്.

ബി. സി. 6-ാം ശതകം മുതൽ 180 ഗ്രെയിൻ തൂക്കം വരുന്ന 'ശതമാനം' എന്നൊരു വെള്ളിനാണ്യം നടപ്പിൽ വരികയുണ്ടായി. കുഷാൻ ഘട്ടത്തിൻ (എ. ഡി. 1-ാം ശതകം) ദീനാരം (< റോമൻ ദിനേരിയസ്) അഥവാ 'സുവർണ്ണം' നടപ്പിലായി. തൂക്കം 124

ഗ്രെയിൻ. ഇരട്ടദീനാരങ്ങളും കാൽദീനാരങ്ങളുമുണ്ടായിരുന്നു. ചെമ്പുദീനാരങ്ങളും കാണുന്നുണ്ട്. എ. ഡി. 5-ാം ശതകത്തിൽ ദീനാരത്തിന്റെ തൂക്കത്തിൽ മാററം വരികയുണ്ടായി. ഗുപ്തന്മാരുടെ വെള്ളിനാണ്യം 'രൂപക'മായിരുന്നു. 32-36 ഗ്രെയിൻ തൂക്കമുള്ളതും ഉജ്ജയിനിയിലെ ശകന്മാരുടെ നാണ്യത്തെ അനുകരിച്ചു കൊണ്ടുള്ളതുമായിരുന്നു ഇതു്. രൂപകത്തിന്റെ തുടർച്ചയാണു് നമ്മുടെ ഉറുപ്പിക.

പഴയ അളവു്, തൂക്കം തുടങ്ങിയവയെപ്പററിയ കൂടുതൽ വിവരത്തിന്നു്: A. L. Basham, The Wonder that was India (1954). Pp. 503-505.

നാണ്യവിവരണത്തിന്നു്: Jean Filliozat യുടെ Political History of India from the Earliest Times to the 7th cent. A. D. (Translated by Philip Spratt, Calcutta, 1957) Pp. 69-70.



# അനുബന്ധം—ബി.

**കൗടല്യൻ സ്മരിച്ച പൂർവ്വാചാര്യന്മാർ:—**

1. മാനവന്മാർ—മനുവും ശിഷ്യന്മാരും.
2. ബാർഹസ്പത്യന്മാർ—ബൃഹസ്പതിയും ശിഷ്യന്മാരും.
3. ഔശനസന്മാർ—ശുക്രനും ശിഷ്യന്മാരും.
4. ഭാരദ്വാജൻ—ദ്രോണർ.
5. വിശാലാക്ഷൻ—(വിശ്വരൂപാചാര്യർ ഉദ്ധരിച്ചിട്ടുണ്ട്; കൂടുതൽ അറിവില്ല.)
6. പരാശരൻ—(പ്രസിദ്ധൻ).
7. പിശുനൻ—നാരദൻ.
8. കൗണപദന്തൻ—ഭീഷ്മർ.
9. വാതവ്യാധി—ഉദ്ധവൻ.
10. ബാഹുദന്തീപുത്രൻ—ഇന്ദ്രൻ.

(ഗണ. അദ്ധ്. I. ഇം. അവ. പേ. 10.)

ഇന്നത്തെപ്പോലെ ആചാര്യനും ശിഷ്യന്മാരുമടങ്ങിയ 'സ്കൂളുകൾ' ഓരോ ശാസ്ത്രശാഖയിലും പണ്ടുണ്ടായിരുന്നു. മുകളിലെ പട്ടികയിൽ കാണുംപോലെ പ്രസിദ്ധമായ പേരുകൾക്കു പകരം അപ്രസിദ്ധമായ പേരുകൾ (*cf.* കൗണപദന്തൻ, പിശുനൻ) നമ്മുടെ ഗ്രന്ഥകാരൻ ഉപയോഗിച്ചിട്ടുള്ളതിന്റെ കാരണം വ്യക്തമല്ല.

# അനുബന്ധം—സി.

---

## പഴയ പദങ്ങളും ശൈലികളും.

---

പേജ്

### അ

അകംപടി—ആഭ്യന്തരം ('അകംപടിയുടയവരൾ'. *cf.* 'അകംപടിയിലുള്ള ജനം'—കൗ ഭാ. Pt. I, പേ. 114). 64

അകഴുക—കുഴിക്കുക (ഭ്ര. കാ. അകഴ്ന്നു). 15

അച്ച്—നാണ്യമടിക്കുന്ന അച്ച് (mould). 185

അടം (കൊള്ളാതടം) – ഇടം. 30

അടാത്തതു (< അടു)—പററാത്തതു്. 181

അടിയാൻ, അടിയാൾ—അടിമ (പു. സ്ത്രീ.) 110

അടിച്ചു—അടുവിച്ചു (പാകം ചെയ്യിച്ചു). 156

അടുക—പാകംചെയ്ക (*cf.* അടുപ്പ്). 29

അടുക്കുക—ഇടവരിക. 74

അട്ടുക—വീഴ്ത്തുക (മൂത്രമട്ടാതവാറു). 86

അത്തനയിൽ — അത്രയായപ്പോൾ, ആ അവസരത്തിൽ. 155

അണികലം—ആഭരണം, അലങ്കാരം. 459

പേജ്

അണുക്കൻ—ഏററവും അടുത്തവൻ (near, intimate. T. Lex.). 228

അത്തനെ (അത്തന)—അത്ര *cf.* ഇത്തന). 17

അപ്പോൺ — അപ്പോൾ (*cf.* ഇപ്പോൺ). 67

അമയുക—മതിയാവുക. 50

നിശ്ചയിക്കുക. 3

അമഷം—കോപം. 255

അയകർ—< രജകർ. അലക്കുകാർ 6

അരയർപെരുന്തെരുവ്—രാജവീഥി. 77

അരിചി—അരി. 379

അരിമാ—അരിമാവ്. 32

അരിയതു—പ്രയാസമായതു്. 8

അരിപ്പർ—അരിച്ചെടുക്കുന്നവർ (പൊടിയിൽനിന്നും മററും ലോഹാദികൾ അരിച്ചും ചേറിയും എടുക്കുന്നവർ). 14

അരിയും ജീവിതവും—നെല്ലായും പണമായുമുള്ള പ്രതിഫലം. 188

അരുതു—വയ്യ ('കെട്ടപ്പതരുതു്'). 310

* പേ. 220ലെ f. n. ഇതനുസരിച്ചു തിരുത്തുക.

പേജ്

ഇടൈപ്പാഞ്ഞു ചൊല്ലുക—ഇടയിൽ കടന്നുപറയുക. 211

ഇട്ടിക—ഇഷ്ടിക. 95

ഇത്തന—ഇത്ര. 377

ഇത്തനവർ—ഇത്രയും ആളുകൾ. 111

ഇത്തിന—ഇത്തന (ഇത്ര). 60

ഇന്നത്തിന—ഇത്രയിത്ര. 3

ഇന്നം (നകാരം വർത്സ്യം)—ഇനിയും. 6

ഇപ്പോൺ—ഇപ്പോൾ (*cf.* അപ്പോൺ). 41

ഇയങ്ങുക—നടത്തുക, സാധിക്കുക (*cf.* ഇയങ്ങിവ്റടത്തു—ഇടക്കുന്ന ദിക്കിൽ). 184

ഇയക്കം—കൊണ്ടുവരൽ, സഞ്ചാലനം (movement. T. Lex.). 379

ഇയയുക—സമ്മതിയ്ക്കുക (*cf.* ഇയൈതൽ — to agree. T. Lex.). 288

ഇരായ്—രാത്രി. 180

*cf.* ഇരാ. 87

ഇരിവം(വെം)—(<ഇരുവോം) നാം രണ്ടുപേരും. 309

ഇരുവോം—(ഇരിവം നോക്കുക). 299

ഇരുപ്പുലക്ക—ഇരുമ്പുലയ്ക്കു. 157

ഇവരൾ—ഇവർ (*cf.* അവരൾ). 474

ഇവു—ഇവ. 12

ഇളക്കുക—വഞ്ചിക്കുക (?) (അതിസന്ധാനത്തിന്റെ അർത്ഥം. വെറും ചലിപ്പിക്കൽ ആയെന്നും വരാം). 376

പേജ്

ഇളന്നതു—നഷ്ടപ്പെട്ടതു്. 4

*cf.* ഇളൈക്കപ്പെട്ടവൻ—നഷ്ടം വന്നവൻ. 79

ഇളപ്പം—ചെറുപ്പം(X വലിപ്പം). 19

ഇളയതു്—ചീത്ത (ഇളം പൊന്നു്). 11

ഇറ—നികുതി. 304

ഇറുക്കുക—പിരിയ്ക്കുക(നികുതി). 263

ഇൻറി— √ഇല്—ഇല്ലാതെ. 2

## ഈ

ഈൾക്കുക—വലിയ്ക്കുക. 77

## ഉ

ഉടൻ—കൂടെ. 82

ഉടമ്പിറന്നവൻ—ഉടപ്പിറന്നവൻ. 150

*cf.* ഉടംപിറന്നവൾ. 140

ഉടൈച്ചു, ഉടച്ചായ്—ചേർന്നു് (<ഉടൈത്തു്). 49

ഉണ്ടിക—മുദ്ര. 201

ഉരുവു—രൂപം ('ഉരുവുതിരിക്കരുതാത്ത'). 232

ഉരു അഴിയ്ക്കുക—ഉരുക്കുക. 10

ഉല്കു്—(<ശുല്കം) ചുങ്കം. 27

ഉലണ്ടു്—പട്ടു്. 170

ഉലോഭം (ഉലോപം?)—ലോഭം. 367

ഉവക്കുക—സ്നേഹിയ്ക്കുക, ഇഷ്ടപ്പെടുക. 16

ഉള—ഉണ്ടു് (ബ. വ. *cf.* ഉളൻ, ഉളൾ). 294

പേജ്

കൂടച്ചെലാവണകൾ—<കൂടശ്രാവണകാരകർ *cf.* ചെലാവിക്കൽ)—ഇല്ലാത്ത സംഗതി പറഞ്ഞു ധരിപ്പിക്കുന്നവർ. 43

കൂടിയാട്ടം—കൂട്ട്, സംസർഗ്ഗം. 212

കൂട്ടം—കൂട്ട് ('അതിനോടുള്ള കൂട്ടം'). 275
തൊഴിൽയോഗം (സമവായം). 74

കൂത്തർ—നൃത്തക്കാർ. 34

കൂലി—പ്രതിഫലം. 129
വാടക ('പാററുകൂലി'). 27

കൂൾ—വദ്ധന. 5

കൂൾ (കൂഴ) മാനം—(*cf.* തേമാനം). 'കൂഴമാനം വച്ചുകൊടാക്കാൽ'. 5
(നൂലിനെ സംബന്ധിച്ചിടത്തോളം കഞ്ഞിപ്പശ ചേത്താണ് പെരുക്കം വരുന്നതു്).

കൂൾ—ഭക്ഷണം ('കൂഴിയക്കവും പടാ'). 379
*cf.* 'കൊററു കൂഴം'. 419

കെടുക—നശിക്കുക ('യാതൊരംഗം കെട്ട'). 16

കെട്ടച്ചുട്ട പണ്ണുക—കൊള്ളയും കൊള്ളിവെപ്പും മററും നടത്തുക. 163

കെട്ടിവെക്കുക—തടങ്ങലിൽ ഇടുക. 228

കെട്ടപണ്ണുക—ബന്ധപ്പെടുക. 148

കെല്ലുക—√കെല്. കഴിയുക. ('നിഗ്രഹിക്കവും കെററിരിപ്പിതു'). 281

പേജ്

കേൾക്കുക—ചോദിക്കുക ('സംഘാധ്യക്ഷനെക്കേട്ട്'). 25
(ശ്രവിക്കുക എന്നത്ഥവും സാധാരണം.)

കൈക്കൂലി—നഷ്ടപരിഹാരം. ('തെറ്റുന്ന കൈക്കൂലി കൊടുപ്പിതു'). 123
(കോഴ എന്നത്ഥത്തിലും വരുന്നുണ്ട്).

കൈച്ചിറ—ഈട്, ജാമ്യം ('കൈച്ചിറ കൊണ്ടാൽ'). 451
(*cf.* ചിറ—തടസ്സം, തടവ്).

കൈവലസ്സ്—കൈയിന്റെ സാമർത്ഥ്യം ('കൈവലസിനാൽ ചെയ്യുകൊള്ളവല്ലുകിൽ'). 24
(*cf.* വലസ്സ് <വലതു്. 'താൻ വലസുചെയ്യു കൊള്ളലാകാ') 374
പേ. 24ലെ f. n. 24 പരിഷ്കരിക്കുക.

കൈശു—<കഷം (16 മാഷം). 19

കൊൾക—മനസ്സിലാക്കുക. 71
(വാങ്ങുക എന്ന സാധാരണാത്ഥവും ഉണ്ടു്).

കൊടിയൻ—കോപിച്ചവൻ. 130

കൊട്ടകെട്ട്—വലിയ നാശം. 306

കൊട്ടത്തുപോക്കുക—അയയ്ക്കുക ('പൊന്നിനു കൊട്ടത്തു പോക്കിയവൻ'). 433

കൊട്ടത്തുവിടുക—കാര്യമേല്പിച്ചയയ്ക്കുക. 223

കൊട്ടുക—അടിക്കുക, ശുദ്ധീകരിക്കുക. To card out as

പേജ്

cotton. T. Lex. ('[illegible] [illegible]'). 7
(പേ. 7ൽ 27-ാം വരി [illegible]).

കൊട്ടുവടി—കൊട്ടുവടി (*cf.* കൊട്ടപ്പിടി, കൊട്ടാപ്പുളി. Wooden mallet. T. Lex). 6

[illegible]—ചെമ്മരിയാട്. 173

കോകിലകഴുത—കോവർകഴുത. 173
*cf.* കോക്കിറികഴുതൈ. 33

കൗവുക—കടിക്കുക. 222

കൗവലാത്താൻ—കൗവലപ്പക്ഷി. 224
*cf.* [illegible]. 225

## ച

ചകോതരൻ—<സഹോദരൻ. 204

ചട—<ജട. 177

ചങ്ങാതം—<സംഘാതം.
ചങ്ങാതിത്തം, കൂട്ടുകെട്ട്. 212

ചമൻ—<സമം, നിരപ്പായ. 7
മധ്യമം. 8

ചലാക—<ശലാക ('കള്ള ച്ചലാക'). 109

ചാട്—ചാടി. 65

ചാടുക്കുക—ചാടിട്ടുമറിക്കുക. 65
(*cf.* കളിഞ്ഞുക്കുക).

ചാം—ചാകും. 35

ചാത്തു്—<സാത്ഥം. കച്ചവടക്കാരുടെ സംഘം. 53

ചാർന്നിരിക്കുക—ആശ്രയിക്കുക ('ഇ ഭൂമി ചാർന്നിരിക്കം അപായം'). 485

പേജ്

ചാന്തു—അടുത്തു ('ജനം ചാന്തായ് തോന്നുകിൽ'.) *cf.* ചാന്തൽ. To reach, approach. T. Lex.). 465

ചാല—വളരെ, ധാരാള . 50

ചാലകം—<ജാലകം. 64

ചാവം—<ശ്യാവം. കറുപ്പും ചുകപ്പും ചേൎന്ന നിറം, ധൂമ്രം. 71

ചാറ്—രസം ('ചാററില്ലൂട്ടവാൻ'). 180

ചിനക്കുക—ഛിന്നഭിന്നമാക്കുക, നശിപ്പിക്കുക ('ശത്രുബലം ചിനക്കവാൻ'). 288

ചിറ—തടാകം ('മാതുലാദികളുടെ ചിറ'). 248
തടവ്. 102
സാധാരണ ചിറ. 118

ചിറയാൾ—തടവുകാരൻ. 100

ചിറൈക്കൂടം—തടവ്. 101

ചിറൈക്കോട്ടം—തടവ്. 100

ചീവകം — (ജീവകം; അഷ്ടവൎഗ്ഗത്തിൽപ്പെട്ട ഒരൗഷധം). 172

ചീററം—√ചീറു. കോപം. 224

ചുരൈക്കാ— ചുരങ്ങ. 30

ചുററം—സ്നേഹം. 57

ചൂണ്ടാന്തി—ചൂണ്ടാണിവിരൽ. 120

ചൂർ—വസൂരി; ചെയ്ത്താൻ. 32

ചൂഴറുക—√ചൂഴ്, ചൂള്. ശപഥം ചെയ്യുക=ചൂഴറുക. 449
(449ാം പേജ് f. n. 8 നോക്കുക).

പേജ് പേജ്

ചെമ്മേ—നേരെ ('ചെമ്മേ ഞാററുമത്തും കീഴ്ക്കാംപാട്ട ഞാററുമത്തും'). 86

ചെയ്ന(ന്ന)ൻറിക്കൊൾക—കൃതജ്ഞത പ്രദർശിപ്പിക്കുക. 254
(*cf.* ചെയ്ന്നൻറികേട്ട്, ചെയ്ന്നൻറി കൊല്ലൽ. പോപ്പ് benefit എന്നത്ഥം പറയുന്നു. നാലടി. പ. 111.).

ചെയ്യിൻമ—ചെയ്യുന്നതു. 1
*cf.* ചെയ്യുമ. 400

ചെലാവട്ടം—<ശിലാപട്ടം, വെണ്ണക്കൽപ്പലക. 7

ചെലാവിക്കുക—<ശ്രുവ്. പറഞ്ഞു കേൾപ്പിക്കുക, ധരിപ്പിക്കുക. ('ചെലാവിച്ച സാക്ഷിയെ'). 98
ചോദിക്കുക (?) 'ഇന്നോരനൈ ചെലാപ്പിതു'). 62
*cf.* കുടച്ചെലാവണകൾ.

ചെറിയ നാൾ—കുട്ടിക്കാലം. 151

ചെറുമി—ദാസി 103

ചേവകൻ—<സേവകൻ, പട്ടാളക്കാരൻ (>ചേകവൻ>ചേകോൻ). 120

ചേവിക്കുക—<സേവിക്കുക. 226

ചൊറണ്ടിക്കുക—ചുരണ്ടിക്കുക. 86

ചോല്ലുക — സ്വതന്ത്രമാക്കുക, മടക്കി എടുക്കുക. 'ചോൻറു കൊൾവാൻ' (*cf.* ചോല്ലുതൽ—To redeem. T. Lex.). 334

## ഞ

ഞാങ്ങൾ—>ഞങ്ങൾ. 161

ഞാററുക—√ഞാല്. തൂക്കുക. 70

ഞെരക്ക്—തിരക്ക്. 138

ഞെറിക്കുക—കോട്ടുക ('പുരികം ഞെറിച്ചും'). 222

## ത

തകക്കുക—അടിക്കുക ('ദണ്ഡു കൊണ്ടു തകപ്പിതു'). 85

തടവരുക—തലോട്ടുക. 220

തടി—വടി. 71

തണ്ട്—<ദണ്ഡം. 135

തണ്ടുക—ശേഖരിക്കുക. 159

തണ്ടായം—(<തണ്ട്<ദണ്ഡ്) നീണ്ട വടി. 86
കൊടിൽ (?) 45

തന്താന്തങ്ങൾ—താന്താങ്ങൾ. 18

തന്നിൽ പട്ടിരിക്കുക—താനുമായി യുദ്ധം നടത്തിക്കൊണ്ടിരിക്കുക. 423

തമരക്കം—കാരിയം. 13

തമപ്പൻ—അച്ഛൻ. 123

തമ്മപ്പൻ—അച്ഛൻ. 140

തമ്മാമി—അമ്മായി. 140

തലനില്ക്കുക—ആശ്രയിക്കുക ('അതിനൈ തലനിൻറു'). 248
*cf.* 'പാശുപതാദിവേഷമേ തലൈനിൻറു, ഇവ്വേഷത്താ

പേജ്

ലേ ഏൻറവാറ്'—കൗ. ഭാ. I, പേ. 62. *cf.* തലൈതൽ To join. T. Lex.).

തലകാപ്പ്—തലക്കാവൽ. 'തല കാപ്പ കൊട്ടപ്പിതു'. (വിഷ പരീക്ഷാത്ഥം ആദ്യം ഭക്ഷ ണം കൊട്ടത്തുനോക്കുന്നതാണ് പ്രകൃതം). 156

തവപ്പെട്ടക—താപസവൃത്തി സ്വീകരിക്കുക. 141

തള—ചങ്ങല (ശൈ. തള ഇടുക-ബന്ധനത്തിലാക്കുക). 234

താ—അമ്മ (*cf.* നാ, കാ, പാ, വാ). 118

താൽക്കുഴ—തഴുത് (കുഴ—പൂട്ട് —Gundert). 64

താററുക—അടിക്കുക, ശിക്ഷി ക്കുക ('വാകൊണ്ടു താററുക' —ശകാരിക്കുക). 84

തിരിഞ്ഞുവരിക—തിരിച്ചുവ രിക. 345

തിറ—നികുതി, വരി (തിറ ചെയ്ക, ഇടുക). 36

തിറക്കുക—>തുറക്കുക ('കൺ തിറന്നു'). 70

തീയവററ—ചീത്തയായവ. 8

തുടൈ—പ്രാവശ്യം. 57

തുന്നകാരർ—തുന്നൽക്കാർ. 9

തുയിൽപട്ടക—മരിക്കുക. 232
തുയില്പാട്ട്. 231
(*cf.* തുയിൽ—മരണം, ഉറക്കം T. Lex.).

പേജ്

തുരുത്തി—ഉല. 45

തുഞ്ചുക—ആശ്രയിക്കുക ('കുമാ രനെത്തുഞ്ചുവിതു'). 458

തുയം—അററം ('പുല്ലിൻ തുയം'). 87

തെരുളുക—തിരളുക. 124
*cf.* 'തെരിളുക'. 123

തേവരൂട്ട്—അമ്പലത്തിലെ ഊട്ട്. 184

തേർപ്പാവാൻ—തേരാളി. 191

തേറപ്പെട്ടമവരൾ—വിശ്വസ്തർ. 8

തേററം—വിശ്വാസം. 157

തോൽതുരുത്ത്—ഉല. 30

തോൽപാ—തോൽതുരുത്തി. 458

തോൽവിതു—നഷ്ടപ്പെടണം. 126
(*cf.* തോല്തൽ, തോററൽ —To lose. T. Lex.).

തോൻറുക-ഉറക്കുക, പ്രത്യക്ഷമാ വുക ('തോൻറിക്കിടക്കിൽ'). 64

### ദ

ദണ്ഡ്—<ദണ്ഡം (സൈന്യം). 331

ദയപ്പെട്ടക—ദയതോന്നുക. 324

### ധ

ധനം പട്ടക-വ്യയം സഹിക്കുക. 205

### ന

നകം—നഖം. 67

നകരം—<നഗരം. 180

നടുവത്ത്—നടുവിൽ. 154

| | |
|---|---|
| | പേജ് |
| നരമ്പ് — ഞെരമ്പ്. | 108 |
| നലം — നന്മ. | 12 |
| നല്ലൻ — നല്ലവൻ. | 454 |
| നൻറു — √നല്. നല്ലതു്. | 370 |
| നാ — നായ. | 35 |
| നാകർ — <നാഗർ. | 177 |
| നായകം — ആധിപത്യം, മേൽനോട്ടം ('നായകം ചെയ്യുമവൻ'.). | 191 |
| നിയതപ്പടി — ദിവസേനയുള്ളതു്. | 24-25 |
| നിറ — ശുക്കം. | 21 |
| നിറയുടയവൻ — സാധനങ്ങൾ തൂക്കുന്നവൻ (*cf.* അളവുടയവൻ). | 193 |
| നേരിതു — നേരിയതു്. | 8 |

## പ

| | |
|---|---|
| പകക്കുക — മാററുക ('നൂൽ പകക്കിൽ'). | 5 |
| പട്ടക്കുക — വിരിക്കുക ('ത്രയം പട്ടത്തു്'). | 87 |
| പഞ്ചി — പഞ്ഞി. | 170 |
| പട പററുക — യുദ്ധം ചെയ്ക, ആക്രമിക്കുക. (പററുക മാത്രമായും കാണും). | 425 |
| പടവീട്ടു് — സൈന്യത്താവളം. | 422 |
| പടവാത്ത — (<പട്ടുവാത്ത) സംഭാഷണം. | 220 |
| പടിവം-പ്രതിമ (*cf.* 'വടിവം). | 143 |

| | |
|---|---|
| | പേജ് |
| പട്ടുക — മരിക്കുക. ('പട്ടുമവനടെ'). | 443 |
| പട്ടുകുല — ക്രൂരമായ വധം ('പട്ടുകുല കുത്തുമതും'). 'പട്ടുകൊല' തമിൾ രൂപം. | 57 |
| പട്ടുകുലൈക്കാരർ — കൊലപാതകികൾ. | 116 |
| പട്ടുത്തിരിക്ക — പായ ('പട്ടുത്തിരിക്കയും കൊടുത്തു്'). | 100 |
| പട്ടാങ്ങു് — സത്യം. | 79 |
| പട്ടിനം — പട്ടണം. | 263 |
| പററുക — യുദ്ധം ചെയ്ക ('മുന്നൽപററിക്കൊള്ള ച്ചെയ്തേ്'). | 396 |
| പണ്ടു് — സാധാരണ ('പണ്ടിരുത്തു ചെൻറിയങ്ങുമവനും'). | 132 |
| പഴയ (പരമേശസ്വാമി). | 394 |
| പണ്ടാരം — <ഭണ്ഡാരം ('പടയും പണ്ടാരവും'). | 406 |
| പണ്ഡിതകൾ — പണ്ഡിതന്മാർ. *cf.* ഭൃത്യകൾ, അമാത്യകൾ. | 260 |
| പണിയാൾ — പണിക്കാരൻ. | 116 |
| പണിതുണ — സഹായം. | 331 |
| പണ്ണുക — ചെയ്യുക ('പണം കൊണ്ടു പണ്ണിൻറ'). | 13 |
| പണ്ണുക — ഒരുക്കിനിർത്തുക, അലംകരിക്കുക ('കുതിര പണ്ണിക്കൊണ്ടുവന്നു്'). | 194 |
| (*cf.* പണ്ണുതൽ — To fit out, adorn. പണ്ണുവാൻ — കുതിരക്കാരൻ. പണ്ണുറുതൽ — To | |

പേജ്

become ready. പണ്ണുറുത്തൽ —To yoke, furnish with trappings. T. Lex.).

പതവാരം—പത്തിലൊന്നു ('പതവാരം കൊടുപ്പിച്ചു'). 173

പതികൻ— <പദികൻ. കാലാൾ. 189

പത്തൊൻറു —പത്തിലൊന്നു് 12 (*cf.* അഞ്ചൊൻറു, ആറൊൻറു).

പന്തിപിടിയ്ക്കുക—ഭാഗം പിടിയ്ക്കുക, സഹായിയ്ക്കുക ('പന്തി പിടിയ്ക്കുമവനെയും'). 115

പയിറുക—അഭ്യസിയ്ക്കുക. 51

പയിച്ചു്—<പശി. വിശന്നു്. 83

പരിമാറുക—പെരുമാറുക. 34

പരുക്കങ്ങൾ—പരുക്കനായവ. 9

പലവു—പലതു് (ബ. വ.). 67

പലാതി—അപരാധി (?). 161
പാപം ('ഇപ്പലാതി ബ്രാഹ്മണൻ'). 225

പശുവു—പശു. 32

പറ കൊട്ടിക്കടത്തുക—പെരുമ്പറയടിച്ചു നാട്ടിൽനിന്നു പുറത്താക്കുക. 94

പറിയ്ക്കുക—തട്ടിപ്പറിയ്ക്കുക. 120
മാറുക ('പറിച്ചു വാഴിപ്പിതു'). 483

പഴയൻ—പഴയവൻ. 225

പാകടം—സമ്മാനം. 428
വഴിപാട്. 178

(?)പാച്ചുക—√പായ് (?) ഉഴിയുക (?) ('മാനാവി പാച്ചുവിതു'). 32

പേജ്

പാടിയ്ക്കുക—√പട്ട. വീഴ്ത്തുക ('കവറു പാടിയ്ക്കുക'—പകിട വീഴ്ത്തുക). 109-110

പാടിരിയ്ക്കുക—കിട്ടിയേ തീരൂ എന്നു ശഠിച്ചിരിയ്ക്കുക. 150

പാട്ടുകിടക്കുക—(പാടിരിയ്ക്കുക നോക്കുക). 181

പാണർ—പാട്ടുകാർ ('പാണരയും കൂത്തരയും'). 34

പാപ്പാൻ—ബ്രാഹ്മണൻ. 225

പാൽ—ഭാഗം ('പാൽപുക്കോർ'). 81

പാവു്—വടി. 86

പാവാൻ-(<പാവു്) പാപ്പാൻ. 135
(*cf.* 'തേർപാവാൻ, ആനപ്പാവാൻ).

പാറുക്കുളി—തോണിക്കുളി (പാറു്—തോണി. T. Lex.). 27
(27ാം പേജിലെ f. n. 34 തിരുത്തുക).

പാഴ്—ശൂന്യസ്ഥലം ('പാഴകടിയേറുവാൻ'). 198

പിടിച്ചുനില്ക്കുക—ആശ്രയിയ്ക്കുക ('സന്ധി ഒന്നിനെ പിടിച്ചുനിൻറു'). 382

പിന്നെ—പിന്നാലെ ('ശവം കൊണ്ടുപോകിൻറതിൻ പിന്നെ'). 464

പിന്നൽ—പിന്നിൽ. 85

പിശകുക—തക്കിയ്ക്കുക. 61

പേജ്

പിശിൻ—പിശുക്ക്. 260

പിറർ—അന്യർ. 57

പിളക്കുക—പിളൎക്കുക. 132

പിഴകുക—നഷ്ടപ്പെടുക ('താൻ പിഴകിയതിലിരട്ടി'). 373

പുടൈവ—പുടവ (എഴുത്തിലെ വൈകൃതമാകാം). 135

പുകു—ഉണ്ടു്. 87

പുൺകു്—(പുകു നോക്കുക). 86

പുണ—ജാമ്യം. 447

*cf.* പുണൈ കൊള്ളുക. 450

പുതിയർ—× പഴയർ. 199

പുരി—കയർ ('പുരി ചുററി'). 117

പുരിക്കുക—പിരിക്കുക ('കഴുത്തു പുരിച്ചു കൊൻറു'). 70

പുരുകം—പുരികം. 222

പുലം—വയൽ. 263

പുലിമാടം—പുലിയെ പിടിക്കുവാനുള്ള കൂടപഞ്ജരം. 37

പുറ—പൊണ്ണുതടി (?). 'വിറകു പുറ') 30

പുറപ്പട്ടിരിക്കുക—പുറത്തേക്കു തള്ളിയിരിക്കുക. 71

പുറപ്പടുക്ക—പുറപ്പെടുവിക്കുക, ആട്ടിക്കളയുക. 46

പുറാവു്—പിറാവു്. 395

പൂചുക—പൂശുക. 94

പൂചണി—കമ്പിളങ്ങ. 35

(?)പൂതം—(?) 'ശാസ്താവാവോൻ പൂതമെട്ടക്കുവൻ'. 189

പേജ്

പൂഴിപ്പൊലി—കററയിൽനിന്നു കൊഴിഞ്ഞ ധാന്യം. 169

പെരിതു—പെരുതു്. 8

പെരുക്കച്ചുരുക്കം—ഏററക്കുറവു്. 11

പെരുഞ്ചിറ—വലിയ തടവു 101

*cf.* പെരുഞ്ചിറൈക്കോട്ടം. 100

പെരുഞ്ചിറൈക്കൂടം. 103

പെരുമാൾ—രാജാവു്. 52

പെറുക—ഉണ്ടാകുക. ('പെറും വില'). 5

പെറാർ—(× പെറും). അരുതു് (ബ. വ.). 16
(*cf.* പെറാൻ, പെറാൾ).

പേഴ—കൊട്ട. 460

പേഴകം—കൊട്ട, പെട്ടി (പേഴൈ. ത) 25

പൊക്കൾ—പൊക്കിൾ. 70

പൊയ്പണം—കള്ളപ്പണം. 14

പൊയ്യിലച്ചിന—കള്ളമുദ്ര. (ഇലച്ചിന നോക്കുക). 96

പൊയ്യോല—കള്ളശ്ശാസനം. 96

പൊറാമ—√പൊറു. സഹിക്കായ്ക. 225

(?) പോകം—(< ഭോഗം) പ്രസാദം ('പ്രകൃതിക്കു അഭിമതമായുള്ള പോകവും'). 233

പോതരവു്—വൎത്തമാനം. 335

പോത്തരുക—കൊണ്ടുവരിക. 159
(പോതാതൽ, പോതരുതൽ —Sending, bringing. T. Lex. *cf.* പോതരവു്).

പേജ്

മേൽചെല്ലുക—ആക്രമിക്കുക ('ഗുരുവ്യസനനെ സുഖമായ് മേൽച്ചെല്ലാം') 356

# ര

രാജകുലവർ—രാജകുലത്തിൽ ജനിച്ചവർ. 223

റായ്—രാവിൽ. 150
(ഇരായ് എന്നും പ്രതികളിൽ).

# ല

ലോഭ—<ലോഭം. 406

# വ

ഡിവം—പ്രതിമ (=പടിവം). 178

വട്ടലോഹം—പഞ്ചലോഹം. 12

വണക്കുക—കീഴിലാക്കുക. 434
(√വണങ്ങ്കുതൽ—To bend, yield. T. Lex.).

വണികർ—കച്ചവടക്കാർ. 18

വയിറു—വയറു് (*cf.* കയിറു). 70

വലസ്സ്—സാമർത്ഥ്യം (*cf.* വലത്തു <വലം. T. Lex.) കൈവലസ്സു നോക്കുക. 374

വലിഞ്ഞു—ബലാൽക്കാരമായി. 95
(*cf.* വലി—Power, arrogance. വലിതിൻ–by force. T. Lex.).

വലിയ—('വലിഞ്ഞു' നോക്കുക) 96

വല്ലാക്കാൽ—√വല്. വയ്യെങ്കിൽ. 15

വശിപ്പിച്ചു—വശീകരി(പ്പി)ച്ചു്.
('സ്ത്രീകളെ വശിപ്പിച്ചു്') 50

പേജ്

വള്ളസ—നണ (<വള്ളതം....) 43

വളെക്കുക—പിടിക്കുക; തടയുക ('വളെച്ചവനെക്കൊൻറാൻ'). 181-82

വള്ളരം—<വല്ലരം. പച്ചമാംസം. 170

വഴക്കാട്ടുക—വഴക്കു കൂട്ടുക. 180

വാ—വായ. 222

വാക്കാടി—സ്തുതിപാഠകൻ, ചാട്ടുഭാഷി. 83

വാങ്ങിക്കൊള്ളുക—മടക്കി എടുക്കുക (=വേണ്ടിക്കൊള്ളുക). 457

വായ്—(ആധാരികാപ്രത്യയം)
*cf.* 'യോജനയിൻ വായ്'. 195
(പേ. 195 f. n. 26a നോക്കുക. പേ. 25, രണ്ടാം പാ. ഭേ. 'പണത്തിമ്പാ', പണത്തിമ്പാ(യ്) ആയിരിക്കാം.

വായിയയുക—(വാ + ഇയയുക)
പറയുക. 82
സമ്മതിക്കുക. 61
ചോദിക്കുക, സമ്മതം വാങ്ങുക. 168

വായിയിൻറമ—പറയൽ. 78

വാസിച്ചവണ്ണം—സേച്ഛപോലെ (<വാതിച്ച?). 422

വിചാരിക്കുക—അന്വേഷിക്കുക ('വിളിച്ചു വിചാരിക്കുമാറു'). 75
(ചിന്തിക്കുക എന്നർത്ഥവും സുലഭം).

വിനൈ—ദുഃഖം. 483

പേജ്

വിയം—<വ്യയം. ചിലവ്
(*cf.* 'വിത്തും വിയവും'). 33

വിരിത്തി—(<വൃത്തി) ('അരിയും
വിരിത്തിയും'). 190

വിഴിപ്പ്—√വിഴി (മല. മിഴി)
പ്രകാശം, സ്പഷ്ടത. 7
(Conspicuousness, Prominence.
T. Lex.).
പേ. 7, f. n. 28 തിരുത്തുക.

വീട്ടുക—തീർക്കുക ('ശ്രമം വീടി
—തളച്ച് തീർത്ത്'). 424

വെട്ടിയാൾ—(<വിഷ്ടി) പ്രതി
ഫലം കൊടുക്കാത്ത പണി
ക്കാരൻ. 193

വെളിച്ചപ്പെടുക—പ്രത്യക്ഷപ്പെടുക
('പ്രഹരങ്ങൾ വെളിച്ചപ്പെടും'). 69

വേങ്ക(ങ്ങ്)ക—മടങ്ങുക ('വേ
ങ്ങിപ്പോവിതെൻറു'). 367
തിരിച്ചെടുക്കുക (=വാങ്ങ്
ക്കുക. To remove. T. Le[illegible])
('സ്ഥാനത്തിൽനിൻറുപോ
കവിലും'): 98

പേജ്

വേടികർ—രത്നവ്യാപാരികൾ. 171
(*cf.* വേകടൻ, വേകടി. വേ
കടൈ.—രത്നസംസ്കരണം
T. Lex. ഭാഷയിൽ [illegible]
വിപരിണാമം).

വേണ്ടുക—ആവശ്യപ്പെടുക
('ഇരണ്ടു പണം വേണ്ടുമതു'). 23

## ശ

ശിവം—ദേവപ്രതിമ ('ശിവം
നാട്ടി'): 176

## സ

സന്ധു—സന്ധി. 304
('സന്ധി'യും ധാരാളം).

സന്ധ്—സന്ധി 'സ[illegible]
ഴിഞ്ഞു'). 382
ചേരുന്ന സ്ഥലം ('പരരാജ്യ
സന്ധിൽ'). 153

# അനുബന്ധം—ഡി.

---

തിരുവനന്തപുരത്തുനിന്നു പ്രസിദ്ധപ്പെടുത്തിയ കൗടലീയം ഭാഷയുടെ മൂന്നു ഭാഗങ്ങളിൽ കാണുന്ന ചില അപപാഠങ്ങളും അവയുടെ ശുദ്ധപാഠങ്ങളും (ബ്രാക്കററിൽ) താഴെ ചേർക്കുന്നു. മൂലവും M, V, G, Hകളും ഭട്ടസ്വാമിയുടെ വ്യാഖ്യാനവുമാണ് തിരുത്തലുകൾക്കവലംബം. തെററിദ്ധാരണയുണ്ടാകാവുന്ന ദിക്കിലേ പ്രായേണ അക്ഷരത്തെററു് തിരുത്തിയിട്ടുള്ളു. സ്ഥലച്ചുരുക്കത്താൽ പലേടത്തും സൂചനകൾ മാത്രം നൽകിയിരിക്കുന്നു. ചതുരവലയം വിട്ട ഭാഗം കാണിക്കുന്നതാണ്. പ്രത്യേകം പറഞ്ഞിട്ടില്ലെങ്കിൽ വിടവുകൾ എല്ലാ മാതൃകയിലും ഒരുപോലെയാണെന്നു ധരിക്കുക. ഈ തിരുത്തൽപട്ടിക സ്ഥലച്ചുരുക്കത്താൽ സംപൂർണ്ണമല്ല.

## ഒന്നാം ഭാഗം.

---

പു. 1. വ. 4-5, 6. അറുതാകിൻറമയാൽ (അരുതാ- M). 18. നമശ്ശുണ്ഢ്യം തൊട്ടുള്ള (-ത്തോട്ടുള്ള V). 20. ശബ്ദത്തിൻറു (- ന്റ V),

2 11. ദേവതൈക്കുപതേ (ദേവതകൾ ഉളരായിരിക്കച്ചെയ്യേ M, V). 15. നമസ്കരിപ്പിതും (-[illegible] V). 22-23. മായിരിപ്പാനായി (മറിയിപ്പാ- V).

3 6. പരിതാകിൻറമയാൽ (പെരുതാ- v). 8. ഒൽത്താകാകിൻറമയാൽ (ഒല്ലാതാ- M). 14. ചൊല്ലപ്പട്ടേർ (-പ്പട്ടോ M). 15. പെരുക്കെല്ലാം (-കെല്ലാം M). 20. ശാസ്ത്രങ്കളപ്പലവറ്റിനക്കും (-ങ്കൾ പലവിററി- M). 21. അറുതാവാൻ (-രുതാവാൻ M).

5 19. രക്ഷിച്ചതമ്മേവുഭയവനക്കു (രക്ഷിച്ചുതാൻ മേവുമവനക്ക-?). 22. അറുതാകിൻറമ (അരു-). 27. വരാതെ (വാ- M).

6 8. രക്ഷമാവിതു (യാവിതു V). 8-9. തൂഷ്ണീം ദണ്ഡകരപ്പുറത്തു വച്ചു (-കർ. പുറത്തുവച്ചു?). 16. രാജപുതൻകൾ (പുത്രങ്കൾ). 27. -പ്പോംപ്പിച്ചു (പ്പൊൻ വൈപ്പിച്ചു. 'പ്പോംബൈ'- M).

പേ. 7. വ. 1. കാലാത- (കാലാൾ-). 15-16. ആണൈവ കണ്ടു (ആവൈ കണ്ടു-? *cf.* ധേനുവിനെയും...വച്ച Pt. I, P. 106). 24. ളെടിൽ (ളെട്ടിൽ M).

9 12. മീളുന്തു (മുതിർന്നു?). ചെല്ലാതവണ്ണം (ചെല്ലൊല്ലാ- M). 15. പരമ്പുരി (പാംപൂരി M. *cf.* low mud border. ഗുണ്ടർട്ട്). കിടക്കമൊട്ടാലൈയും (കിടങ്കുമട്ടാലൈയും ?). 16. അറുത്തുട്ടി (അറുത്തുട്ടി M, V. <അറുത്തുകൂട്ടി?). 22. ളാകരത്തിൻ നിൻറു മുൾക്ക (-ത്തിൽനിൻറുമുൽക്ക ?).

11 5. മിശിഖ (വിശിഖ V).

12 9. തുടകത്തുള്ളവൃതിററി (-ത്തുള്ളവൃ. ?). 19. അവരളനൊല്ലാത (അവരളൊല്ലാത ?).

13 3. ഇജ്ജാതി മുനിരൈയും (?). 4. വെട്ടിനായകൻ (-നായൻ? M, V, G. *cf.* മതിൽനായൻ). 24. അകംപുക്ക (-പുക).

14 1. -പ്പെറുമാറുവാൻ (പരുമാറുവാൻ). 3. മേയ് പാരിട്ടിരിക്ക (മേയുവാൻ വിട്ടിരിക്ക V). 17. മൊററകളത്രമകന്ത പേരു മവർകളിൽനിൻറു (മൊററാക്കളായമൈന്ത പരുമാറുമവർക ളിൽനിൻറു-?). 27-28. ഇടൈമിടൈ ചൊല്ലിയതായിട്ടു (-മിടൈച്ചൊള്ളിതായിട്ടു V).

15 20-21. അപാകരണ (അപാകമ്മ ?). 26-27. കൊട്ടക്കമാകില്യം കൊള്ളുമാകില്യം (-മാററില്യം...മാററില്യം V).

17 3. വെൻറിതുചൈ (?). 5. കവികാരി, കവിതാരി (?). 9. നിശ്ചിക്ക- (നിശ്ചയിക്ക V). 16. ആയകർ (അയകർ M). 21. പ്രസിദ്ധരായൊള്ളർ (-യൊള്ള [കള്ളർ] V).

18 8. മൂടത്തതും (-മുട്ട- v). 9. ഉരുക്കരന്തു (ഉരുപ്പകർന്നു?).

22 17. ചെല്ലതില്ലാത്തവരൾ (ചെല്ലക്കില്ലാ- M).

23 3. ആർമേച്ചെല്ലിതെന്നും ആരാട് (ആർമേൽ ചെൽവിതെന്നു മാരാഴ്ച M). 23. ചെയ്യാനയും (ചെയ്യ. ഞാനും ?).

24 29. പുക്കുവാൻ (പുകുവാൻ?)

26 18. ശക്തിക്കി (ശക്തിക്ക M). 28. കടവിഅരൾ (കടവി യരൾ).

29 5. മാറില്ലുള്ള (മാററി-v). അവററി (അവററിൽ).

30 3. സംഗ്രാമനല്ലവാറു (സംഗ്രാമത്തുക്കു നല്ലവാറു ?).

32 6. കേട്ടവാറു (കെട്ടവാറു ?).

34 8. വരുൾ (വെരുൾ ?).

36 8. പടിതും (പട്ടിതു V).

37 5-6. അറിയിറ്റ്പ്പ (-യിച്ച്യ V). 21. വേദങ്ങളെ (-ളേ). 27. തന്താന്തരുടെയ (തത്താന്ത- V, G.).

39 5. പലമിടത്തും (-വിടത്തും M).

40 18. അന്തദണ്ഡ- (അട്ടണ്ഡ ? M).

41 10. -പ്പോല്‌വിതു (പോല്വം? *cf.* പരിവ്രജകാനാപി- മൂ.).

42-43 32. അവനികളരാതൊഴി(വിതു). (അവന്യംന്നിലിരാതൊ ഴിവിതു).

43 9. ഉപനിച്ചാ- (ച്ചാൽ-v). 10. അതിൽനിൻറു (ആരിൽ നിൻറു v).

46 31. ആശ്രയിത്തു (ആശ്രിത്തു M).

48 1. വശ്യേന്ദ്രിയനാ (-നായ്). 27. മുണ്ടാ. (മുണ്ടായ്).

51 16. പശ്രുക്കഴാതെത്ത (-കുഴാതെത്ത M. കുഴാം-ക്കൂട്ടം). 31. ശകൻ (ശക്രൻ).

52 15. -പകഷങ്കളാ (-ങ്കളാം. ?). 22-23. കമ്മമുമിതിനൈയും (-മിത്തിനൈയും V).

53 20-21. പാശിയുന്നാത്തുപരിയും (പശിയുന്നാത്തുവരിയും ? നാത്തുവരി-ദാഹം? *cf.* തുവർ- തോരുക). -ത്തുലരി M, V.

57 30. നിനിടെ (നിന്നുടെ. മററെവിടേയും കാണായ്കയാൽ അക്ഷരത്തെററാകണം).

58 23. നിറെപ്പട്ടമണ്ണുമുള്ള (നിറപ്പട്ടംവണ്ണ-. 'മണ്ണു' V).

59 14 മൊരുപടെ (മൊരുംപാടേ G).

61 10. അൻറിക്കെ (-യെ).

62 7. കേൾകില്ലം (-ക്കില്ലം V).

63 17. ചെയ്യിൻറ ([താൻ] ചെയ്യിന്ററ V, G). 23-24. പ്രവൃത്തിക്ഷീണൻ (വൃത്തി-. *cf.* മൂ.).

പേ. 64. വ. 9. അൻറിക്കെ (-യെ. *cf.* 61-10). 24. പുഷ്യചകടി കൈവ (പുഷ്പശകടികൈ? *cf.* ഗണ. I. പേ. 54). 28. ചിറുതു (ചിലവു V).

69 8. എൻറവാറു (എൻറു V). 20. തച്ചാശൈയുടയവൻ (തച്ചായ് ചെയ്യുടയവൻ ? *cf.* കമ്മാന്തികൻ- മൂ.). 32. മററു പാട്ടമ്മാറു- (മാറുപട്ടമാറു ?).

70 13-14. വരുപാകം (പരുമാററം ?). 21. -മറിഞ്ചു പുകത്തു വാനാവർ (-മറിഞ്ചകത്തു പുകുവാനാവർ ?). അടുത്ത വാക്യം നോക്കുക.

71 3. കാവിതു (-വിതി). *cf.* കല്പകൻ- മൂ. 18-19. എത്താക്കൾ (എത്താ-). 26. ശിഷ്യങ്കൾ (ശിഷ്യർ തങ്ങൾ M. V. G.).

72 12. പെറിഞ്ഞു (ചെറിഞ്ഞു M. *cf.* ചെറിതൽ To mix. T. Lex.). 14. വാശ്ശുന്നൂവു- (?).

76 24. ഉലരിപ്പടവാത്ത (അലരിപ്പടവാത്ത ? ). *cf.* അലരി <അലർ—To spread. T. Lex. പടവാത്ത > പടാത്ത—കിം വദന്തി.

79 23. വധോരുവരുമാകിൻറമയാൽ (വധോദ്രുപമാകിൻറമയാൽ ?).

80 19. ദണ്ഡപാളമു- (ദണ്ഡപാതമു- ? *cf.* അത്യാഹിത- മൂ.).

81 26. കൊട്ടുത്തുകളവൈ (കെട്ടുത്തുകളൈവൻ M. V.).

82 10. അവരെ (അവനെ M).

83 27. പക്ഷികൾക്കു വേവിതു (കൾക്കുമേവിതു ? -മേ+ഇതു).

84 24. ഇവിററി (-ററിൽ).

86 18-19. പകൈച്ചു (വകൈഞ്ചു M. വകയുക—വിഭജിക്കുക).

87 30. കിടങ്കുവതില്വഞ്ചെയ്തിതുൻറിവ (കിടങ്കും മതിലും ചെയ്തിതെൻറിവ ?).

88 1. അകടതുവർ (അകൾത്തുവർ. അകഴക—കുഴിക്കുക). 2. ഇട്ടിയേ (ഇട്ടിയ). 12. നിയമാനാ(?)വ്യവസ്ഥൈ (നിയമനവ്യവസ്ഥൈ ?).

പേ. 91. വ. 31. ഇവന്തു (ഉവന്തു M).

92 5. കുരപ്പോനായുതം (കുറെപ്പാൻ ആയുധം M. കുറസ്സുക— കൊല്ലുക). 6. ചൊല്ലിപ്പോന്തറിതെ (-പ്പോത്തന്നിതേ M. പോത്തരിക—To give. T. Lex.). 9, 10. നാൻ (ഞാൻ ?) പൊതുവിൽ ഈ രൂപമാണ് എല്ലായിടത്തും.

93 29. പോന (പോന്ന M).

94 13. -സമുദ്രാനമിവെക്കൂട്ടവിതെൻറു (-സമുദ്രാനമിവൻ ക്കൂട്ടവിതെൻറു ?). 20. സ്നേഹത്താലാ (സ്നേഹത്താൻ താൻ ?).

95 6. പൃക്ക- (പൃകു- V). 8. പൃക്കുത്തുവിതു (പൃകു കുത്തുവിതു. *cf.* 'പരാക്രമം' മൂ.).

96 18-19. തെമ്പതറിഞ്ഞുതാൻ (-തറിഞ്ഞാൻ V). 25. അറ്റു നീത്തുകടായ് പിന്നിൽ (-നിത്തുകടായ്. പിന്നൽ ?) *cf.* കടായ്, കടാ—കൊററനാട്ട്. (*cf.* കിടാവ്). പോക്കടാ—Fighting ram. T. Lex. 'ഔരഭ്രകം'—മൂ.

97 16. സംഗ്രഹിപ്പിച്ച (സംഗിപ്പിച്ച ? V).

99 23. യാതൊരുത്തിക്കിൽ (-ത്തിലി M, G. -ത്തിൽ V).

101 2. പുറപ്പെട്ടകിപ്പട്ട (പുറപ്പെട്ടക്കപ്പെട്ട).

102 11, 12. ആശ്രയി- (ആശ്രി- M).

103 2. ചാരത്തുപോമിറത്തുകലമോട്ടം (ചാരത്തുപോമിടത്തും കലമോട്ടം. *cf.* സാത്മയാനപാത്രാണി- മൂ.). 3. -പ്പോഴായ (-പ്പോഴായ്). 28-29. നിനാക്കി (നിനക്കീ).

104 9. പൊരുവിതു (പോരുവിതു. [ഇരാ] V). *cf.* രാത്രൗ- മൂ.

105 9 ഇളക്ക (ഇളക്ക M).

106 18. പള്ളിക്കിരിപ്പ (-ക്കറിപ്പു M). 19. -റയഴപ്പ (-യെ ഴച്ചി? -ഴച്ച M. *cf.* പള്ളിയെഴച്ചി—ഉണർത്തുപാട്ട T. Lex.).

109 26. പു- -വർ കറിയാതവാറു (പു[റത്തുള്ള]വർക്കറിയാത വാറു ?).

110 1. മൂഴായിരിപ്പിതു (മൂടാ- ? *cf.* 'പിധാന'-മൂ. 22-23. ചുഴൻറാല ഗൃഹത്തെ (ചുഴൻറാൽ അഗ്ഗൃഹത്തെ).

പേ. 111. വ. 5. അടകിൻ പാൽ (അടകൊതിയൻ- V). 6. വിട ത്താൻ(വിടത്തൽ. -'ത്തിൽ' M. *cf.* വിടത്തൽ, ർ —മരവ കൈ. T. Lex.). 8. മിത്തിൽ (മിത്തിൾ V). 13-14. ഇവ്വ വാമതാന (ഇവ്വമാം. ഇ(അ)വ താനേ ?).

111-12 1. ഇല്ലം പന്തി (ഇലപ്പന്തി ? V).

112 8. കക്ഷ്യകളുടയ... അന്തർവ്വംശിക (കക്ഷ്യകളുടെയ [ഇടയിൽ] അന്ത...? *cf.* കക്ഷ്യാന്തരേഷു—മൂ.).

113 23. ക്കുറയും വീഴ്ത്തും (ക്കുറയും വീഴ്ത്തു്, വീഴ്ത്തി? *cf.* പരിവർത്തിതവസ്ത്രാലങ്കാരാഃ—മൂ.).

114 9. പൃക- (പൃക- M). 24. കക്ഷ (കക്ഷ്യ *cf.* മൂ.). 25. ഛര ളമ്പരം (?). കഞ്ചുകമാണു് വിവക്ഷ.

115 3. യവനകമ്മാദികൾ (യവനകവ(ബ)രാദികൾ ?). കിരാ തരുടെ വിവരണമാണു്.

116 18. ക്കുട്ടം (ക്കുട്ടിട്ടം ?). 19. മിരിക്കും. പുരിഞ്ഞോരൈ ക്കണെക്കെ (മിരിക്കും പുരിഞ്ഞോരൈക്കണെക്കെ. *cf.* മൂ.). 23. ചെപ്പെലിലം വരയും (ചെവ്വെ വിലംക വരയും M). 27-28. പഴന്നോരൈ (-ത്തോരൈ M). 28. ഞെങ്ങ- (ഞെങ്ങു-).

119 15. അലക്കടത്തപ്പട (അകലക്കടത്തപ്പട്ട ? *cf.* അപാസ്ത ന്സ്റ്റേന—മൂ.).

120 2. ഉടെച്ചാൽ (-ച്ചായ്). 14. ബാധിതകളിൽ (ങ്കളിൽ).

---

## രണ്ടാം ഭാഗം.*

---

1 16-17. എൻറുവിതു (ഏററുവിതു G). 17. കുടിയേററ (-യേററി G).

3 16. പൊറു (പെറു G). 18. ധനം മെന (ധനം മെ[ല്ല]ന? *cf.* 'സുഖേന ദദ്യഃ'—മൂ.).

---

* വന്ന ഭാഗങ്ങളും തെറുകളും ഇതിൽ അധികമാണു്,

